# ഭൂമി, ജാതി, ബന്ധനം

## കേരളത്തിലെ കാർഷിക പ്രശ്നം

അജിത്ത്



# ഭൂമി, ജാതി, ബന്ധനം

## കേരളത്തിലെ കാർഷികപ്രശ്നം

അജിത്ത്

ഇന്ത്യയിലെ വിപ്ലവ ഉദ്യമങ്ങൾ സഫലമാകാതെ
പോയതിൽ നിരാശപ്പെടാതെ, കരുത്തുറ്റ ഒരു
മാവോയിസ്റ്റ് പ്രസ്ഥാനത്തിന് അടിത്തറയിട്ട
നക്സൽബാരി കാർഷിക കലാപനായകൻ
സ: ചാരു മജുംദാരുടെ സ്മരണയിൽ

# ഭൂമി, ജാതി, ബന്ധനം

## കേരളത്തിലെ കാർഷികപ്രശ്നം

അജിത്ത്

കനൽ
പ്രസിദ്ധീകരണകേന്ദ്രം

കനൽ പ്രസിദ്ധീകരണ കേന്ദ്രം
കൊച്ചി – 35

ഭൂമി, ജാതി, ബന്ധനം - കേരളത്തിലെ കാർഷികപ്രശ്നം◆പഠനം ◆അജിത്ത് ◆പ്രസാധകർ: കനൽ പ്രസിദ്ധീകരണ കേന്ദ്രം, കൊച്ചി - 35 ◆ആദ്യപ്രസാധനം: സെപ്തംബർ 2002◆കോപ്പി: 2000◆ഡി.ടി.പി: ബോധി, വാടാനപ്പള്ളി◆പ്രൂഫ്: സി.വി.രാമൻ◆അച്ചടി: ചിത്തിര പ്രിൻേറഴ്സ് & പബ്ളിഷേഴ്സ്, കൊച്ചി-18◆കവർ ഡിസൈൻ: സി.എൽ.ബൈജു◆ വില : 100രൂപ

bhoomi, jathi, bandhanam – keralathile karshikaprasnam ◆study◆ajith ◆ publishers: kanal prasidheekarana kendram, kochi–35◆first issue: september, 2002◆copies 2000◆d.t.p: bodhi, vatanappally◆ proof: c.v. raman◆ printed at: chithira printers & publishers, kochi – 18◆cover design: c.l. byju◆price rs.100.00

ISBN 81 - 86229 - 10 - 8

# ഉള്ളടക്കം

# ആമുഖം

സംവാദങ്ങൾക്ക് പഞ്ഞമില്ലാത്ത കേരളത്തിലെ പതിവുകാരനാണ് 'വികസന പ്രതിസന്ധി'. ആഴ്ചപതിപ്പുകളിലും വാരാന്ത്യപേജുകളിലും സെമിനാർമുറികളിലും രാഷ്ട്രീയവേദികളിലും കഴിഞ്ഞ ഇരുപതിലധികം വർഷമായി ഇവൻ മുറതെറ്റാതെ പ്രത്യക്ഷപ്പെടുന്നു. ആർക്കും പിടികൊടുക്കാതെ വഴുതിമാറുകയും ചെയ്യുന്നു. വേദിയൊരുക്കുന്നവർക്കും വാദ-പ്രതിവാദങ്ങളുമായി ഓടിയെത്തുന്ന പതിവുകാർക്കും ഇതിൽ പരിഭവമില്ല. മറ്റൊന്നും കിട്ടാത്തപ്പോൾ എടുത്തിടാൻ ഒരു വിഷയം. തെരഞ്ഞെടുപ്പു മാനിഫെസ്റ്റോ കൊഴുപ്പിക്കാൻ ഒരു നിലപാട്. ഇത്രയുംമതി അവർക്ക്. ഇവർക്ക് ചർച്ചാവിഷയമാകുന്ന 'വികസന പ്രശ്നങ്ങൾ' ജീവിതാനുഭവങ്ങളായുള്ളവരുടെ കഥ മറ്റൊന്നാണ്. അവർക്ക് വ്യക്തമായ ഉത്തരങ്ങൾ വേണം. സ്വന്തം ജീവിതങ്ങൾ മാറ്റിത്തീർക്കാൻ പ്രയോജനപ്പെടുന്ന ഉത്തരങ്ങൾ. ആ ദിശയിലുള്ള ഒരു ചുവടുവയ്പാണ് ഈ പുസ്തകം.

സമ്പദ്ഘടനയെക്കുറിച്ചുള്ള ഏതൊരു പഠനത്തിലും ഒഴിച്ചുകൂടാനാവാത്ത സ്ഥിതിവിവരക്കണക്കുകൾ ഇതിലും ഉണ്ട്. എന്നാൽ, അക്കങ്ങൾക്ക് പുറകിലുള്ള, അവയിലൂടെ മങ്ങിയരീതിയിൽ മാത്രം പ്രതിഫലിക്കുന്ന, സാമ്പത്തികബന്ധങ്ങൾ കണ്ടെത്തി വിശകലനം ചെയ്യുന്നതിലാണ് ഊന്നൽ. ഇത്തരം ബന്ധങ്ങളുടെ ആകത്തുകയാണ് സമ്പദ്ഘടന. നേരിട്ടുള്ള ഉൽപാദകരും ഉൽപാദനോപാധികളുടെ ഉടമകളും തമ്മിലുള്ള ബന്ധമാണ് അതിന്റെ മർമ്മം. ഈ ബന്ധം മാറ്റിമറിക്കുന്നതുതന്നെയാണ് ചൂഷിതരെ സംബന്ധിച്ചിടത്തോളം എറ്റവും നിർണായകമായ 'വികസന പ്രശ്നം.'

മാർക്സിസ്റ്റ് രാഷ്ട്രീയ-സാമ്പത്തിക ശാസ്ത്രത്തിന്റെ ഈ അടിസ്ഥാന നിലപാട് സ്വീകരിക്കുന്നതോടെ, മുമ്പ് ആവർത്തനത്തിലൂടെ സ്വീകാര്യമായി മാറിയ പല ധാരണകളും വഴിമുടക്കികളാണെന്നു വ്യക്തമാകും. ഉദാഹരണത്തിന്, 'വികസനപ്രതിസന്ധി'യുടെ കാര്യമെടുക്കാം. ഇത്രയും കാലം, ചുരുങ്ങിയത് 1980കൾ വരെ, നാം വികസിക്കുകയായിരുന്നു എന്ന അതിലെ സൂചന വസ്തുതകളോട് നിരക്കുന്നുണ്ടോ? 18-ാം നൂറ്റാണ്ടു മുതൽ ബ്രിട്ടീഷ് കൊളോണിയൽ മേൽകോയ്മ നിയന്ത്രിച്ച നമ്മുടെ സാമൂഹ്യ-സാമ്പത്തിക ഗതി, പിന്നെ 1947നു ശേഷമുള്ള ഗതി, ആർക്കാണ് പ്രയോജനപ്പെട്ടത്? ഏഷ്യൻ വികസന ബാങ്കിൽനിന്ന്

(ഏ.ഡി.ബി) കടം വാങ്ങുന്നതിന്റെ പ്രത്യാഘാതങ്ങളും, ഇന്ത്യൻ പിന്നോക്കാവസ്ഥക്കുള്ളിലെ മരുപ്പച്ചയായി ധരിച്ചിരുന്ന കേരളത്തിൽ വർഗീയതയും, ജാതിയും, 'മടങ്ങിവരുന്നതും' സംവാദവേദികളിൽ നിറഞ്ഞുനിൽക്കുന്ന ഇന്ന്, നാം കടന്നുവന്ന വഴി തിരിഞ്ഞുനോക്കുന്നത് നല്ലതാണ്. അതാണ് ഈ പുസ്തകത്തിലെ ആദ്യ അദ്ധ്യായങ്ങളിൽ ചെയ്യുന്നത്.

ഇന്നിപ്പോൾ, സാമ്രാജ്യത്വം, പുത്തൻ കൊളോണിയലിസം, 'പുനർകോളനിവൽക്കരണം' മുതലായ പദങ്ങൾ പൊതുചർച്ചയിൽപോലും സ്വീകാര്യമായിട്ടുണ്ട്. പക്ഷേ, പുതിയ ഇരകളും അവസരങ്ങളും തേടി ഇവിടെത്തന്നെ കഴിഞ്ഞുകൂടാൻ സാമ്രാജ്യത്വ കഴുകന്മാർക്ക് ഇടം നൽകുന്ന ആഭ്യന്തര അടിത്തറയുടെ കാര്യം, അങ്ങനെയൊന്നുണ്ടോ എന്ന അന്വേഷണം, ഇപ്പോഴും അവഗണിക്കപ്പെടുന്നു. സാമ്രാജ്യത്വം ഒരു ആഗോള സാമ്പത്തിക വ്യവസ്ഥയാണെന്ന് അംഗീകരിച്ചാൽ, അതിൽ അകപ്പെട്ടുകഴിയുന്ന നമ്മുടെ ഉൽപാദനം, വിതരണം, ഉപഭോഗം എന്നിവയിലെല്ലാം ഈ വ്യവസ്ഥയുടെ ബന്ധങ്ങൾക്കും നിർബ്ബന്ധങ്ങൾക്കും സ്ഥാനമുണ്ടാകുമെന്നും കരുതണം. വിപണയിൽ വില ഇടിച്ചും, പഴകിയ സാങ്കേതികവിദ്യ വിലകൂട്ടി വിറ്റും, കടത്തിനൊപ്പം ഉപാധികൾ അടിച്ചേൽപിച്ചും, സ്വയം മൂലധനംമുടക്കി സമ്പദ്ഘടനയിൽ നേരിട്ട് നിലയുറപ്പിച്ചും മാത്രമല്ല ഇത് ചെയ്യുന്നത്. ഇവിടെയുള്ള ചൂഷക വർഗ്ഗങ്ങളുടെ പഴയതും പുതിയതുമായ ചൂഷണത്തിലൂടെയും സാമ്രാജ്യത്വം പിടിമുറുക്കുന്നു. ഇതാണ് സാമ്രാജ്യത്വചൂഷണത്തിന്റെയും ആധിപത്യത്തിന്റെയും ആഭ്യന്തര അടിത്തറ. നാടുവാഴിത്തമാണ് ഇതിൽ പ്രമുഖൻ; സാമ്രാജ്യത്വത്തിന്റെ സാമൂഹ്യ അടിത്തറ.

ഇത്രയും പറയുമ്പോൾ തന്നെ എതിർപ്പ് ശക്തമാകും. ഭൂപരിഷ്ക്കരണം വഴി നാടുവാഴിത്തത്തെ ഇല്ലാതാക്കി എന്ന് അവകാശപ്പെടുന്ന രാഷ്ട്രീയ കക്ഷികളും സാമ്പത്തികവിദഗ്ദ്ധരും മാത്രമല്ല ഈ ചേരിയിൽ അണിനിരക്കുക. ഉത്താരാധുനിക കേരളത്തെക്കുറിച്ച് തലപുകഞ്ഞ് ചിന്തിക്കുന്നവരും, മലയാളിസമൂഹം ഉപഭോഗസംസ്കാരത്തിന് കീഴ്പ്പെട്ടതിൽ വിഷമിക്കുന്നവരും, വിപണിയുടെ സർവ്വാധിപത്യത്തിൽ വിസ്മയിക്കുന്നവരും അവർക്ക് കൂട്ടിനുണ്ട്. നാടുവാഴിത്തത്തിന്റെ കാര്യം പോട്ടെ, കാർഷിക പ്രശ്നവും ഭൂപ്രശ്നവും ചർച്ചാവിഷയങ്ങളായി ഇവരൊക്കെ അംഗീകരിച്ചിട്ടുതന്നെ അൽപവർഷങ്ങളേ ആയിട്ടുള്ളു (നെൽകൃഷിയുടെ അധോഗതി, ഒരു ആചാരംപോലെ, ഇടയ്ക്കൊക്കെ ചർച്ചചെയ്യാറുണ്ട്). ഇന്നും, കാർഷികപ്രശ്നം ഇവർക്ക് കാർഷിക വിളകളുടെ വിലത്തകർ

ച്ചയും, ഭൂപ്രശ്നം ആദിവാസികളുടെ വിഷയവും മാത്രമാണ്. വാസ്തവത്തിൽ, കേരളത്തിലെ സാമൂഹ്യ-സാമ്പത്തികഘടനയെ മനസ്സിലാക്കുന്നതിനും മാറ്റിത്തീർക്കുന്നതിനും ഏറ്റവും വലിയ തടസ്സം സൃഷ്ടിച്ചിരിക്കുന്നത് ഇത്തരം ധാരണകളാണ്. കേരളത്തിലെ കാർഷികബന്ധങ്ങൾ തെളിച്ചുകാട്ടി ഇത്തരം ധാരണകൾ ഖണ്ഡിക്കുന്നതിലാണ് ഈ പുസ്തകത്തിന്റെ അധികഭാഗവും കേന്ദ്രീകരിച്ചിരിക്കുന്നത്.

1950കൾക്കു ശേഷം, കേരളത്തിലെ കാർഷികബന്ധങ്ങളെക്കുറിച്ച് വിരലിലെണ്ണാവുന്ന പഠനങ്ങളേ നടന്നിട്ടുള്ളു (1958ലെ ടി.സി. വർഗീസിന്റെ പഠനത്തിന് അടുത്തെങ്കിലും എത്തുന്നവ ഒന്നും തന്നെയില്ല). ഭൂപരിഷ്ക്കരണം നടപ്പായതോടെ, കൊളോണിയലിസം അവശേഷിപ്പിച്ച നാടുവാഴിത്തബന്ധങ്ങൾ ഇല്ലാതായി എന്ന പ്രബലവിശ്വാസം ഇതിൽ വലിയ പങ്കുവഹിച്ചിട്ടുണ്ട്. നാടുവാഴിത്തത്തിനുപകരം മുതലാളിത്തം വളരുകയാണെന്ന് സ്ഥാപിക്കുന്നതിനായി പിന്നീടുള്ള പഠനങ്ങൾ. ഭൂവുടമകളും പണിക്കാരും കൃഷിയിൽനിന്ന് അകലാൻ തുടങ്ങിയതോടെ കാർഷിക മേഖലയെക്കുറിച്ചുള്ള പഠനംതന്നെ പലർക്കും ഒരു അനാവശ്യവുമായി. അക്കാദമിക ഗവേഷകരല്ല, മാർക്സിസ്റ്റ് സമീപനം അംഗീകരിക്കുന്നതായി അവകാശപ്പെട്ടവരാണ് ഈ ദുരവസ്ഥയ്ക്ക് യഥാർത്ഥ ഉത്തരവാദികൾ. അവിഭക്ത കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പാരമ്പര്യവും, സിപി.ഐ.-സി.പി.എം. കക്ഷികളുടെ നിലപാടുകളും ശക്തമായ സൈദ്ധാന്തിക സ്വാധീനം ചെലുത്തുന്ന കേരളത്തിൽ ഇവരെല്ലാം ചേർന്ന് മാർക്സിസത്തിന്റെ പേരിൽ പ്രചരിപ്പിച്ചിരിക്കുന്ന വികൃതധാരണകളും അബദ്ധങ്ങളും പൊളിച്ചുമാറ്റാതെ ഇതിൽനിന്ന് കരകയറാനാവില്ല. നാടുവാഴിത്ത ഉൽപാദനരീതിയിൽ ജാതിയുടെ സ്ഥാനം, കൊളോണിയലിസത്തിൻ കീഴിൽ നടന്ന പരിവർത്തനത്തിന്റെ സ്വഭാവം, പാട്ടകൃഷി, വർഗ വിശകലനം എന്നിങ്ങനെ വിവിധ വിഷയങ്ങളിൽ കാണുന്ന മാർക്സിസത്തിന്റെ വികൃതാനുകരണങ്ങളെ തുറന്നുകാട്ടാൻ കുറച്ചധികം പേജുകൾ തന്നെ ചെലവിട്ടിരിക്കുന്നത് അതുകൊണ്ടാണ്. ഈ കക്ഷികൾ പലപ്പോഴായി കേരളത്തിലെ ഭരണനടത്തിപ്പുകാരായിരുന്നു. ഇത് അവരുടെ സൈദ്ധാന്തിക വ്യതിയാനങ്ങൾക്ക് കൃത്യമായ ഒരു രാഷ്ട്രീയ താൽപര്യവും ലക്ഷ്യവും നൽകുന്നു. യഥാർത്ഥ പ്രശ്നങ്ങളിൽനിന്നും പരിഹാരങ്ങളിൽനിന്നും ബഹുജനങ്ങളെ - തൊഴിലാളി, കർഷക, ഇടത്തരം വർഗങ്ങളെ - വഴിതെറ്റിക്കുകയാണ് അതിന്റെ അന്തഃസത്ത.

മാർക്സിസം-ലെനിനിസം-മാവോയിസം കൂടുതൽ നന്നായി

മനസ്സിലാക്കാനുള്ള സ്വയംവിമർശനപരമായ സമരത്തോടൊപ്പം, സൈദ്ധാന്തിക അന്വേഷണത്തെ വർഗബന്ധങ്ങളുടെ സൂക്ഷ്മാന്വേഷണവുമായി കൂട്ടിയോജിപ്പിക്കുന്ന പഠനരീതിയാണ് ഈ പുസ്തകത്തിൽ സ്വീകരിച്ചിട്ടുള്ളത്. ഇതിലെ സ്വയംവിമർശനത്തിന്റെ കാര്യം ചുരുക്കിപ്പറയാം. 1960കളുടെ രണ്ടാംപാദത്തിൽതന്നെ കേരളത്തിൽ മാവോയിസ്റ്റ് പ്രസ്ഥാനം വളർന്നുവരാൻ തുടങ്ങിയിരുന്നു. 1967ലെ നക്സൽബാരി കലാപത്തെ തുടർന്ന് അത് ശക്തിപ്പെട്ടെങ്കിലും മറ്റു സംസ്ഥാനങ്ങളെ പോലെ വളരാൻ കഴിഞ്ഞില്ല. ഒറ്റപ്പെട്ട സായുധ ആക്ഷനുകൾക്കപ്പുറം മുന്നേറാനും കഴിഞ്ഞിട്ടില്ല. ഓരോ ഘട്ടത്തിലും ഈ പ്രസ്ഥാനത്തെ സി.പി.ഐ., സി.പി.എം. ഉൾപ്പെടെയുള്ള ഭരണാധികാരികൾ നിഷ്ഠൂരമായി അടിച്ചമർത്തിയെങ്കിലും, അതല്ല മേൽപറഞ്ഞ പരാജയത്തിന് പ്രധാന കാരണം. കേരളത്തെ മനസ്സിലാക്കാൻ അതിന് കഴിഞ്ഞില്ല. ഒന്നുകിൽ യാന്ത്രികമായി അർദ്ധ-കൊളോണിയൽ, അർദ്ധ-നാടുവാഴിത്തം എന്ന് ഉരുവിട്ടോ, അതല്ലെങ്കിൽ നാടുവാഴിത്തം ഇല്ലാതായ പുത്തൻ കൊളോണിയൽ സമൂഹം എന്ന് പ്രഖ്യാപിച്ചോ അത് കാർഷികവർഗങ്ങളുടെയും ഉൽപാദനബന്ധങ്ങളുടെയും സമൂർത്തവിശകലനത്തിൽനിന്ന് അകന്നുപോയി. വർഗസമരത്തിനുപകരം ദേശീയ സമരത്തിലേക്ക് ഒരു വിഭാഗം തിരിഞ്ഞു. 1991ൽ സി.ആർ.സി., സി.പി.ഐ (എം-എൽ) ന്റെ തകർച്ചയോടെയാണ്, അതിനെ മറികടക്കാനുള്ള തീവ്രസമരത്തിലൂടെയാണ്, ഈ വ്യതിയാനങ്ങൾ ബോധ്യപ്പെട്ടത്. ഒറ്റയ്ക്കുണ്ടായ വെളിപാടായിട്ടല്ല, കേരളത്തിൽ ഒരു മാവോയിസ്റ്റ് പ്രസ്ഥാനം വീണ്ടും കെട്ടിപ്പടുക്കാനുള്ള കൂട്ടായ സമരത്തിന്റെ തിരിച്ചറിവായി.

ഈ പുസ്തകം ആ കൂട്ടായ്മയോട് കടപ്പെട്ടിരിക്കുന്നു. ഇന്ത്യൻ അർദ്ധ-കൊളോണിയൽ, അർദ്ധ-നാടുവാഴിത്ത സാമൂഹ്യ-സാമ്പത്തിക വ്യവസ്ഥയുടെ പൊതുനിയമങ്ങൾ കേരളത്തിൽ പ്രാവർത്തികമാകുന്ന സവിശേഷ രീതികളും രൂപങ്ങളും കണ്ടെത്താതെ വിപ്ലവപ്രയോഗം അസാധ്യമാണ് എന്ന അതിന്റെ വീക്ഷണത്തോട്; പ്രയോഗത്തിൽ മുന്നിട്ടിറങ്ങുകയും, അതിലൂടെ വ്യത്യസ്ത വർഗങ്ങളെക്കുറിച്ചും ചൂഷണത്തിന്റെ വിവിധ രൂപങ്ങളെക്കുറിച്ചും ബഹുജനങ്ങളിൽനിന്ന് സമ്പാദിച്ച അറിവ് പകർന്നുതരുകയും ചെയ്ത പാർട്ടിസഖാക്കളോട്. കടപ്പാടുകൾ അതുകൊണ്ട് തീരുന്നില്ല. സൂക്ഷ്മാന്വേഷണ യോഗങ്ങളിൽ പങ്കെടുത്തവർ, പുസ്തകങ്ങളും രേഖകളും തന്നവർ, വായനയ്ക്കും എഴുത്തിനും സൗകര്യം ചെയ്തുതന്നവർ, വിമർശനങ്ങളും നിർദ്ദേശങ്ങളും നൽകിയ

വർ, ആവർത്തിച്ചുള്ള വെട്ടും തിരുത്തും സഹിച്ച് കംപോസിങ്ങ് ചെയ്തു തന്നവർ, അങ്ങനെ പലരും സഹായിച്ചിട്ടുണ്ട്.

വായനാസൗകര്യം മുൻനിർത്തി പട്ടികകൾ അവസാനഭാഗത്താണ് ചേർത്തിരിക്കുന്നത്. സൂക്ഷ്മപരിശോധനയിൽ തൽപരരായവർക്ക് ഇതൊരു അസൗകര്യമായിരിക്കുമെങ്കിലും അത്ര വലിയ തടസ്സമാകില്ലെന്നു കരുതുന്നു. പുസ്തകപരാമർശങ്ങൾ ഗ്രന്ഥസൂചിയിലെ അക്ഷരമാല ക്രമത്തിൽ ചതുര ബ്രാക്കറ്റുകളിൽ കൊടുത്തിരിക്കുന്നു; [21] എന്നിങ്ങനെ.

ഈ പുസ്തകം നമ്മുടെ സമ്പദ്ഘടനയെക്കുറിച്ചോ, കാർഷികഘടനയെ കുറിച്ചോ ഉള്ള സമഗ്രപഠനമല്ല. ചില കാതലായവശങ്ങൾ ഉയർത്തിക്കാട്ടുന്നതിനും ഇതിനെല്ലാം ആധാരമായ ഭൂപ്രശ്നം രാഷ്ട്രീയ അജണ്ടയുടെ കേന്ദ്രസ്ഥാനത്ത് ഉറപ്പിച്ചുനിർത്തുന്നതിന്റെ പ്രാധാന്യം വ്യക്തമാക്കുന്നതിനുമാണ് ശ്രമിച്ചിട്ടുള്ളത്. അത്രയും സാധിച്ചാൽ ഒരു തുടക്കമായി.

ജൂൺ, 2002. അജിത്ത്

# 1

# കൃഷിയിലെ ഏറ്റിറക്കങ്ങൾ

1970കളുടെ മദ്ധ്യത്തോടെ കേരളീയ സമ്പദ്ഘടനയുടെ വിവിധ മണ്ഡലങ്ങളിൽ പ്രകടമായ മുരടിപ്പ്, ഇന്ന് ജീർണ്ണതയിലും തകർച്ചയിലും എത്തിനിൽക്കുന്നു. കാർഷികമേഖലയിലാണ് ഇത് കൂടുതലും പ്രകടം. ക്ഷയിച്ചുകൊണ്ടിരിക്കുന്ന പരമ്പരാഗത'വ്യാവസായിക'മേഖലയും ആധുനികമേഖലയും ഈ പ്രവണതയിൽനിന്ന് മുക്തമല്ല. ഒരിടയ്ക്ക് കേരളത്തിൽ തഴച്ചുവന്ന കച്ചവട, സേവനമേഖലകളും, കെട്ടിട നിർമ്മാണ-അനുബന്ധ മേഖലകളും കടുത്ത മാന്ദ്യം നേരിടുന്നു. ഇത്രയ്ക്കായിട്ടും ഇനിയും ലാഭം കൊയ്യുന്ന ബ്ലേഡ്, അബ്കാരി, സ്വകാര്യ-സഹകരണ ആശുപത്രി/വിദ്യാലയ/ടൂറിസ്റ്റ് കേന്ദ്രങ്ങൾ മുതലായവ, ഒരേസമയം രോഗലക്ഷണങ്ങളും, രോഗത്തെ മൂർച്ഛിപ്പിക്കുന്ന വിഷാംശങ്ങളുമാണ്.

ഉയർന്ന ജീവിതനിലവാരം, മെച്ചപ്പെട്ട ജീവിത സൗകര്യങ്ങൾ, പൊതുജന ആരോഗ്യം, പൊതുവിദ്യാഭ്യാസം എന്നിവയിലെല്ലാം മറ്റു സംസ്ഥാനങ്ങളെ കവച്ചുനിൽക്കുന്ന കേരളം, തീർത്തും പരിമിതമായ വ്യാവസായിക അടിത്തറ, നാമമാത്രമായ പുതിയ മൂലധനനിക്ഷേപം, താഴ്ന്ന കാർഷിക ഉൽപാദനക്ഷമത എന്നിവയിലും മുന്നിൽ തന്നെയാണ്. മലയാളിയുടെ താരതമ്യേന മെച്ചപ്പെട്ട ജീവിതനിലവാരം സൃഷ്ടിക്കുന്നതിലും നിലനിർത്തുന്നതിലും കേരളത്തിലെ ശുഷ്കമായ ഉൽപാദന മണ്ഡലം വളരെ ചെറിയൊരു പങ്കേ വഹിച്ചിരുന്നുള്ളു.[1] അതിൽത്തന്നെ, റബ്ബർകൃഷിയും, മീൻപിടുത്ത-സംസ്കരണങ്ങളും പോലുള്ള ഒന്നോ രണ്ടോ മേഖലകൾ മാത്രമാണ് ഏറെക്കുറെ തുടർച്ചയായി മിച്ചസമാ

---

1. " 1970-71ലെ വിലകളുടെ അടിസ്ഥാനത്തിൽ നോക്കിയാൽ 1986-ലെ കേരളത്തിന്റെ ആളോഹരി ആഭ്യന്തര വരുമാനം (635 രൂപ) അഖിലേന്ത്യ ശരാശരിയേക്കാൾ (798 രൂപ) കുറവായിരുന്നു. ആളോഹരി ഉപഭോഗചെലവും ആളോഹരി ഭക്ഷ്യചെലവും അതാതിന്റെ അഖിലേന്ത്യാ ശരാശരിയേക്കാൾ ഉയർന്നതുമായിരുന്നു. "[29], പേജ് 89.

ഹരണം നടത്തിയിരുന്നത്. മനുഷ്യവിഭവശേഷിയുടെ കയറ്റുമതിയിലൂടെ ആധുനിക കേരളം ഈ കുറവ് നികത്തിപ്പോന്നു. അംഗീകൃതവും അനധികൃതവുമായ ചാലുകളിലൂടെ വർഷംതോറും ഏതാണ്ട് 10,000കോടി രൂപ ഗൾഫിൽനിന്ന് കേരളത്തിൽ എത്തിച്ചേർന്നിരുന്നു.[2]

ഈവക വരുമാനം തടസ്സമില്ലാതെ ലഭിച്ചിരുന്ന കാലത്തും എടുത്തുപറയത്തക്ക മൂലധന മുതൽമുടക്ക് ഇവിടെ നടന്നിട്ടില്ല. ഹുണ്ടിക, കച്ചവട, സേവന മേഖലകളുടെ വ്യാപകമായ വളർച്ചയും തിരക്കിട്ട കെട്ടിടനിർമ്മാണവുമാണ് അതിന് പകരംനിന്നത്. പണത്തിന്റെ ഒടുങ്ങാത്ത, അത്യധികവേഗമുള്ള, ഒഴുക്ക് ഇവയ്ക്ക് പോഷണം നൽകി. തൊട്ടാൽ പൊള്ളുന്ന പലിശ പേറിവന്ന ഹുണ്ടിക മൂലധനം ഉപഭോഗത്തിനും നിർമ്മാണത്തിനും ആർഭാടത്തിനും താങ്ങായി. ആർത്തിപൂണ്ട ബ്ലേഡ് കമ്പനികളുടെ പ്രാഥമിക മൂലധനസമാഹരണത്തിൽ മേൽപറഞ്ഞ സ്രോതസ്സുകൾക്ക്, പ്രത്യേകിച്ചും ഗൾഫ്പണത്തിന്, പ്രമുഖമായ പങ്കുണ്ടായിരുന്നു. ഊഹക്കച്ചവടം ഊതിവീർപ്പിച്ച ഭൂവിടപാടുകൾ കൃത്രിമമായി ആസ്തി വർദ്ധനവുണ്ടാക്കി. വരവിൽ കവിഞ്ഞ ചെലവിന് അത് പുതിയ പ്രചോദനവുമായി. ശുഷ്ക്കിച്ച ഉൽപാദനത്തിന് ഒട്ടും ചേരാത്ത ഉന്നത ജീവിതനിലാവാരമെന്ന വിരോധാഭാസം ഇങ്ങനെയാണ് നിലനിന്നുപോന്നത്. വരുമാനസ്രോതസ്സുകൾ ക്ഷയിക്കുകയും, അവയെ ആശ്രയിച്ചു നിന്നിരുന്ന മേഖലകൾ തളരുകയും, പണത്തിന്റെ ഒഴുക്ക് മന്ദഗതിയിലാവുകയും ചെയ്തുകൊണ്ടിരിക്കേ സ്പഷ്ടമാകുന്ന അരിഷ്ടതകൾ ആസന്നമായ തകർച്ചയുടെ സർവ്വലക്ഷണങ്ങളും പ്രകടിപ്പിക്കുന്നു.

ആരാണ് ഇതിന് ഉത്തരവാദി? എന്താണ് പരിഹാരം? ആഗോള സാമ്രാജ്യത്വവ്യവസ്ഥയുടെ ഞെക്കിപ്പിഴിയലും അതിന് സ്വയം വിധേയരാകുന്ന ഇന്ത്യൻ ഭരണാധികാരികളുടെ നയങ്ങളും തീർച്ചയായും അടിയന്തിര കാരണങ്ങളാണ്. എന്നാൽ, അന്വേഷണം അവിടംകൊണ്ടവസാനിപ്പിച്ചാൽ യഥാർത്ഥ പരിഹാരം കണ്ടെത്താൻ കഴിയില്ല. കൃഷിയുടെ

2. ഗൾഫിലേക്കുള്ള മനുഷ്യവിഭവക്കയറ്റുമതി, ഗൾഫ്പണത്തിന്റെ അളവ് എന്നിവയെക്കുറിച്ച് പലതരം കണക്കുകളാണ് കാണുന്നത്. 1977–78നും 1980–81നും ഇടയിൽ ഗൾഫ് പണം സംസ്ഥാന ആഭ്യന്തര ഉൽപാദനത്തിന്റെ 10–13 ശതമാനത്തിൽനിന്ന് 22–28 ശതമാനത്തിനു തുല്യമായി വർദ്ധിച്ചുവെന്ന് ഒരു പഠനം വ്യക്തമാക്കുന്നു; [29], പേജ് 88. 1996–97നും 1997–98നുമിടയിൽ, കേരളത്തിലെ ബാങ്ക് ശാഖകളിൽ വിദേശ ഇന്ത്യക്കാരുടെ നിക്ഷേപത്തിൽ ഉണ്ടായ വർദ്ധനവ് (2,557കോടി രൂപ) സംസ്ഥാന വരുമാനത്തിന്റെ 7 ശതമാനത്തിനു തുല്യമായിരുന്നു. [57]. പേജ് 192–193.

കാലം കഴിഞ്ഞെന്ന് ആരൊക്കെ ശഠിച്ചാലും ശരി, ഒറ്റക്കെടുത്താൽ ഇന്നും ഏറ്റവും വലിയ ഉൽപാദനമണ്ഡലവും, അദ്ധ്വാനിക്കുന്ന ബഹു ഭൂരിപക്ഷത്തിന്റെയും അവസാന താങ്ങുമായ കാർഷികമേഖലയിലേക്ക്, കേരളത്തിലെ കാർഷിക പ്രശ്നത്തിലേക്ക്, വിശകലനം എത്തിച്ചേരണം.

പലരും പലവിധത്തിൽ ഉന്നയിക്കുന്ന കാർഷികവിളകളുടെ വിലത്തകർച്ചയിൽനിന്ന് നമുക്ക് ആരംഭിക്കാമെങ്കിലും ആരോപണ-പ്രത്യാരോപണ കോലാഹലങ്ങൾക്ക് ചെവികൊടുക്കാതെ കാർഷിക വിലത്തകർച്ചയിൽ നിഴലിക്കുന്ന സാമ്പത്തികബന്ധങ്ങൾ ശ്രദ്ധിച്ചെങ്കിലേ ഈ ആരംഭബിന്ദു അർത്ഥവത്താകൂ. നിലവിൽ അനുഭവിക്കുന്ന വില ത്തകർച്ചയ്ക്ക് ഒരു പ്രത്യേകതയുണ്ട്. കാർഷിക വിലകളിലെ ഏറ്റിറക്ക ങ്ങളും കുത്തനെയുള്ള ഇടിവും മുമ്പും ഉണ്ടായിട്ടുണ്ടെങ്കിലും കേരള ത്തിലെ സമ്മിശ്രവിളരീതി ഇതിന്റെ കെടുതികളെ ഒരു പരിധിവരെ നിയന്ത്രിച്ചുനിർത്തിയിരുന്നു. തേങ്ങാവിലയിടിവിന്റെ നഷ്ടം റബ്ബർ നികത്തും. ഇഞ്ചി മോശമാകുന്നെങ്കിൽ കാപ്പിക്കോ കുരുമുളകിനോ വിലകിട്ടും. ഇന്നാകട്ടെ, ഒന്നിച്ച് സകല വിളവുകളുടെയും വില ഇടിഞ്ഞി രിക്കുന്നു. ഏറെ ഉയർന്നു നിന്നിരുന്ന കുരുമുളകു വിലയും ഈ പൊതു പ്രവണതയ്ക്ക് കീഴ്പ്പെടുന്നതോടെ സാർവ്വത്രിക വിലത്തകർച്ചയുടെ ഇരുണ്ട ഒരു കാലഘട്ടത്തെയാണ് കർഷകർക്ക് നേരിടാനുള്ളത്. കൃഷിയിൽ നിന്നുള്ള വരുമാനം ഇടിഞ്ഞതോടെ പണ്ടേ തന്നെ അരി ഷ്ടിച്ചു നടത്തിയിരുന്ന കാർഷിക പണികൾ ഒന്നുകൂടി കുറഞ്ഞു. നാട്ടിൽ തൊഴിൽ നൽകിയിരുന്ന കെട്ടിടനിർമ്മാണവും പലതരം സേവന മേഖലകളും തളർന്നു. നാട്ടിൻപുറങ്ങളിലെ കൂലിപ്പണിക്കാർ പട്ടിണി യിലുമായി. പലയിടത്തും കൂലി വെട്ടിക്കുറച്ചിരിക്കുന്നു. സ്ഥിരം പണിയും കൂലിയും ലഭിച്ചിരുന്ന തോട്ടം തൊഴിലാളികൾപോലും ഗതികേടിലായി. സാമ്രാജ്യത്വ കൽപനകൾ തിരക്കിട്ട് നടപ്പാക്കുന്ന ഭരണവർഗനയങ്ങളുടെ നേർഫലമാണിതെല്ലാമെന്ന് ഇന്ന് പരക്കെ അംഗീകരിക്കപ്പെടുന്നുണ്ട്. പക്ഷേ, ഇങ്ങനെ തിരിച്ചറിയുന്നവരിൽ വലിയൊരു വിഭാഗവും ശ്രദ്ധി ക്കാതെപോകുന്ന ഒരു കാര്യമുണ്ട്. ഇതിനുമുമ്പും കേരളത്തിലെ കർഷകർ സാർവ്വത്രിക വിലത്തകർച്ചയുടെ തിക്തഫലങ്ങൾ നേരിട്ടിരുന്നു. 1930കളിൽ സാമ്രാജ്യത്വ വ്യവസ്ഥയെ ബാധിച്ച മാന്ദ്യമാണ് അന്ന് അടിയ ന്തിരകാരണമായത്. എഴുപതു വർഷങ്ങൾക്ക് ശേഷം വീണ്ടുമൊരു സാർവ്വത്രിക വിലത്തകർച്ച അടിച്ചേൽപ്പിക്കാൻ സാമ്രാജ്യത്വവ്യവസ്ഥ യുടെ ഉപകരണങ്ങളായ ലോക വ്യാപാരസംഘടനയ്ക്കും മറ്റും കഴിയു ന്നുണ്ടെങ്കിൽ നാം എന്താണ് മനസ്സിലാക്കേണ്ടത്? അമ്പതിലേറെ വർഷത്തെ 'സ്വതന്ത്ര വികാസ'വും ഭൂപരിഷ്കരണവും പിന്നിട്ട നമ്മുടെ

കാർഷികഘടന പണ്ടെന്നപോലെ ഇന്നും സാമ്രാജ്യത്വ ചൂഷണത്തിന് കീഴ്പ്പെട്ടുതന്നെ നിൽക്കുന്നുവെന്നുതന്നെ. ഇത്രയും കാലവും, ഇന്നും, ഈ സത്യം നമ്മളിൽനിന്നു മറച്ചുവച്ചവരാണ് 'ഇറക്കുമതിനയ'ത്തിനെതിരെ, അതിന്റെ പിതൃത്വത്തെച്ചൊല്ലി, പരസ്പരം ആക്രോശിക്കുന്നത്! നമ്മുടെ ദയനീയ വിധേയത്വത്തിന്റെ സത്യാവസ്ഥ അംഗീകരിച്ചാൽ, തങ്ങൾ ഇത്രയുംകാലം ചെയ്തതും, ഇന്ന് തുടരുന്നതുമായ സാമ്രാജ്യത്വ സേവയുടെ പൂച്ച് പുറത്താകുമെന്നതുകൊണ്ട് അവർക്ക് ഇതേ പറ്റൂ. നമുക്ക് അത് ഒട്ടും പോരല്ലോ.

ഏതെങ്കിലും ഭരണാധികാരിയുടെ നയമോ നടപടിയോ അല്ല, നമ്മളെ വരിഞ്ഞുനിർത്തുന്ന സാമ്പത്തികബന്ധങ്ങളാണ് യഥാർത്ഥ പ്രശ്നം എന്ന് നാം തിരിച്ചറിയണം. ഈ ബന്ധങ്ങളിൽനിന്ന്, അതിനെ സേവിക്കുന്നതിനുവേണ്ടിയാണ്, നയവും നടപടിയും ഉണ്ടാവുന്നത്. സാമ്രാജ്യത്വവിപണി ചെലുത്തുന്ന നിർബന്ധങ്ങൾ ഉടനടി പ്രത്യാഘാതം സൃഷ്ടിക്കുംവിധം കേരളത്തിൽ നിലനിൽക്കുന്ന നാണ്യവിളകൃഷിയുടെ വ്യാപകമായ സാന്നിദ്ധ്യം ഈ സാമ്പത്തികബന്ധങ്ങളുടെ സൃഷ്ടിയും ലക്ഷണവുമാണ്. അവ കരുപ്പിടിപ്പിക്കുന്നതിൽ സാമ്രാജ്യത്വം മാത്രമല്ല, ഇവിടത്തെ ഭൂപ്രഭുക്കളും ദല്ലാൾമുതലാളിമാരും[3] ഇവരെ സേവിക്കുന്ന രാഷ്ട്രീയ കക്ഷികളും വഹിച്ചുപോന്ന സജീവ പങ്കും ഇന്ന് അത് തുടരുന്നതെങ്ങിനെയാണെന്നും പരിശോധിച്ചുകൊണ്ട് നമുക്ക് തുടങ്ങാം.

കൊളോണിയൽ കപ്പലുകൾ കേരളതീരത്ത് നങ്കൂരമിട്ടതിന് എത്രയോ മുമ്പുതന്നെ കച്ചവട ഉദ്ദേശ്യത്തോടെയുള്ള കാർഷികോൽപാദനവും അങ്ങുമിങ്ങുമായി തോട്ടങ്ങളും ഇവിടെ നിലനിന്നിരുന്നു. എങ്കിലും, ഇതൊന്നും തന്നെ അന്നത്തെ നാട്ടുരാജ്യ സമ്പദ്ഘടനകളിലെ മുഖ്യാംശമായിരുന്നില്ല. കൊളോണിയൽ ഇടപെടലും ആധിപത്യവും ഇതിൽ ഗുണപരമായ മാറ്റം വരുത്തി. പുതിയ നാണ്യവിളകളും വിളരീതികളും നടപ്പായി. വൻകിട തോട്ടങ്ങൾ സ്ഥാപിക്കപ്പെടുകയും നാണ്യവിളകൃഷി വ്യാപിപ്പിക്കുകയും ചെയ്തു. ആഗോള മുതലാളിത്തബന്ധങ്ങളിൽ കുരുക്കിയിട്ട തോട്ടം സമ്പദ്ഘടനയ്ക്ക് ബ്രിട്ടീഷ് മേൽക്കോയ്മ രൂപംകൊടുക്കുകയും ഇവിടത്തെ സമ്പദ്ഘടനയുടെ അടിത്തറയും നിർണ്ണായകഘടകവുമായി അത് ഉറപ്പിക്കപ്പെടുകയും ചെയ്തു. കേരളത്തിലെ കാർഷിക സമ്പദ്ഘടനയിലുണ്ടായ ഈ വഴിത്തിരിവിന്റെ

---

3. ദല്ലാൾ മുതലാളിവർഗം – വിദേശാധിപത്യത്തിൻ കീഴിൽ സാമ്രാജ്യത്ത സേവയിലൂടെ വളർന്നുവന്ന വൻകിടമുതലാളിവർഗ്ഗം. കച്ചവടത്തിൽനിന്ന് ഉയർന്നുവന്ന ഇവർ പിന്നീട് ബാങ്കിംഗ്, വ്യവസായം എന്നീ മേഖലകളിലേക്കു കടന്നു.

തിക്തഫലങ്ങൾ തുടർന്നിങ്ങോട്ടുള്ള അതിന്റെ ചലനഗതിയിൽ പ്രകടമായീതാനും.

ബ്രിട്ടീഷ് ആധിപത്യകാലത്താണ് കേരളത്തിൽ ആദ്യമായി വൻകിട തോട്ടങ്ങൾ സ്ഥാപിക്കപ്പെട്ടത്. നിസ്സാരപാട്ടത്തിന് ഭൂമി നൽകിയും നാമമാത്ര നികുതി ചുമത്തിയും, രാജ്യവാഴ്ചയും ജന്മിത്തവും യൂറോപ്യൻ തോട്ടം മുതലാളിമാർക്ക് കൂട്ടുനിന്നു.[4] ഭൂമി സർവ്വേചെയ്ത് അതിരുതിരിക്കാനുള്ള ചെലവ് മാത്രം മുടക്കി യുറോപ്യൻ തോട്ടം മുതലാളിമാർ പലയിടത്തും ഭൂമി സ്വന്തമാക്കി. 1874 വരെ ഏക്രയ്ക്ക് ഒരുരൂപവച്ച് ഭൂമി ലേലം ചെയ്ത് കൊടുത്തിരുന്നു. തിരുവിതാംകൂറിലെ കൃഷിഭൂമിയിൽ ഏഴിൽ ഒരു ഭാഗം കണ്ണൻദേവൻ കമ്പനിക്ക് 5,000രൂപയ്ക്ക് കൈമാറി. ബ്രിട്ടീഷ് മലബാറിൽ ഏക്രയ്ക്ക് 6 മുതൽ 12അണവരെയാണ് തോട്ടങ്ങൾക്ക് കരം നിശ്ചയിച്ചിരുന്നത്. ഇതേസമയം, കുടിയാന് ഉൽപ്പന്നത്തിന്റെ പകുതി നികുതിയായി കൊടുക്കേണ്ടി വന്നിരുന്നു. തിരുവിതാംകൂറിലെ കർഷകർ ഏക്രയ്ക്ക് 12രൂപ കരം കൊടുത്തിരുന്നപ്പോൾ തേയില, കാപ്പി തോട്ടങ്ങൾ ഏക്രയ്ക്ക് ഒരുരൂപയാണ് നികുതി കൊടുത്തിരുന്നത്.

വ്യവസായികപദവി അവകാശപ്പെട്ട ഈ പുതിയ മേഖല അതിനുവേണ്ട തൊഴിൽശക്തി സ്വരൂപിക്കാൻ അർദ്ധ–നാടുവാഴിത്ത ബന്ധങ്ങളെ ആശ്രയിക്കുകയും അതിനെ നിയന്ത്രിക്കാൻ ജാതി–ജന്മിത്ത മർദ്ദനമുറകൾ പ്രയോഗിക്കുകയും ചെയ്തു. ഉദാഹരണത്തിന്, കേരളത്തിൽ ആദ്യമായി ആരംഭിച്ച അഞ്ചരക്കണ്ടി തോട്ടം സ്ത്രീകളും കുട്ടികളുമായി 45പുലയരെ വിലയ്ക്കുവാങ്ങി. വയനാട്ടിലെ വള്ളിയൂർകാവ് ഉത്സവത്തിന്റെയന്ന് സത്യം ചെയ്യിപ്പിച്ച് ഒരു കൊല്ലത്തേക്ക് പണിയെടുപ്പിക്കാൻ ആദിവാസി അടിയാളരെ സവർണജന്മിമാർ കൊണ്ടുപോയിരുന്ന രീതി തോട്ടം മുതലാളിമാരും ഉപയോഗിപ്പെടുത്തിയിരുന്നു. തൊഴിൽശക്തി കൂടുതലും സമാഹരിച്ചിരുന്നത് കങ്കാണികൾ വഴിയാണ്. ഒരു നിശ്ചിത കാലംവരെ ഏതെങ്കിലും തോട്ടംമുതലാളിക്ക് പണിയെടുക്കാമെന്ന കരാറിൽ ബന്ധിതരെന്ന നിലയ്ക്കാണ് പണിക്കാരെ എടുത്തിരുന്നത്. 1918 വരെ തുടർന്ന ഈ സമ്പ്രദായത്തിൽ കരാർ ലംഘിക്കുന്നവരെ ശിക്ഷിക്കാൻ തോട്ടമുടമയ്ക്ക് അവകാശമുണ്ടായിരുന്നു. പിന്നീട് ഈ സമ്പ്രദായം ഔപചാരികമായി നിർത്തലാക്കിയെങ്കിലും പ്രയോഗത്തിൽ ബന്ധിതാവസ്ഥ തുടർന്നും നിലനിന്നു. കൊയ്ത്തുകാലത്ത് മടങ്ങിവരുമെന്ന ഉറപ്പിന്റെ അടിസ്ഥാനത്തിൽ ചില ജന്മികൾ അവരുടെ അടിയാളരെ തോട്ടംപണിക്ക് വിടാറുണ്ടായിരുന്നു. കങ്കാണിയിൽനിന്ന് മുൻകൂർ

4. [47], പേജ് 31–34.

പണം വാങ്ങിയിട്ടാണ് ജന്മികൾ ഇവരെ ഇങ്ങനെ വിട്ടിരുന്നത്. പണിക്കാരെ കെട്ടിയിട്ട് തല്ലുക, ചെളിവെള്ളത്തിൽ മുക്കിപ്പിടിക്കുക, ഓടിപ്പോകുന്നവരെ വേട്ടനായ്ക്കളെ ഉപയോഗിച്ച് തേടിപ്പിടിക്കുക, രാത്രിയിൽ തൊഴുത്തുപോലുള്ള ലായത്തിൽ പൂട്ടിയിടുക, സ്ത്രീകളെ ലൈംഗികമായി പീഢിപ്പിക്കുക മുതലായ മർദ്ദനമുറകൾ സർവ്വസാധാരണമായിരുന്നു. പണിക്കാരിൽ ഭൂരിപക്ഷവും കന്നട, തമിഴ് ദേശങ്ങളിലെയും കേരളത്തിലെയും ദളിതരായിരുന്നു.[5]

പുതുതായി ഉയർന്നുവന്ന ദല്ലാൾ മുതലാളിമാരും ജന്മികളിൽ തന്നെ ഒരു വിഭാഗവും പിന്നീട് തോട്ടം മേഖലയിലേക്ക് പ്രവേശിച്ചു. കാപ്പിത്തോട്ടങ്ങൾ നടത്തിയിരുന്ന തിരുവിതാംകൂർ വിശാഖം തിരുനാളും ദിവാൻ മാധവറാവുവും, 19-ാം നൂറ്റാണ്ടിൽതന്നെ തോട്ടംമേഖലയിലേക്ക് പ്രവേശിച്ച സുറിയാനിക്രിസ്ത്യൻ ഭൂപ്രഭുക്കളും കച്ചവട പ്രമുഖരും ഇതിന് ഉദാഹരണങ്ങളാണ്.[6] ഇതോടെ പുതിയതരം നാടൻ മൂലധനം ഈ മേഖലയിൽ ക്രമമായി വളർന്നുവന്നു.

1947നുശേഷം യൂറോപ്യൻ തോട്ടമുടമകൾ പടിപടിയായി പിന്മാറിയതോടെ വൻകിട തോട്ടങ്ങൾ സ്വകാര്യ-സർക്കാർ ഉടമയിലുള്ള മൂലധനത്തിന്റെ നിയന്ത്രണത്തിലായി. മറുവശത്ത്, കോഫിബോർഡ്, റബ്ബർബോർഡ് എന്നിവയിലൂടെ ചെറുകിട തോട്ടങ്ങളുടെ വ്യാപനത്തിന് സർക്കാർ നേരിട്ട് ഉത്തേജനം നൽകി. സാമ്രാജ്യത്വ മൂലധനത്തിന്റെ പിൻബലത്തിൽ വലിയ സബ്സിഡികൾ നൽകിയും, വർദ്ധിച്ച ഉൽപാദനശേഷിയുള്ള ഇനങ്ങൾ പ്രചരിപ്പിച്ചുമാണ് ഇതു ചെയ്തത്. ഇതിന്റെയെല്ലാം ഫലമായി, ഐക്യകേരളരൂപീകരണഘട്ടത്തിൽ 2.5ലക്ഷം ഏക്രയുണ്ടായിരുന്ന റബ്ബർകൃഷി 1998-99ൽ 11.75ലക്ഷം ഏക്രയിലേക്കും കാപ്പികൃഷി 41,600ഏക്രയിൽനിന്ന് 2.09ലക്ഷം ഏക്രയിലേക്കും വ്യാപിച്ചു. 1970കൾ വരെ മലയാളികൾക്ക് അപരിചിതമായിരുന്ന കൊക്കോ കൃഷി 22,273 ഏക്ര കൈയ്യടക്കി. വനങ്ങളും കാർഷികേതര ആവശ്യങ്ങൾക്കായി ഉപയോഗിക്കുന്ന ഭൂമിയും കഴിച്ചുള്ള സംസ്ഥാനഭൂവിസ്തൃതിയിൽ ഇന്ന് ഏതാണ്ട് 65 ശതമാനത്തിൽ റബ്ബർ, കാപ്പി, തേയില, കശുവണ്ടി, കൊക്കോ എന്നീ വിളകൾ വ്യാപിച്ചുകിടക്കുന്നു.[7]

നാണ്യവിളകൃഷിക്ക് അനുകൂലമായി, പ്രത്യേകിച്ചും വൻകിട തോട്ടങ്ങൾക്ക് സഹായകമായി, പഴയ രാജവാഴ്ചയും കൊളോണിയൽ

5. അതേകൃതി, പേജ് 103-158.

6. [19], പേജ് 131, 162.

7. സ്റ്റാറ്റിസ്റ്റിക്സ് സിൻസ് ഇൻഡിപെൻഡൻസ്, (കേരള സർക്കാർ, 1998), പേജ് 57; [54], പേജ് 1, 10.

അധികാരികളും സ്വീകരിച്ചപോന്ന നികുതിനയം തന്നെയാണ് 1947നുശേഷം വന്ന പുതിയ ഭരണാധികാരികളും തുടർന്നത്. നെല്ലിയാംപതിയിലെ 10,000 ഏക്ര സർക്കാർ ഭൂമി ഏക്രയ്ക്ക് 1.50 മുതൽ 5രൂപവരെ പാട്ടം വാങ്ങി സ്വകാര്യ തോട്ടമുടമകൾക്ക് നൽകിയിരിക്കുന്നു. ടാറ്റയ്ക്ക് ഇടുക്കിയിൽ 58,583ഏക്ര പാട്ടത്തിന് കൊടുത്തിരിക്കുന്നത് ഏക്രയ്ക്ക് 50രൂപയ്ക്കാണ്. ഇതേസമയം സർക്കാർ ഉടമസ്ഥതയിലുള്ള പ്ലാന്റേഷൻ കോർപ്പറേഷൻ ഏക്രയ്ക്ക് 520രൂപ പാട്ടം നൽകുന്നു.[8] കേരളത്തിൽ നടപ്പാക്കിയ ഭൂപരിഷ്ക്കരണത്തിലും തോട്ടങ്ങളോടുള്ള പക്ഷപാതം പ്രകടമാണ്. 1959 ലെ ഭൂപരിഷ്ക്കരണ നിയമത്തിലും 1963ലെ നിയമത്തിലും 1970ലെ ഭേദഗതിയിലും റബ്ബർ ഉൽപ്പെടെയുള്ള തോട്ടംമേഖലയെ നിയമത്തിന്റെ പരിധിയിൽനിന്ന് ഒഴിച്ചു നിർത്തിയിരുന്നു. മാത്രമല്ല, ഒരു നിശ്ചിത കാലയളവിനുള്ളിൽ തോട്ടമായി മാററുമെന്ന് ജന്മി പരസ്യപ്പെടുത്തിയ ഭൂമിയും ഭൂപരിധിനിയന്ത്രണത്തിൽനിന്ന് ഒഴിവാക്കി.[9]

നീണ്ടകാലം ഇന്ത്യൻ ഭരണവർഗ്ഗങ്ങളുടെ നേരിട്ടുള്ള രാഷ്ട്രീയ പ്രതിനിധിയായിരുന്ന കോൺഗ്രസ്സിനൊപ്പം സി.പി.എം., സി.പി.ഐ. കക്ഷികളും വൻകിട തോട്ടംമേഖലയ്ക്ക് ഒത്താശചെയ്തുകൊടുത്തു.

" കേന്ദ്ര ആസൂത്രണകമ്മീഷന്റെ നിർദ്ദേശാനുസരണം ചായ, കാപ്പി, ഏലം, റബ്ബർ തോട്ടങ്ങളെ ഭൂപരിധിയിൽനിന്നൊഴിവാക്കാൻ കമ്മ്യൂണിസ്റ്റ് ഗവൺമെന്റ് നിർബന്ധിതമായി".[10] എന്ന് സി.പി.എം. നേതൃത്വം ഇന്ന് ഒഴിവുകഴിവു പറയാൻ ശ്രമിക്കുന്നുണ്ടെങ്കിലും സത്യം മറിച്ചാണ്. 1956 ജൂൺ മാസം നടന്ന അവിഭക്ത പാർട്ടിയുടെ കേരള സംസ്ഥാനസമ്മേളനം അംഗീകരിച്ച 'പരിപാടി' തന്നെ "ഈ പരിധി റബ്ബർ, തേയില, കാപ്പി, ഏലം എന്നിവ കൃഷിചെയ്യുന്ന എസ്റ്റേറ്റുകളൊഴിച്ച് മറ്റെല്ലാ ഭൂമികൾക്കും ബാധകമാക്കണം."[11] എന്നു മാത്രമാണ് നിർദ്ദേശിച്ചത്. തോട്ടങ്ങൾ ദേശസാൽക്കരിക്കുന്ന പ്രശ്നത്തിലാകട്ടെ, ഇന്ത്യൻ വൻകിട മൂലധനത്തെ ഒഴിവാക്കി "ബ്രിട്ടീഷ് ഉടമയിലുള്ള തോട്ടം വ്യവസായം ദേശസാൽക്കരിക്കുക" എന്ന ആവശ്യത്തിലേക്ക് ഇവർ അന്നുതന്നെ സ്വയം പരിമിതപ്പെടുകയും ചെയ്തിരുന്നു.[12]

8. [53], പേജ് 1. പാട്ടം വർദ്ധിപ്പിക്കാൻ 1980-ൽ നിയമസഭ അംഗീകരിച്ച നിയമം ഇന്നേവരെ നടപ്പാക്കിയിട്ടില്ല.

9. വകുപ്പ് 81-ലെ 3 (ബി) പ്രകാരം; [31], പേജ് 195. കെ. മുകുന്ദൻ ഇതു ചൂണ്ടികാട്ടിയിട്ടുണ്ട്. [15], പേജ് 11.

10. [51], പേജ് 20.

11. [1], പേജ് 109.

12. അതേകൃതി, പേജ് 116.

ചുരുക്കത്തിൽ കർഷകർക്കോ ഭൂവുടമകൾക്കോ, നാണ്യവിള കൃഷിയോടുണ്ടായിരുന്ന എന്തെങ്കിലും പ്രത്യേക താൽപര്യമല്ല അതിന്റെ വ്യാപനത്തിന് പ്രേരകമായത്. വിദേശ, ആഭ്യന്തര ചൂഷകശക്തികളും അവയെ സേവിച്ച രാഷ്ട്രീയകക്ഷി നേതൃത്വങ്ങളും ചെലുത്തിയ ശക്തമായ സ്വാധീനവും ഇവർ നടപ്പാക്കിയ നയങ്ങളുമായിരുന്നു ഇതിൽ മുഖ്യപങ്കുവഹിച്ചത്. ഉദാഹരണത്തിന് റബ്ബറിന്റെ കാര്യം എടുക്കാം.

തന്ത്രപരമായ ഒരു അസംസ്കൃത പദാർത്ഥം എന്ന നിലയ്ക്കാണ് ബ്രിട്ടീഷ് സാമ്രാജ്യത്വം റബ്ബർകൃഷിക്ക് പ്രോത്സാഹനം നൽകിയത്. 1947നുശേഷം, ഇന്ത്യൻ ഭരണകൂടത്തിന്റെ ഇതേ താൽപര്യങ്ങളും വൻകിട ടയർ ബഹുരാഷ്ട്ര കുത്തകകളുടെയും ദല്ലാൾ കുത്തകകളുടെയും താൽപര്യങ്ങളും അതിന്റെ വ്യാപനത്തിന് ഉത്തേജനം നൽകി. സുനിശ്ചിതമായ ഈ ആഭ്യന്തര ആവശ്യം മൂലം നീണ്ടകാലത്തേക്ക് റബ്ബർ വില വലിയ ഏറ്റിറക്കങ്ങളില്ലാതെ നിലനിന്നു. മറ്റെല്ലാ വിളകളുടെയും വിലയനിശ്ചിതത്വത്തിനിടയിൽ റബ്ബർവിലയ്ക്കുണ്ടായിരുന്ന ആപേക്ഷിക സ്ഥിരത പുതിയൊരു ഉത്തേജകവുമായി.[13] സുനിശ്ചിതമായ ആഭ്യന്തരാവശ്യം പഴയപോലെ ഇന്ന് നിലനിൽക്കുന്നില്ല. ഇന്ത്യൻ ടയർകുത്തകകൾ തന്നെ സാമ്രാജത്വ ടയർകുത്തകകളിൽനിന്ന് കടുത്ത മത്സരം നേരിടുകയാണ്. റബ്ബർവില ഇടിയാതെ നിലനിർത്തി ഈ കാർഷികമേഖലയ്ക്ക് മുമ്പുള്ളപോലെ സംരക്ഷണം നൽകാൻ ഭരണാധികാരികൾക്ക് താൽപര്യം ഇല്ല. ലോക വ്യാപാര സംഘടനയോടുള്ള വിധേയത്വം മൂലം അത് സാദ്ധ്യവുമല്ല (എന്നാലും, റബ്ബർ കൃഷിയിൽനിന്ന് വൻതോതിലുള്ള പിൻമാറ്റം നടക്കാതിരിക്കാൻ റീ പ്ലാന്റിംഗിന് നൽകുന്ന സബ്സിഡി ഹെക്ടറിന് 7,000രൂപയിൽനിന്ന് 12,000രൂപയായി വർദ്ധിപ്പിച്ചിട്ടുണ്ട്).

ഇത് റബ്ബറിന്റെ മാത്രം കഥയല്ല. കേരളീയ ഭൂപ്രകൃതിയുടെയും സംസ്കാരത്തിന്റെയുമൊക്കെ അവിഭാജ്യഭാഗമായി കണക്കാക്കിപോരുന്ന തെങ്ങിനും ഇതേ കഥയാണ് പറയാനുള്ളത്.കൊളോണിയൽ ആധിപത്യത്തിന് മുമ്പും കേരളത്തിൽ തെങ്ങുകൃഷി നിലനിന്നിരുന്നുവെങ്കിലും വ്യാപകമായ തോട്ടംവിളയായി അത് മാറിയത് സാമ്രാജ്യത്വ വ്യവസായിക ആവശ്യങ്ങൾ തൃപ്തിപ്പെടുത്താനാണ്. 'നമ്മുടെ'കയർ വ്യവസായം പ്രധാനമായും നമ്മളുടെ ആവശ്യങ്ങളെ ആശ്രയിച്ചല്ല വളർ

---

13. 1939നും 1973നുമിടയിൽ കേരളത്തിലെ റബ്ബർ വില മൂന്നു വർഷങ്ങളിൽ മാത്രമാണ് അന്താരാഷ്ട്ര വിലയേക്കാൾ താഴ്ന്നുപോയത് എന്ന് അരബിന്ദോ ഭട്ടാചാര്യ ചൂണ്ടിക്കാട്ടുന്നു. [40],അനുബന്ധം-4. 1973നു ശേഷം 1997 വരെയുള്ള വർഷങ്ങളിലും ഇതായിരുന്നു പൊതുപ്രവണത.

ന്നുവന്നത്. കയറ്റുമതിഓർഡറുകളുടെ വരവും കാത്താണ് അത് ഇന്നും നിലനിൽക്കുന്നത്.'നമ്മുടെ'കൊപ്രയുടെ പ്രധാന ഉപഭോക്താക്കൾ ഒരിക്കലും നമ്മളായിരുന്നില്ല. അങ്ങനെയായിരുന്നെങ്കിൽ ഇത്രയധികം നാളികേരകൃഷി ഉണ്ടാവുമായിരുന്നില്ല.

നാണ്യവിളകളുടെ അവസ്ഥ ഇതാണെങ്കിൽ, മലയാളിയുടെ മുഖ്യ ഭക്ഷ്യധാന്യമായ നെല്ലിന്റെ അധോഗതിയാണ് മറുവശം. 1940കൾക്കും 1992-93നുമിടയ്ക്ക് നെൽപാടങ്ങൾ 6ലക്ഷം ഏക്ര കുറഞ്ഞുവെന്നൊരു പഠനം ചൂണ്ടിക്കാട്ടുന്നു. 1992-93ൽ നെൽപാടങ്ങളുടെ വിസ്തൃതി 8.25 ലക്ഷം ഏക്ര മാത്രമായിരുന്നു.[14] 1981-82നും 1995-96നുമിടയിൽ മൊത്തം നെൽകൃഷി വിസ്തൃതി (അതായത്, ഒന്നിലധികം വിളവിറക്കി യതുൾ പ്പെടെ കൃഷിചെയ്ത ഭൂമി) 8.38ലക്ഷം ഏക്ര കുറഞ്ഞതായി മറ്റൊരു പഠന ത്തിൽ പറയുന്നു.[15] 1970കളിൽതന്നെ നമുക്കാവശ്യമായ അരിയിൽ 50 ശതമാനം പോലും ഇവിടെ ഉൽപാദിപ്പിച്ചിരുന്നില്ല. 1995-96 ആയപ്പോഴേ ക്കും അത് 25ശതമാനത്തിലും താഴെയായി.

നെല്ലുൽപാദനത്തിൽ കേരളക്കര പണ്ടേ ഒരു കമ്മിപ്രദേശമായിരു ന്നു എന്ന് വാദിക്കുന്നവരുണ്ട്. എന്താണ് വസ്തുത? നെല്ല് കയറ്റുമതി ചെയ്തിരുന്ന തിരുവിതാംകൂർ 19-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ മാത്ര മാണ് അത് ഇറക്കുമതി ചെയ്യേണ്ട അവസ്ഥയിലെത്തിച്ചേർന്നത്. 19-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ തിരുവിതാംകൂറിൽ നിരീക്ഷണപര്യടനം നടത്തിയ വാർഡും കോണറും, "സ്വന്തം ഉപഭോഗാവശ്യങ്ങൾ തൃപ്തി പ്പെടുത്താൻ വേണ്ടത്ര...(ധാന്യം)..." അവിടെ കൃഷി ചെയ്തിരുന്നുവെന്ന് രേഖപ്പെടുത്തി. 30ശതമാനം കൃഷിഭൂമിയിലെ നെൽകൃഷി കൂടാതെ കുന്നിൻചെരുവുകളിൽ 45ശതമാനത്തിൽ പുനംകൃഷിയും ചെയ്തിരു ന്നു. 200മടങ്ങായിരുന്നു പുനംകൃഷിയുടെ വിളവ്.[16] പഴയ മദ്രാസ് പ്രസി ഡൻസിയിൽ തഞ്ചാവൂർ മേഖല കഴിഞ്ഞാൽ ഏറ്റവുമധികം നെല്ല് ഉൽപാദിപ്പിച്ചിരുന്ന മലബാറും 19-ാം നൂറ്റാണ്ടിന്റെ പകുതിയോടെ അത് ഇറക്കുമതി ചെയ്യേണ്ട ഗതികേടിലായി.[17] ബ്രിട്ടന്റെ നിർബന്ധം മൂലം

---

14. ഡോ. ശ്യാമസുന്ദരൻ നായരുടെ ലേഖനത്തിൽ ഉദ്ധരിച്ച കണക്കുകളാണിത്; [75].

15. [70]

16. [46], പേജ്63,67. തിരുവിതാംകൂർ കോവിലകം രേഖകളിൽ, "കൊളംബിൽ ഗവൺമെന്റിലേക്ക് അമ്പലപ്പുഴ കണ്ടുകൃഷിയിൽനിന്ന് 80,000 പറ നെല്ല് കച്ചവടം - എത്തിച്ചത് 70,201 പറ." എന്ന് കാണാം. [3], പേജ് 28.

17. [47], പേജ് 37.

1865ൽ നെല്ലിന്റെ ഇറക്കുമതിച്ചുങ്കം എടുത്തുമാറ്റിയതിനെത്തുടർന്നാണ് തിരുവിതാംകൂറിൽ നെൽകൃഷിയിൽനിന്നുള്ള പിന്മാറ്റം ത്വരിതമായത്. ഏതാണ്ട് ഇതേ കാലത്ത് "ചിലതരം വനങ്ങളിൽ"നെല്ല് കൃഷിചെയ്യുന്നത് സർക്കാർ നിരോധിക്കുകയും ചെയ്തു[18] (19-ാം നൂറ്റാണ്ടിന്റെ അന്ത്യം മുതൽ കായൽകൃഷിക്ക് പ്രോത്സാഹനം നൽകിയെങ്കിലും പൊതുപ്രവണത മാറ്റാൻ അതുവഴി കഴിഞ്ഞില്ല). ഈ നയമാറ്റത്തിന് തോട്ടം മേഖലയുടെയും അതിന് അനുബന്ധമായി വളർന്നുവന്ന പൊതുമരാമത്തിന്റെയും ആവശ്യങ്ങളുമായി നേരിട്ട് ബന്ധമുണ്ടായിരുന്നു. തോട്ടംതൊഴിലാളികളുടെ കൂലി താഴ്ത്തി നിലനിർത്തുന്നതിന് വിലകുറഞ്ഞ അരിയുടെ ലഭ്യത ഉറപ്പുവരുത്താൻ തോട്ടമുടമകൾ ആഗ്രഹിച്ചു. ബർമ്മയിൽ നിന്നുള്ള അരി ഇറക്കുമതിക്ക് ഇത് പ്രേരണയാവുകയും നാടൻ നെല്ലിന്റെ വില ഇടിയുകയും ചെയ്തു.[19] കൊളോണിയൽ അധികാരികളും രാജവാഴ്ചയും നടപ്പാക്കിയ നികുതി നയത്തിലെ നാണ്യവിളപക്ഷപാതം നേരത്തേ കണ്ടിരുന്നുവല്ലോ. ഇതിന്റെയെല്ലാം ഫലമായി 1940കളായപ്പോൾ തന്നെ തിരുവിതാംകൂറിൽ ഭക്ഷ്യവിളവിസ്തൃതി വിളഭൂമിയുടെ പകുതിയിൽ താഴെയായി കുറഞ്ഞു. കൊച്ചിയിലും മലബാറിലും ഇതുതന്നെയായിരുന്നു പൊതുപ്രവണത.

നെൽകൃഷിയിലെ ഇടിവും നെൽപ്പാടങ്ങൾ ചുരുങ്ങിവരുന്നതും ഒരു നൂറ്റാണ്ടിലേറെ കാലത്തിലൂടെ വളർന്നുവന്ന സാമൂഹ്യ- സാമ്പത്തിക പ്രവണതയാണെന്ന് ഇതിൽനിന്നെല്ലാം മനസ്സിലാക്കാൻ കഴിയും. ഒട്ടുംതന്നെ സ്വാഭാവികമായുണ്ടായതല്ല, നാണ്യവിളകൃഷിയുടെ വ്യാപനത്തിന്റെ മറുപുറമായിരുന്നു അത്. വിദേശ, ആഭ്യന്തര ചൂഷകവർഗ്ഗങ്ങളുടെ (പ്രത്യേകിച്ചും സാമ്രാജ്യത്വത്തിന്റെ) ബോധപൂർവ്വമായ ഇടപെടലാണ് അതിന് കാരണമായത്. 1947നുശേഷവും ഇതിൽ ഒരു മാറ്റവും വരുത്താൻ കഴിഞ്ഞിട്ടില്ല. ഈ വസ്തുതകളുടെ വെളിച്ചത്തിൽ, കൃഷി നഷ്ടമായതുകൊണ്ടാണ് നെൽകൃഷി കുറഞ്ഞുവരുന്നത് എന്ന പ്രചാരണം എത്രമാത്രം കപടമാണെന്ന് മനസ്സിലാക്കാൻ കഴിയും. നെൽകൃഷിയിൽ മിച്ചം കിട്ടുന്നേയില്ല എന്നതല്ല യാഥാർത്ഥ പ്രശ്നം. നാണ്യവിളകളെ അപേക്ഷിച്ച് ലാഭം കുറവാണെന്നുമാത്രം. ഇത്തരം ഒരു താരതമ്യം നടത്തേണ്ടിവരുന്നതുതന്നെ ചില സാമൂഹ്യ-സാമ്പത്തിക ബന്ധങ്ങളുടെ ശക്തമായ സമ്മർദ്ദം മൂലമാണ്. അതാണ് കാതലായ കാര്യം. ഭരണവർഗനയങ്ങൾ അതിന് പ്രോത്സാഹനം നൽകുകയും ചെയ്യുന്നു.

18. [46], പേജ് 67.

19. [47], പേജ് 38.

ഇക്കാര്യത്തിലും കേരളത്തിലെ സി.പി.ഐ.യും സി.പി.എമ്മും മറ്റു ഭരണവർഗകക്ഷികളെപ്പോലെയാണ് പ്രവർത്തിച്ചത്. 'കേരളത്തിന് ഒരു അഭിവൃദ്ധിപദ്ധതി' അവതരിപ്പിച്ചുകൊണ്ട് 1956ൽ സി.അച്യുതമേനോൻ ഇങ്ങനെ എഴുതി: "കേരളത്തിലെ കൃഷിയുടെ മറ്റൊരു പ്രത്യേകത ആഹാര വിളകളേക്കാൾ വാണിജ്യവിളകൾക്കുള്ള പ്രധാന്യമാണ്. നൂറ്റാണ്ടുകളായി കേരളത്തിനു വിദേശങ്ങളുമായുള്ള വാണിജ്യബന്ധവും ഈ അടുത്ത കാലത്ത് സാമ്രാജ്യത്വതാൽപര്യങ്ങൾ കേരളത്തിന്റെ സമ്പദ്‌വ്യവസ്ഥയെ ഇപ്രകാരം രൂപപ്പെടുത്താൻ ബോധപൂർവ്വം ശ്രമിച്ചതുമാണ് ഇതിനു കാരണം. യുദ്ധകാലത്ത് ഇത് വലിയൊരു വിനയായി നമുക്ക് തോന്നിയിരുന്നുവെങ്കിലും ഇന്ന് ഉർവശീശാപം ഉപകാരം എന്നു പറയുന്ന പോലെയാണ് വന്നിരിക്കുന്നത്. കാരണം, നെൽകൃഷിയേക്കാൾ കൂടുതൽ ആദായകരമായി ഈ വാണിജ്യവിളകളിൽ പലതും കൃഷിചെയ്യാൻ കഴിയും, നെൽകൃഷിക്ക് തീരെ പറ്റാത്ത സ്ഥലങ്ങളിലും."[20] 1956ൽ ഇവരുടെ പാർട്ടി സമ്മേളനം (സർക്കാരല്ല) അംഗീകരിച്ച 'മിനിമം പരിപാടി'യിൽ വിളരീതി മാറ്റിത്തീർത്ത് ഭക്ഷണസ്വയംപര്യാപ്തത കൈവരിക്കുന്നതിന്റെ പ്രാധാന്യത്തെകുറിച്ച് ഒരക്ഷരംപോലുമുണ്ടായിരുന്നില്ല. കൃഷിവികസനം, ജലസേചനം എന്നിങ്ങനെ ഉരുവിട്ടതല്ലാതെ നെൽകൃഷിയുടെ അധോഗതി സ്പർശിച്ചിട്ടുപോലുമില്ല. കുരുമുളകു മുതൽ മരച്ചീനിവരെ എണ്ണിയെണ്ണി പരിശോധിക്കുന്ന അച്ച്യുതമേനോന്റെ പ്രമേയവിശദീകരണത്തിൽ, ഒരു ഉപശീർഷകം പോയിട്ട് പരാമർശനത്തിന്റെ വിലപോലും നെൽകൃഷിക്ക് നൽകിയില്ല -- ഒരിടത്തൊഴികെ, നാണ്യവിളകളാണ് കൂടുതൽ ലാഭകരമെന്നു ബോധിപ്പിക്കാൻ! സാമ്രാജ്യത്വം അടിച്ചേൽപ്പിച്ചതും ഇന്ത്യൻ ഭരണവർഗങ്ങൾ തുടർന്നതുമായ ആശ്രിതാവസ്ഥയെ താൽകാലികലാഭത്തിന്റെപേരിൽ 'ഉപകാര'മായി വെള്ളപൂശിയ ഇവർ പട്ടിണിപ്പാവങ്ങളുടെ മാത്രമല്ല, കേരളത്തിന്റെ ദേശീയ താൽപര്യങ്ങൾ തന്നെ അടിയറവയ്ക്കാൻ അന്നേ സന്നദ്ധമായിരുന്നു.

നെൽകൃഷിയിലെ ഇടിവിന് ഉത്തരവാദിയായി പലരും ചൂണ്ടിക്കാട്ടുന്ന 'ഉയർന്ന കൂലി'യുടെ പ്രശ്നവും, മുമ്പ് പരിശോധിച്ച 'നഷ്ട'ത്തെപ്പോലെ, ഒരു ഭാഗികസത്യം മാത്രമാണ്. ഒന്നാമത്, മെച്ചപ്പെട്ട കൂലിയുള്ള മറ്റു തൊഴിലുകൾ ലഭ്യമായ പ്രദേശങ്ങളിൽ മാത്രമാണ് കാർഷികപ്പണിക്കൂലി തുടർച്ചയായി വർദ്ധിച്ചത്. കാർഷികേതരപണികൾ തീരെ കുറവായ കുട്ടനാടുപോലുള്ള പ്രദേശങ്ങളിൽ വർഷങ്ങളായി നിലനിൽക്കുന്ന കുറഞ്ഞകൂലി ഇതിനു തെളിവാണ്. 30വർഷമായി കൊയ്ത്തുകൂലി ഒരു

---

20. [1],പേജ് 62. അടിവര ചേർത്തത്.

മാറ്റവുമില്ലാതെ തുടരുന്നു! രണ്ടാമത്, നാട്ടിൻപുറത്തെ കാർഷികവും കാർഷികേതരവുമായ പണിദിവസങ്ങൾ തുടർച്ചയായി കുറഞ്ഞുകൊണ്ടിരിക്കുന്നു. ഇത് സൃഷ്ടിക്കുന്ന വരുമാനക്കുറവ് തടഞ്ഞുനിർത്തണമെങ്കിൽ പണികിട്ടുമ്പോൾ ഉയർന്നകൂലി വാങ്ങിയെടുക്കാൻ കൃഷിവേലചെയ്യുന്നവർ നിർബന്ധിതരാണ്. മറ്റെല്ലാവരേയുംപോലെ പണവരുമാനം പരമാവധി വർദ്ധിപ്പിക്കാൻ നിർബന്ധിതരാകുന്ന ഒരു സാമൂഹ്യ ചുറ്റുപാടിലാണല്ലോ അവരും ജീവിക്കുന്നത്. കാരണങ്ങൾ തേടിപ്പിടിക്കാതെ കാര്യത്തെതന്നെ കാരണമായി സ്ഥാപിക്കുന്ന മുട്ടുന്യായമാണ്, 'ഉയർന്നകൂലി' നെൽകൃഷിയെ തളർത്തി എന്ന വാദം. ചൂഷകവർഗ്ഗങ്ങൾ സൃഷ്ടിച്ച ഒരു വിഷമവൃത്തത്തിൽ കൃഷിവേലചെയ്യുന്നവരും കർഷകരും കുടിങ്ങിക്കിടക്കുന്നു എന്നതാണ് വാസ്തവം.

പതിവുപോലെ ഇവിടെയും യഥാർത്ഥപ്രശ്നത്തിൽനിന്ന്, അതായത് ഉൽപാദനബന്ധങ്ങളിൽനിന്ന് [21] ശ്രദ്ധതിരിച്ചുവിടാനാണ് സി.പി.എം. നേതൃത്വത്തിന്റെ ശ്രമം. ഇങ്ങനെയാണ് അവർ പറയുന്നത്: "കർഷകതൊഴിലാളിമുന്നണിയിലെ ഇന്നത്തെ മുഖ്യപ്രശ്നം സേവന, വേതന വ്യവസ്ഥകളല്ല. ഉയർന്നകൂലിക്കും പണിയെടുക്കാൻ ആളെ കിട്ടുന്നില്ലെന്നതാണ് കൃഷിക്കാരൻ നേരിടുന്ന പ്രശ്നം. പണിക്കു വന്നാലോ അതിൽ ശുഷ്കാന്തി കാണിക്കുന്നില്ല എന്ന പരാതിയും സാർവത്രികമായുണ്ട്. ഉൽപാദനവും ഉൽപാദനക്ഷമതയും ഉയർന്നാലേ കൃഷിക്കാരന്റെയും തന്റെതന്നെയും വരുമാനം വർദ്ധിപ്പിക്കാൻ കഴിയൂ എന്ന ബോധം മിക്കവാറും നഷ്ടപ്പെട്ടിരിക്കുന്നു. 'കാർഷികരംഗത്തെ ഏറ്റവും മുഖ്യ പ്രശ്നമായി കൃഷിക്കാർ ചൂണ്ടിക്കാണിക്കുന്ന വിഷയം ഇതാണ്. ഇതിനെ പൂർണ്ണമായി നിരാകരിക്കാനാവില്ല. അതുകൊണ്ട് കൂലിവർദ്ധനയോടൊപ്പം ഉൽപാദനക്ഷമത ഉയർത്തുകയെന്ന മുദ്രാവാക്യവും ഈ രംഗത്ത് നമ്മുടെ സംഘടന ഉന്നയിക്കേണ്ടതാണ്."[22] തുടർന്ന്, കാർഷിക

---

21. ഉൽപാദനോപാധികളുടെ ഉടമസ്ഥതാരൂപം, ഉൽപാദനത്തിൽ ഏർപ്പെടുന്നവർ തമ്മിലുള്ള പരസ്പരബന്ധങ്ങളും സ്ഥാനവും, ഉൽപന്നങ്ങൾ വിതരണം ചെയ്യുന്ന രൂപം – ഈ മൂന്ന് അംശങ്ങൾ ഉൾചേർന്നതാണ് ഉൽപാദനബന്ധങ്ങൾ. സാമ്രാജ്യത്വ-ദല്ലാൾ ഭരണകൂടത്തിന്റെ നിർബന്ധം മൂലം നിശ്ചിത ഉൽപാദനത്തിൽ നിശ്ചിത രീതിയിൽ ഏർപ്പെടേണ്ടിവരുന്നതും ഒരു മർദ്ദിതരാജ്യത്ത് നിലനിൽക്കുന്ന നിശ്ചിത ഉൽപാദനബന്ധങ്ങൾ മൂലമാണ്.

22. [51], പേജ് 56–57, അടിവര ചേർത്തത്. 'ജനകീയാസൂത്രണ'ത്തിന്റെ ഭാഗമായി തിരുവനന്തപുരം ജില്ലയിലെ കുന്നത്തുകാൽ പഞ്ചായത്തിൽ രൂപീകരിച്ച 'ലേബർ ബാങ്കി'ൽ അംഗങ്ങളായ പണിക്കാർ 40 ശതമാനം കൂലിക്കുറവിന് പണിയെടുക്കാൻ തയ്യാറാവുന്നതും, ഭൂവുടമകൾ തരിശിട്ട ഭൂമി പാട്ടത്തിനെടുത്ത് നെൽകൃഷി

തൊഴിൽദിനങ്ങൾ കുറയുന്നതും നാണ്യവിളകളിലേക്കുള്ള ചുവടുമാറ്റവും, കൃഷി ഇറക്കാതിരിക്കലും ഒക്കെ പരാമർശിക്കുകയല്ലാതെ, ഉയർന്ന കൂലി, പണിക്ക് ആളെ കിട്ടാതെവരുന്നത് മുതലായ പ്രശ്നങ്ങളും മേൽ പറഞ്ഞവയും തമ്മിലുള്ള ബന്ധം വിശകലനം ചെയ്യാൻ ഒരു ശ്രമവും ഇവർ നടത്തിയിട്ടില്ല. ഭക്ഷ്യവിള കൃഷിയിൽനിന്ന് ഭൂവുടമകൾ അടിക്കടി പിൻവാങ്ങുകയും കൃഷിഭൂമി തരിശിടുന്നത് വർദ്ധിക്കുകയും ചെയ്യുമ്പോൾ ഉൽപാദനവും ഉൽപാദനക്ഷമതയും എവിടെ, ഏത് കൃഷിയിലാണ് വർദ്ധിപ്പിക്കാനാവുക? നമ്മുടെ കാർഷിക സമ്പദ്ഘടനയെ കീഴ്പ്പെടുത്തിയിരിക്കുന്ന ഉൽപാദനബന്ധങ്ങളെ സ്പർശിക്കാതെ ദരിദ്രരും, ഭൂരഹിതരുമായ കൃഷിപ്പണിക്കാരുടെ കൂലിയിലേക്കും തൊഴിലിനോടുള്ള ശുഷ്കാന്തിയിലേക്കും വിഷയം ചുരുക്കുന്നവർ ആരുടെ പക്ഷം പിടിച്ചാണ് സംസാരിക്കുന്നത്? കൃഷിക്കാരോടുള്ള കൂറായി പുറമേക്കു തോന്നുമെങ്കിലും സത്യത്തിൽ അവരെക്കൂടി വരിഞ്ഞുനിർത്തുന്ന ചൂഷകശക്തികളെയാണ് ഇവർ സേവിക്കുന്നത്.

വളച്ചുകെട്ടലോടെ ഇവർ അവതരിപ്പിക്കുന്ന കാര്യം എൽ.ഡി.എഫ്. നിയമിച്ച 'വിദഗ്ധർ' വെട്ടിത്തുറന്നു പറഞ്ഞു. നെൽകൃഷിയും ഭക്ഷ്യസ്വയംപര്യാപ്തതയും അനാവശ്യമാണെന്നാണ് മുൻ ആസൂത്രണ ബോർഡ് അംഗവും, കാർഷിക സർവ്വകലാശാലതലവനായി സർവ്വീസിൽ നിന്ന് വിരമിച്ചയാളുമായ ഡോ. ശ്യാമസുന്ദരൻ നായർ അഭിപ്രായപ്പെട്ടത്: "ഹരിതവിപ്ലവത്തിനുശേഷം രാജ്യത്തെ ഭക്ഷ്യലഭ്യതയിൽ ഉണ്ടായ ശ്രദ്ധേയമായ മാറ്റത്തിനുശേഷവും ... ഭക്ഷ്യ സ്വയംപര്യാപ്തത ഉണ്ടായേ പറ്റൂ എന്ന ഒഴിയാബാധ, കുറഞ്ഞ വരുമാനം നൽകുന്ന മേഖലകളിൽ ഭീമമായ മൂലധനം കെട്ടിയിടുന്നതിനു വഴിവയ്ക്കുന്നു; ...കൂടുതൽ വരുമാനവും തൊഴിലവസരങ്ങളും സൃഷ്ടിക്കുന്ന പച്ചക്കറി, വാഴ മുതലായ കൃഷിക്ക് അൽപമായ ഭൂമി ഉപയോഗിക്കുന്നത് തടയുന്ന മനോഭാവം,'നെൽപ്പാടങ്ങൾ നികത്തുന്ന'തിനെതിരെയുള്ള അർത്ഥശൂന്യമായ ഭയം, ഈ ഒഴിയാബാധയുടെ തുടർച്ചയാണ്."[23] അരിവില കുതിച്ചുകയറിയാൽ ഒരാശ്രയവും ബാക്കിയാകാത്തവിധം റേഷൻവ്യവസ്ഥയെ തകർത്തുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് ഭക്ഷ്യസ്വയം പര്യാപ്തത വേണമെന്ന ആവശ്യം ഇദ്ദേഹത്തിന് ഒരു ബാധയായി ബോ

---

നടത്തുന്നതും മതി ഈ വാദഗതിയുടെ കാപട്യം തുറന്നുകാട്ടാൻ. മാസത്തിൽ 20 ദിവസമെങ്കിലും പണി ലഭിക്കുമെന്ന ഉറപ്പിലാണ് കുറഞ്ഞ കൂലിക്കുപോലും പണിയെടുക്കാൻ ഇവർ സന്നദ്ധരായത് എന്ന് കുന്നത്തുകാലിനെ കുറിച്ചുള്ള റിപ്പോർട്ട് വായിച്ചാൽ വ്യക്തമാകും. [73], പേജ് 18.

23. [75]

ധ്യപ്പെട്ടിരിക്കുന്നത്. നിലനിൽപ്പിന്റെ പ്രാഥമിക ആവശ്യങ്ങളല്ല, മൂലധനത്തിന്റെ ലാഭനഷ്ടക്കണക്കാണ് പ്രധാനം! ബാഹ്യവിപണിയോടുള്ള കാർഷിക വിളകളുടെ ആശ്രിതത്വം, ഭൂവുടമസ്ഥതയിലെ അസമാ നത, യഥാർത്ഥ കർഷകർക്ക് ഇനിയും കൃഷിഭൂമി ലഭിച്ചിട്ടില്ലെന്ന വസ്തുത --ഇതൊക്കെ ഇദ്ദേഹവും എണ്ണിപ്പെറുക്കിപ്പറയുന്നുണ്ടെങ്കിലും ഒടുവിൽ നാണ്യവിള സമ്പദ്ഘടനയുടെ വക്കാലത്താണ് കയ്യിൽ.

# 2

# തോട്ടം സമ്പദ്ഘടന

സാമ്രാജ്യത്വ താൽപര്യാനുസരണം വികസിച്ചുവന്ന നാണ്യവിള കൃഷിയുടെ തള്ളിക്കയറ്റത്തിൽ ഭക്ഷ്യവിളകൃഷി (പ്രത്യേകിച്ചും നെൽ കൃഷി) തളർന്നതിന്റെ ചിത്രമാണ് നാം കണ്ടത്. കാർഷിക മേഖലയിൽ കാണുന്ന ഈ ഏങ്കോണിപ്പ് മൂന്നാംലോക രാജ്യങ്ങളെ വരിഞ്ഞുനിർ ത്തുന്ന ഉൽപാദനബന്ധങ്ങളുടെ ഒരു സവിശേഷതയാണ്. വിദേശ ആശ്രിതത്വത്തിന് അത് ഭൗതികാടിത്തറ ഒരുക്കുകയും നിലനിർത്തു കയും ചെയ്തു. അതേസമയം, ദേശസ്നേഹം അടിയറവച്ച സവർണ്ണ നാടുവാഴിത്തമ്പുരാക്കന്മാർക്കും ജന്മികൾക്കും ഈ ആ ശ്രിതത്വം പുതിയൊരു പാത തുറന്നുകൊടുക്കുകയും ചെയ്തു. വൻകിട തോട്ടങ്ങളിൽ തുടക്കംതൊട്ട് നിലനിന്നുപോന്ന ഈ താൽപര്യ സമ്മേളനം മുമ്പേ വിവരിച്ചുവല്ലോ. അഥവാ, ആഗോളവിപണിയിലൂടെ സാമ്രാജ്യത്വ ശൃംഖലയിലേക്ക് കേരളത്തെ കൊരുക്കുന്ന ഒരു ബാഹ്യബന്ധം മാത്രമായിട്ടല്ല, കൊളോണിയൽ കാലത്തോടെ രൂപംകൊണ്ട ഒരു ആന്തരിക ഘടകമായിട്ടുകൂടിയാണ് തോട്ടംസമ്പദ്ഘടന സൃഷ്ടിച്ച ആശ്രിതത്വം തുടർന്നത്. ഇതിൽ ജാതി-ജന്മിത്ത ഭൂക്കുത്തക വഹിച്ച പങ്കും, തോട്ടം സമ്പദ്ഘടനയിലൂടെ നിലവിൽ വന്ന ഉൽപാദനബന്ധങ്ങ ളുടെ സ്വഭാവവും തുടർന്ന് പരിശോധിക്കാം.

തോട്ടങ്ങൾക്കും നാണ്യവിളകൾക്കും ഭൂമി ലഭ്യമാക്കാൻ കൊ ളോണിയൽ അധികാരികളും രാജവാഴ്ചയും ജന്മികളും ആകാവുന്ന തെല്ലാം ചെയ്തു. "മുമ്പ് നിലനിന്നിരുന്ന ഭൂവുടമസ്ഥതയുടെ സ്വഭാവം എന്തുതന്നെയായിരുന്നാലും ശരി" ഭൂമിയിൽ സ്ഥിരാവകാശത്തോടെ തോട്ടങ്ങൾ സ്ഥാപിക്കുന്നതിന് യൂറോപ്യന്മാർക്ക് വനഭൂമി ലഭ്യമാക്കാൻ ഈസ്റ്റിന്ത്യാ കമ്പനി മേധാവികൾ 1824ൽ മദ്രാസിലെ കൊളോണിയൽ ഭരണാധികാരികളോട് കൽപിച്ചു.[1] മലബാറിൽ നടപ്പാക്കിയ സ്വകാര്യ ജന്മാവകാശത്തിൽനിന്ന് വ്യത്യസ്തമായി, തോട്ടങ്ങൾക്ക് അനുയോ

1. [47], പേജ് 20.

ജ്യമായ വയനാടിന്റെ വിസ്തൃത പ്രദേശങ്ങൾ 'സർക്കാർ ജന്മം' എന്ന പുതിയൊരുതരം ഉടമസ്ഥതയ്ക്ക് കീഴിലാക്കി.[2] സ്വകാര്യ ഭൂപ്രഭുക്കളെ അപേക്ഷിച്ച് സർക്കാർതന്നെ എറ്റവും വലിയ ജന്മിയായിരുന്ന തിരുവിതാംകൂറിൽ രാജവാഴ്ചയുടെ കൽപ്പനകളിലൂടെയാണ് സാമ്രാജ്യത്വ താൽപര്യം നടപ്പാക്കിയത്. കൊച്ചിയിലും ഇതേരീതി പിന്തു ടർന്നു. 1864ലെ പട്ടം പ്രഖ്യാപനം വഴി ഭൂമി സ്വതന്ത്രമായി ക്രയവിക്രയം ചെയ്യാവുന്ന ചരക്കായി മാറുകയും തിരുവിതാംകൂറിലെ നാണ്യവിള കൃഷിയുടെ വ്യാപനത്തിന് ഇത് ഉത്തേജനം നൽകുകയും ചെയ്തു.

മലമ്പ്രദേശങ്ങളിലെ ആദിവാസിഗോത്രങ്ങളാണ് തോട്ടം സമ്പദ്ഘടനയുടെ കടന്നുകയറ്റത്തിന് ആദ്യം ഇരയായവർ. വിവിധ ഭക്ഷ്യവിളകൾ കൃഷിചെയ്തിരുന്ന മുതുവാൻ, വെള്ളാളർ, കുറിച്യർ, കുറുമ്പർ എന്നീ ഗോത്രങ്ങൾ അവരുടെ ആവാസകേന്ദ്രങ്ങളിൽനിന്ന് പുറന്തള്ളപ്പെട്ടു.[3] ബ്രിട്ടീഷുകാരുടെ മേൽനോട്ടത്തിൽ സ്ഥാപിച്ച വനംവകുപ്പുകൾ വനസമ്പത്തിൽനിന്നും പരമ്പരാഗത ജീവിതരീതികളിൽനിന്നും അവരെ അകറ്റി. കാലികളെ മേയ്ക്കുന്നതിനുമേൽ നികുതി ചുമത്തുകയും തോട്ടങ്ങൾക്കാവശ്യമായ അടിസ്ഥാന സൗകര്യങ്ങൾ ഒരുക്കുന്നതിന് ആ പണം ഉപയോഗിക്കുകയും ചെയ്തു. ആദിവാസികൾ അനുഭവിച്ച ദുരിതങ്ങളെ കുറിച്ച് ചില യൂറോപ്യന്മാർ തന്നെ വിവരിച്ചിട്ടുണ്ട് : "തോട്ടമുടമകളുടെ കോടാലി വീശുന്നതോടെ തങ്ങളുടെ സാധനങ്ങളെല്ലാം പെറുക്കിക്കെട്ടി മറ്റൊരു താഴ്വരയിലേക്ക് മാറാൻ മലരാജാക്കന്മാർ സ്വന്തം വീടുകൾ ഉപേക്ഷിക്കുന്നു. ഇങ്ങനെ കുന്നിൽ നിന്ന് കുന്നിലേക്കും താഴ്വരയിൽ നിന്ന് താഴ്വരയിലേക്കും അവരെ ഓടിച്ചുവിട്ടിരുന്നു". ആദിവാസികൾ ആദ്യകാല തോട്ടങ്ങൾക്കുള്ള തൊഴിൽ ശക്തിയുടെ പ്രധാന സ്രോതസ്സായി മാറി. തിരുവിതാംകൂറിലെ കാണിക്കാരും മുതുവരും, നീലഗിരിയിലെ ബഡുകരും ഇരുളരും തോഡരും, വയനാട്ടിലെ നായ്ക്കരും പണിയരും കുറുമരുമാണ് തുടക്കത്തിൽ തന്നെ ഈ ഭീഷണി നേരിട്ടത്.[4] വന്യമായി വളർന്ന ഏലം ശേഖരിക്കുന്നതിൽ നിന്ന് ആദിവാസികളെ തടഞ്ഞു. ഭൂമി റജിസ്റ്റർ ചെയ്യാനുള്ള അവരുടെ ശ്രമങ്ങൾ നിരസിക്കപ്പെട്ടു. പുനംകൃഷി നിരോധിച്ചു. ഇടുക്കിയിലെ മുതുവരെ ആട്ടിയോടിച്ചാണ് കേരളത്തിലെ ഏറ്റവും വലിയ തോട്ടമായ കണ്ണൻദേവൻ തേയിലത്തോട്ടം സ്ഥാപിച്ചത്.[5]

2. [33], പേജ് 26.

3. [47], പേജ് 58.

4. അതേ കൃതി, പേജ് 60,105.

5. അതേ കൃതി, പേജ് 105-106.

ഈ കടന്നാക്രമണത്തിനെതിരെ ചിലർ ധീരമായി തിരിച്ചടിച്ചു. കുറിച്യരും കുറുമരും പോരാളികളായ പഴശ്ശിയുടെ ദേശീയ ചെറുത്തുനിൽപ്പ് യുദ്ധത്തിൽ കേരളത്തിൽ ആദ്യമായി സ്ഥാപിച്ച അഞ്ചരക്കണ്ടി തോട്ടത്തിന്റെ വലിയ ഭാഗം നശിപ്പിച്ചുകളഞ്ഞു.[6] പഴശ്ശി രക്തസാക്ഷിയായതിനുശേഷം 1812ലും കുറിച്യർ കൊളോണിയൽ ശക്തിക്കെതിരെ സായുധരായി ഉയിർത്തെഴുന്നേറ്റു. 1921ലെ മലബാർ കലാപഘട്ടത്തിലും തോട്ടമുടമകൾ ആക്രമിക്കപ്പെട്ടു. ഭയന്നുവിറച്ച ഇവർ പണിക്കാർക്കെതിരെ പതിവുപോലെ തൊഴിൽകുറ്റങ്ങൾ ചുമത്തി കേസെടുക്കാൻ കുറച്ചുകാലത്തേക്ക് ധൈര്യപ്പെട്ടില്ല.[7]

തോട്ടംസമ്പദ്ഘടനയുടെ വളർച്ച ആദിവാസിക്കർഷകരെ മാത്രമല്ല ഞെരുക്കിയത്. വടക്കൻ മലബാറിലെ വൻകിടജന്മികൾ കൈയ്യടക്കിവെച്ച തരിശുഭൂമിയിൽ കൃഷിയിറക്കാൻ ശ്രമിച്ചവരെയും ജന്മികളുടെ സ്വാകാര്യവനങ്ങളിൽ പുനംകൃഷി നടത്താൻ ശ്രമിച്ചവരെയും നിരന്തരമായി അടിച്ചമർത്തിയിരുന്നു. കടുത്ത ഭക്ഷണക്ഷാമം നിലനിന്നിരുന്ന കാലങ്ങളിൽ പോലും ഈ മർദ്ദനം തുടർന്നു. ഇതേസമയം, ആയിരക്കണക്കിന് ഏക്രഭൂമി തോട്ടമുടമകൾക്ക് പതിച്ചുകൊടുക്കാൻ ഈ ജന്മികൾക്ക് ഒരു മടിയും ഉണ്ടായിരുന്നില്ല. തോട്ടങ്ങൾ സ്ഥാപിക്കപ്പെട്ടതോടെ കർഷകരുടെ പതിവ് അവകാശങ്ങൾക്ക്--വിറക് എടുക്കാനും കാലികളെ മേയ്ക്കാനും, പുരമേയാൻ പുല്ലെടുക്കാനും മറ്റുമുള്ള അവകാശങ്ങൾ -- പുതിയ ഉടമകൾ വിലക്കുകൽപ്പിച്ചു. ശക്തമായ കാർഷികസമരങ്ങൾക്ക് അത് തിരികൊളുത്തുകയും ചെയ്തു.[8]

ജന്മിത്തത്തിന്റെ ഭൂകുത്തകയും അതിന്റെ വ്യാപനവും തോട്ടം സമ്പദ്ഘടനയുടെ വ്യാപനത്തിന് അനുഗുണമായി തീർന്നുവെന്ന് വ്യക്തമാണ്. ജന്മി ഉടമസ്ഥത, രാജവാഴ്ചാ ഉടമസ്ഥത, കൊളോണിയൽ ശക്തി കൈയ്യടക്കിയ ഉടമസ്ഥത - ഇങ്ങനെ വിവിധ രൂപങ്ങളിൽ നിലനിന്ന നാടു വാഴിത്ത ഭുകുത്തകയുടെ അടിത്തറയിലാണ് തോട്ടംസമ്പദ്ഘടന വളർന്നുവന്നത്. തുടക്കംതൊട്ടുതന്നെ ഈ 'ആധുനിക കാർഷിക മേഖല' സാമ്രാജ്യത്വത്തിന്റെയും നാടുവാഴിത്തത്തിന്റെയും സങ്കര ഉൽപ്പന്നമായിരുന്നു. ഇഴചേർന്ന ഇവയുടെ ഉൽപാദനബന്ധങ്ങളിൽ, ഭൂവുടമസ്ഥത നിർണ്ണായകസ്ഥാനം വഹിച്ചു. ഇന്നും അതുതന്നെയാണ് അവസ്ഥ. ഭൂപരിഷ്കരണത്തിന് മുമ്പും പിമ്പുമുള്ള കേരളത്തിലെ ഭൂവുടമസ്ഥതയുടെ സ്വാഭാവവും, നാണ്യവിളസമ്പദ്ഘടനയുമായി അതിനുള്ള

6. അതേ കൃതി, പേജ് 220.
7. അതേകൃതി, പേജ് 227.
8. [6], പേജ് 49-50.

ബന്ധവും പരിശോധിച്ചാൽ ഇതു മനസ്സിലാകും.

ഭൂപരിഷ്കരണത്തിനുമുമ്പ്, ആയിരക്കണക്കിന് ഏക്ര കൈയ്യടക്കി വച്ചിരുന്ന ജന്മികൾ ഉണ്ടായിരുന്നെങ്കിലും ഏറ്റവുമധികം ഭൂമി നിയന്ത്രിച്ചിരുന്നത് തോട്ടമുടമകളായിരുന്നു. ബ്രിട്ടീഷ് ഉടമയിലായിരുന്ന കണ്ണൻ ദേവൻ കമ്പനിയുടെ കൈവശം 1,36,924ഏക്രയാണുണ്ടായിരുന്നത്. (ഇതിൽ കാൽഭാഗത്തിലധികം തരിശായിട്ടിരുന്നു.) ലോകത്തെ ഏറ്റവും വലിയ തോട്ടമായിരുന്നു കണ്ണൻദേവൻ.[9] ഇപ്പോൾ ടാറ്റയുടെ ഉടമയിലുള്ള ഈ തോട്ടത്തിന് ഭൂപരിഷ്കരണം പിൻപറ്റിയുള്ള 26വർഷങ്ങൾക്കു ശേഷവും, സർക്കാരിൽനിന്ന് പാട്ട ത്തിനെടുത്ത 57,192ഏക്രയും അനധികൃതമായി കൈയ്യടക്കിയ ഏകദേശം 50,000ഏക്രയുമുണ്ട്. മൊത്തം 1,07,192ഏക്ര.[10] "ഞങ്ങൾ ഭരണകൂടത്തിനുള്ളിലെ ഭരണകൂടമായിരുന്നു. ഞങ്ങൾ നിയമവും ക്രമവുമായിരുന്നു. ഞങ്ങൾ എല്ലാമായിരുന്നു..."[11] എന്ന് കണ്ണൻ ദേവൻ തോട്ടം മാനേജർ കൊളോണിയൽ അഹങ്കാരത്തോടെ പണ്ട് പ്രഖ്യാപിച്ചിരുന്നെങ്കിൽ, ദല്ലാൾ ഭൂപ്രഭുവായ ടാറ്റയുടെ ഹുങ്കും ഇതിന് സമാനമാണ്. സർക്കാർ ഭൂമി കൈയ്യടക്കി യഥേഷ്ടം വിൽക്കുന്നതിനെതിരെ കേരള നിയമസഭാസമിതി പരാതിപ്പെട്ടിട്ടും ടാറ്റയ്ക്ക് ഒരു കുലുക്കവുമുണ്ടായിട്ടില്ല.

തോട്ടംസമ്പദ്ഘടനയും ഭൂവുടമസ്ഥതയും തമ്മിലുള്ള ബന്ധവും അതിന്റെ പൊതുപ്രവണതയും മനസ്സിലാക്കാൻ ചില കണക്കുകൾ പരിശോധിക്കാം. 1957ൽ "സമഗ്രമായ" ഭൂപരിഷ്കരണ ബിൽ അവതരിപ്പിച്ചതുമുതൽ 1990-91 വരെയുള്ള മുപ്പതിലേറെ വർഷങ്ങൾക്കിടയിൽ കേരളത്തിലെ ഭൂവുടമസ്ഥതയിൽ വന്ന മാറ്റത്തിന്റെ പൊതുസ്വഭാവം പട്ടിക -1ൽനിന്നു മനസ്സിലാക്കാൻ കഴിയും.[12]

1966-67ൽ, ഭൂപരിഷ്കരണത്തിന് മുമ്പ്, 25ഏക്രയിലധികം ഭൂമി കൈകാര്യം ചെയ്തിരുന്നവർ (മിക്കവാറും സ്വന്തം ഉടമസ്ഥതയിൽ) 0.4 ശതമാനമായിരുന്നുത് ഭൂപരിഷ്കരണത്തിനു ശേഷം (1975ൽ) 0.1 ശതമാനമായി കുറഞ്ഞു. ഇവരുടെ മൊത്തം ഭൂമി ആകെയുള്ളതിന്റെ 12.4ശതമാനത്തിൽനിന്ന് 8.0ശതമാനമായി കുറയുകയും ചെയ്തു. എന്നാൽ 1956നും 1966-67നുമിടയിൽ ഇവരുടെ എണ്ണത്തിലും ഭൂവിസ്തൃതിയിലുമുണ്ടായ കുറവാണ് ഇതിലും ശ്രദ്ധേയം. എണ്ണം 1.2ശതമാനവും

9. [47], പേജ് 35.

10. [52], പേജ് 3. ടാറ്റയ്ക്ക് 58,583ഏക്ര ഭൂമി പാട്ടത്തിനു കൊടുത്തിരുന്നതായും മറ്റൊരിടത്ത് പറയുന്നുണ്ട്.

11. [47], പേജ് 163.

12. പേജ് 213 ൽ

ഭൂവിസ്തൃതി 19.4ശതമാനവും കുറഞ്ഞു! അതായത്, ഭൂപരിഷ്കരണത്തിന് മുമ്പ് ഇവരുടെ ഭൂവിസ്തൃതിയിലുണ്ടായ കുറവ് അതിനുശേഷം ഉണ്ടായതിനേക്കാൾ ഏതാണ്ട് 4.5ഇരട്ടിയായിരുന്നു![13] 1966നും 1975നുമിടയ്ക്കു കാണുന്ന ഭൂവിസ്തൃതിയിലെ കുറവ് മുഴുവനും ഇവർക്കു നഷ്ടമായ ഭൂമിയുടെ സൂചനയായി എടുത്താൽ പോലും ഭൂപരിഷ്കരണത്തിനു മുമ്പുതന്നെ കൈവശഭൂമിയിലെ ഭൂരിഭാഗവും ഇവർ തിരിമറി നടത്തിക്കഴിഞ്ഞിരുന്നു എന്ന് വ്യക്തമാണ്. ഭൂകുത്തക സുരക്ഷിതമാക്കി നിലനിർത്തുന്നതിൽ അവർ ഏറെക്കുറെ വിജയിച്ചു.[14] മേൽക്കൊടുത്ത

---

13. 1966ലെ കണക്കുകൾ 1970–71ലേതായി അവതരിപ്പിച്ച് ഇത് മറച്ചുവയ്ക്കാൻ സി.പി.എം. നേതൃത്വം ശ്രമിച്ചിട്ടുണ്ട്; [50], പേജ് 26, 27. '56നും '66നുമിടയിൽ ഉണ്ടായ മാറ്റം ഭൂപരിഷ്കരണത്തിന്റെ നേട്ടമായി ഒരു നാണവുമില്ലാതെ ചിത്രീകരിക്കുന്ന ഈ രേഖ, ഇതിൽ വലിയൊരു പങ്ക് 1959നുശേഷം സ്ഥിരാവകാശം കിട്ടിയ കുടിയാന്മാർക്ക് ലഭിച്ചിരിക്കാമെന്ന കപടസൂചനയും നൽകുന്നു. ഇതിനായി 1968ലെ ഭൂപരിഷ്കരണ സർവ്വേയെ കൂട്ടുപിടിച്ചിട്ടുണ്ട്. പക്ഷേ, 1966വരെ 17,700ഏക്രയുടെ ഉടമാവകാശം മാത്രമാണ് കുടിയാന്മാർ വാങ്ങിയതെന്നാണ് സർവ്വേപറയുന്നത്; [59], പേജ് 108. ആകെ ഭൂമിയുടെ 0.39 ശതമാനവും 25 ഏക്രയിലധികമുണ്ടായിരുന്നവർ കൈമാറിയതിന്റെ 2ശതമാനവുമാണിത് ! കൂടാതെ, 1970–71ലെ യഥാർത്ഥ കണക്കുകൾ പരിശോധിച്ചാൽ 25ഏക്രയിലധികം ഭൂമിയുള്ള ഉടമകളുടെ എണ്ണം 0.18ശതമാനവും ഭൂവിസ്തൃതി 12.59ശതമാനവുമായിരുന്നു എന്ന് കാണാം; [18],പേജ് 60. അതായത്, 1966–67നും 1970–71നുമിടയിൽ എണ്ണത്തിലും ഭൂവിസ്തൃതിയിലും നേരിയ വ്യത്യാസമേ വന്നിട്ടുള്ളൂ. 1970നുശേഷമാണ് ഇവരുടെ കൈവശഭൂമിയിൽ വീണ്ടും പ്രകടമായ കുറവു കാണുന്നത്. കോൺഗ്രസ്സ് പിന്തുണയുള്ള സി.പി.ഐ. ഭരണകാലത്താണല്ലോ ഇത് നടന്നത്. 1959ലെ നിയമനിർമ്മാണത്തിന്റെ 'നേട്ടം' കൊട്ടിഘോഷിക്കന്നതിന് കണക്കിൽ തിരിമറി കാട്ടാൻ സി.പി.എം. നേതൃത്വത്തെ പ്രേരിപ്പിച്ച ഒരു ഘടകം ഇതുമാകാം.

14. 1966വരെ 17,700ഏക്രയുടെ ഉടമസ്ഥാവകാശം മാത്രമാണ് കുടിയാന്മാർ വാങ്ങിയത് എന്ന ഭൂപരിഷ്കരണ സർവ്വേ കണക്കുകൾ വീണ്ടും ഓർമ്മിപ്പിക്കട്ടെ. ഇതുവഴി ഒരു കോടി രൂപയാണ് ജന്മികൾക്ക് ലഭിച്ചത്. കൂടാതെ 1957നും 1966നുമിടയിൽ 4.37ലക്ഷം ഏക്രയുടെ കൈമാറ്റം നടന്നതായും സർവ്വേ പറയുന്നുണ്ട്. ഇതിൽ ഉടമസ്ഥതയുടെ കൈമാറ്റം 2.16ലക്ഷം ഏക്ര വരും; [59], പേജ് 97. കുടിയാന്മാർ വാങ്ങിയത് കഴിച്ചാൽ വരുന്ന ഏതാണ്ട് 2ലക്ഷം ഏക്ര 'നിയമാനുസൃതമായി' ജന്മികൾ തിരിമറി നടത്തിയ ഭൂവിസ്തൃതിയുടെ സൂചനനൽകുന്നു. ഈ കാലയളവിൽ നിയമാനുസൃതമായി ജന്മികൾ വീണ്ടെടുത്ത പാട്ടഭൂമി 2,459ഏക്ര മാത്രമേ വരൂ എന്നാണ് സർവ്വേ കണക്ക്; പേജ് 115. എന്നാൽ, അക്കാലത്ത് കുടിയിറക്കലും ഒഴിപ്പിക്കലും വ്യാപകമായിരുന്നുവെന്നും ഇതിനെതിരെ നിരവധി സമരങ്ങൾ നടന്നുവെന്നും പല വിവരണങ്ങളിൽനിന്നും മനസ്സിലാക്കാൻ കഴിയും.

ശതമാനക്കണക്കുകൾ ഏക്രയിൽ എത്ര വരുമെന്ന് പരിശോധിച്ചാൽ തിരിമറിയുടെ വ്യാപ്തി കുറേക്കൂടി വ്യക്തമായി മനസ്സിലാക്കാം. 1968ലെ സർവ്വെ അനുസരിച്ച് 1966–67ൽ 45,16,000ഏക്ര ഭൂമിയാണ് ഉണ്ടായിരുന്നത്.[15] 1956ലും 1976–77ലും മൊത്തം ഭൂവിസ്തൃതി ഇതുതന്നെയായിരുന്നു എന്ന് നമുക്ക് അനുമാനിക്കാം (1980–81ലെ കാർഷിക സെൻസസിൽ മൊത്തം ഭൂവിസ്തൃതി 45,12,500ഏക്ര ആയിരുന്ന സ്ഥിതിക്ക് ഇതിൽ വലിയ അന്തര മുണ്ടാകാൻ സാദ്ധ്യതയില്ല). അപ്പോൾ 1956ൽ 25ഏക്രയിലധികം കൈ കാര്യം ചെയ്തിരുന്നവർ 14,36,088ഏക്ര ഭൂമിയാണ് നിയന്ത്രിച്ചിരുന്നത്. 1966ൽ ഇത് 5,59,984ഏക്രയും, 1975ൽ 3,61,280ഏക്രയുമായി ചുരുങ്ങി. ഭൂപരിഷ്കരണത്തിനുമുമ്പ് തിരിമറി നടത്തിയത് 8,76,104ഏക്ര. അതിനു ശേഷം കൈമാറിയത് വെറും 1,98,704ഏക്ര!

ഭൂവിസ്തൃതി മാത്രം മാനദണ്ഡമായെടുക്കുകയും, 25ഏക്രയ്ക്കു മുകളിലുള്ളവരെ മാത്രം ഭൂപ്രഭുക്കളായി കണക്കാക്കുകയും ചെയ്താൽ, വൻകിട തോട്ടങ്ങളുടെ ഉടമകളായ ഭൂപ്രഭുക്കളെ പോലെ, കേരളത്തിലെ ഇടത്തരം, ചെറുകിട ഭൂപ്രഭുക്കളിൽ വലിയ വിഭാഗങ്ങൾക്കും ഭൂസ്വത്ത് നിലനിർത്താൻ കഴിഞ്ഞു എന്നുവേണം മനസ്സിലാക്കാൻ. ഭൂപരിഷ്ക രണം വഴിയുള്ള ഭൂമികൈമാറ്റം കൂടുതലും നെൽകൃഷി പ്രദേശങ്ങ ളിലാണ് സംഭവിച്ചതെന്ന് സാമാന്യനിരീക്ഷണം കാട്ടിത്തരുന്നുണ്ട്.[16] അഥ വാ, തോട്ടംവിളകളിലേക്കുള്ള മാറ്റം സാദ്ധ്യമല്ലാത്ത പ്രദേശങ്ങളിലും അതിന് സന്നദ്ധരാകാതിരുന്ന ജന്മികൾക്കുമാണ് കൂടുതലും ഭൂനഷ്ടം ഉണ്ടായത് (ഈ നഷ്ടം അത്ര വലുതൊന്നുമായിരുന്നില്ല).[17] തോട്ടം സമ്പദ്ഘടന പോഷിപ്പിക്കുന്നതിൽ ഭൂപരിഷ്കരണം വഹിച്ച പങ്കും

---

15. [59], പേജ് 63.

16. ഭൂമി കൈകാര്യം ചെയ്തിരുന്നവരുടെ മൊത്തം കൈവശനിലത്തിൽ 64ശതമാനവും പാട്ടഭൂമിയായിരുന്നപ്പോൾ, കൈവശ കരഭൂമിയിൽ അത് 36ശതമാനം മാത്രമായിരുന്നു; അതേകൃതി, പേജ് 69.

17. 7,20,000ഏക്ര മിച്ചഭൂമി ലഭിക്കുമെന്നാണ് 1959ൽ കണക്കാക്കിയിരുന്നത്. ഒടുവിൽ 1991 ആകുമ്പോൾ 93,178 ഏക്രയാണ് ഏറ്റെടുക്കാൻ കഴിഞ്ഞത്; [51], പേജ് 26. 1995വരെ 64,237ഏക്ര വിതരണം ചെയ്തു; [56], പേജ് 172. വിതരണം ചെയ്ത ഭൂമി തന്നെ കോടതിയുടെയും സർക്കാരിന്റെയും സഹായത്തോടെ പഴയ ഭൂപ്രഭുക്കൾ തിരിച്ചുപിടിക്കുന്ന സംഭവങ്ങൾ ഇന്ന് വർദ്ധിച്ചുവരുന്നു. വികസനത്തിന്റെയും വന്യജീവി സംരക്ഷണത്തിന്റെയും പേരിൽ ഇടുക്കിയിലെ ആദിവാസികളെ എൽ.ഡി.എഫ്.സർക്കാർ കുടിയൊഴിപ്പിച്ചപ്പോൾ, ഒരു ഭൂപ്രഭുവിനുവേണ്ടി വയ നാട്ടിലെ പനവല്ലിയിലെ ആദിവാസികളെ കുടിയൊഴിപ്പിക്കാൻ പ്രാദേശിക സി.പി.എം. നേതൃത്വവും എത്തിച്ചേർന്നിരുന്നു!

ഭൂക്കുത്തകയ്ക്ക് ഇതിലുണ്ടായിരുന്ന സ്ഥാനവുമാണ് ഈ കണക്കുകൾ വ്യക്തമാക്കുന്നത്.

നിർബന്ധിത ഒഴിപ്പിക്കലും, തിരിമറിയും, ഇഷ്ടദാനവും കൂടാതെ, തോട്ടംഭൂമിക്ക് 1959മുതൽ നിലനിർത്തിവന്ന സംരക്ഷണത്തിലൂടെ ഭൂക്കുത്തക തുടരുകമാത്രമല്ല കൂടുതൽ കേന്ദ്രീകൃതമാവുകയും ചെയ്തു. പട്ടിക-1ൽനിന്ന്, 25ഏക്രയിലധികം ഭൂമിയുള്ളവരുടെ എണ്ണം ചുരുങ്ങിച്ചുരുങ്ങി ഒടുവിൽ 1990-91 ആയപ്പോഴേക്കും തീർത്തും നിസ്സാരമായി (0.054 ശതമാനം) എന്ന് ധരിക്കേണ്ടിവരും. വാസ്തവത്തിൽ, 2.5ഏക്രയ്ക്ക് താഴെയുള്ളർ (പ്രത്യേകിച്ചും ഒരു ഏക്രയിൽ താഴെയുള്ളവർ) പെരുകുകയും അതുവഴി മൊത്തം ഉടമകളുടെ എണ്ണം വർദ്ധിക്കുകയും ചെയ്തതുകൊണ്ടാണ് ശതമാനക്കണക്കിലെ ഈ ഇടിവ് കാണുന്നത്. 1966-67നും 1970-71നുമിടയിലാണ് വൻകിട ഭൂവുടമകളുടെ എണ്ണത്തിൽ ശ്രദ്ധേയമായ കുറവുണ്ടായത് -- 11,400ൽനിന്ന് 4,266 ആയി. പിന്നീട് 1990-91 വരെ എണ്ണത്തിൽ 1,138ന്റെ കുറവേയുള്ളു. നമ്മുടെ പരിശോധനാകാലയളവിൽ ഇവരുടെ ഭൂവിസ്തൃതിയിലുണ്ടായ ഏറ്റിറക്കങ്ങളും ശരാശരി ഭൂവിസ്തൃതിയും പട്ടിക 2ൽ കൊടുത്തിരിക്കുന്നു.[18] 1980വരെ കുറഞ്ഞുവന്ന ഇവരുടെ ഭൂവിസ്തൃതി പിന്നീട് വർദ്ധിച്ചുവരുകയാണ്. 1966-67നു ശേഷം 14വർഷങ്ങൾക്കുള്ളിൽ കുറഞ്ഞ 2.35ലക്ഷം ഏക്രയിൽ ഏതാണ്ട് പകുതിയും (1.11ലക്ഷം ഏക്ര) അടുത്ത പത്തു വർഷത്തിനുള്ളിൽ വീണ്ടെടുത്തിരിക്കുന്നു. ഇവരുടെ ഭൂകേന്ദ്രീകരണത്തിന്റെ കണക്കാണ് ശരിക്കും ഞെട്ടിക്കുന്നത്. എണ്ണം കുറഞ്ഞുവന്നതിനിടയിൽ ശരാശരി ഭൂവിസ്തൃതി 49ഏക്രയിൽനിന്ന് ഉയർന്ന് 139ഏക്രയായി, മൂന്നിരട്ടി, വർദ്ധിച്ചു! ചുരുക്കത്തിൽ, ഭൂപരിഷ്കരണം വഴി ഭൂപ്രഭുക്കളുടെ കുത്തകയ്ക്ക് എടുത്തുപറയത്തക്ക ഇടിവു സംഭവിച്ചില്ലെന്നുമാത്രമല്ല, അവരുടെ ഭൂകേന്ദ്രീകരണം ഒന്നുകൂടി തീവ്രമായിരിക്കുന്നു.

ഭൂകുത്തകയും തോട്ടംസമ്പദ്ഘടനയുടെ വളർച്ചയും തമ്മിലുള്ള ബന്ധം വിവിധ കോണുകളിൽനിന്ന് നാം പരിശോധിച്ചുവല്ലോ. കൊളോണിയൽ കാലഘട്ടം മുതൽ പ്രത്യക്ഷമായ ഒരു പ്രവണതയുടെ തുടർച്ച ഇതിൽ സ്പഷ്ടമാണ്. എന്നാലും ഒരു ചോദ്യം അവശേഷിക്കുന്നുണ്ട്: ഭൂപരിഷ്കരണത്തിനു മുമ്പ് ഏതെങ്കിലും ജന്മിക്ക് കുറേയായിരം ഏക്ര ഉണ്ടായിരുന്നെങ്കിലും അത് പലർക്കായി പാട്ടത്തിനു കൊടുത്തിരുന്നു. ഭൂപരിഷ്കരണത്തോടെ ഇതിന് മാറ്റം വന്നതായി പ്രതീക്ഷിക്കാം. തിരിമറി നടത്തിയ ഭൂമിപോലും നേരിട്ടുള്ള മേൽനോട്ടത്തിൽ നടത്തിക്കാൻ

---

18. പേജ് 213 കാണുക.

ഭൂപ്രഭുക്കളിൽ ഭൂരിഭാഗവും താൽപര്യപ്പെട്ടിരിക്കണം. അതുകൊണ്ട്, ഭൂപരിഷ്കരണത്തിനുശേഷം നിലനിൽക്കുന്ന ഭൂക്കുത്തകയും കേന്ദ്രീകരണവും മുമ്പുണ്ടായിരുന്നതിൽനിന്ന് വ്യത്യസ്ത സ്വഭാവം പുലർത്തും. വൻകിട തോട്ടങ്ങളുടെ ഭൂവുമടസ്ഥത പണ്ടേതന്നെ വ്യത്യസ്തമായിരുന്നല്ലോ. നാടുവാഴിത്തത്തെ നശിപ്പിച്ച് വളർന്നുവരുന്ന മുതലാളിത്ത ഭൂകേന്ദ്രീകരണമായി ഇതിനെ കരുതാമോ? തോട്ടംസമ്പദ്ഘടനയിലൂടെ രൂപംകൊണ്ട മുതലാളിത്തത്തിന്റെ സ്വഭാവം പിരശോധിച്ചെങ്കിലേ ഇതിന് ഉത്തരം നൽകാൻ കഴിയൂ.

നാടുവാഴിത്തഭൂസ്വത്ത് അടിത്തറയാക്കി സാമ്രാജ്യത്വ മൂലധനമുടക്കിലൂടെ വികസിച്ചുവന്ന തോട്ടംസമ്പദ്ഘടന പഴയ നാടുവാഴിത്തബന്ധങ്ങളെ തീർച്ചയായും ഒരു പരിധിവരെ മാറ്റിത്തീർത്തു. പുതിയരീതിയിൽ സംഘടിപ്പിക്കപ്പെട്ട കൃഷിയും, വിളവുകളെ സംസ്കരിക്കാനുള്ള പ്രാഥമികതല വ്യാവസായിക മേഖലയും ഉയർന്നുവന്നു. പക്ഷേ എന്തായിരുന്നു ഈ മുതലാളിത്തത്തിന്റെ സ്വഭാവം? നാടുവാഴിത്തത്തെ പിഴുതുമാറ്റുന്ന ഓജസ്സ് അതിനുണ്ടായിരുന്നോ? എറ്റവുമധികം മുതൽമുടക്ക് നടന്ന തോട്ടംമേഖലയുടെ തൊഴിൽശക്തി രൂപീകരണത്തിലും നിയന്ത്രണത്തിലും കൃഷിയുടേയും മറ്റും നടത്തിപ്പിലും ജാതി-ജന്മിത്ത ബന്ധങ്ങൾക്കും രീതികൾക്കുമുണ്ടായിരുന്ന സുപ്രധാന സ്ഥാനം പരിഗണിച്ചാൽതന്നെ ഈ ചോദ്യങ്ങൾക്ക് വ്യക്തമായ ഉത്തരം കിട്ടും. സാമ്രാജ്യത്വമൂലധനത്തിന്റെ ആവശ്യങ്ങൾക്കനുസൃതമായി പരിവർത്തനപ്പെടുത്തിയ നാടുവാഴിത്ത ഉൽപാദനബന്ധങ്ങളുടെ പുനരുൽപാദനം നിറവേറ്റിയ മൂലധന രൂപീകരണമാണ് തോട്ടംമേഖലയിൽ നടന്നിരുന്നത്. മുഖ്യ ഉൽപാദനോപാധിയായ ഭൂമിക്കു മേലുള്ള നിയന്ത്രണത്തിന്റെ സ്വഭാവത്തിൽ മാത്രമല്ല, നേരിട്ടുള്ള ചൂഷണത്തിന്റെ തലത്തിലും ഇത് പ്രകടമായിരുന്നു.[19] പിൽകാലത്ത് അങ്ങോട്ട് കടന്നുചെന്ന പ്രദേശിക മൂലധനം,

19. "പ്ലാന്റേഷൻ മേഖലയിൽ ചുരുങ്ങിയ കൂലിയുള്ള അദ്ധ്വാനമായിരുന്നു ഉൽപാദനത്തിന്റെ അടിത്തറ", എന്ന് നിരീക്ഷിക്കുന്ന കെ.എൻ. ഗണേഷ് കൂലിവേലയുടെ രൂപത്തിൽ തുടർന്ന അടിയാളപ്പണി കാണുന്നില്ല; [7], പേജ് 114. തോട്ടംമേഖലയിൽ നിലനിന്നിരുന്ന ജാതി-ജന്മിത്ത ചൂഷണ, മർദ്ദനമുറകളും, തൊഴിൽശക്തിയിൽ ജാതിശ്രേണി പുനർസൃഷ്ടിക്കപ്പെട്ടതും രവിരാമൻ വിശദമായി പ്രതിപാദിക്കുന്നുണ്ട്. പക്ഷേ, "നാടുവാഴിത്ത ഉൽപാദനബന്ധങ്ങളിൽനിന്ന് മുതലാളിത്ത ഉൽപാദനബന്ധങ്ങളിലേക്ക് ബന്ധനം കൈമാറി"യതായും, "നാടുവാഴിത്ത ഭൂതകാലവുമായുള്ള ഏർപ്പെടലും വേർപെടലും"നടന്നതായും കരുതുന്നതുവഴി നാടുവാഴിത്ത, മുതലാളിത്ത ബന്ധങ്ങളുടെ സങ്കലനം കാണാതെ പോകുന്നുണ്ട്; [47] , പേജ് 119,139.

നാടുവാഴിത്ത ചൂഷണത്തിലൂടെയോ, കൊളോണിയിൽ, അർദ്ധ-നാടുവാഴിത്ത കച്ചവട-ഹുണ്ടിക ചൂഷണത്തിലൂടെയോ സ്വരൂപിക്കപ്പെട്ട മിച്ചത്തിൽനിന്നാണ് രൂപംകൊണ്ടത്. 'ആധുനിക'നായ യജമാനന്റെ മൂലധനം ആശ്ലേഷിച്ച പിന്തിരിപ്പൻ ബന്ധങ്ങളെ അത് ഉത്സാഹപൂർവ്വം വാരിപ്പുണർന്നത് സ്വാഭാവികം മാത്രമായിരുന്നു. തോട്ടം'വ്യവസായി'കളായി മാറിയതിനുശേഷവും നാടുവാഴിത്ത ചൂഷണത്തിന്റെ പഴയ മേഖലകളിൽനിന്ന് ഈ മൂലധനത്തിന്റെ ഉടമകൾ പിന്മാറിയതുമില്ല. വൻകിടതോട്ടങ്ങളിൽ മാത്രമല്ല, ഇടത്തരം-ചെറുകിട ഭൂപ്രഭുക്കൾക്കും ധനികകർഷകർക്കും മുൻതൂക്കമുണ്ടായിരുന്ന നാണ്യവിളമേഖലയിലാകെ ഇതായിരുന്നു അവസ്ഥ.

ഇവിടെ ശ്രദ്ധിക്കേണ്ടതായ ഒരു കാര്യമുണ്ട്. പുതിയ തോട്ടം മേഖലയിൽ ബ്രിട്ടിഷ് മൂലധനം ജാതി-ജന്മിത്ത ബന്ധങ്ങൾ പുനരുൽപാദിപ്പിക്കുകയും ഉപയോഗിക്കുകയും ചെയ്തിരിന്നുവെങ്കിലും, ആത്യന്തികമായി അതിന്റെ ചൂഷണമിച്ചം മുതലാളിത്ത മൂലധന കേന്ദ്രീകരണത്തെയാണ് പരിപോഷിപ്പിച്ചത്. സാമ്രാജ്യത്വ ബ്രിട്ടന്റെ മുതലാളിത്ത വളർച്ചയ്ക്കാണ് അത് പോഷണമായത്. ഇതായിരുന്നില്ല നാടൻ മൂലധനത്തിന്റെ ദൗത്യം. തോട്ടംമേഖലയിലേക്കുള്ള പ്രാദേശികമിച്ചത്തിന്റെ പ്രവേശനത്തെ കൊളോണിയൽ രാഷ്ട്രീയാധികാരം ആദ്യമൊക്കെ നിരുത്സാഹപ്പെടുത്തിയിരുന്നുവെങ്കിലും ഒടുവിൽ കൊളോണിയൽ ശക്തിയുടെ ഒത്താശയോടെ തന്നെയാണ് അത് അങ്ങോട്ട് കടന്നുചെന്നത്. കൊളോണിയൽ, അർദ്ധ-നാടുവാഴിത്ത സേവയിലൂടെ കൊഴുത്ത ഈ മിച്ചം, സാമ്രാജ്യത്വ അംഗീകാരത്തോടെ, തോട്ടംമൂലധനമായി മാറി. സാമ്രാജ്യത്വ ചൂഷണശൃംഖലയിലെ ഒരു കണ്ണിയായിട്ടുമാത്രമേ അതിന് നിലനിൽക്കാൻ കഴിഞ്ഞുള്ളു. ദേശീയ സ്വഭാവമല്ല, ദല്ലാൾ സ്വഭാവമാണ് ഈ മൂലധനത്തിന് ഉണ്ടായിരുന്നത്. സ്വതന്ത്ര മുതലാളിത്ത വളർച്ചയ്ക്കല്ല അത് പ്രചോദനം നൽകിയത്. നേരെമറിച്ച്, സാമ്രാജ്യത്വവും നാടുവാഴിത്തവുമായി കെട്ടുപിണഞ്ഞു കിടക്കുന്നതും, ഭരണാധികാരത്തിന്റെ നേരിട്ടുള്ള ഒത്താശമൂലം കുത്തകസ്വഭാവം കൈവരിക്കുന്നതും, ദല്ലാൾ സ്വഭാവമുള്ളതുമായ ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തെ അത് വളർത്തി.

സാമ്രാജ്യത്വ ആധിപത്യത്തിനുകീഴിൽ എല്ലാ കൊളോണിയൽ, അർദ്ധ-കൊളോണിയൽ രാജ്യങ്ങളിലും രൂപപ്പെട്ടുവന്ന പുതിയൊരു പ്രതിഭാസമായിരുന്നു ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തം. ഇത് ആദ്യമായി തിരിച്ചറിയുകയും ഇതിന്റെ സവിശേഷതകൾ എടുത്തു കാട്ടുകയും ചെയ്തത് മാവോസേതുങ്ങ് ആണ്. ചൈനയിലെ വൻകിട

മുതലാളിത്തത്തെ വിശകലനം ചെയ്തുകൊണ്ട് മാവോ ഇങ്ങനെ പറഞ്ഞു: "**തങ്ങളുടെ ഇരുപതു വർഷത്തെ ഭരണത്തിനിടയിൽ, ച്യാംഗ്, സൂങ്ങ്, കുങ്ങ്, ചെൻ എന്നീ നാല് വലിയ കുടുംബങ്ങൾ, ആയിരം മുതൽ രണ്ടായിരംവരെ കോടി യു.എസ്. ഡോളറിന്റെ ഭീമമായ സ്വത്ത് കുന്നുകൂട്ടുകയും മുഴുവൻ രാജ്യത്തിന്റെയും സാമ്പത്തിക ജീവനാഡികൾക്കുമേൽ കുത്തക സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു. ഭരണകൂടാധികാരവുമായി സംയോജിച്ച് ഈ കുത്തകമൂലധനം സർക്കാർ കുത്തകമുതലാളിത്തമായി തീർന്നിരിക്കുന്നു. വിദേശസാമ്രാജ്യത്വവും നാടൻ ഭൂപ്രഭുവർഗ്ഗവും പഴയ തരത്തിലുള്ള ധനിക കർഷകരുമായി അടുത്തരീതിയിൽ കെട്ടുപിണഞ്ഞിരിക്കുന്ന ഈ കുത്തകമുതലാളിത്തം, ദല്ലാൾ, നാടുവാഴിത്ത, സർക്കാർ-കുത്തകമുതലാളിത്തമായി തീർന്നിരിക്കുന്നു. ഇതാണ് ച്യാങ്ങ് കൈഷേക്കിന്റെ പിന്തിരിപ്പൻ ഭരണവ്യവസ്ഥയുടെ സാമ്പത്തിക അടിത്തറ. ഈ സർക്കാർ-കുത്തകമുതലാളിത്തം തൊഴിലാളികളെയും കർഷകരെയും മാത്രമല്ല നഗരങ്ങളിലെ പെറ്റി ബൂർഷ്വാസിയെയും അടിച്ചമർത്തുന്നുണ്ട്. ഇടത്തരം ബൂർഷ്വാസിയെയും അത് ദ്രോഹിക്കന്നുണ്ട്. പ്രതിരോധയുദ്ധത്തിനിടയിലും ജപ്പാൻ കീഴടങ്ങിയതിനുശേഷവും ഈ സർക്കാർ-കുത്തക മുതലാളിത്തം അതിന്റെ വികാസത്തിന്റെ പാരമ്യത്തിലെത്തി പുത്തൻ ജനാധിപത്യ വിപ്ലവത്തിന് വേണ്ടത്ര ഭൗതിക സാഹചര്യം ഒരുക്കിയിട്ടുണ്ട്. ഉദ്യോഗസ്ഥമേധാവിത്ത മൂലധനം എന്ന നിലക്കാണ് ചൈനയിൽ ഈ മൂലധനം വ്യാപകമായി അറിയപ്പെടുന്നത്. ഉദ്യോഗസ്ഥമേധാവിത്ത മുതലാളിവർഗ്ഗമായി അറിയപ്പെടുന്ന ഈ മുതലാളിവർഗ്ഗമാണ് ചൈനയിലെ വൻകിട ബൂർഷ്വാസി. ചൈനയിൽ സാമ്രാജ്യത്വത്തിനുള്ള പ്രത്യേക അവകാശങ്ങൾ ഇല്ലാതാക്കുന്നതു കൂടാതെ, ഭൂപ്രഭു വർഗ്ഗത്തിന്റെയും ഉദ്യോഗസ്ഥമേധാവിത്ത മുതലാളിവർഗ്ഗത്തിന്റെയും (വൻകിട ബൂർഷ്വാസിയുടെ) ചൂഷണവും അടിച്ചമർത്തലും ഇല്ലാതാക്കുകയും, ദല്ലാൾ, നാടുവാഴിത്ത ഉൽപാദനബന്ധങ്ങൾ മാറ്റിത്തീർത്ത് ഉൽപാദനശക്തികളെ കെട്ടഴിച്ചുവിടുകയും ചെയ്യുക എന്നതാണ് പുത്തൻ ജനാധിപത്യ വിപ്ലവത്തിന് ആഭ്യന്തരമായി നിർവ്വഹിക്കാനുള്ള കടമ.**"[20]

കൊളോണിയൽ, അർദ്ധ-കൊളോണിയൽ രാജ്യങ്ങളിൽ നിലനിൽക്കുന്ന സാമ്രാജ്യത്വ-നാടുവാഴിത്ത ബന്ധം, ഇവിടങ്ങളിലെ വൻകിട മൂലധനത്തിന്റെ ദല്ലാൾ സ്വഭാവം എന്നിവയെ കുറിച്ചെല്ലാം ലെനിനും സ്റ്റാലിനും മുമ്പുതന്നെ വിശകലനം ചെയ്തിരുന്നു. അതു

20.'വർത്തമാന സാഹചര്യവും നമ്മുടെ കടമകളും', [25], പേജ് 167. ഇംഗ്ലീഷിൽനിന്ന്.

പിൻതുടർന്ന മാവോ, ചൈനീസ് വിപ്ലവാനുഭവങ്ങളുടെ സങ്കലനത്തിലൂടെ ഈ വിഷയത്തിൽ സൈദ്ധാന്തികമായ ഒരു കുതിച്ചുചാട്ടം കൈവരിച്ചു. രൂപത്തിൽ കുടുങ്ങിനിൽക്കാതെ വിഷയത്തിന്റെ സാരാംശത്തിലേക്ക് കടന്നുചെന്നതിലൂടെ, ഇത്തരം സമൂഹങ്ങളിൽ രൂപപ്പെട്ടുവരുന്ന വർഗ്ഗങ്ങളും ചൂഷണരീതികളും പ്രകടമാക്കുന്ന സവിശേഷത --അവയുടെ കൂടിക്കലർന്ന അവസ്ഥ--തിരിച്ചറിയുന്നതിൽ മാവോ വിജയിച്ചു. മുതലാളിത്ത താൽപര്യങ്ങൾ പ്രകടമാക്കുന്ന നാടുവാഴി ഭൂപ്രഭുക്കൾ, നാടുവാഴിത്തതാൽപര്യങ്ങൾ നിലനിലർത്തുന്ന മുതലാളിമാർ, ഭൂപ്രഭുവർഗ്ഗത്തോളം നാടുവാഴിത്ത താൽപര്യമില്ലാത്തതും ദല്ലാൾ വർഗ്ഗത്തോളം ദല്ലാൾ സ്വഭാവമില്ലാത്തതുമായ ദേശീയ ബൂർഷ്വാസി എന്നിങ്ങനെ പ്രകടമാകുന്ന സമ്മിശ്രഭാവങ്ങളെ അവഗണിക്കാതെയും, ഈ സമ്മിശ്രാവസ്ഥയിൽപോലും വിവിധ വർഗ്ഗങ്ങളെ വേർതിരിക്കുന്ന പ്രധാന അംശങ്ങൾ കൈവിടാതെയും ചൈനീസ് സമൂഹത്തിലെ വർഗ്ഗങ്ങളെ മാവോസേതുങ്ങ് ശാസ്ത്രീയമായി വിശകലനം ചെയ്തു. ദേശീയ, ദല്ലാൾ മുതലാളിമാരെ വേർതിരിച്ചറിഞ്ഞതും, ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ സവിശേഷതകൾ കണ്ടെത്തിയതും ഇതിന്റെ തുടർച്ചയായിരുന്നു.

മാർക്സിസ്റ്റ് രാഷ്ട്രീയ-സാമ്പത്തികശാസ്ത്രത്തിന് മുതൽക്കൂട്ടായ ഈ സംവർഗ്ഗത്തിന്റെ സഹായത്തോടെ കേരളത്തിലെ തോട്ടം സമ്പദ്ഘടനയിൽ കണ്ടിരുന്ന സാമ്രാജ്യത്വ-നാടുവാഴിത്ത-ദല്ലാൾമുതലാളിത്ത ബന്ധങ്ങളുടെ സങ്കലിതാവസ്ഥ മനസ്സിലാക്കാൻ കഴിയും. വ്യത്യസ്ത തോട്ടങ്ങളുടെ തലത്തിൽ സാമ്രാജ്യത്വ മൂലധനവും ഉദ്യോഗസ്ഥ മേധാവിത്ത മൂലധനവും വേറിട്ട് പ്രവർത്തനക്ഷമമായിരുന്നെങ്കിലും, ഒട്ടുമൊത്തത്തിലുള്ള തോട്ടംസമ്പദ്ഘടനയിൽ അവ കൈയ്യുംമെയ്യുമായി നിലകൊണ്ടു. ഉൽപാദനം, സംസ്കരണം, വിപണനം എന്നീ എല്ലാ തലങ്ങളിലും ഈ ഗാഢാശ്ലേഷണം നിലനിന്നു. അവ തമ്മിലുളള വൈരുദ്ധ്യങ്ങൾ ഈ ബന്ധത്തിന്റെ പൊതുചട്ടക്കൂടിനുള്ളിൽ ഒതുങ്ങി. 1947നു ശേഷം കൂടുതൽ ലാഭകരമായ പുതിയ മേച്ചിൽപുറങ്ങൾ തേടി സാമ്രാജ്യത്വമൂലധനം തോട്ടം മേഖലയിൽനിന്ന് കുറെയൊക്കെ പിന്മാറിയപ്പോൾ, ടാറ്റയെയും ഗോയങ്കയെയും പോലുള്ള ഇന്ത്യൻ ദല്ലാൾ-ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിലെ വമ്പന്മാർ[21] തന്നെ ആ സ്ഥാനത്തേക്ക് വന്നത് സ്വാഭാവികമായിരുന്നു.

21. ഇന്ത്യയിലെ ദല്ലാൾ-ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ വളർച്ചയെകുറിച്ച് 'ഇന്ത്യൻ വൻകിട ബൂർഷ്വാസി'യിൽ സുനീതികുമാർ ഘോഷ് വിശദവും സൂക്ഷ്മവുമായി വിശദീകരിക്കുന്നുണ്ട്.

ജാതി-ജന്മിത്തബന്ധങ്ങളും രീതികളും പണ്ട് നിലനിന്നിരുന്നുവെങ്കിലും തോട്ടംതൊഴിലാളിസമരങ്ങളുടെ സമ്മർദ്ദവും ഉടമകളുടെതന്നെ മുതലാളിത്തതാൽപര്യവും മൂലം അതെല്ലാം ഇല്ലാതായി എന്നൊരു വാദമുണ്ട്. പുള്ളിപ്പുലിയുടെ പാണ്ട് മായാത്തതുപോലെ വൻകിടബൂർഷ്വാസിയുടെ വർഗ്ഗസ്വഭാവവും ഒരിക്കലും മാറില്ല. ദല്ലാൾ-ഉദ്യോഗസ്ഥ മേധാവിത്ത ബൂർഷ്വാസിയുടെ നാടുവാഴിത്തസേവ ഒരു ബാലാരിഷ്ടത യല്ല, ജന്മവാസനയാണ്. കേരളത്തിലെ തോട്ടങ്ങളിൽ പഴയ ചൂഷണ, മർദ്ദനരൂപങ്ങൾ ഇന്ന് പൊതുവിൽ കാണുന്നില്ല (പൊതുവിൽ എന്നേ പറയാൻ കഴിയൂ, മലപ്പുറത്തെ ഒരു തോട്ടത്തിലെ ബന്ധിതപ്പണിക്കാരുടെ കാര്യം 1998ലാണ് പി.യു.സി.എൽ. പ്രവർത്തകർ വഴി പുറംലോകം അറിഞ്ഞത്). പക്ഷേ, നാടുവാഴിത്തബന്ധനത്തിന്റെ പലതരം ചങ്ങലകൾ ഇന്നുമുണ്ട്. തോട്ടങ്ങളുടെ ഉടമസ്ഥതയിലുള്ള ലായങ്ങളിലും പാടികളിലുമുള്ള കുടികിടപ്പുജീവിതം തന്നെയാണ് ഏറ്റവും വലിയ ബന്ധനം. ആ ജീവിതം അറിയാത്തവരേ, അതിനെ ഫാക്ടറിക്വാർട്ടേഴ്സിലെ താമസമായി കരുതൂ. സ്ഥിരം തൊഴിലാളികളെ അപേക്ഷിച്ച് ദിവസക്കൂലിക്കാരുടെ എണ്ണം വർദ്ധിപ്പിക്കുന്നതുവഴി പണിക്കാരുടെമേൽ അടിച്ചേൽപിക്കുന്ന വിധേയത്വം മറ്റൊരു ബന്ധനമാണ്. തോട്ടംതൊഴിൽ ഉപേക്ഷിച്ചുപോകാനുള്ള സ്വാതന്ത്ര്യം ഇവർക്കൊക്കെ ഉണ്ടെങ്കിലും, തൊഴിലവസരങ്ങൾ ദുർലഭമായ ഒരു സമൂഹത്തിൽ അതിൽ വലിയ കഴമ്പില്ല.

വയനാട്ടിലെ ഒരു വൻകിട തേയിലത്തോട്ടത്തിൽ നടത്തിയ സൂക്ഷ്മാന്വേഷണപഠനം നൽകിയ വിവരങ്ങൾ പരിശോധിക്കാം: സ്ഥിരത്തൊഴിലാളികൾക്ക് പണിയെടുക്കാത്ത ദിവസങ്ങളിലും ഞായറാഴ്ചകളിലും കൂലിയില്ല. 'മാസശമ്പള'ക്കാരായി വിശേഷിപ്പിക്കപ്പെടുന്ന ഇവർ വാസ്തവത്തിൽ ആഴ്ചപ്പറ്റ് കഴിച്ചുള്ള തുക മാസത്തിൽ ഒന്നിച്ചുവാങ്ങുന്ന ദിവസക്കൂലിക്കാരാണ്. ബോണസ്, പ്രോവിഡന്റ് ഫണ്ട്, ഇ.എസ്.ഐ. ആനുകൂല്യങ്ങളും കമ്പനിവക പാടിയിൽ സൗജന്യമായി താമസിക്കാനുള്ള സൗകര്യവും മാത്രമാണ് ഇവരും അസ്ഥിരത്തൊഴിലാളികളും ("ലോക്കൽ തൊഴിലാളികൾ") തമ്മിലുള്ള വ്യത്യാസം. വാടക കൊടുക്കേണ്ടതില്ലെങ്കിലും വൈദ്യുതിചാർജ് നൽകണം (പകുതി പാടികളിലും വൈദ്യുതിയില്ല). ഒരു അംഗൻവാടിയും എൽ.പി.സ്കൂളുമാണ് ആകെയുള്ള വിദ്യാഭ്യാസ സൗകര്യം. സ്ഥിരംതൊഴിലാളികളുടെ മക്കൾ ലോക്കൽ തൊഴിലാളികളായി പണിയാരംഭിച്ച് സ്ഥിരപ്പെടാറാണ് പതിവ് (തലമുറകളായി ഈ തോട്ടത്തിൽ പണിയെടുത്തുവരുന്ന ധാരാളം കുടുംബങ്ങളുണ്ട്). തൊഴിൽശക്തിയിൽ ഏതാണ്ട് മുന്നിൽ ഒന്നു വരുന്ന ലോക്കൽ തൊഴിലാളികൾ കമ്പനി രജിസ്റ്ററിൽ സ്ഥാനം കണ്ടെത്തുന്നതുകൊണ്ട് എന്നെങ്കിലും സ്ഥിരപ്പെടാനുള്ള സാധ്യതയാണ് ഇവർക്കുള്ള ഏകപ്രതീക്ഷ. ഇന്ന് ഈ സാധ്യത കുറഞ്ഞുവരുന്നുണ്ട്. ലോക്കൽ തൊഴിലാളികളുടെ പണിയും കുറച്ചിട്ടുണ്ട്. ഇവർക്ക് താഴേയുള്ള "ലോ-ലോക്കൽ" തൊഴിലാളികൾ മറ്റുള്ളവരുടെ അതേ പണിയൊക്കെ ചെയ്യുന്നുണ്ടെങ്കിലും അതിന് രേഖാപരമായ ഒരു സൂചനയും നിലനിർത്തുന്നില്ല. സ്ഥിരംതൊഴിലാളികളിൽ ഭൂരിപക്ഷത്തിനും ഭൂമിയില്ല. ചുരുക്കം പേർക്ക് നാലോ അഞ്ചോ സെന്റുണ്ട്. പത്ത് സെന്റിനുമേൽ ഭൂമിയുള്ളവർ അത്യപൂർവ്വമാണ്. പിരിയുമ്പോൾ കിട്ടുന്ന പണം ഉപയോഗിച്ച് അൽപം ഭൂമിവാങ്ങി കുരവെച്ച് കഴിയുന്നവരുണ്ട്. മക്കൾ സ്ഥിരംതൊഴിലാളികളായാൽ പാടിയിൽ തന്നെ തുടരുന്നവരുമുണ്ട്. പിരിഞ്ഞുപോകുന്ന തമിഴ് തൊഴിലാളികളിൽ അധികവും നാട്ടിലേക്ക് മടങ്ങുന്നു.



വൻകിട തോട്ടങ്ങളിലെ 'ഉയർന്ന കൂലി'യുടെ കഥയും നമുക്ക് പരിശോധിക്കാം. ഹാരിസൺ മലയാളം തേയിലത്തോട്ടത്തിൽ 16വർഷം സർവ്വീസുള്ള ഒരു സ്ത്രീത്തൊഴിലാളിയുടെ 2001ലെ മാസവേതനക്കുറിപ്പ് നൽകിയ വിവരം ഇതായിരുന്നു: പലചരക്ക്, പറ്റ് തുടങ്ങിയവ കഴിച്ച് രണ്ടിൽച്ചില്വാനം രൂപ അങ്ങോട്ടാണ് കൊടുക്കേണ്ടിയിരുന്നത്! തൊഴിൽഭാരത്തിൽ വ്യത്യാസമില്ലെങ്കിലും സ്ത്രീത്തൊഴിലാളികൾക്ക് കൂലികുറച്ചുകൊടുക്കുന്ന പതിവ് തേയിലത്തോട്ടങ്ങളിൽ ഇന്നും തുടരുന്നു. മുമ്പ് തേയിലത്തോട്ടങ്ങളെ അപേക്ഷിച്ച് റബ്ബർതോട്ടങ്ങളിലെ തൊഴിലാളികളുടെ അവസ്ഥ അൽപംകൂടി മെച്ചമായിരുന്നു. തോട്ടം പണികഴിഞ്ഞ് അവർ പുറംപണിക്കു പോകുകയും സമ്പാദ്യമുപയോഗിച്ച് ചെറിയ അളവിൽ ഭൂമി വാങ്ങുകയും ചെയ്തിരുന്നതായി ഗോയങ്കയുടെ കാളിയാർ തോട്ടത്തിലെ സൂക്ഷ്മാന്വേഷണം വ്യക്തമാക്കി. ചിലർ പാട്ടത്തിന് ഭൂമിയെടുത്ത് കൃഷിചെയ്തിരുന്നു. ഒരു നൂറ്റാണ്ടിലേറെ പഴക്കമുള്ള തോട്ടം 'തൊഴിലാളി'കളിൽ ഇന്നും അവശേഷിക്കുന്ന കർഷകമനോഭാവവും ഭൂദാഹവുമാണ് ഇത് വ്യക്തമാക്കുന്നത്. കൂലിവർദ്ധനവിനുള്ള സമ്മർദ്ദം നിയന്ത്രിച്ചുനിർത്തുന്നതിൽ ഇവരുടെ പുറംപണിയും കൃഷിയും പരോക്ഷമായി പങ്കുവഹിച്ചിരുന്നുവെന്നും കാണാം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ വൻകിട തോട്ടംമുതലാളിത്തവും അതിനു പുറത്തുള്ള കാർഷികഘടനയും തമ്മിൽ നിലനിൽക്കുന്ന ബന്ധമാണ് ഈ ഉദാഹരണം എടുത്തുകാട്ടുന്നത്. തോട്ടംവിളകളുടെ വിലയിടിവിനെ തുടർന്ന് മുമ്പ് ലഭിച്ചിരുന്ന പല അവകാശങ്ങളും (ഉദാഹരണത്തിന് ചികിത്സാച്ചെലവ്) കുറയ്ക്കുകയോ നിർത്തുകയോ ചെയ്തിരിക്കുന്നു. മാസത്തിൽ ഒരു ദിവസം കൂലിയില്ലാതെ പണിയെടുപ്പിക്കുന്ന ഏർപ്പാടും തുടങ്ങിയിട്ടുണ്ട്.

വൻകിട തോട്ടങ്ങളെ വിട്ടിട്ട് ഇടത്തരം, ചെറുകിട ഭൂപ്രഭുക്കളുടെ തോട്ടങ്ങളിലെ അവസ്ഥ പരിശോധിച്ചാൽ നാടുവാഴിത്ത സാന്നിദ്ധ്യം കൂടുതൽ വ്യക്തമാകും. നടപ്പുകൂലിയിലും കുറഞ്ഞ നിരക്കിന് പണിയെടുക്കുന്ന ആശ്രിതപണിക്കാർ, തോട്ടമുടമയോട് കടംപറ്റി പണിയെടുത്ത് വീട്ടുന്ന അവസ്ഥ, തോട്ടമുടമകളുടെ നാട്ടുപ്രമാണിത്തം, ഭൂസ്വത്ത് വർദ്ധിപ്പിക്കാൻ സ്വീകരിക്കുന്ന അക്രമാസക്തമായ മാർഗ്ഗങ്ങൾ--ഇതും ഇതിലധികവും ഇവിടെ പതിവാണ്. പിന്നെ, തോട്ടംസമ്പദ്ഘടനയിലെ ഇന്നത്തെ ഉൽപാദനബന്ധങ്ങളെ കുറിച്ച് ചർച്ചചെയ്യുമ്പോൾ ഇന്നും നിയമത്തിനതീതമായി തുടരുന്ന ഈ ഭൂപ്രഭൂ-മുതലാളിമാരുടെ ഭൂക്കുത്തകയും മറക്കാൻ പാടില്ല.

ചുരുക്കത്തിൽ, പണ്ടെന്നപോലെ ഇന്നും നാടുവാഴിത്തവുമായി തെറ്റിപ്പിരിയാത്ത ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തമാണ് തോട്ടംസമ്പദ്ഘടനയിൽ നിലനിൽക്കുന്നത്. ഇന്ത്യയെപോലുള്ള മർദ്ദിതരാജ്യങ്ങളിൽ നടക്കേണ്ട പുത്തൻജനാധിപത്യ വിപ്ലവത്തിൽ ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തം ഒരു പ്രധാന ആക്രമണലക്ഷ്യം ആയിരിക്കണം. ഈ മുതലാളിത്തത്തെ നശിപ്പിക്കാനും മൂലധനം കണ്ടുകെട്ടാനുമുള്ള പോരാട്ടത്തിൽ സാമ്രാജ്യത്വ വിരുദ്ധവും നാടുവാഴിത്തവിരുദ്ധവുമായ അംശങ്ങൾ ഒരേസമയം ഉൾച്ചേർന്നിരിക്കുന്നു. ഏതെങ്കിലും 'നാടുവാഴിത്ത അവശിഷ്ടങ്ങൾ'ക്കെതിരെയുള്ള സമരമല്ല, നാടുവാഴിത്ത ഉൽപാദനബന്ധങ്ങൾ അപ്പാടെ നശിപ്പിക്കുന്ന സായുധ കാർഷിക വിപ്ലവമാണ് ഈ കടമ ആവശ്യപ്പെടുന്നത്. കേരളത്തിലെ തോട്ടംമേഖലയുടെ സവിശേഷസന്ദർഭത്തിൽ, നാടുവാഴിത്തത്തിൽനിന്ന് അതിനു കൈമാറിക്കിട്ടിയ ഭൂക്കുത്തക ഒഴിച്ചുനിർത്താൻ പറ്റാത്ത ഒരു ആക്രമണലക്ഷ്യമായിരിക്കണം.

വേണ്ടത് ഇതൊക്കെയാണെങ്കിലും, സി.പി.ഐ.-സി.പി.എം. നേതൃത്വങ്ങളുടെ പരിഷ്കരണസംരംഭങ്ങൾ തോട്ടംമേഖലയുടെ ഭൂക്കുത്തക സംരക്ഷിക്കുകയും ശക്തമാക്കുകയുമാണ് ചെയ്തത്. കൊളോണിയലിസം സ്ഥാപിച്ച ഈ സമ്പദ്ഘടനയുടെ ഉൽപാദനബന്ധങ്ങൾ വിശകലനം ചെയ്യാൻ മെനക്കെടാതെ 'തോട്ടം വ്യവസായം'എന്ന ബൂർഷ്വാസാമ്പത്തികശാസ്ത്ര വർഗ്ഗീകരണം ഛർദ്ദിക്കാനേ അവർക്കു കഴിഞ്ഞിട്ടുള്ളൂ. എന്നിട്ടും, ഇന്ത്യയിലെ 'ബൂർഷ്വാ-ഭൂപ്രഭു' ഭരണവർഗ്ഗങ്ങളുടെ നിർബന്ധം മൂലം തോട്ടംമേഖല ഒഴിച്ചുനിർത്തുകയും നിയമത്തിൽ ഒരുപാട് വെള്ളംചേർക്കുകയും ചെയ്ത പരിമിതികളൊക്കെയുണ്ടെങ്കിലും, കേരളത്തിലെ ഭൂപരിഷ്കരണം പുരോഗമനപരമായ മുതലാളിത്ത സ്വഭാവം ഉള്ളടങ്ങിയ ഒന്നായിരുന്നുവെന്നാണ് അവർ ഇന്നും പ്രചരിപ്പിക്കുന്നത്.



"നമ്മുടെ കാർഷികബന്ധങ്ങളെ വരിഞ്ഞുകെട്ടിയിരിക്കുന്ന നാടുവാഴിത്ത, അർദ്ധ-നാടുവാഴിത്ത വിലങ്ങുകൾ പൊട്ടിച്ചെറിഞ്ഞ് കർഷകജനതയെ ചിരകാലാടിമത്തത്തിൽനിന്ന് മോചിപ്പിക്കുക എന്ന ലക്ഷ്യം, ഒരു സംസ്ഥാനത്തെങ്കിലും കൈവരിക്കാൻ" സാധിച്ചുപോലും![22] ഭൂകേന്ദ്രീകരണത്തിന്റെ തീവ്രതകുറച്ചു, 26ലക്ഷം കുടിയാൻമാർക്ക് സ്ഥിരാവകാശം നൽകി, കൃഷിഭൂമി കൃഷിക്കാർക്ക് കിട്ടി, ചാതുർവർണ്യവ്യവസ്ഥയെ കടപുഴക്കിയെറിഞ്ഞു--വമ്പ് പറച്ചിൽ ഇങ്ങനെ നീണ്ടുപോകുന്നുണ്ട്. ഭൂകേന്ദ്രീകരണത്തിന്റെ കാര്യം നാം കണ്ടുകഴിഞ്ഞതാണല്ലോ. തോട്ടംമേഖലയ്ക്കു പുറത്ത് ജാതി-ജന്മിത്തത്തിന് എത്രത്തോളം മാറ്റമുണ്ടായി എന്ന് തുടർന്ന് പരിശോധിക്കാം. അതിനു മുന്നോടിയായി, കേരളത്തിലെ പരമ്പരാഗത നാടുവാഴിത്തത്തിന്റെ സവിശേഷതകൾ അറിയേണ്ടതുണ്ട്.

---

22. [51], പേജ് 26.

# 3

## ജാതി-ജന്മിത്തം

കേരളത്തിൽ നിലനിന്നിരുന്ന പരമ്പരാഗത നാടുവാഴിത്ത ഉൽപാദനബന്ധങ്ങളുടെ സവിശേഷതകൾ തെരഞ്ഞുചെല്ലുമ്പോൾ എഴുന്നുനിൽക്കുന്ന ഒന്നാണ് അടിയാളത്തം. കാർഷിക അടിയാളരായി അടിച്ചമർത്തപ്പെട്ട ദളിത് ജാതികളുടെയും ആദിവാസിഗോത്രങ്ങളുടെയും ചോരയും വിയർപ്പുമാണ് നാടുവാഴിത്തത്തിന്റെ മുഖ്യ ചൂഷണ സ്രോതസ്സായി നിലനിന്നിരുന്നത്. പാട്ടം, കാഴ്ച എന്നിങ്ങനെയുള്ള രൂപങ്ങളിലാണ് ജന്മികൾ അദ്ധ്വാനമിച്ചം കൈയ്യടക്കിയിരുന്നതെങ്കിലും കുടിയാന്മാരുടെ കൃഷിപ്പണിയിൽ പോലും അടിയാള അദ്ധ്വാനത്തിനായിരുന്നു പ്രമുഖസ്ഥാനം. കാണംപോലുള്ള മേൽകുടിയായ്മകളിൽ മാത്രമല്ല, താഴെ തട്ടിലുള്ള വെറുംപാട്ടക്കുടിയായ്മയിലും അടിയാളരുടെ അദ്ധ്വാനം ഉപയോഗിച്ചിരുന്നു. കൂടാതെ, ഇന്ത്യയുടെ മറ്റു ഭാഗങ്ങളെപ്പോലെ, കേരളത്തിലും ജാതിയുടെ അടിസ്ഥാനത്തിലാണ് നാടുവാഴിത്തഭൂക്കുത്തക നിലനിന്നിരുന്നത്. ആരംഭദശയിൽ നമ്പൂതിരിമാർക്കും അവർ നിയന്ത്രിച്ചിരുന്ന ക്ഷേത്രങ്ങൾക്കും ഭൂമിക്കുമേൽ ഏറെക്കുറെ പൂർണ്ണമായ കുത്തകയുണ്ടായിരുന്നു. പിന്നീട്, കൊളോണിയൽ ഘട്ടത്തിനു മുമ്പുതന്നെ, നായന്മാരിൽനിന്നും, ഒരു പരിധിവരെ സവർണ്ണ ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ എന്നീ വിഭാഗങ്ങളിൽ നിന്നും, ജന്മാവകാശമുള്ള ഇടപ്രഭുക്കന്മാരും ഭൂപ്രഭുക്കന്മാരും ഉയർന്നുവന്നു. നമ്പൂതിരിക്കുത്തക സവർണ്ണ ഭൂകുത്തകയായി മാറി. അപ്പോഴും ഈഴവർ ഉൾപ്പെടെയുള്ള മർദ്ദിത ജാതികൾക്ക് ഇത്തരത്തിലുള്ള ഭൂവുടമസ്ഥത അപ്രാപ്യമായി തുടർന്നു. ദളിതരെ പാട്ടക്കൃഷിയിൽനിന്നുപോലും വിലക്കി.

നാടുവാഴിത്ത ബന്ധിത അദ്ധ്വാനത്തോടൊപ്പം അടിമത്തത്തിന്റെ അംശങ്ങൾകൂടി ഉൾചേർന്ന ഒന്നായിരുന്നു അടിയാളത്തം. അടിയാളരെ കച്ചവടം ചെയ്തിരുന്നു. ഭൂമിയെപ്പോലെ കാണത്തിനും പാട്ടത്തിനും വിട്ടുകൊടുത്തിരുന്നു. കാണവ്യവസ്ഥയിൽ അടിയാരുടെ മൂന്നിൽ രണ്ട് വില ഉടമ കടമായി സ്വീകരിക്കും. പണം മടക്കിക്കൊടുക്കുമ്പോൾ അടിയാരെ തിരിച്ചേൽപിക്കണം. ആണ്ടിൽ എട്ട് പണം, പത്തുപറ നെല്ല് എന്നിങ്ങനെയൊക്കെയായിരുന്നു പാട്ടം. അടിയാളരുടെ കുട്ടികളെ അച്ഛന്റെ യജമാനന്റെ സ്വത്തായി പരിഗണിച്ചു. ചങ്ങനാശ്ശേരി ചന്തയിൽ ദിവസവും 6രൂപ മുതൽ 8രൂപ വരെ വിലയ്ക്ക് കുട്ടികളെ വിറ്റിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. കൊച്ചി, തിരുനക്കര, ആലപ്പുഴ, കൊല്ലം, കായംകുളം, ആറ്റിങ്ങൽ, ചിറയൻകീഴ്, പേട്ട എന്നീ സ്ഥലങ്ങളെല്ലാം പ്രമുഖ അടിയാളകമ്പോളങ്ങളായിരുന്നു.[1]



ദളിതരുടെയും ചില ആദിവാസിഗോത്രങ്ങളുടെയും അടിയാളത്തം, ശൂദ്രരുടെയും അവർണ്ണ ജാതികളുടെയും കുടിയാൻ കൃഷി, സവർണ്ണ ജാതികളുടെ ഭൂക്കുത്തക എന്നിവ ചേർന്നതും, ജാതിയുടെ അടിസ്ഥാനത്തിൽ സംഘടിപ്പിക്കപ്പെട്ട സാമ്പത്തിക അടിത്തറ, അതിനുചേർന്ന രാഷ്ട്രീയ-സാംസ്കാരിക ഉപരിഘടന എന്നിവ ഉള്ളടങ്ങിയതുമായ ഒന്നായിരുന്നു കേരളത്തിലെ നാടുവാഴിത്ത സാമൂഹ്യവ്യവസ്ഥ. ഇതിന്റെ എല്ലാ അംശങ്ങളിലും ജാതി ഇഴചേർന്നിരുന്നു. അതുകൊണ്ടാണ് ഇതിനെ ജാതി-ജന്മിത്തം എന്ന് വിശേഷിപ്പിക്കുന്നത്. മാറ്റമില്ലാതെ നിലനിന്നിരുന്ന ഒന്നായിരുന്നില്ല ഇത്. ആരംഭദശയിൽ ജാതിയും വർഗവും ഏറെക്കുറെ സമാനമായിരുന്നെങ്കിലും ജാതി-ജന്മിത്തത്തിന്റെ വികാസഗതിക്കിടയിൽ ഇവ കൂടുതൽ കൂടുതൽ ഇഴപിരിഞ്ഞുവന്നു. ആദ്യം ശൂദ്രർക്കിടയിൽ നിന്നും, പിന്നീട് കൊളോണിയൽ ഘട്ടത്തിൽ അവർണ്ണർക്കിടയിൽ നിന്നും ഉയർന്നുവന്ന സമ്പന്നർ ജന്മികളായി മാറി. കാർഷികോൽപാദനത്തിന്റെ വ്യാപനം, മിച്ചം നിലനിർത്താനുള്ള അവസരം, കച്ചവടം പോലുള്ള പുതിയ സാമ്പത്തിക അവസരങ്ങൾ എന്നിങ്ങനെ വർഗപരമായ ഉന്നമനം സാധ്യമായ അവസരങ്ങളിലാണ് ഇത്തരം മാറ്റങ്ങൾ ഉണ്ടായത്. എതിർപ്പുകളൊന്നുമില്ലാതെ സ്വാഭാവികമായി വന്നുചേർന്നവയാവില്ല അവ. സാമൂഹ്യസംഘർഷത്തിന്റെ ആ ചരിത്രം ഇന്നും അനാവരണം ചെയ്യപ്പെടാതെ കിടക്കുന്നുവെന്നുമാത്രം.

കേരളത്തിലെ നാടുവാഴിത്ത സാമൂഹ്യവ്യവസ്ഥയെ കുറിച്ച് പലരും എഴുതിയിട്ടുണ്ട്. മറ്റുള്ളവരെ മാറ്റിനിർത്തി, മാർക്സിസ്റ്റ് എന്ന് സ്വയം അവകാശപ്പെടുന്നവരിലേക്ക് നമ്മുടെ പരിശോധന തൽക്കാലം ചുരുക്കാം. 'ജാതി-ജന്മി-നാടുവാഴിമേധാവിത്വം' എന്ന വിശേഷണം നൽകിയ ഇ. എം. എസ്. നമ്പൂതിരിപ്പാടാണ് തുടക്കക്കാരൻ. ഇത് ജാതി-ജന്മിത്തത്തോട് സദൃശമാണെന്ന് പ്രത്യക്ഷത്തിൽ തോന്നും. സൂക്ഷ്മ

1. [7], പേജ് 19; [8], പേജ് 425, 427.

പരിശോധനയിൽ മറ്റൊരു ചിത്രമാണ് തെളിയുക. " സാമൂഹ്യ രംഗത്ത് ജാതി, സാമ്പത്തികമായി ജന്മി, രാഷ്ട്രീയവും ഭരണപരവുമായി നാടുവാഴി എന്നീ മൂന്നു സാമൂഹ്യ പ്രതിഭാസങ്ങളുടെ കൂട്ടായ്മയാണ് കേരളത്തിലെ ഫ്യൂഡലിസം..."[2] – ഇതാണ് ഇ.എം.എസ്. നൽകിയ വിവരണം. ജാതിയെ സാമൂഹ്യരംഗത്ത് ഒതുക്കി നിർത്തുന്നത്, അഥവാ, സാമ്പത്തികരംഗത്ത് അതിനുള്ള സ്ഥാനം പരിശോധിക്കാതിരിക്കുന്നത് ശ്രദ്ധിക്കുക. മറ്റൊരവസരത്തിൽ, ഈ സമീപനം ഒന്നുകൂടി സ്പഷ്ടമാ ക്കുന്നുണ്ട്: "പുലയർ, പറയർ, തീയർ മുതലായ സമുദായങ്ങളെ 'അയി ത്തക്കാ'രായി അകറ്റിനിർത്തി അവരെ സാമൂഹ്യവും സാംസ്കാരികവുമായ ജീവിതത്തിൽനിന്നെല്ലാം ഒറ്റപ്പെടുത്തി, നായരെ പോലുള്ള അബ്രാഹ്മണ സമുദായങ്ങളെപ്പോലും ഉൽകൃഷ്ട സാംസ്കാരത്തിൽനിന്നൊഴിവാക്കി, ഒരുപിടി ബ്രാഹ്മണർ മാത്രം സാമൂഹ്യമായും സാംസ്കാരികമായും ഉയരുക; പകലന്തിയോളം പണിയെടുത്ത് ധാന്യങ്ങളും മറ്റ് വിളവുകളുമുണ്ടാക്കുന്ന കാർഷിക തൊഴിലാളികളും കുടിയാന്മാരും പട്ടിണികിടന്ന്, ജന്മികളും കാണക്കുടിയാന്മാരും സാമ്പത്തികമായി വളരുക -- ഈ രണ്ട് മർദ്ദന വ്യവസ്ഥകളുടെ – ജാതികളുടെയും ജന്മിമേധാ വിത്വത്തിന്റെയും – അടിസ്ഥാനത്തിലാണ് നമ്മുടെ കലകളും സാഹിത്യ- സംസ്കാരമൊക്കെയും ഉയർന്നത്."[3] 'സാമൂഹ്യ, സാംസ്കാരിക ' രംഗങ്ങൾക്കുള്ളിൽ ജാതിയെ വേലികെട്ടിനിർത്താനുള്ള ഈ ബദ്ധപ്പാടിൽ അതിനെ ഉപരിഘടനയുടെ വിഷയമായി ചുരുക്കുന്ന പിഴവ് വ്യക്തമാണ്. കുടാതെ അടിയാളത്തം എന്ന സുപ്രധാനബന്ധം തീർത്തും അവഗണിക്കുകയും, 'കാർഷിക തൊഴിലാളികളാ'യി അടിയാളരെ തെറ്റായി അവതരിപ്പിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ, തന്റെ ആദ്യ ഗ്രന്ഥമായ 'കേരളം മലയാളികളുടെ മാതൃഭൂമി' മുതൽ, കാർഷികപ്രശ്നത്തെക്കുറിച്ചുള്ള വിവിധ പഠനങ്ങളിലും ഒടുവിലത്തെ കൃതികളിലും അടിയാളത്തം ഒരിക്കൽപോലും ഇ.എം.എസ്സിന് അന്വേഷണ വി ഷയമായില്ല. 1997ലെ ചരിത്ര പഠനത്തിലെ 'ജന്മിമേധാവിത്വം കേരളത്തിൽ'എന്ന അധ്യായത്തിൽ ഒമ്പത് സവിശേഷതകൾ നിരന്നുനിൽപ്പുണ്ടെങ്കിലും അവിടെയും അടിയാളത്തം കാണില്ല. "ഓരോ നിലത്തിനും കൃഷിചെയ്യുന്നവരും ചെയ്യാത്തവരുമെന്ന രണ്ടുതരം ഉടമസ്ഥന്മാരുണ്ടായി; "അങ്ങനെ വിളവിന്റെ പ്രധാന അംശം അനുഭവിക്കുന്നവരെങ്കിലും ഭൂമിയുടെമേൽ താണതരം അവകാശമുള്ള ഒരു ഭൂരിപക്ഷവും (കുടിയാന്മാർ) വിളവിന്റെ ഒരു ചെറിയ

2. [11], പേജ് 14.

3. [10 ], പേജ് 37.



അംശം മാത്രം അനുഭവിക്കു ന്നവരെങ്കിലും ഭൂമിയുടെ മേൽകോയ്മാധികാരമുള്ള ഒരു ന്യൂനപക്ഷവും (ജന്മികൾ) വളർന്നുവന്നു."[4] -- എന്നിങ്ങനെ വിവരിച്ച് നാടുവാഴിത്ത ബന്ധങ്ങളിൽനിന്ന് അടിയാളത്തത്തെ പുറന്തള്ളുകയും ചെയ്യുന്നു.

യൂറോപ്യൻ ഫ്യൂഡലിസത്തെ മാതൃകയാക്കി കേരളത്തെ പരിശോധിക്കുന്ന യാന്ത്രികത ഇതിൽ വ്യക്തമാണ്. മാർക്സിസ്റ്റ് ചരിത്ര പഠനത്തിലെ കാതലായ ഒരംശം അവഗണിക്കുന്ന വഷളൻ വ്യാഖ്യാനമാണ് അതിലും ഗുരുതരം. " **നേരിട്ടുള്ള ഉൽപാദകരിൽ നിന്ന് വിലകൊടുക്കാത്ത മിച്ച അദ്ധ്വാനം ഊറ്റിയെടുക്കുന്ന നിർദ്ദിഷ്ട സാമ്പത്തികരൂപമാണ് ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും തമ്മിലുള്ള ബന്ധം നിർണ്ണയിക്കുന്നത്. കാരണം, അത് ഉൽപാദനത്തിൽനിന്നുതന്നെ നേരിട്ട് ഉയർന്നുവരുകയും ഒരു നിർണ്ണയന അംശം എന്ന നിലയ്ക്ക് അതിന്മേൽ പ്രതിപ്രവർത്തിക്കുകയും ചെയ്യുന്നു. ഉൽപാദനോപാധികളുടെ ഉടമസ്ഥർക്ക് നേരിട്ടുള്ള ഉൽപാദകരോടുള്ള നേർബന്ധമാണ് മുഴുവൻ സാമൂഹ്യഘടനയുടെയും ഉള്ളറരഹസ്യം, മറഞ്ഞിരിക്കുന്ന അടിത്തറ, എപ്പോഴും വെളിപ്പെടുത്തുക... ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും തമ്മിലുള്ള ഈ ബന്ധം അദ്ധ്വാനരീതികളുടെയും അതിന്റെ സാമൂഹ്യ ഉൽപാദന ക്ഷമതയുടെയും ഒരു നിശ്ചിതഘട്ടമായി എല്ലായ്പ്പോഴും സ്വാഭാവി കമായും പൊരുത്തപ്പെടുന്നു.**",[5] എന്നാണ് മാർക്സ് പഠിപ്പിച്ചത്. കേരള ത്തിന്റെ സന്ദർഭത്തിൽ, നാടുവാഴിത്ത ഘട്ടത്തിലെ "നേരിട്ടുള്ള ഉൽപാദ കർ" ആരെല്ലാമായിരുന്നു, അവരിൽനിന്ന് "മിച്ച അദ്ധ്വാനം ഊറ്റി യെടുത്തിരുന്ന" നിർദ്ദിഷ്ഠ സാമ്പത്തിക രൂപങ്ങൾ ഏതെല്ലാമായിരുന്നു? മാർക്സിസ്റ്റ് പഠനത്തിന്റെ ഇത്തരം നിർണ്ണായക ചോദ്യങ്ങൾ തന്നെയാണ് തന്റെ ജീവിതകാലമുടനീളം ഇ.എം.എസ്. അകറ്റിനിർത്തിയത്.

ഇതിന് വ്യത്യസ്തമായി, സംഘകാലത്ത് നിലനിന്നിരുന്ന അടിമത്തത്തെകുറിച്ച് കെ. ദാമോദരൻ പരാമർശിച്ചിരുന്നു. പിന്നീട്, കെ. കെ. കുസുമനും പി. കെ. ഗോപാലകൃഷ്ണനും കെ.എൻ.ഗണേഷുമാണ്[6] അടിയാളത്തത്തെകുറിച്ച് വിസ്തരിച്ചെഴുതിയത്. ഒട്ടേറെ വസ്തുതകൾ

4. അതേകൃതി, പേജ് 32–34.

5. [22], പേജ് 58. ഇംഗ്ലീഷിൽ നിന്ന്.

6. 'Slavery in Travancore';'കേരളത്തിന്റെ സാംസ്കാരിക ചരിത്രം';'കേരളത്തിന്റെ ഇന്നലെകൾ'.

വെളിപ്പെടുത്തിയ കുസുമന്റെ പഠനം കൂടുതലും വിവരണമാണ്. ചരിത്ര പരമായ ഭൗതികവാദം ആവശ്യപ്പെടുന്നതുപോലെ സാമൂഹ്യ വ്യവസ്ഥ യുടെ തലത്തിൽ അടിയാളത്തത്തെ പരിശോധിക്കുന്നില്ല. പി.കെ. ഗോപാലകൃഷ്ണന്റെ പഠനമാണ് ഈ ദിശയിലുള്ള ആദ്യശ്രമം. ഇ.എം. എസ്. അവഗണിക്കാൻ ശ്രമിച്ച അടിയാളത്തത്തിന് മാർക്സിസ്റ്റ് ചരിത്ര പഠനത്തിൽ വീണ്ടും സ്ഥാനം കണ്ടെത്തിയെന്ന മെച്ചം ഈ പുസ്തക ത്തിനുണ്ടെങ്കിലും, ലോകത്തുടനീളമുള്ള മുതലാളിത്തപൂർവ്വ ചരിത്ര വികാസം യൂറോപ്പിന് സമാനമായ ഘട്ടങ്ങൾ അനിവാര്യമായും പ്രദർശി പ്പിക്കുമെന്ന മുൻധാരണ അതിനെ വല്ലാതെ കുഴക്കുന്നുണ്ട്. അതുകൊ ണ്ട്, അടിയാളത്തത്തെ അടിമത്തമായി തെറ്റിദ്ധരിച്ച ആദ്യചുവടുതന്നെ പിഴച്ചു. "ഫ്യൂഡൽ കാലഘട്ടത്തിൽ അടിമത്തം ശക്തിപ്പെട്ടു"; "ഫ്യൂഡൽ കാലഘട്ടത്തിൽ രാജാക്കന്മാരുടെ ഒരു പ്രധാന വരവിനംതന്നെ അടിമക ളെ വച്ചുകൊണ്ടിരുന്നവരിൽനിന്ന് ഈടാക്കിയിരുന്ന 'അടിമക്കാശ് ' അഥവാ 'ആൾക്കാശ് ' ആയിരുന്നു"; "ഇങ്ങനെ ഫ്യൂഡൽ കാലഘട്ട ത്തിൽ കേരളത്തിലെ കാർഷിക വേലകൾ അധികവും ചെയ്തിരുന്നത് കാർഷിക അടിമകളായിരുന്നു.",[7] എന്നൊക്കെയാണ് ഗോപാലകൃഷ്ണൻ രേഖപ്പെടുത്തിയത്.

സ്വാഭാവികമായും, ഈ ദിശയിലുള്ള വിവരണം ഒരു പ്രതിസ ന്ധിയിലകപ്പെട്ടു. ഇത് നാടുവാഴിത്തം തന്നെയാണോ? നാടുവാഴിത്ത ത്തിൽ അടിമത്തം സാധ്യമാണോ? ചരിത്രപരമായ ഭൗതികവാദ പാഠപു സ്തകങ്ങളിൽ ഇങ്ങനെയൊന്നിന്റെ കേട്ടുകേൾവി പോലുമില്ലാത്ത സ്ഥിതിക്ക് ഗോപാലകൃഷ്ണന് ഒട്ടും സംശയിക്കേണ്ടിവന്നില്ല-- "ഇതെല്ലാ മാണെങ്കിലും അന്നത്തെ സമ്പദ്വ്യവസ്ഥയെ അടിമസമ്പ്രദായം എന്ന് വിളിക്കുവാൻ നിർവ്വാഹമില്ല. ഫ്യൂഡൽ ബന്ധങ്ങളായിരുന്നു സമ്പദ്വ്യവ സ്ഥയിലെ നിർണ്ണായകഘടകം. ധനികരും ഇടത്തരക്കാരും ചെറുകിടക്കാ രുമായ കൃഷിക്കാർ അടിമകളെവച്ച് നിലം കൃഷിചെയ്തുണ്ടാക്കുന്ന വിള വിന്റെ നല്ലൊരു ഭാഗം ജന്മിക്ക് പാട്ടവും വാരവുമായി[8] കൊടുക്കേണ്ടിയി രുന്നു"; "ഫ്യൂഡൽ കാലഘട്ടത്തിലെ നിർണ്ണായകമായ സാമ്പത്തിക ബന്ധം ഈ ജന്മി-കുടിയാൻ ബന്ധമായിരുന്നു. ഈ ബന്ധത്തിന്

7. [8], പേജ് 423-427.

8. വാരം -- 'പാട്ടം ക്ലിപ്തപ്പെടുത്താതെ വിളവിന്റെ ഓഹരി വസ്തുവുടമയും കൃഷിക്കാരനും എടുക്കുന്ന രീതി.'; [17], പേജ് 329.

9. [22] , പേജ് 428, 429.



വിധേയമായിക്കൊണ്ടു മാത്രമാണ് അടിമവ്യവസ്ഥ പ്രവർത്തിച്ചിരുന്നത്."[9]

കൃഷിയിൽ ഭൂരിഭാഗവും പാട്ടസമ്പ്രദായത്തിൽ നടത്തിയിരുന്ന തുകൊണ്ട് ജന്മികളുടെ നേരിട്ടുള്ള അടിയാള ചൂഷണം അധികമാവി ല്ലെന്നു സമ്മതിക്കാം. കുടിയാന്റെ മാധ്യസ്ഥതയിലൂടെയാണ് അത് മിക്കാ വാറും നടന്നത്. എങ്കിലും, നേരിട്ടുള്ള അടിയാള ചൂഷണം അത്ര നിസ്സാര വുമായിരുന്നില്ലെന്ന് ഗോപാലകൃഷ്ണൻ തന്നെ തെളിവുനൽകുന്നുണ്ട്. "ഒരു ജന്മി തന്റെ നിലങ്ങളിൽ 200പുലയരെക്കൊണ്ട് വേലചെയ്യിക്കുക യും, പത്തുനൂറു പേരെ അന്യകൃഷിക്കാർക്ക് കൂലിക്കു കൊടുക്കുക യും..." ചെയ്തിരുന്നുവെന്നും, "സർക്കാരിന്റെ വകയായും ധാരാളം അടിമകളുണ്ടായിരുന്നു. സർക്കാർ ഭൂമിയിൽ ജോലി ചെയ്യുന്നതിനു വേണ്ടിയാണ് അവരെ പ്രധാനമായും നിയോഗിച്ചിരുന്നത്.",[10] എന്നുമുള്ള നിരീക്ഷണങ്ങൾ ചില ഉദാഹരണങ്ങളാണ്. കാണം, പാട്ടം എന്നീ നിലകളിൽ മാത്രമല്ല, അടിയാളരെ ജന്മമായും (പൂർണ്ണ ഉടമസ്ഥത) കൈമാറ്റം ചെയ്യാറുണ്ടെന്ന വസ്തുതയും നേരിട്ടുള്ള അടിയാള ചൂഷണ ത്തിന് തെളിവാണ്. ജന്മി-കുടിയാൻ ബന്ധത്തിന് വിധേയ മായിക്കൊ ണ്ടുമാത്രമാണ് ' അടിമ വ്യവസ്ഥ' പ്രവർത്തിച്ചിരുന്നതെന്ന വാദം ഇത്ര യുമായപ്പോൾ തന്നെ മുടന്തിത്തുടങ്ങി. അതിരിക്കട്ടെ; നേരിട്ടുള്ള ഉൽപാ ദകരും അവരിൽനിന്ന് മിച്ച അദ്ധ്വാനം ഊറ്റിയെ ടുക്കുന്ന "നിർദ്ദിഷ്ട സാമ്പത്തികരൂപവും" നിർ ണ്ണയിക്കുന്ന ബന്ധത്തെ, "സാമൂഹ്യഘട ന യുടെ ഉള്ളറരഹസ്യം" വെളിപ്പെടുത്തുന്ന ഈ ബന്ധത്തെ, ജന്മി- കുടിയാൻ ബന്ധത്തിലേക്ക് എങ്ങനെ ചുരുക്കും? കാർഷികരംഗത്തെ നേരിട്ടുള്ള ഉൽപാദകർ ഒട്ടുമിക്കവാറും അടിയാളരായിരുന്നുവെന്ന് ഗോപാലകൃഷ്ണൻതന്നെ സമ്മതിച്ചിട്ടുണ്ടല്ലോ. വ്യക്തമായും, ഔദ്യോ ഗിക മാർക്സിസ്റ്റ് പാഠപുസ്തകങ്ങളിൽനിന്ന് ലഭിച്ച നാടുവാഴിത്തം സ മം ജന്മി-കുടിയാൻ ബന്ധം എന്ന സമവാക്യം ഏറ്റുപിടിക്കുന്നതിൽ നി ന്നാണ് ഈ ചുരുക്കൽവാദം ഉൽഭവിക്കുന്നത്. ഇതല്ല മാർക്സിസ്റ്റ് പഠന രീതി. നേരിട്ടുള്ള ഉൽപാദകരിൽ നിന്ന് വിലകൊടുക്കാത്ത മിച്ച അദ്ധ്വാനം ഊറ്റിയെടുക്കുന്ന നിർദ്ദിഷ്ട സാമ്പത്തികരൂപമാണ് ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും തമ്മിലുള്ള ബന്ധം നിർണ്ണയിക്കുന്നത് എന്ന് വ്യക്ത മാക്കിയതിന് ശേഷം മാർക്സ് ഇങ്ങനെ തുടർന്നു: "**വ്യത്യസ്തമായ ഒട്ട നവധി വസ്തുനിഷ്ഠ സാഹചര്യങ്ങൾ, പരിസ്ഥിതി, വംശീയബന്ധങ്ങൾ, ബാഹ്യചരിത്ര സ്വാധീനങ്ങൾ മുതലായവമൂലം ഒരേ സാമ്പത്തിക അടി ത്തറ- അതായത്, മുഖ്യഉപാധികളുടെ നിലപാടിൽനിന്ന് നോക്കുമ്പോൾ**

10. അതേകൃതി, പേജ് 462, 425.

**ഒരുപോലെയുള്ളത് — നിർദ്ദിഷ്ട വസ്തുനിഷ്ഠസാഹചര്യങ്ങളുടെ വിശകലനത്തിലൂടെ മാത്രം വിലയിരുത്താവുന്ന അനന്തമായ ഭേദങ്ങളും ക്രമീകരണങ്ങളും അതി ന്റെ രൂപത്തിൽ പ്രകടിപ്പിക്കുന്നതിന് ... തട സ്സമല്ല.** "[11]

കേരളത്തിലെ ജാതി-ജന്മിത്തത്തിലെ പ്രമുഖ സവിശേഷതയാകുന്ന[12] അടിയാളത്തത്തിന്റെ സ്ഥാനം ശരിയായി നിശ്ചയിക്കാനും അടിമത്തമായി - അല്ലെങ്കിൽ കാർഷിക അടിമത്തമായി - അതിനെ തെറ്റിദ്ധരിക്കുന്നതിൽനിന്ന് വിടുതിനേടാനും മാർക്സിന്റെ മേൽപറഞ്ഞ നിരീക്ഷണം നമ്മളെ സഹായിക്കും. അടിമത്തത്തിന്റെ അംശങ്ങൾ (അടിയാളക്കച്ചവടം, നേരിട്ടുള്ള ഉൽപാദകർക്ക് ഉൽപന്നത്തിനുമേൽ ഒട്ടുംതന്നെ സ്വതന്ത്ര അവകാശമില്ലാത്ത അവസ്ഥ) ഉണ്ടായിരുന്നെങ്കിലും അടിസ്ഥാനപരമായി നാടുവാഴിത്ത ബന്ധിത അദ്ധ്വാനമായിരുന്നു അത്. വിലകൊടുക്കാത്ത മിച്ച അദ്ധ്വാനത്തിന്റെ മുഖ്യസ്രോതസ്സും അതായിരുന്നു. എങ്കിലും, ഒട്ടുമിക്കാവാറും നേരിട്ടല്ല, കുടിയാൻ കൃഷിയുടെ മധ്യസ്ഥതയിലൂടെ, പാട്ടത്തിന്റെ രൂപത്തിലാണ്, **ജന്മികൾ** ഈ മിച്ച അദ്ധ്വാനം ഊറ്റിയെടുത്തിരുന്നത്. അഥവാ, മിച്ച അദ്ധ്വാനം ഊറ്റിയെടുത്ത രണ്ടു തലങ്ങളും രണ്ട് രീതികളും ജാതി-ജന്മിത്തത്തിൽ സമ്മേളിച്ചു. ആദ്യം, നിലനിൽപിന് കഷ്ടിച്ചുതകുന്ന നെല്ല് നൽകി നേരിട്ടുള്ള ഉൽപാദകരുടെ മിച്ച അദ്ധ്വാനം ഏറെക്കുറെ മുഴുവനും ഊറ്റിയെടുത്ത അടിയാളത്തം. ജന്മികളെക്കാളുപരി വിവിധ തട്ടുകളിലുള്ള കുടിയാന്മാരാണ് ഇത് നിർവ്വഹിച്ചത്. അടിയാളരെ സംബന്ധിച്ചിടത്തോളം അവരെ 'ഭരിക്കുന്നവർ' ഏറെക്കുറെ ഇവരായിരുന്നു. രണ്ടാമത്, അടിയാളരുടെയും കൂടാതെ കുടിയാന്റെ നേരിട്ടുള്ള ഉൽപാദനത്തിന്റെയും ഒരു ഓഹരി പാട്ടക്കാരന് അനുവദിച്ചുകൊണ്ട് മിച്ചം കവർന്നെടുത്ത പാട്ട സമ്പ്രദായം. ഇതിലും ഇടനിലക്കാരുണ്ടായിരുന്നെങ്കിലും ഇവിടെയാണ് ജന്മികൾ ഒട്ടുമിക്കവാറും നേരിട്ടുള്ള നിയന്ത്രണം ചെലുത്തി

11. [22], പേജ് 791, 792. ഇംഗ്ലീഷിൽനിന്ന്. അടിവര ചേർത്തത്.

12. അതുകൊണ്ട്, "ഭൂമിയോടൊപ്പം കൃഷിക്കാരെ കൈമാറുന്ന സമ്പ്രദായം [കേരളത്തിലെ "കുടികൾ" -- ലേഖകൻ] ഇന്ത്യയിൽ പരക്കെ ഉണ്ടായിരുന്നെങ്കിലും, പൂർവ്വമൗര്യ ഘട്ടത്തിലോ മൗര്യ ഘട്ടത്തിലോ കാണുന്നതുപോലെ ഉൽപാദനത്തിൽ അടിമകളെ വച്ചുപണിയെടുപ്പിച്ചതിന്റെ തെളിവ് ഇല്ലെന്നുതന്നെ പറയാം." എന്ന് ആർ. എസ്. ശർമ എഴുതുന്നത് പൂർണമായും ശരിയല്ല. [30], പേജ് 252.



യിരുന്നത്.[13] പെറ്റുപെരുകുകയൊഴികെ മറ്റൊരു മാനുഷിക അവകാശവുമില്ലാത്തവരായി ഒരു വിഭാഗത്തെ നിലനിർത്തുകയും അതിനുമുകളിൽ ഓരോ തലത്തിലും ചൂഷക-ചൂഷിത, ഭരണ-ഭരണീയബന്ധങ്ങൾ അനുവദിക്കുകയും ചെയ്ത ജാതിഘടനയും നാടുവാഴിത്തത്തിന്റെ അടിയാളത്ത-പാട്ടസമ്പ്രദായ സമ്മേളനവും തമ്മിലുള്ള ബന്ധം വ്യക്തമാണ്. ജാതിഘടന നിലനിന്നിടത്തെല്ലാം ഇത് സ്വാഭാവികമായി ഉണ്ടായേമതിയാകു എന്നില്ലെങ്കിലും, ജാതിഘടനകൂടാതെ അതിന് ഒരു നിലനിൽപുണ്ടാവില്ലായിരുന്നു എന്ന് ഉറപ്പിച്ചു പറയാം.

പി. കെ. ഗോപാലകൃഷ്ണനുശേഷം അടിയാളത്തത്തെക്കുറിച്ച് വിശദമായി എഴുതിയത് കെ. എൻ. ഗണേഷാണ്. അടിയാരെ അടിമകളായി കരുതുന്ന അബദ്ധത്തിൽ ചെന്നുപെടാതെ നാടുവാഴിത്തത്തിന്റെ ആദ്യദശയിൽതന്നെ ഉൽപാദനബന്ധങ്ങളിൽ "ചുരുങ്ങിയത് അഞ്ചു തട്ടുകളെങ്കിലും കാണാൻ കഴിയും ... ഉൽപാദനവൃത്തി മുഴുവൻ നടത്തിവന്നത് കുടിയാരും അടിയാരുമായിരുന്നു. കുടികളും അടിയാരുമടങ്ങുന്ന ഉൽപാദകർ ഉടയവരും ഊരാളരും കാരാളരുമുൾപ്പെടുന്ന ഭുവുടമകളുടെ നിയന്ത്രണത്തിന് വിധേയരാവുകയും ഭൂമിയോടൊപ്പം കൈമാറ്റം ചെയ്യപ്പെടുകയും ചെയ്തുപോന്നു.",എന്ന് ഗണേഷ് രേഖപ്പെടുത്തി.[14] കുടികൾക്ക് ലഭിച്ചിരുന്ന കൃഷിക്കും താമസത്തിനുമുള്ള അവകാശം അടിയാർക്ക് നിഷേധിക്കപ്പെട്ടിരുന്നു. അടിയാരുടെ കൂട്ടത്തിൽ ചാന്റാർ, ഈഴവർ, തീയ്യർ, അരയർ, പരവർ, മുതലായ ജാതികളും ഉൾപ്പെട്ടിരുന്നെങ്കിലും പുലയർ, പറയർ, വെള്ളാൻ മുതലായ ജാതിക്കാരെപ്പോലെ ഇവരെ കച്ചവടം ചെയ്തിരുന്നില്ലെന്നും അതുകൊണ്ട്, "അടി യാരുടെ ഇടയിൽതന്നെ രണ്ടു വിഭാഗങ്ങൾ മധ്യകാലത്ത് വളർന്നുവരുന്നുണ്ട്.", എന്നും ഗണേഷ് വിലയിരുത്തി.[15] കുടിയാരുടെ അവകാശങ്ങളില്ലെങ്കിലും ഉൽപാദകരുടെ വിഭാഗമെന്നനിലയിൽ അംഗീകരിക്കപ്പെട്ട ഈഴവർ പോലുള്ളവരും സാമുഹ്യ അസ്തിത്വമില്ലാതെ ഉൽപാദനോപാ ധികളുടെ കൂട്ടത്തിൽ കണക്കാക്കപ്പെട്ട ദളിതരുമായിരുന്നു ഇവർ

നമ്മുടെ അറിവിലേക്കായി ഇങ്ങനെ പലതും പകർന്നുതരു

13. കണ്ടെടുത്ത ശിലാലിഖിതങ്ങൾ, ചെപ്പേടുകൾ, ഗ്രന്ഥവരികൾ എന്നിവയിൽനിന്ന് പാട്ടക്കൃഷിയെക്കുറിച്ച് പലവിവരങ്ങളും ലഭിക്കുന്നുണ്ടെങ്കിലും അടിയാളപ്പണിയുടെ സാന്നിദ്ധ്യമൊഴികെ അതിന്റെ വിശദാംശങ്ങൾ കാണാത്തതിന് ഇതാകാം ഒരു കാരണം.

14. [7], പേജ് 129-130.

15. അതേകൃതി, പേജ് 85.

ന്നുണ്ടെങ്കിലും കാർഷികവ്യവസ്ഥയിൽ അടിയാരുടെ – അഥവാ അടിയാളത്തത്തിന്റെ – സ്ഥാനനിർണ്ണയത്തിൽ ഗണേഷ് ഒട്ടും. മുന്നേറിയില്ല. അച്ചിട്ട യൂറോപ്പ്യൻ മാതൃകകൾ പുതിയ അറിവുകളെ ശ്വാസംമുട്ടിച്ചു. കുടിയാനു പകരം "കുടികളെ" ഉയർത്തിക്കാട്ടുന്നതൊഴികെ, ഏറെക്കുറെ ഗോപാലകൃഷ്ണന്റെ നിഗമനത്തിലാണ് ഗണേഷും എത്തിച്ചേരുന്നത് -- "കാർഷിക ഉൽപാദകന്റെ സ്ഥാനവും ബാധ്യതകളും സെർഫ്ഡത്തോട് യോജിക്കുന്നതായിരുന്നു. കുടികളുടെ മിച്ച ഉൽപന്നത്തിന്റെ സമാഹരണം നാടുവാഴികളും ക്ഷേത്രങ്ങളും നടത്തിയിരുന്നു."[16] "ഉൽപാദനവൃത്തി മുഴുവൻ" നടത്തിവന്നിരുന്നവരിൽ കുടിയാർക്കൊപ്പമുണ്ടായിരുന്ന അടിയാർ കഷ്ടിച്ച് എട്ട് പേജ് കടന്നുവന്നപ്പോൾ ഗണേഷിന്റെ പഠനത്തിൽനിന്ന് അപ്രത്യക്ഷരായിരിക്കുന്നു! പിൽക്കാല നാടുവാഴിത്തത്തിൽ ഉയർന്നുവന്ന ജന്മം, കാണം, കുഴിക്കാണം, കുടിയാൻ സമ്പ്രദായം എന്നിങ്ങനെ പലതും വിസ്തരിച്ചു പറയുമ്പോഴും കാർഷിക ഉൽപാദനത്തിൽ അടിയാളരുടെ സ്ഥാനത്തെ പറ്റി ഗണേഷിന് ഒന്നും പറയാനില്ല.

കുടികളെ സർഫ്ഡത്തോട് താരതമ്യപ്പെടുത്താമോ എന്നതല്ല ഇവിടെ പ്രധാന പ്രശ്നം. അങ്ങനെ കരുതിയാൽതന്നെ കേരളത്തിൽ അവർ മാത്രമായിരുന്നോ നേരിട്ടുള്ള ഉൽപാദകർ? യൂറോപ്പിനെ സംബന്ധിച്ചിടത്തോളം സർഫും നേരിട്ടുള്ള ഉൽപാദകനും ഒന്നുതന്നെയായിരുന്നു. ഇവിടെ അതായിരുന്നില്ല സ്ഥിതി. മാത്രമല്ല, നേരിട്ടുള്ള ഉൽപാദനത്തിൽ കൂടുതലും ഏർപ്പെട്ടിരുന്നത് "കൃഷിക്കും താമസത്തിനുമുള്ള അവകാശം" നിഷേധിക്കപ്പെട്ട അടിയാളരായിരുന്നു.

ഈ അവലോകനം അവസാനിപ്പിക്കും മുമ്പ് രാഘവവാര്യരും രാജൻഗുരുക്കളും ചേർന്നെഴുതിയ 'കേരളചരിത്ര'വും കൂടി പരിശോധിക്കാം. യൂറോപ്പ്യൻ വാർപ്പുമാതൃകകളിൽനിന്ന് തെറ്റിപ്പിരിയുന്നുവെന്ന് അവകാശപ്പെടുന്ന ഈ പഠനത്തിൽ 'ഫ്യൂഡലിസം' എന്ന വാക്ക് എവിടെയും കണ്ടുപോകരുതെന്ന നിർബ്ബന്ധം മാത്രമാണ് ഇക്കാര്യത്തിൽ മുഴച്ചുകാണുന്നത്. സംഘകാലത്തിനുശേഷം ഉയർന്നുവന്ന 'കാർഷിക

16. അതേകൃതി , പേജ് 137. യൂറോപ്പ്യൻ നാടുവാഴത്തത്തിലെ ഒരു സമ്പ്രദായമായിരുന്നു സർഫ്ഡം. ഭൂപ്രഭു അനുവദിച്ചുകൊടുത്ത ഭൂമിയിലെ സ്വന്തം അദ്ധ്വാനം കൂടാതെ, ഭൂപ്രഭുവിന്റെ നേരിട്ട് നിയന്ത്രണമുള്ള ഭൂമിയിൽ സൗജന്യമായി അദ്ധ്വാനിക്കാൻ സർഫുകൾ നിർബ്ബന്ധിതരായിരുന്നു. നാടുവാഴിത്ത 'അദ്ധ്വാനപ്പാട്ട'ത്തിന് ഉദാഹരണമായി ഇത് ചൂണ്ടിക്കാട്ടാറുണ്ട്.



വ്യവസ്ഥയെ'(മറ്റുള്ളവർക്ക് ജന്മിത്തം, നാടുവാഴിത്തം) പരിചയപ്പെടുത്തുമ്പോൾ "ഉൽപാദനമേഖലയിൽ വിവിധ തൊഴിൽ കൂട്ടായ്മകളെ ജാതികളാക്കി പദവികളും പാരമ്പര്യാവകാശങ്ങളും ക്രമീകരിച്ച് വ്യവസ്ഥയുടെ രൂപീകരണം പൂർത്തിയായിക്കഴിഞ്ഞ സമൂഹത്തിന്റെ നിലയിലാണ് ഈ മാറിവന്ന കാലത്തിന്റെ (കാർഷികവ്യവസ്ഥയുടെ) ചരിത്രസാമഗ്രികൾ പ്രതിഫലിക്കുന്നത്"[17] എന്നവർ രേഖപ്പെടുത്തുമെങ്കിലും, തുടർന്ന് 'തൊഴിൽകൂട്ടായ്മ'കളുടെ കഥമാത്രമേ വിവരിക്കൂ. ജാതിഘടനയും കാർഷിക ഉൽപാദനവ്യവസ്ഥയും തമ്മിലുള്ള പരസ്പരാശ്രിതബന്ധം ഇതോടെ പഠനവൃത്തത്തിന് പുറത്തായി. " ജാതിസമ്പ്രദായ"ത്തിന് വീണ്ടുമൊരു പ്രവേശനം അനുവദിക്കുമ്പോഴാകട്ടെ ആശയസംഹിതയുടെ പ്രശ്നമായി അതിനെ ഒതുക്കുകയും ചെയ്യുന്നു.[18] "വ്യത്യാസങ്ങളെ സിദ്ധാന്തീകരിക്കുകയാണ് പ്രധാനം. കാരണം വ്യത്യാസങ്ങളാണ് യാഥാർത്ഥ്യം "[19] എന്നു ശഠിച്ചവർക്ക് ജാതിയുടെ അടിസ്ഥാനത്തിൽ സംഘടിപ്പിക്കപ്പെട്ട സാമ്പത്തിക അടിത്തറ പരിഗണനാർഹമായ ഒരു വ്യത്യാസമായി അനുഭവപ്പെടാതിരുന്നത് അൽഭുതം തന്നെ.

ചുരുക്കത്തിൽ, അടിയാളത്തം പഠനവിധേയമാക്കിയവർ പോലും ഒരു കാർഷികബന്ധം എന്ന നിലയ്ക്കുള്ള അതിന്റെ കേന്ദ്രസ്ഥാനവും പ്രാധാന്യവും അവഗണിച്ചു. ചരിത്രപഠനത്തിലെ ശരി-തെറ്റുകളുടെ ഒരു പ്രശ്നമായി ഇത് ഒതുങ്ങി നിൽക്കുന്നില്ല. ഇതുവരെയുള്ള ജാതി-ജന്മിത്തത്തിന്റെ പരിണാമം വിലയിരുത്തുന്നതിലും ഈ പിഴവ് ബാധിക്കും. സാമ്പത്തിക അടിത്തറയിൽ ജാതിക്കുള്ള പങ്കിൽ വരുന്ന മാറ്റം, അടിയാള ജാതികൾ അകപ്പെട്ട കാർഷികബന്ധത്തിന്റെ പരിണാമദശകൾ എന്നിവയെല്ലാം അപ്രസക്തമാക്കി, ജന്മി-കുടിയാൻ ബന്ധത്തിലെ മാറ്റവും സാമൂഹ്യ ജീവിതത്തിൽ ജാതിഘടനയ്ക്കുണ്ടായ ക്ഷീണവും ഏകമാത്ര പരിണാമസൂചകങ്ങളായി ഉയർത്തിക്കാട്ടുന്നതിന് അത് കാരണമാകും. ഇന്നേവരെ നടന്നുവന്നിട്ടുള്ളതും ഇതാണ്. രാഷ്ട്രീയ-സമ്പത്തികശാസ്ത്ര, ചരിത്രപഠനങ്ങളിലെ ഉപരിപ്ലവത മാത്രമല്ല, ജാതിബദ്ധമായ ഒരു ചുറ്റുപാടിൽ അറിഞ്ഞോ, അറിയാതെയോ കടന്നു വരുന്ന സവർണ്ണ പക്ഷപാതത്തെക്കൂടി അത് വ്യക്തമാക്കുന്നു. ഭൂപരിഷ്കരണം വഴി "ചാതുർവർണ്യത്തെ കടപുഴക്കിയെറിഞ്ഞു"എന്ന സി.പി.എം. നേതൃത്വത്തിന്റെ അവകാശവാദത്തിൽ ഇവ രണ്ടുമുണ്ട്. നമ്മുടെ സമൂഹ

17. [16], പേജ് 101.

18. അതേകൃതി, പേജ് 254.

19. അതേകൃതി, പേജ് 281.

ത്തിൽ, തൊഴിലാളിവർഗ ആശയശാസ്ത്രത്തിൽനിന്നുള്ള തിരുത്തൽ വാദ വ്യതിയാനം[20] അധീശവർഗങ്ങളുടെ സാമ്പത്തികാധികാരത്തെ മാത്രമല്ല, സവർണജാതിമേധാവിത്വത്തെക്കൂടിയും സേവിക്കുമെന്നു മനസ്സിലാക്കിക്കൊണ്ട്, സാമ്പത്തിക അടിത്തറയിൽ ജാതി ക്കുള്ള പങ്കും അടിയാളത്തവും കണക്കിലെടുത്ത്, കൊളോണിയൽ കാലം മുതൽ ജാതി–ജന്മിത്തത്തിൽ വന്ന പരിവർത്തനങ്ങളും അതിന്റെ ഇന്നത്തെ അവസ്ഥയും പരിശോധിക്കുന്നതിലേക്ക് നമുക്ക് കടക്കാം.

20. തിരുത്തൽവാദം –– തൊഴിലാളിവർഗപ്രസ്ഥാനത്തിനുള്ളിലെ ബൂർഷ്വാവീക്ഷണം.

# 4

# കൊളോണിയൽ പരിവർത്തനങ്ങൾ

ജാതി–ജന്മിത്ത ഉൽപാദനബന്ധങ്ങളിലെ പരിഷ്കരണങ്ങൾക്ക് കേരളത്തിൽ നീണ്ട ഒരു ചരിത്രം ഉണ്ട്. എതിർത്തുനിന്ന ജന്മികളുടെ ഭൂസ്വത്തും, ദേവസ്വംഭൂമിയിലെ തന്നെ വലിയൊരു പങ്കും രാജാവിന്റെ നേരിട്ടുള്ള ഉടമസ്ഥതയിൽ കൊണ്ടുവരുകയും കാർഷിക സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ച് (കണ്ടെഴുത്ത്) നാട്ടുമര്യാദകൾക്കുപകരം വ്യവസ്ഥാപിതമായ ഭൂബന്ധങ്ങളും പാട്ടവും നടപ്പാക്കുകയും ചെയ്ത മാർത്താണ്ഡവർമ്മയുടെ നടപടികളായിരുന്നു ആദ്യത്തെ ശ്രദ്ധേയമായ പരിഷ്കരണം.[1] തിരുവിതാംകൂറിൽ നമ്പൂതിരിമാരുടെ ജന്മംഭൂമികളും മറ്റു സവർണ്ണ ജന്മികളുടെ ഭൂസ്വത്തും കുറേയൊക്കെ തുടർന്നും നിലനിന്നെങ്കിലും പരമ്പരാഗത ജാതി–ജന്മിത്ത സമൂഹത്തിലെ നമ്പൂതിരി–നാടുവാഴി ബന്ധത്തിൽ നിന്നുള്ള ഒരു ചുവടുമാറ്റമായിരുന്നു ഇത്തരം നടപടികൾ.

മുമ്പ്, നമ്പൂതിരി ക്ഷേത്ര'സങ്കേത'ങ്ങൾക്കുള്ളിൽ നാടുവാഴി രാജാക്കൻമാർക്ക് ഒരധികാരവുമുണ്ടായിരുന്നില്ല. ഭൂമിയിൽ ഭൂരിഭാഗവും നമ്പൂതിരിജന്മമോ, നമ്പൂതിരിനിയന്ത്രണത്തിലുള്ള ദേവസ്വമോ ആയിരുന്നു. ആ സ്ഥാനത്താണ് മാർത്താണ്ഡവർമ്മയിലൂടെ തിരുവിതാംകൂർ രാജവാഴ്ച അവിടത്തെ ഏറ്റവും വലിയ ജന്മിയായി മാറിയത്. അതോടെ ക്ഷേത്രഭൂസ്വത്തും ഭരണവും രാജാധികാരത്തിന്റെ ഭാഗമായിമാറി. മുഴുവൻ രാജ്യവും പത്മനാഭസ്വാമിക്ക് കാഴ്ചവെച്ച മാർത്താണ്ഡവർമ്മയുടെ നടപടി (തൃപ്പടിദാനം) ഈ വേർപെടൽ വ്യക്തമാക്കുന്നു. 'ഭൂദേവന്മാരായ' നമ്പൂതിരിമാർക്കല്ല, നേരിട്ട് ദൈവത്തിനാണ് കാഴ്ച. നമ്പൂതിരിദാസനായിട്ടല്ല, ദൈവദാസനായിട്ടാണ് പിന്നീടുള്ള ഭരണം.

1. ഇതിനു മുമ്പുതന്നെ മൈസൂർ രാജാക്കൻമാർ മലബാറിൽ നികുതി പരിഷ്കരണങ്ങൾ നടപ്പാക്കിയിരുന്നത് അവഗണിക്കുകയല്ല. കേരളത്തിലെ ജാതി–ജന്മിത്ത ശക്തികൾക്കിടയിൽ നിന്ന് ഉയർന്നുവന്ന ആദ്യ പരിഷ്കരണ ശ്രമങ്ങൾ എന്ന നിലയ്ക്കാണ് മാർത്താണ്ഡവർമ്മയുടെ നടപടികൾ എടുത്തുകാട്ടുന്നത്.

പുതിയ "ഉൽപാദനബന്ധങ്ങൾക്ക് 'ദൈവിക'മായ ന്യായീകരണം"[2] നൽകുന്നതിലുപരി, പുതിയ ബന്ധത്തിന്റെ പ്രഖ്യാപനമായിരുന്നു തൃപ്പടിദാനം. പുതിയ ബന്ധങ്ങളിൽ, നമ്പൂതിരിത്വത്തെ നശിപ്പിക്കുകയോ അടിച്ചമർത്തുകയോ ചെയ്തില്ല. നേരേമറിച്ച്, മുറജപം പോലുള്ള ആർഭാടങ്ങളിലൂടെ അതിനെ പരിപോഷിപ്പിച്ചു. പക്ഷേ പരമ്പരാഗത ജാതി–ജന്മിത്തത്തിലെ നമ്പൂതിരിത്വത്തിന് സ്ഥാനചലനം സംഭവിച്ചു കഴിഞ്ഞിരുന്നു.

പഴയ സമൂഹത്തിലെ ആഭ്യന്തര പ്രതിസന്ധിയോടൊപ്പം കൊളോണിയൽ കച്ചവടത്തിന്റെ സമ്മർദ്ദങ്ങളും സാദ്ധ്യതകളുമാണ് ഈ പരിഷ്കരണങ്ങൾക്ക് പ്രചോദനമായത്. പിന്നീട്, കൊളോണിയൽ ആധിപത്യം പൂർണ്ണമായതിനുശേഷം, പഴയ വ്യവസ്ഥയുടെ പരിഷ്കരണം കുറേക്കൂടി വേഗമായി പലതലങ്ങളിലേക്കും വ്യാപിച്ചു. സമാനമായിട്ടായിരുന്നില്ലെങ്കിലും കൊച്ചിയിലും മലബാറിലും പഴയ സമൂഹം ഇതേപോലെ പരിഷ്കരണവിധേയമായി.

അടിയാള കച്ചവടവും ഊഴിയംവേലയും (രാജവാഴ്ച നടപ്പിലാക്കിയിരുന്ന നിർബന്ധിത സൗജന്യ അദ്ധ്വാനം) നിർത്തലാക്കൽ, കുടിയാൻമാർക്ക് സ്ഥിരാവകാശം, പാട്ടാവകാശം വിൽക്കാനും പണയപ്പെടുത്താനുമുള്ള അധികാരം, തരിശുനിലങ്ങളിൽ കൃഷി വ്യാപിപ്പിക്കുന്നതിന് നികുതിയിളവും മറ്റ് ആനുകൂല്യങ്ങളും, വസ്ത്രധാരണത്തിലും വീടുനിർമ്മാണത്തിലുമുണ്ടായിരുന്ന ജാതീയ വിലക്കുകൾ നിർത്തലാക്കൽ, പുതിയ വിവാഹനിയമങ്ങൾ, 'കൂട്ടുകുടുംബസ്വത്തിന്മേലുള്ള ഭാഗാവകാശം മുതലായ പരിഷ്കരണങ്ങളിലൂടെ കൊളോണിയൽ കാലഘട്ടത്തിൽ തന്നെ പരമ്പരാഗത ഉൽപാദനബന്ധങ്ങളും സമൂഹവും വലിയ അളവിൽ മാറിക്കഴിഞ്ഞിരുന്നു. തിരുവിതാംകൂറാണ് ഇതിലേറ്റവും മുന്നിട്ടുനിന്നത്. തൊട്ടുപുറകിലുണ്ടായിരുന്ന കൊച്ചിയെ അപേക്ഷിച്ച് മലബാറിൽ ജന്മി കളുടെ മേധാവിത്വവും ഭൂകുത്തകയും കുറേക്കൂടി ശക്തമായെങ്കിലും ഇതും പരമ്പരാഗത ഉൽപാദനബന്ധങ്ങളിലെ പരിവർത്തനഫലമായി രുന്നു.

അടിയാളത്തം നിർത്തലാക്കിയതോടെ അടിയാളർ ജന്മികളുടെയും കുടിയാന്മാരുടെയും ഭൂമിയിൽ ബന്ധിതരായ കുടികിടപ്പുകാരായി മാറി. പുതുതായി സ്ഥാപിക്കപ്പെട്ട പൊതുമരാമത്തുവകുപ്പിലും കുറച്ചൊക്കെ പുതിയ തോട്ടംമേഖലയിലും അവർക്ക് പുതിയ

2. [7], പേജ് 163.



തൊഴിലവസരങ്ങൾ ലഭിച്ചു. അവരുടെ അദ്ധ്വാനം പരമ്പരാഗത ബന്ധനത്തിൽനിന്ന് കുറച്ചൊക്കെ സ്വതന്ത്രമാവുകയും ചെയ്തു. അടിയാളക്കച്ചവടവും, ഊഴിയംവേലയും ഒക്കെ നിർത്തലാക്കിയത് ഒറ്റയടിക്കായിരുന്നില്ല. അർദ്ധമനസ്സോടെയുള്ള ഭാഗിക പരിഷ്കരണങ്ങളിലൂടെയാണ് അത് പുരോഗമിച്ചത്. 1853ലെ തിരുവിതാംകൂർ വിളംബരം "സെപ്റ്റംബർ 15നു ശേഷം ജനിച്ച സർക്കാർ അടിമകളുടെ സന്താനങ്ങൾക്ക് " മാത്രമാണ് സ്വാതന്ത്ര്യം അനുവദിച്ചത്.[3] ബ്രിട്ടീഷ് മലബാറിൽ "അടിമത്തം പൂർണ്ണമായി നിർത്തലാക്കാൻ" 1842ൽ കൽപനയുണ്ടായെങ്കിലും, 1857ലെ സെൻസസ്സിൽ 1,87,812അടിയാളർ ഉണ്ടായിരുന്നതായും 1855ൽ അടിമക്കച്ചവടം നടന്നതായും ലോഗൻ പറയുന്നു.[4]

പലപ്പോഴായി നടപ്പാക്കിയ കുടിയാൻ അവകാശങ്ങൾ മൂലം -- മലബാറിൽ ജന്മികൾക്ക് കേവലമായ ഭൂവുടമസ്ഥത ലഭിച്ചതുമൂലം -- കൃഷിഭൂമിയുടെ ക്രയവിക്രയം വൻതോതിൽ വർദ്ധിച്ചു. മുൻകാലത്ത് ഭൂവുടമസ്ഥതയിൽനിന്ന് ജാതീയമായി വിലക്കപ്പെട്ടിരുന്ന ഈഴവർ, നാടാർ, എന്നീ ജാതികളിൽനിന്ന് ഒരു സമ്പന്ന ഭൂവുടമ വിഭാഗം ചെറിയ അളവിൽ ഉയർന്നുവന്നു. അവിടിവിടെ അപൂർവ്വമായി ചില ദളിതരും ഭൂവുടമകളായി. ഈഴവ, ചാന്നാർ പുരുഷൻമാരിൽ യഥാക്രമം 13ഉം 14ഉം ശതമാനവും ദളിതരിൽ 2ശതമാനവും കൃഷിക്കാർ ഉണ്ടായിരുന്നതായി 1857ലെ തിരുവിതാംകൂർ സെൻസസ് കണക്കുകൾ പറയുന്നു. 1926 മുതൽ 1940വരെ നടന്ന ഭൂമിയുടെ ക്രയവിക്രയത്തിന്റെ അടിസ്ഥാനത്തിൽ, നമ്പൂതിരി, നായർ ജാതികൾ കൂടുതലും വിൽപ്പനക്കാരായിരുന്നപ്പോൾ, സവർണ്ണ ക്രിസ്ത്യാനികളും ഈഴവരും പൊതുവിൽ വാങ്ങുന്നവരായിരുന്നു എന്ന് ടി. സി. വർഗീസ് ചൂണ്ടിക്കാട്ടി.[5]

ഇതിന്റെയെല്ലാം ഫലമായി കാർഷികമേഖല ധ്രുതഗതിയിൽ വികസിച്ചു. തിരുവിതാംകൂറിൽ കൃഷി ചെയ്തിരുന്ന ഭൂമി ഒരു നൂറ്റാണ്ടിനുള്ളിൽ 12.4ലക്ഷം ഏക്ര വർദ്ധിച്ചു. തോട്ടംമേഖലയെ ഒഴിച്ചുനിർത്തിയിട്ടുള്ള കണക്കാണിത്. ഇതേ കാലയളവിൽ മലബാറിൽ 7.15ലക്ഷം ഏക്രയുടെ വർദ്ധനവുണ്ടായി.[6] 1941ആയപ്പോഴേക്കും തിരുവിതാംകൂറിലെ മൊത്തം കൃഷിയോഗ്യമായ ഭൂമിയിൽ 97ശതമാനവും, കൊച്ചിയിൽ 98ശതമാനവും ബ്രിട്ടീഷ് മലബാറിൽ 73ശതമാനവും കൃഷിചെയ്യുന്ന

3. [19] , പേജ് 74.
4. [35], പേജ് 148–152.
5. അതേകൃതി, പേജ് 54; [33], പേജ് 103.
6. അതേകൃതി, പേജ് 71.

ഭൂമിയായി മാറിക്കഴിഞ്ഞിരുന്നു.[7] വൻകിട തോട്ടംമേഖല കൂടാതെ, നാണ്യ വിളകൃഷി വ്യാപകമാവുകയും വിളകളുടെ കച്ചവടം കുതിച്ചുയരുകയും വാണിജ്യാടിസ്ഥാനത്തിലുള്ള നെൽകൃഷി ആരംഭിക്കുകയും ചെയ്തു.

കൊളോണിയൽ നിർബന്ധത്തിന് കീഴിൽ നടപ്പിലായ ഇത്തരം പരിഷ്കരണങ്ങൾ ജാതി-ജന്മിത്തത്തിന്റെ നശീകരണത്തിനല്ല, അതിന്റെ പരിവർത്തനത്തിനും പുനർസംഘടനയ്ക്കുമാണ് വഴിവെച്ചത്. കൊളോണിയൽ, അർദ്ധ-കൊളോണിയൽ, അർദ്ധ-നാടുവാഴിത്ത വ്യവസ്ഥയായി പരമ്പരാഗത നാടുവാഴിത്ത വ്യവസ്ഥ മാറി. ജാതി-ജന്മിത്തത്തിന്റെ സവിശേഷ അംശങ്ങളിൽ പരിവർത്തനത്തോടൊപ്പം പുനർസൃ ഷ്ടിയും നടന്നതായി കാണാം. ദളിതരുടെയും ചില ആദിവാസി ഗോത്രങ്ങളുടെയും (പണിയർ, അടിയർ) അദ്ധ്വാനത്തെ പഴയ അടിയാളത്ത ത്തിൽനിന്ന് വേർപെടുത്തിയപ്പോഴും മിച്ചാദ്ധ്വാനത്തിന്റെ മുഖ്യസ്രോതസ്സ് എന്ന അതിന്റെ പദവിക്ക് സ്ഥാനചലനമുണ്ടായില്ല. കുടികിടപ്പിന്റെ പുതിയ രൂപത്തിൽ ഇവരുടെ ഭൂരഹിതാവസ്ഥയും ബന്ധനവും തുടർന്നു. പാട്ട ഭൂമിയിൽ നിന്ന് ഇവരെ ജാതീയമായി അകറ്റിനിർത്തിയിരുന്ന സമ്പ്രദായം പൊതുവിൽ തുടരുകയും ചെയ്തു. ജന്മികളോ, ഇടജന്മികളോ ആയിരുന്ന സവർണ്ണ ഹിന്ദുക്കളുടെ ഏറെക്കുറെ പരിപൂർണ്ണമായ കുത്തക ദുർബലമാവുകയും ഇതരജാതികളിലെ ഒരു ന്യൂനപക്ഷത്തിന് ഗണ്യമായ അളവിൽ ഭൂവുടമസ്ഥത ലഭിക്കുകയും ചെയ്തു. തിരുവിതാംകൂറിൽ ഏറ്റവുമധികം നികുതി നൽകിയിരുന്ന വ്യക്തിയുടെ സ്ഥാനത്തേക്ക് ആലുംമൂട്ടിൽ ചാന്നാർ എത്തിച്ചേർന്നതും, ആയിരക്കണക്കിന് ഏക്രയുടെ ഉടമകളായിത്തീർന്ന ചില സുറിയാനി ക്രിസ്ത്യൻ കുടുംബങ്ങളും ഇതിന് ഉദാഹരണമാണ്. എങ്കിലും ഭൂനിയന്ത്രണത്തിൽ സവർണ്ണ ഹിന്ദുക്കൾക്ക് തന്നെയായിരുന്നു മുൻതൂക്കം. ഭൂമിയുടെ ക്രയവിക്രയാവകാശമുള്ള സ്ഥിരകുടിയാന്മാർ വ്യാപകമായപ്പോൾ, ഇവർക്കു കീഴിൽ യാതൊരവകാശവുമില്ലാത്ത പുതിയ കുടിയാന്മാരുടെയും പുതിയ പാട്ടം വ്യവസ്ഥകളുടെയും ഒരു നിരതന്നെ ഉയർന്നുവന്നു. പരിഷ്കരണങ്ങളിൽ ഏറെ പുരോഗമിച്ച തിരുവിതാംകൂർ,"നാനാവിധത്തിലുള്ള പാട്ടം കരാറുകൾക്ക് കുപ്രസിദ്ധമായി. അവയിൽ പലതും പുതിയ വ്യവസ്ഥകളിലും ആചാരങ്ങളിലും അധിഷ്ഠിതമായിരുന്നു"എന്ന് ടി. സി. വർഗീസ് നിരീക്ഷിക്കുന്നുണ്ട്.[8]

7. അതേകൃതി, പേജ് 123-125.

8. അതേകൃതി, പേജ് 134. എന്നാൽ, ഇത് മനസ്സിലാക്കിയതിനുശേഷവും, കൃഷിയിൽ



കേരളക്കരയിലെ നാടുവാഴിത്തത്തിന് മുമ്പേയുണ്ടായിരുന്ന വാണിജ്യവാസന സാമ്രാജ്യത്വ ചൂഷണത്തിന് കീഴ്പ്പെട്ട് തഴച്ചുവളർന്നു. ആധുനിക മുതലാളിത്തത്തിന്റെ താൽപര്യാനുസരണം ഉണ്ടായ ഈ വളർച്ചയിലും പുനർസംഘടന നടന്നിരുന്നു. പുതിയ കച്ചവടങ്ങളും കച്ചവടം, കൃഷി, സംസ്കരണം എന്നിവ തമ്മിലുള്ള പുതിയ ബന്ധങ്ങളും രൂപംകൊണ്ടു. എന്നാലും, അതേ വൈദേശിക താൽപര്യങ്ങളുടെ നിയന്ത്രണം മൂലം, നാടുവാഴിത്ത വാണിജ്യത്തിൽനിന്ന്, സ്വതന്ത്ര കച്ചവട മൂലധനത്തിലേയ്ക്കും, തുടർന്ന് വ്യാവസായിക മൂലധനത്തിലേയ്ക്കുമുള്ള കുതിച്ചുചാട്ടം ഉണ്ടായതുമില്ല. നേരെമറിച്ച് പ്രാഥമികമൂലധനസ്വരൂപണത്തിലും നിലനിൽപ്പിലും ജാതിക്കും ഇതര നാടുവാഴിത്ത ബന്ധങ്ങൾക്കും വലിയ പങ്കുള്ള, ദല്ലാൾ കച്ചവട മൂലധനവും ഹുണ്ടിക മൂലധനവുമാണ് രൂപപ്പെട്ടത്. വൻതോതിലുള്ള വാണിജ്യകൃഷിയിലേക്കും (കുട്ടനാട്ടിലെ കായൽകൃഷി) സംസ്കരണ വ്യവസായത്തിലേക്കും അത് പ്രവേശിച്ചപ്പോൾ ജാതി-ജന്മിത്തബന്ധങ്ങൾ പുനരുൽപാദിപ്പിക്കുകയും ചെയ്തു.

കയർ മേഖലയിലെ ഏറ്റവും വലിയ സ്ഥാപനങ്ങളിൽപ്പോലും പ്രാഥമിക തൊഴിൽവിഭജനത്തിൽ അധിഷ്ഠിതമായ ലളിതനിർമ്മാണമാണ് നിലനിന്നിരുന്നത്. കുറേയധികം തൊഴിലാളികളെ ഒരിടത്ത് കേന്ദ്രീകരിച്ച് പണിയെടുപ്പിക്കുന്നതിലാണ് ഇത് മുമ്പുണ്ടായിരുന്ന ഉൽപാദന രീതിയിൽ നിന്ന് വ്യത്യസ്തമായത്. കയർ മേഖലയിലെ 90ശതമാനത്തിലധികം തൊഴിലാളികളും ഗാർഹികോൽപാദനത്തിലാണ് ഏർപ്പെട്ടിരുന്നത്. കയർ, കശുവണ്ടി മേഖലകളിലെ തൊഴിൽശക്തിയെ ജാതിശ്രേണിക്കനുസരിച്ച് ഉൽപാദനത്തിന്റെ വ്യത്യസ്ത തലങ്ങളിൽ ബന്ധിപ്പിക്കുന്ന ഏർപ്പാടും, ജാതി-ജന്മിത്ത ശിക്ഷണ, നിയന്ത്രണമുറകളും, സ്ത്രീതൊഴിലാളികളോടുള്ള ജാതി-ലൈംഗിക വിവേചനവും, ലൈംഗിക ചൂഷണവും വ്യാപകമായിരുന്നു.

ഈ പരിഷ്കരണങ്ങളുടെ ആകത്തുക ചിലർക്ക് കേരളത്തിന്റെ ആധുനീകരണമാണ്. 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ

മുതലാളിത്ത പ്രവണതകൾ വളർന്നുവന്നതായും, കർഷക ഉടമകളുടെ സമ്പദ്വ്യവസ്ഥ രൂപപ്പെട്ടുവന്നതായുമാണ് വർഗീസ് വിലയിരുത്തിയത്. "... തിരുവിതാംകൂറിൽ സ്വതന്ത്ര കർഷകവർഗം വളർന്നു"വന്നതായി ഗണേഷും പറയുന്നുണ്ട്; [7], പേജ് 173. 'സ്വതന്ത്ര കർഷകർ' പലപ്പോഴും പുതിയ ഭൂപ്രഭുക്കളും യഥാർത്ഥ കർഷകർ അവർക്ക് കീഴെ മറഞ്ഞിരുന്നവരുമായിരുന്നു എന്നതാണ് സത്യം.

ഉയർന്നുവന്ന ജാതി, വർഗ്ഗ, ജനാധിപത്യ പ്രസ്ഥാനങ്ങളുടെയും, കലാ-സാഹിത്യ മണ്ഡലങ്ങളിലെ പുതിയ ചലനങ്ങളുടെയും സാന്നിദ്ധ്യം ചൂണ്ടിക്കാട്ടി മറ്റുചിലർ അതിനെ കേരളത്തിന്റെ ജനാധിപത്യവൽക്കരണമായും വിശേഷിപ്പിക്കാറുണ്ട്. കൊളോണിയൽ പരിവർത്തനത്തിന്റെ സവിശേഷതകൾ, അത് സൃഷ്ടിച്ച ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ പ്രത്യേകതകൾ, അടിയിൽനിന്നുള്ള മർദ്ദിതരുടെ സമരസമ്മർദ്ദവും മുകളിൽനിന്നുള്ള അടിച്ചമർത്തലും പരിഷ്കരണവും എന്നിങ്ങനെയുള്ള സങ്കീർണ്ണതലങ്ങൾ വേർതിരിച്ചറിയുന്നതിലുള്ള പരാജയമോ അതിനുള്ള മടിയോ ആണ് മേൽപ്പറഞ്ഞ നിഗമനങ്ങൾ പ്രകടമാക്കുന്നത്. പഴമയുടെ ഒട്ടധികം മാറാമ്പലുകൾ തൂത്തുമാറ്റിയ കൊളോണിയൽ ആധുനികത, പഴകിയ പലതിനേയും തേച്ചുമിനുക്കി പുനർസ്ഥാപിക്കുകയും ചെയ്തിരുന്നു.

തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും നടപ്പാക്കിയ പരിഷ്കരണങ്ങളുടെ തോതിനൊപ്പിച്ച് അതാതിടങ്ങളിലെ ഉൽപാദന ശക്തികളുടെ വളർച്ചയിലും ഏറ്റിറക്കങ്ങളുണ്ടായി എന്നതിൽ തർക്കമില്ല. ഈ പരിഷ്കരണങ്ങളും ഉൽപാദനശക്തികളുടെ വളർച്ചയും തമ്മിലുണ്ടായിരുന്ന നേർബന്ധം ഇതിൽനിന്ന് വ്യക്തമാണ്. എന്നാൽ അതുമാത്രമല്ല ശ്രദ്ധിക്കേണ്ടത്. ഈ മൂന്നു പ്രദേശങ്ങളുടെയും സമ്പദ്ഘടനകളെ ഒരു നിശ്ചിതദിശയിൽ, ആഗോള സാമ്രാജ്യത്വ വ്യവസ്ഥയുമായുള്ള ഒരു നിശ്ചിതബന്ധത്തിൽ, വാർത്തെടുത്ത ഉൽപാദനബന്ധങ്ങളുടെ സൃഷ്ടിയിലൂടെയാണ് ഇത് നടന്നത്. മുമ്പ്, പരമ്പരാഗത സമ്പദ്ഘടനയുടെ വിവിധ ഘടകങ്ങൾ തമ്മിൽ സമാന്യമായ ഉൾപൊരുത്തം ഉണ്ടായിരുന്നു. ആഭ്യന്തര വൈരുദ്ധ്യങ്ങളും ബാഹ്യനിർബന്ധങ്ങളും മൂലം ആ സമ്പദ്ഘടന രൂപാന്തരപ്പെട്ടപ്പോൾ, ഒന്നിനോടൊന്ന് ബന്ധപ്പെടാത്ത കൃഷിയും കച്ചവടവും വ്യാവസായവും ചേർന്ന് ഏങ്കോണിച്ച ഒന്നിനാണ് പുതിയ ഉൽപാദനബന്ധങ്ങൾ അടിത്തറ ഒരുക്കിയത്. അതാകട്ടെ, ബ്രിട്ടീഷ് ആധിപത്യത്തിൻ കീഴിൽ രൂപപ്പെട്ടുവന്ന അഖിലേന്ത്യാ സമ്പദ്ഘടനയിലൂടെയും സാമ്രാജ്യത്വ വ്യവസ്ഥയുമായി നേരിട്ടുള്ള ബന്ധത്തിലൂടെയും, വിദേശ ആശ്രിതത്വത്തെ ഒഴിച്ചുകൂടാനാവാത്ത ഒരു ഘടകമാക്കി ഉറപ്പിക്കുകയും ചെയ്തു. **"വൻകിട സാമ്രാജ്യത്വ ശക്തികൾ കുത്തകയാക്കിവച്ചിരിക്കുന്ന കോളനികളെ സാമ്രാജ്യത്വ കേന്ദ്രത്തിലെ മുതലാളിത്ത സമ്പദ്ഘടനയുടെ ആവശ്യങ്ങൾക്ക് അനുസൃതമായി തുടർച്ചയായി, വർദ്ധിച്ച തോതിൽ, രൂപാന്തരപ്പെടുത്താനുള്ള ശ്രമം നാടൻ കൊളോണിയൽ ജനതയുടെ പരമ്പരാഗത സാമ്പത്തിക ഘടനയെ തകർക്കുക മാത്രമല്ല ചെയ്യുന്നത്. അതുകൂടാതെ, അതോടൊപ്പം, വ്യത്യസ്ത ഉൽപാദനമേഖലകൾ തമ്മിലുള്ള സന്തുലിതാവസ്ഥയുടെ നാശത്തിലേയ്ക്കും അത് നയിക്കും. അത്യന്തികമായി കോളനികളിലെ ഉൽപാദനശക്തികളുടെ വികാസത്തിൽ കൃത്രിമമായ മുരടിപ്പിന് വഴിവയ്ക്കുകയും ചെയ്യും."**[9] എന്ന കമ്മ്യൂണിസ്റ്റ് ഇന്റർനാഷണലിന്റെ നിരീക്ഷണം ഇവിടെ അക്ഷരംപ്രതി തെളിയിക്കപ്പെടുകയായിരുന്നു. സാമ്രാജ്യത്വത്തിന്റെയോ, 1947ന് ശേഷം അധികാരമേറ്റെടുത്ത ഇന്ത്യൻ ഭരണവർഗ്ഗങ്ങളുടെയൊ ഇടപെടലിലൂടെ, ഇവ അനുവദിക്കുന്നിടത്തോളം മാത്രമേ, ഈ സമ്പദ്ഘടനയുടെ വ്യത്യസ്ത ഘടകങ്ങൾക്ക് പരസ്പരപൂരകമാകാൻ ഇന്നും കഴിയുന്നുള്ളു.



കൊളോണിയൽ ഇടപെടലിന്റെ സൃഷ്ടിയായിരുന്നു പുതിയ ഉൽപാദനബന്ധങ്ങൾ. അവയ്ക്ക് രൂപം നൽകിയ പരിവർത്തനപ്രക്രിയയിലെ വൈരുദ്ധ്യങ്ങളിൽനിന്നാണ് നാരായണഗുരുവും ചട്ടമ്പിസ്വാമിയും അയ്യങ്കാളിയും സഹോദരനും വി.ടി.യുമൊക്കെ ഉയർത്തിയ നവീന ആശയങ്ങളും ജനാധിപത്യപ്രസ്ഥാനങ്ങളും, മലബാർ, കല്ലറ, പാങ്ങോട് കാർഷിക കലാപങ്ങളുമെല്ലാം ഉയിർകൊണ്ടത്. കൊളോണിയൽ അധികാരികളും, രാജവാഴ്ചയും, ദല്ലാൾ-ഉദ്യോഗസ്ഥമേധാവിത്ത മുതലാളിവർഗ്ഗത്തിന്റെ ഉത്തമ രാഷ്ട്രീയ പ്രതിനിധിയായിത്തീർന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും തന്താങ്ങളുടെ ലക്ഷ്യങ്ങൾക്കായി ഇവയെ ഉപയോഗി ക്കാൻ ശ്രമിച്ചിരുന്നു. ഇത്തരം കടിഞ്ഞാണുകളെയും ആ കാലഘട്ടത്തിന്റെ പരിമിതികളെയും ബഹുജനങ്ങളുടെ അളവറ്റ ഊർജ്ജം പ്രായോ ഗികതലത്തിൽ ഭേദിച്ചതായി കാണാം. അയ്യങ്കാളിയുടെ 'സാധുജന പരിപാലന സംഘ' രൂപീകരണം, 1905ൽ ബന്ധിത ഭൂരഹിത കർഷകരെ സംഘടിപ്പിച്ച് നടത്തിയ കാർഷിക പണിമുടക്ക്, പൊയ്കയിൽ യോഹന്നാന്റെ 'അടിമ ദൈവശാസ്ത്രം', എസ്.എൻ.ഡി.പിയുടെ 'കാർഷിക- വ്യാവസായിക പ്രദർശനം', ഇങ്ങനെ പല ഉദാഹരണങ്ങളും ഉണ്ട്. ദേശീയ വും ജനാധിപത്യപരവുമായ പുതിയൊരവബോധം ഇതിലൂടെ നാമ്പിട്ടു. ബ്രാഹ്മണ്യത്തിന്റെ നൂറ്റാണ്ടുകൾ നീളുന്ന ആശയമേധാവിത്തം ഉലഞ്ഞു. ഇതൊക്കെയാണെങ്കിലും, സമഗ്രമായൊരു സമീപനം സിദ്ധാ ന്തത്തിലും പ്രയോഗത്തിലും അപ്രാപ്യമായി തുടർന്നു. സവർണ്ണ രാജവാ ഴ്ചയ്ക്കും സാമ്രാജ്യത്വ ആധിപത്യത്തിനും ഒഴിവു നൽകിയ ജാതിവി രുദ്ധത, മതസങ്കുചിതത്വങ്ങളിൽ നിന്ന് ശരിക്കും വേർപെടാത്ത സാമ്രാ ജ്യത്വ, നാടുവാഴിത്ത വിരോധം എന്നിങ്ങനെ ഭാഗികാശയങ്ങളാണ് ഇവയെ നയിച്ചത്; ഒന്നിനോടൊന്ന് ബന്ധമില്ലാത്ത

9. [21], പേജ് 74.

സമ്പദ്ഘടനയുടെ പ്രതിഫലനമെന്നോണം. ജാതി-ജന്മിത്ത പരിവർത്തനത്തിന് കൊളോണി യലിസം കൽപ്പിച്ച അതിരുകൾ കുറെ യൊക്കെ തള്ളിനീക്കിയതല്ലാതെ, പുതിയ ജനാധിപത്യത്തിന് കെട്ടുറപ്പുള്ള അടിത്തറ പാകാൻ മാത്രം അവ വളർന്നില്ല.

സാമ്രാജ്യത്വം, ജാതി-ജന്മിത്തം, പ്രാദേശിക മുതലാളിത്തം എന്നിവയുടെ സമ്മിശ്ര ചൂഷണം ഒരുക്കിയെടുത്ത പുതിയ വർഗ്ഗത്തിന്, തൊഴിലാളിവർഗ്ഗത്തിന്, ഈ കുറവ് നികത്താൻ കഴിയുമായിരുന്നു. മറ്റെല്ലാവരിൽനിന്നും വ്യത്യസ്തമായി, നാനാവിധത്തിലുള്ള ചൂഷണത്തിന്റെയും മർദ്ദത്തിനന്റെയും ജീവിതാനുഭവം ഈ വർഗത്തിന് മാത്രമാണുണ്ടായിരുന്നത്. സാമൂഹ്യാവസ്ഥ സമഗ്രമായി തിരിച്ചറിയാനും, ജനാധിപത്യത്തിന്റെയും ദേശീയ ഉണർവ്വിന്റെയും എല്ലാ ധാരകളെയും കുട്ടിയിണക്കി പഴയ സമൂഹത്തിനെതിരെ വിപ്ലവകരമായ കടന്നാക്രമണം നയിക്കാനും കഴിവുനൽകുന്ന മാർക്സിസ്റ്റ് ആശയശാസ്ത്രം സ്വായത്തമാക്കാൻ ഈ വർഗത്തിന് സാധ്യമായിരുന്നു. പക്ഷേ അത് സംഭവിച്ചില്ല. ഈ ദൗത്യത്തിൽ തൊഴിലാളിവർഗത്തെ നയിക്കേണ്ടിയിരുന്ന കമ്മ്യൂണിസ്റ്റ് പാർട്ടി നേതൃത്വം, ഭാഗിക വീക്ഷണങ്ങളുടെയും ഭാഗിക എതിർപ്പുകളുടെയും പഴയ കഥ ഇപ്പോൾ മാർക്സിസ്റ്റ് പദാവലിയിൽ പൊതിഞ്ഞ് ആവർത്തിച്ചു. അദ്ധ്വാനിക്കുന്നവരുടെ പുതിയ ഉണർവ്വും പ്രസ്ഥാനവും സമരങ്ങളുമെല്ലാം ചേർന്ന് പുതിയൊരു അവബോധം സൃഷ്ടിക്കുകയും പലതും നേടുകയും ചെയ്തുവെങ്കിലും, ആത്യന്തികമായി അതെല്ലാം പരിഷ്ക്കരണവാദത്തിലും സ്വയോൽഭവ മുന്നേറ്റങ്ങളിലും ഒടുവിൽ തിരുത്തൽവാദ കീഴടങ്ങലിലും തടഞ്ഞുനിന്നു.

കൊളോണിയൽ പരിവർത്തനത്തിന്റെ കുച്ചുവിലങ്ങുകൾ, അത് പൊട്ടിച്ചെറിയാൻ നേതൃത്വം നൽകേണ്ടിയിരുന്ന രാഷ്ട്രീയ ശക്തിയുടെ കീഴടങ്ങൽ; 1947ന് ശേഷം നടന്ന ഭൂപരിഷ്കരണ സംരംഭങ്ങളുടെ പശ്ചാത്തലം ഇതൊക്കെയായിരുന്നു.

# 5

# ഭൂപരിഷ്കരണത്തിന്റെ അടിയന്തിരപശ്ചാത്തലം

1959ലെ കാർഷികബന്ധനിയമത്തിനു മുമ്പുതന്നെ, തിരു-കൊച്ചിയിലും മലബാറിലും ചില കാർഷികപരിഷ്കരണങ്ങൾ നടപ്പാക്കിയിരുന്നു. പുന്നപ്ര-വയലാറും, മലബാറിലെ കർഷകസമരങ്ങളും, തേഭാഗാ, തെലുങ്കാനാ സായുധസമരങ്ങളും, ചൈനീസ് വിപ്ലവവുമെല്ലാം നിറഞ്ഞുനിന്ന പ്രക്ഷുബ്ധമായ ആ കാലഘട്ടം പുതിയ ഭരണാധികാരികളുടെ അജണ്ടയിൽ കാർഷിക പരിഷ്കരണങ്ങൾക്ക് നിർബന്ധപൂർവ്വം സ്ഥാനം കണ്ടെത്തി. 1949ൽ തിരുവിതാംകൂറിലെ ബന്ധിത ഭൂരഹിതകർഷകർക്ക് സ്ഥിരമായ കുടികിടപ്പവകാശം ലഭിച്ചു. ചില ഉപാധികളുടെ അടിസ്ഥാനത്തിലേ അവരെ ഒഴിപ്പിക്കാവു എന്നുവന്നു (ഇതുപോലൊരു നിയമം 1947ൽ തന്നെ കൊച്ചിയിൽ നടപ്പാക്കി. 1943ൽ കൊച്ചിയിലെ വെറുംപാട്ട കർഷകർക്ക് സ്ഥിരാവകാശം ലഭിച്ചിരുന്നു). 1951ലെ ഭേദഗതിയിലൂടെ മലബാറിലെ മേൽചാർത്ത്[1] സമ്പ്രദായം നിർത്തലാക്കുകയും വെറുംപാട്ട കൃഷിക്കാർക്ക് സ്ഥിരാവകാശം നൽകുകയും ചെയ്തു. 1954ലെ ഭേദഗതി ഒഴിപ്പിക്കൽ തടയുകയും സ്വന്തമായി കൃഷിനടത്താൻ ആഗ്രഹിക്കുന്ന ജന്മി ഒരു വർഷത്തെ അറ്റാദായം കുടിയാനു നഷ്ടപരിഹാരമായി നൽകണമെന്ന് കൽപ്പിക്കുകയും ചെയ്തു. ചുരുക്കത്തിൽ, 1957 ആകുമ്പോഴേക്കും കേരളത്തിൽ എല്ലായിടത്തും പാട്ടാവകാശത്തിൽ സ്ഥിരത, ഒഴിപ്പിക്കൽ തടയുകയോ നിയന്ത്രിക്കുകയോ ചെയ്യുന്ന വ്യവസ്ഥകൾ, കുടികിടപ്പിന് സ്ഥിരാവകാശം മുതലായ പരിഷ്കരണങ്ങൾക്ക് നിയമപരമായ സാധുത ലഭിച്ചു. നിയമങ്ങളിൽ പല ഒഴിവുകളും പുതിയ

1. മേൽചാർത്ത് – 12 വർഷം കഴിയുമ്പോൾ ഒഴിയേണ്ട കുടിയാൻ പാട്ടഭൂമിയിൽ തുടരുന്നതിനായി ജന്മിക്ക് നൽകേണ്ട അധികകരം. മേൽചാർത്ത് കൂട്ടിത്തരാൻ സന്നദ്ധരായവർക്ക് ഭൂമിനൽകുമെന്ന് ഭീഷണിപ്പെടുത്തി കുടിയാനെ പിഴിയാൻ ഇത് സൗകര്യം നൽകി.

ദ്രോഹങ്ങളുമുണ്ടായിരുന്നു. ഉദാഹരണത്തിന്, തഹസിൽദാരുടെ ആപ്പീസിൽ റജിസ്റ്റർ ചെയ്യുന്ന കുടികിടപ്പുകാർ മാത്രമെ സ്ഥിരാവകാശത്തിന് അർഹരാകൂ എന്ന വകുപ്പ് ഉപയോഗിച്ച് ധാരാളം കുടിയിറക്കുകൾ നടത്തിയിരുന്നു. ഒഴിപ്പിക്കലും നടക്കുന്നുണ്ടായിരുന്നു.

1957ലെ കാർഷികബന്ധനിയമം ചർച്ചചെയ്തിരുന്ന കാലഘട്ടത്തിൽ കേരളത്തിൽ നിലനിന്നിരുന്ന കുടിയാൻ ബന്ധങ്ങളുടെ ഒരു ഏകദേശ ചിത്രമാണ് ടി. സി. വർഗ്ഗീസിന്റെ പഠനത്തിൽ നിന്ന് തയ്യാറാക്കിയ പട്ടിക 3ൽ കാണുന്നത്.[2] കരഭൂമിയെ സംബന്ധിച്ചിടത്തോളം, തിരുവിതാംകൂറിൽ മുക്കാൽ പങ്കിൽ അധികവും, കൊച്ചിയിൽ ഏതാണ്ട് പകുതിയും **പരമ്പരാഗത** പാട്ടക്കുടിയാൻ വ്യവസ്ഥയിൽ നിന്ന് പുറത്തുവന്നു കഴിഞ്ഞിരുന്നു. അതേസമയം മലബാറിൽ കരഭൂമിയി ലധികവും പാട്ടസമ്പ്രദായത്തിൽ തുടരുകയായിരുന്നു. നിലത്തിന്റെ കാര്യത്തിൽ, ഈ മൂന്നു പ്രദേശങ്ങളിലും പാട്ട വ്യവസ്ഥയ്ക്കു തന്നെ യായിരുന്നു മുൻതൂക്കം. സ്വന്തമായി ഭൂമിയുള്ളവർ തന്നെ ഭൂമി പാട്ടത്തിന് എടുത്തിരുന്നതായി ടി. സി. വർഗ്ഗീസിന്റെ പഠനം വ്യക്തമാക്കി. സർവ്വേയിൽ ഉൾപ്പെടുത്തിയ തിരുവിതാംകുറിലെ കുടുംബങ്ങളിൽ 64ശതമാനത്തിന്റെയും ഭൂമിക്ക് ഒന്നിലധികം പാട്ടവ്യവസ്ഥകൾ ഉണ്ടായിരുന്നു. ഉടമകൃഷിക്കാർ കുടുതൽ ഉണ്ടായിരുന്ന തിരുവിതാംകുറിൽ 30ശതമാനം കുടുംബങ്ങളും ഭൂമി പാട്ടത്തിനു കൊടുത്തിരുന്നു. അതോടൊപ്പം, മുഖ്യമായും കുടിയാൻമാരായിരുന്നവയിൽ പകുതിക്കും സ്വന്തം ഭൂമിയുണ്ടായിരുന്നു.[3] പരമ്പരാഗത പാട്ടവ്യവസ്ഥ ഏറെക്കുറെ അപ്രത്യക്ഷമായ ഇടങ്ങളിൽത്തന്നെ പുതിയ പാട്ടസമ്പ്രദായങ്ങൾ തഴച്ചുവന്നതിന്റെ തെളിവാണ് ഇതെല്ലാം. പാട്ടഭാരത്തിന്റെ ഏകദേശധാരണയും വർഗ്ഗീസിന്റെ പഠനം നൽകുന്നുണ്ട്. കരഭൂമിയിൽ ഏറ്റവുമധികം പാട്ടം ഉണ്ടായിരുന്നത് ഏറെ 'പുരോഗമിച്ച' തിരുവിതാംകൂറിലായിരുന്നു! കരഭൂമിയിൽ നിന്ന് വിഭവങ്ങളായി നൽകിയിരുന്ന പാട്ടം പണപാട്ടത്തിന്റെ അഞ്ചിരട്ടി വന്നിരുന്നു.[4] നാണ്യവിളകൃഷി ഏറെ വ്യാപിച്ചുകഴിഞ്ഞ അക്കാലത്തും, സർവ്വേ ചെയ്ത ഭൂമിയിലെ 47ശതമാനത്തിൽനിന്ന് വിഭവങ്ങളായിട്ടാണ് പാട്ടം പിരിച്ചിരുന്നത്. പണമായി പാട്ടം കൊടുത്തിരുന്നത് ഏറെക്കുറെ മുഴുവനും കരഭൂമിയിൽനിന്നാണ്.[5] സർവ്വേ ചെയ്ത ഭുരിഭാഗം ഇടങ്ങളുടെയും വിസ്തൃതി 1ഏക്രയ്ക്ക് താഴെയായിരുന്നതുകൊണ്ട് നെൽകൃഷി

2. പേജ് 214 കാണുക.
3. [33], പേജ് 159,167.
4. അതേകൃതി, പേജ് 181,182.
5. അതേകൃതി, പേജ് 180,182.



മിച്ചത്തിൽനിന്ന് വളരെ ചെറിയ ഭാഗമാണ് വിപണിയിലെത്തിയിരുന്നത്; മൊത്തം ഉൽപന്നത്തിന്റെ 20ശതമാനം മാത്രം. അതേ സമയം, ഉൽപന്നത്തിന്റെ 30മുതൽ 54ശതമാനംവരെ പാട്ടമായി നൽകേണ്ടിവന്നു. കരഭൂമിയിലെ ഉൽപന്നങ്ങളിൽ 70 മുതൽ 85ശതമാനംവരെ വിപണിയിൽ എത്തിയിരുന്നു.[6] പണത്തിനുള്ള ആവശ്യം നിറവേറ്റാൻ നിർബന്ധിതമായി നടത്തേണ്ടിവന്ന വിപണനമായിരുന്നു ഇതെന്ന് വർഗ്ഗീസ് നിരീക്ഷിക്കുന്നുണ്ട്.

ജാതിയും ഭൂമിക്കുമേലുള്ള നിയന്ത്രണവും തമ്മിൽ അന്ന് നിലനിന്നിരുന്ന ബന്ധമാണ് പട്ടിക 4ൽ കാണുന്നത്.[7] ഒറ്റയ്ക്കെടുത്താൽ 195ഏക്ര (വിസ്തൃതിയിൽ എതാണ്ട് 30ശതമാനം) നിയന്ത്രിക്കുന്ന 18ശതമാനത്തിൽ താഴെവരുന്ന നായന്മാരാണ് ഒന്നാംസ്ഥാനത്ത്. 154ഏക്ര (22ശതമാനം) നിയന്ത്രിക്കുന്ന 17ശതമാനം വരുന്ന സവർണ്ണ ക്രിസ്ത്യാനികൾക്കാണ് രണ്ടാം സ്ഥാനം. മൂന്നാമത്, 133ഏക്ര (19ശതമാനം) നിയന്ത്രിക്കുന്ന ഏതാണ്ട് 30ശതമാനം വരുന്ന ഈഴവരും. ജാതി–ജന്മിത്ത ഭൂബന്ധങ്ങളിൽ കൊളോണിയൽ പരിഷ്കാരം വരുത്തിയ മാറ്റങ്ങളോടൊപ്പം, മാറാതെനിന്ന ചില ബന്ധങ്ങളും നമുക്ക് ശ്രദ്ധിക്കാം. നമ്പുതിരിമാർക്ക് സർവ്വേ ജനസംഖ്യാനുപാതത്തിന്റെ 6മടങ്ങിലധികം ഭൂമി ഉണ്ടായിരുന്നു. ഒരു ശതമാനം പോലും വരാത്ത ക്ഷത്രിയ, അമ്പലവാസി ജാതികൾക്ക് (പട്ടികയിൽ 'മറ്റുസവർണ്ണർ') 13മടങ്ങ് ഭൂമിയാണുണ്ടായിരുന്നത്. ഉടമസ്ഥതയുള്ള ഭുമിയിൽ ഏതാണ്ട് പകുതിയും 20ശതമാനം തികയാത്ത നായർ ഉൾപ്പെടെയുള്ള സവർണ്ണ ഹിന്ദുക്കളുടെ നിയന്ത്രണത്തിലായിരുന്നു. സവർണ്ണ ക്രിസ്ത്യാനികളെക്കൂടി ഉൾപ്പെടുത്തിയാൽ 36ശതമാനത്തിന്റെ നിയന്ത്രണത്തിൽ 66ശതമാനം ഭൂമി. ഇവരെല്ലാം കൃഷി ചെയ്തിരുന്ന ഭൂമി ഇവരുടെ ഉടമസ്ഥതയിലുണ്ടായിരുന്ന ഭൂമിയേക്കാൾ കുറവായിരുന്നു. അഥവാ, ഭുമി പാട്ടത്തിനു കൊടുക്കുന്നവരായിരുന്നു ഇവർ.[8] ഭൂപ്രഭുത്വത്തിന്റെ ജാതിഘടനയിൽ വന്ന മാറ്റവും തുടർച്ചയുമാണ് ഇതിൽ നിന്നെല്ലാം വ്യക്തമാകുന്നത്. സർവ്വേയിൽ ഉൾപ്പെട്ട

6. അതേകൃതി, പേജ് 183,184.
7. പേജ് 214 കാണുക.
8. ടി.സി.വർഗീസ്സിന്റെ പഠനത്തിൽ ജന്മികളെ കുറിച്ച് കുടിയാന്മാർ നൽകിയ വിവരങ്ങളുമായി (പേജ് 195) ഈ അനുമാനം പൊരുത്തപ്പെടുന്നുണ്ട്. തിരുവിതാംകൂറിൽ (ക്രിസ്ത്യൻ പള്ളി ഉൾപ്പെടെ) ജന്മികളുടെ 86 ശതമാനവും, കൊച്ചിയിൽ 98 ശതമാനവും, മലബാറിൽ 80 ശതമാനവും സവർണ്ണരായിരുന്നു. മലബാറിലെ ജന്മികളിൽ 14 ശതമാനം മുസ്ലിംങ്ങളും 1 ശതമാനം മുസ്ലിം പള്ളിയും ആയിരുന്നു.

മുസ്ലീങ്ങൾ ഉൾപ്പെടെ മറ്റെല്ലാ വിഭാഗങ്ങളും ഭൂമി പാട്ടത്തിനെടുക്കുന്നവരായിരുന്നു. ഭൂവുടമസ്ഥരുടെയും പാട്ടക്കുടിയാന്മാരുടെയും ശ്രേണിയിലേക്ക് ചില ദളിതരും പ്രവേശിച്ചിരുന്നെങ്കിലും, സർവ്വേ അനുപാതത്തെ അപേക്ഷിച്ച് 10മടങ്ങ് കുറഞ്ഞതോതിലാണ് അവർക്ക് ഭൂമിയുണ്ടായിരുന്നത്.

ജാതി–ജന്മിത്തത്തിന്റെ രണ്ടു സവിശേഷതകൾ, മാറിയ രൂപത്തിൽ, തുടർന്നും നിലനിന്നിരുന്നു എന്നാണ് ഒട്ടുമൊത്തത്തിൽ കാണാൻ കഴിയുക. ജാതിശ്രേണിയിലെ ഉന്നതസ്ഥാനവും ഭുകുത്തകയും തമ്മിലുള്ള ബന്ധം, ദളിതരുടെ ഭൂരഹിതാവസ്ഥ എന്നിവ കാർഷികഘടനയിലെ മൗലിക ഉൽപാദനബന്ധങ്ങളായി തുടർന്നു. ഒറ്റയ്ക്കെടുത്താൽ കാർഷികാദ്ധ്വാനശക്തിയിലെ ഏറ്റവും വലിയ വിഭാഗമായി ദളിതർ തുടർന്നെങ്കിലും, ഈ കാലഘട്ടമായപ്പോഴേക്കും പാപ്പരായവരും ഒഴിപ്പിക്കപെട്ടവരുമായ കുറെയധികം പേർ കൂടി കൃഷിപ്പണിക്കാരായി മാറി. 1911നും 1951നുമിടയിൽ തിരുവിതാംകൂറിലെ കൃഷിപ്പണിക്കാർ 5ഇരട്ടിയിലധികം വർദ്ധിച്ചു. കൊച്ചിയിൽ 130ശതമാനവും മലബാറിൽ 40ശതമാനവും വർദ്ധനവുണ്ടായി. ഈ കാലയളവിൽ മലബാറിലെ ജനസംഖ്യ പകുതികണ്ട് മാത്രം വർദ്ധിച്ചപ്പോൾ തിരുവിതാംകൂറിലും കൊച്ചിയിലും അത് ഇരട്ടിച്ചു. ജനസംഖ്യാവർദ്ധനവ് കാർഷികപ്പണിക്കാരുടെ വർദ്ധനവിനെ സ്വാധീനിച്ചിട്ടുണ്ടെങ്കിലും നാണ്യവിളകൃഷിയും പരിഷ്കരണങ്ങളും കൂടുതലും നടന്ന തിരുവിതാംകൂറിലെ കുതിച്ചുകയറ്റം ശ്രദ്ധേയമാണ്. ജനസംഖ്യാനുപാതമെന്ന നിലയിലും തിരുവിതാംകൂറിലെ കാർഷികപ്പണിക്കാർ 7ശതമാനത്തിൽനിന്ന് 20ശതമാനമായി അതേസമയം വർദ്ധിച്ചിരുന്നു. മലബാറിൽ ഇത് 25.3ശതമാനത്തിൽനിന്ന് 22.4ശതമാനമായി കുറയുകയാണുണ്ടായത്.[9] ഭൂരഹിതരുടെ എണ്ണം പെരുകിയതും ദളിതേതര ജാതികളിൽനിന്ന് പലരും കാർഷികപ്പണിക്കാരായി മാറിയതുമാണ് ഇതെല്ലാം കാട്ടിത്തരുന്നത്. കുടികിടപ്പുകാരെ ബലംപ്രയോഗിച്ച് ഇറക്കിവിടുന്നത് വർദ്ധിച്ചുവന്നിരുന്നു. കർഷകതൊഴിലാളി സംഘടന ശക്തമായിരുന്ന ഇടങ്ങളിൽ ഇത് കുറെയൊക്കെ തടയാൻ കഴിഞ്ഞിട്ടുണ്ടാകുമെങ്കിലും,[10] ധാരാളം കുടുംബങ്ങളെ തോട്, തെരുവോരങ്ങളിലേക്ക് ആട്ടിപ്പായിച്ചു എന്നുറപ്പാണ്.

9. അതേകൃതി, പേജ് 126,124

10. എൻ. കെ. കമലാസനന്റെ 'കുട്ടനാടും കർഷകതൊഴിലാളി പ്രസ്ഥാനവും' എന്ന പുസ്തകത്തിൽ അന്നത്തെ കുടിയിറക്കുവിരുദ്ധസമരങ്ങളുടെ വിവരണമുണ്ട്.



മുഖ്യ വരുമാനസ്രോതസ്സിന് അനുസൃതമായി കുടുംബങ്ങളുടെ അനുപാതവും, ഇതിൽത്തന്നെ മറ്റു വരുമാന സ്രോതസ്സുകൾ ഉണ്ടായിരുന്നവരുടെ അനുപാതവുമാണ് പട്ടിക 5ൽ കൊടുത്തിരിക്കുന്നത്.[11] പാട്ടം പിരിച്ച് കഴിഞ്ഞിരുന്ന ഭൂപ്രഭുകുടുംബങ്ങൾ എല്ലാം തന്നെ മറ്റു മേഖലകളിലേക്ക് കടന്നുകഴിഞ്ഞിരുന്നു. കാർഷികവും കാർഷികേതരവുമായ ഉപജീവനമാർഗ്ഗങ്ങൾ കൂടിക്കലർന്നൊരവസ്ഥ പൊതുവിൽ രൂപപ്പെട്ടു കഴിഞ്ഞതായി കാണാം. മറ്റു വരുമാനമാർഗ്ഗങ്ങൾ ഏറ്റവും കുറവുണ്ടായിരുന്നത് കാർഷികപ്പണിക്കാരുടെ കുടുംബങ്ങൾക്കാണ്. അവരിൽ 25ശതമാനവും കാർഷികപ്പണി മാത്രം ആശ്രയിച്ചു കഴിഞ്ഞപ്പോൾ, കുടിയാന്മാരിൽ 10ശതമാനത്തിനേ ഇത് വേണ്ടിവന്നുള്ളു. ഏതെങ്കിലും തരത്തിൽ ഭൂമിയിൽ നിന്ന് വരുമാനം ലഭിച്ചിരുന്ന കുടുംബങ്ങളെയാണ് സർവ്വേയിൽ ഉൾപ്പെടുത്തിയിരുന്നത്. അതുകൊണ്ട് ഇവരിൽ 30ശതമാനത്തിന്റെയും മുഖ്യ വരുമാന സ്രോതസ്സ് കാർഷികേതരമായിരുന്നു എന്ന വസ്തുതയ്ക്ക് സവിശേഷ പ്രാധാന്യമുണ്ട്. ഇവ രുടെ സംഖ്യയിൽനിന്ന് കാർഷികേതര കൂലിപ്പണിക്കാരെ ഒഴിവാക്കിയാൽ ബാക്കി 20ശതമാനംവരും. ഇതിൽ ഭുപ്രഭുക്കളും, സ്വന്തമായി ഭൂമിയുള്ളവരും, കുടിയന്മാരായി ഭൂമി കൈവശം വച്ചിരുന്നവരുമെല്ലാം ഉൾപ്പെടും. ഈ കാലഘട്ടമായപ്പോക്കേും, ഭൂമിയിൽ എന്തെങ്കിലും നിയന്ത്രണമുണ്ടായിരുന്നവരിൽ അഞ്ചിൽ ഒന്നും കൃഷിയെ ആശ്രയിച്ചല്ല കഴിഞ്ഞിരുന്നത്.

1959ലെ കാർഷികബന്ധനിയമനിർമ്മാണം നടന്ന കാലഘട്ടത്തിന്റെ സാമൂഹ്യ–സാമ്പത്തിക പശ്ചാത്തലമാണ് നാം കണ്ടത്. ഏതു ദിശയിലാണ് ഇതിനെ പിന്നീട് മാറ്റിത്തീർത്തത്?

11. പേജ് 215 കാണുക.

# 6

# കുടികിടപ്പ് പ്രശ്നം

1959ൽ നിമസഭ പാസ്സാക്കിയ കാർഷികബന്ധബിൽ 1961ൽ പ്രാബല്യത്തിൽ വന്നു. കോടതിവിധികൾ അതിനെ അസാധുവാക്കി യതിനെ തുടർന്ന് 1963ൽ പുതിയൊരു നിയമം പാസ്സാക്കിയെങ്കിലും പല നിർണ്ണായക വകുപ്പുകളും പ്രാബല്യത്തിൽ വരുത്തിയില്ല. തുടർന്ന് 1967ൽ സി.പി.എം. നയിച്ച സപ്തകക്ഷിമന്ത്രിസഭ നിർദ്ദേശിച്ച പുതിയ ഭേദഗതികളിലൂടെ കുറച്ചൊക്കെ പരിഷ്കരിച്ച 1963ലെ നിയമം 1970ൽ പൂർണ്ണമായി നടപ്പാക്കി. ഇത്രയും കാലത്തിനിടയിൽ മന്ത്രിസഭകൾ പലതും മാറിവന്നു. പട്ടം താണുപിള്ളയുടെ പി.എസ്.പി–കോൺഗ്രസ്സ് സർക്കാരാണ് 1963ലെ നിയമം തയ്യാറാക്കിയത്. ഭൂപ്രഭുക്കൾ പാട്ടത്തിന് നൽകിയ ഭൂമി നിർബന്ധമായും സർക്കാരിൽ നിക്ഷിപ്തമാക്കുന്നത് ഒഴിവാക്കുകയും, അവർക്ക് നൽകേണ്ട നഷ്ടപരിഹാരം വർദ്ധിപ്പിക്കു കയും, ഭൂപരിധി 35ഏക്രയായി ഉയർത്തുകയും ചെയ്തു. 24ഏക്രവരെ യുള്ളവർ ചെറുകിട ഉടമകളാണെന്ന് കൽപ്പിക്കുകയും കായൽപാടശേഖ രങ്ങൾ, കുരുമുളക്, കശുവണ്ടി, അടയ്ക്കാതോട്ടങ്ങൾ എന്നിവയെ ഭൂപരി ധിയിൽ നിന്ന് ഒഴിച്ചുനിർത്തുകയും ചെയ്തു. ഏറ്റെടുക്കുന്ന മിച്ചഭൂമിക്ക് നൽകുന്ന നഷ്ടപരിഹാരവും വർദ്ധിപ്പിച്ചു.

ഭൂപ്രഭുക്കൾക്ക് കൂടുതൽ അനുകൂലമായ വ്യവസ്ഥകളാ യിരുന്നു ഇതെല്ലാം. പക്ഷേ, 1959മുതൽക്കിങ്ങോട്ടുള്ള കാർഷിക ബന്ധപരിഷ്കരണ നിയമങ്ങളും ഭേദഗതികളും താരതമ്യം ചെയ്താൽ ഒരു കാര്യം മുഴച്ചുനിൽക്കും. നഷ്ടപരിഹാരത്തിന്റെ അളവിലും അധിക ഭൂമിക്കുള്ള ഒഴിവിലും കാണുന്ന വലുപ്പച്ചെറുപ്പമല്ലാതെ, പരിഷ്കരണ ത്തിന്റെ അടിസ്ഥാനദിശയിലും സത്തയിലും 1963ലെ 'കമ്മ്യൂണിസ്റ്റിതര' നിയമവും, 1959ലെ 'കമ്മ്യൂണിസ്റ്റ്' നിയമവും തമ്മിലുള്ള പൊരുത്തം സകല പൊരുത്തക്കേടുകളെയും കവിഞ്ഞുനിൽക്കുന്നു.

1959ലെ നിയമം തോട്ടംഭൂമി ഒഴിച്ചുനിർത്തിയ കാര്യം മുമ്പ് കണ്ടതാണല്ലോ. റബ്ബർ, കാപ്പി, തേയില, ഏലം എന്നിവ കൂടാതെ മറ്റു



നാണ്യവിളകൾക്കുകൂടി ഈ പരിഗണന നൽകാനുള്ള ഇടം 1959ലെ നിയമം തന്നെയാണ് ആദ്യമായി അനുവദിച്ചത്.[1] ബന്ധിത ഭൂരഹിതകർഷ കരുടെ അവകാശനിഷേധത്തിലാണ് യോജിപ്പിന്റെ മറ്റൊരു സുപ്രധാന തലം പ്രകടമായത്. കാർഷികബന്ധം എന്ന പദവി ജന്മി–കുടിയാൻ ബന്ധത്തിന് മാത്രമായി അവ ഒഴിച്ചുനിർത്തി. അടിയാളത്തത്തിന്റെ കൊ ളോണിയൽ പരിഷ്കരണഫലമായിരുന്ന കുടികിടപ്പു വ്യവസ്ഥയ്ക്ക് കാർഷികോൽപാദനത്തിലുണ്ടായിരുന്ന അനിഷേധ്യപങ്ക് അവ അവഗ ണിക്കുകയും, വെറുമൊരു ആവാസരീതിയായി അതിനെ ചുരുക്കിക്കാ ട്ടുകയും ചെയ്തു. കുടികിടപ്പിന് സ്ഥിരാവകാശം നൽകിയ മുൻകാല പരിഷ്കരണങ്ങൾ തേച്ചുമിനുക്കിയതല്ലാതെ അവ മറ്റൊന്നും ചെയ്തില്ല. പാഴ്ഭൂമി കൃഷിയോഗ്യമാക്കുന്നതിലും, വയൽപണിയിലും, തെങ്ങ് കൃഷി യിലും, കാർഷികോപകരണങ്ങളുടെ നിർമ്മിതിയിലുമൊക്കെ ഭൂരഹിത കർഷകരെന്ന നിലയ്ക്ക് ഈ കുടികിടപ്പുകാർ ചെലുത്തിയ അദ്ധ്വാന ത്തിന് ന്യായമായും ലഭിക്കേണ്ടിയിരുന്ന കാർഷിക പദവിയല്ല, കൂലിപ്പണി യുടെ സ്ഥാനമാണ് അനുവദിക്കപ്പെട്ടത്. അവരുടെ കാർഷികാദ്ധ്വാനം സ്വാഭാവികമായും ഉന്നയിച്ച കൃഷിഭൂമിക്കുമേലുള്ള അവകാശം പരിഗണ നാവിഷയം പോലും ആക്കാതിരിക്കാൻ ഇതിലൂടെ കഴിഞ്ഞു. തലമുറക ളുടെ അദ്ധ്വാനത്തിലൂടെ സൃഷ്ടിച്ചെടുത്ത ഫലഭൂയിഷ്ഠ ഭൂമിക്കുമേലുള്ള അവകാശത്തിനു പകരം മിച്ചഭൂമിയെന്ന ഔദാര്യമാണ് ഇവർക്കു വിധിച്ച ത്. നിയമാനുസൃതമായി പാട്ടഭൂമി വീണ്ടെടുക്കുന്ന ഭൂവുടമ വികസന ങ്ങൾക്ക് നഷ്ടപരിഹാരം നൽകണമെന്ന് നിർദ്ദേശിച്ച് കുടിയാൻ താൽ പര്യം സംരക്ഷിച്ചവർ, ഈ വികസനത്തിൽ പങ്കുണ്ടായിരുന്ന കുടികിടപ്പു കാരായ കർഷകരുടെ അദ്ധ്വാനത്തെ പരിഗണിച്ചതുപോലുമില്ല. അതേ സമയം കുടിയാന്റെ കൈവശഭൂമിയിലെ കുടികിടപ്പവകാശം വാങ്ങുന്ന ഭൂരഹിത കർഷകർ നൽകുന്ന വില ആ കുടികിടപ്പിൽനിന്ന് ജന്മിക്കും ഇടജന്മിക്കും കുടിയാനും കിട്ടുമായിരുന്ന ലാഭവീതത്തിന്റെ അനുപാത ത്തിൽ പങ്കുവയ്ക്കണം എന്ന് നിർദ്ദേശിക്കാൻ നിയമം പ്രത്യേകം ശ്രദ്ധിച്ചി രുന്നു.[2]

അടിയാളത്തത്തിന്റെ പരിഷ്കരണമായിരുന്ന കുടികിടപ്പിന്റെ ഘടനാപരമായ പ്രാധാന്യവും പങ്കും അവഗണിക്കുകയും "കർഷകൻ

1. കാർഷിക ബന്ധനിയമത്തിലെ അധ്യായം 1, 2–ാം വകുപ്പിൽ (39); [31], പേജ് 8.
2. 20–ാം വകുപ്പും, 80 (ബി) വകുപ്പിലെ 7–ാം ഉപവകുപ്പും. 1968ലെ ഭേദഗതിയി ലൂടെയാണ് 80 (ബി) നിയമത്തിൽ കൂട്ടിച്ചേർത്തത്; അതേകൃതി, പേജ് 80, 184.

സമം കുടിയാൻ" എന്ന ലളിത സമവാക്യം ആധാരമായെടുക്കുകയും ചെയ്ത കാർഷികബന്ധപരിഷ്കരണങ്ങൾ ചികഞ്ഞുനോക്കിയാൽ അവയുടെ ജാതി-ജന്മിത്ത സത്തിലാണ് നാം ചെന്നുമുട്ടുക. അടിയാള അദ്ധ്വാനത്തിൽ നിന്ന് തമ്പുരാൻഭൂമിയിലെ കുടികുടിപ്പുബന്ധത്തിൽ കുരുക്കിയിട്ട അദ്ധ്വാനത്തിലേക്കും, അവിടെനിന്ന് ഉപജീവന അവസരങ്ങൾക്കായി ഭൂവുടമകളെ ചൊറിഞ്ഞു നിൽക്കേണ്ട ആശ്രിത അദ്ധ്വാനത്തിലേക്കുമുള്ള ഭൂരഹിതകർഷകരുടെ പ്രയാണത്തിൽ[3] മാറ്റമില്ലാതെ തുടർന്നത് ഒന്നു മാത്രം -- ഭൂരഹിതരായ ദളിതർക്കും ആദിവാസികൾക്കും മേൽ ജാതി-ജന്മിത്തം അടിച്ചേൽപ്പിച്ച കർഷകപദവിനിഷേധം, കൃഷിഭൂമിയിൽ നിന്നുള്ള നിർബന്ധപൂർവ്വമായ അകറ്റിനിർത്തൽ. കുടികിടപ്പിൽ സ്ഥിരതാമസത്തിനുള്ള അവകാശമോ, കുടികിടപ്പ് സ്വന്തമാക്കാനുള്ള അവകാശമോ, സത്തായ ഈ തുടർച്ചയെ ബാധിച്ചതേയില്ല. 10സെന്റിന്റെ ഉടമസ്ഥാവകാശം ദളിത് ഭൂരഹിത കർഷകർക്കിടയിൽ അന്ന് വലിയ ഉണർവ്വ് സൃഷ്ടിച്ചു എന്നതിൽ സംശയമില്ല. പക്ഷേ, കൃഷിഭൂമിയിന്മേലുള്ള അവകാശം നഷ്ടപ്പെടുത്തുന്ന കനത്തവില നൽകിക്കൊണ്ടാണ് ഭാഗികമായ ഈ അവകാശം ലഭിച്ചത്. 10സെന്റ് ഭൂമി നാലും അഞ്ചും വീടുകളുള്ള ചെറിയ കോളനികളായി മാറിയതോടെ അന്നത്തെ മധുരം അവർക്കുതന്നെ കയ്ക്കാൻ തുടങ്ങി. '10സെന്റ്' ഭൂരഹിതാവസ്ഥ പുതിയ പാട്ടകൃഷിക്ക് ഉത്തേജനമായി തീരുകയും ചെയ്തു.

പരമ്പരാഗത ബന്ധനങ്ങളിൽനിന്ന് അദ്ധ്വാനത്തെ മുക്തമാക്കി പുതിയ ബന്ധങ്ങളിൽ പൂട്ടിയിടുന്ന മുതലാളിത്ത പരിഷ്കരണത്തിന്റെ സ്വാഭാവികഫലമായി ഇതിനെ ചിത്രീകരിക്കുന്നവർ, ദരിദ്ര കുടിയാൻ കർഷകർ ഇതേ സ്വാഭാവികതയ്ക്ക് അടിപ്പെടാതിരുന്നത് എന്തുകൊണ്ടാണെന്ന് വിശദീകരിക്കാൻ ബാധ്യസ്ഥരാണ്. ഭൂപരിഷ്കരണ കോലാഹലത്തിനു മുമ്പും അതിനിടയിലും താഴേത്തട്ടിലുള്ള ധാരാളം വെറും പാട്ടക്കുടിയാന്മാരെയും പങ്കുകർഷകരെയും വാക്കാൽ കരാറിന് കൃഷിചെയ്തിരുന്നവരെയും കൃഷിഭൂമിയിൽ നിന്ന് പുറന്തള്ളിയതും കൂലിപ്പണിക്കാരുടെ എണ്ണം പെരുകിയതും അനിഷേധ്യ വസ്തുതകളാണ്. പക്ഷേ, പരിഷ്കരണത്തിന്റെ സ്വാഭാവിക ഫലമായിട്ടല്ല, അതിൽനിന്ന് ഒഴിഞ്ഞുമാറാൻ ഭൂപ്രഭുക്കൾക്ക് കഴിഞ്ഞതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്. ദരിദ്രരായിരുന്നെങ്കിലും പാട്ടകർഷകരുടെ കുടിയാൻപദവി ഒട്ടൊക്കെ രക്ഷയായി. ഇവരുടെ തുണ്ടുഭൂമികൾ പിന്നീട് നഷ്ടപ്പെട്ടപ്പോൾ സാമ്പ

3. ഭൂരഹിതകർഷകരുടെ ആശ്രിത അധ്വാനത്തേകുറിച്ച് 8-ാം അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ട്.



ത്തിക ഞെരുക്കമാണ് അതിനുകാരണമായത്. ഇതായിരുന്നില്ല കുടികിടപ്പുകാരുടെ അനുഭവം. കൃഷിഭൂമിക്കുമേലുള്ള അവരുടെ അവകാശം തന്നെ പരിഷ്കർത്താക്കൾക്ക് പരിഗണനാവിഷയമായില്ല. വിലകുറഞ്ഞ അധ്വാനശക്തി സൃഷ്ടിക്കാനുള്ള സാമ്പത്തിക താൽപര്യം ഇവിടേയും പ്രവർത്തിച്ചിരുന്നുവെങ്കിലും ഇതിൽ പതിഞ്ഞിട്ടുള്ള ജാതിമുദ്രയും സ്പഷ്ടമാണ്. കുടികിടപ്പുകാരിൽ ബഹുഭൂരിപക്ഷവും ദളിതരും ആദിവാസികളുമായിരുന്നതുകൊണ്ട് മാത്രമല്ല ഇങ്ങനെ പറയുന്നത്. ഇവർക്ക് അനുഭവപ്പെട്ട അവകാശനിഷേധത്തിന് ചരിത്രപരമായ സാഹചര്യം ഒരുക്കിയവരിൽ ഒന്നാംപ്രതി ജാതി-ജന്മിത്തമല്ലാതെ മറ്റാരുമായിരുന്നില്ല.

പഴയതും പുതിയതുമായ സവർണ്ണ ഭൂപ്രഭുത്വത്തിന് വലിയ സ്ഥാനമുള്ള ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് കുടികിടപ്പുവിഷയത്തിൽ സ്വീകരിച്ച സമീപനം സ്വാഭാവികമായിരുന്നു. ഗാന്ധിയുടെ സവർണ്ണ ഔദാര്യചിന്തയ്ക്കപ്പുറം കടക്കാത്ത അക്കൂട്ടർ കാർഷിക പ്രശ്നത്തിലെ ജാതീയതലം അംഗീകരിച്ചിരുന്നെങ്കിലാണ് അത്ഭുതം. നേരെമറിച്ച്, സൈദ്ധാന്തികതലത്തിൽ "ജാതി-ജന്മി-നാടുവാഴിത്ത"ത്തെകുറിച്ച് എഴുതുകയും, പ്രായോഗികതലത്തിൽ ഭൂരഹിതകർഷകർക്കിടയിലെ പ്രവർത്തനങ്ങളിലൂടെ കാർഷികഘടനയിൽ അവർക്കുള്ള സ്ഥാനവും അതോടുബന്ധപ്പെട്ടു നിലനിന്നിരുന്ന ജാതിമർദ്ദനവും നേരിട്ട് മനസ്സിലാക്കുകയും ചെയ്തവരാണല്ലോ 1959ലെ നിയമത്തിനും 1970ലെ ഭേദഗതിക്കും രൂപം കൊടുത്തത്. ഏത് വർഗ്ഗ, ജാതി താൽപര്യങ്ങളാണ് അവരെ നയിച്ചത്?[4] ഇതിനുമുമ്പ് പലപ്പോഴായി പരാമർശിച്ച 1956ലെ അവരുടെ പ്രമേയത്തിലേക്ക് നമുക്ക് വീണ്ടും മടങ്ങിച്ചെല്ലാം.

"കുടികിടപ്പുകാരെയും ഉൾക്കുടിക്കാരെയും ഒരു കാരണവശാലും ഒഴിപ്പിക്കാൻ പാടില്ല." - ഇരുപത്തിയൊമ്പത് പേജ് വരുന്ന പ്രമേയത്തിൽ ഈ ഒരു വരിയല്ലാതെ കുടികിടപ്പു വിഷയത്തെപ്പറ്റി

4. "ജന്മിയുടെയോ കൃഷിക്കാരന്റെയോ സ്വത്തുഭാഗിക്കുമ്പോൾ അടിയാളരേയും ഭാഗിച്ചെടുത്തിരുന്നു. ഈ സമ്പ്രദായം അടുത്തകാലംവരെ നിലനിന്നിരുന്നതായി ഈ ലേഖകന് നേരിട്ടറിവുള്ളതാണ്", എന്ന് 1974ൽ സിപിഐ. അംഗമായ പി. കെ. ഗോപാലകൃഷ്ണൻ എഴുതി. ഈ അറിവുണ്ടായിട്ടും, ജാതിവിരുദ്ധതയെ ചൊല്ലി വാചാലനാകുന്ന ഗോപാലകൃഷ്ണന്, "1970 ജനുവരി 1മുതൽ ജന്മിസമ്പ്രദായം നിർത്തൽ ചെയ്യപ്പെട്ടു","കൃഷിഭൂമി കൃഷിക്കാർക്ക് എന്ന കർഷകപ്രസ്ഥാനം ഉയർത്തിയ മുദ്രാവക്യം ഇവിടെ അക്ഷരാർത്ഥത്തിൽതന്നെ നടപ്പിൽവന്നു.", എന്നുപറയാൻ ഒരു മടിയുമുണ്ടായില്ല [8], പേജ് 431, 583. അടിവര ചേർത്തത്.

ഒരക്ഷരം പോലും കാണില്ല.[5] കാർഷിക പരിഷ്കരണങ്ങളെ കുറിച്ചു മാത്രമുള്ള മൂന്ന് പേജ് പ്രതിപാദനത്തിലും കുടികിടപ്പുവ്യവസ്ഥ വിശകലനം ചെയ്തിട്ടില്ല. കുടികിടപ്പു പ്രശ്നം ഒറ്റവരിയിൽ ഒതുക്കിമാറ്റിയിട്ട് അതിനോടൊരു ബന്ധവുമില്ലാത്ത മട്ടിൽ 'കാർഷികതൊഴിലാളികളുടെ' വിവിധ ആവശ്യങ്ങൾ ചർച്ചചെയ്യുന്നുണ്ട്. മിച്ചഭൂമി, മര്യാദക്കൂലിയും വേലസമയവും, കുടിൽവ്യവസായം, ഭവനനിർമ്മാണം, വായ്പാ സൗകര്യം – ഇത്രയുമാണ് കണ്ടെത്തിയ ആവശ്യങ്ങൾ.[6] (ഇരുപതിന പരിപാടിയും ഐ.ആർ.ഡി.പി.യും ആദ്യമേ അവതരിപ്പിച്ചത് 1956ലെ സമ്മേളനമാണെന്ന് തീർച്ചയായും ഇവർക്ക് അവകാശപ്പെടാം!) ഇതു കൂടാതെ, കാർഷികഘടനയുമായി ബന്ധപ്പെടുത്തി കാർഷികതൊഴിലാളികളുടെ പ്രശ്നം ചർച്ചചെയ്യുന്ന ഒരു ഇനമുണ്ട്. അതിങ്ങനെയാണ്, "കാർഷിക തൊഴിലാളികളെ, വിശേഷിച്ച് ഹരിജനങ്ങളെ, ജന്മികളും നാട്ടുപ്രമാണികളും അടിമകളാക്കി വയ്ക്കുന്നതും പാട്ടത്തിനു കൊടുക്കുന്നതുമായ സമ്പ്രദായത്തെ അതിന്റെ എല്ലാ രൂപത്തിലും നിയമം മൂലം നിരോധിക്കുക."[7] നല്ലൊരു നീക്കമായിരുന്നു ഇത്. എന്നാൽ 1956ലാണല്ലോ ഇങ്ങനെ നിർദ്ദേശിക്കുന്നത്. അടിയാളത്തം നിരോധിച്ചിട്ട് ഒരു നൂറ്റാണ്ടു കഴിഞ്ഞിട്ടും, കർഷകതൊഴിലാളികളെ വെച്ച് അടിമപ്പണി ചെയ്യിക്കുന്നതും അവരെ പാട്ടത്തിന് കൊടുക്കുന്നതുമായ വിരോധാഭാസം, ഇത് ചെയ്യിക്കുന്നത് ജന്മികളാണെന്ന പ്രത്യേകത, തീർച്ചയായും ഏതൊരു മാർക്സിസ്റ്റിന്റെയും വിശകലനദൃഷ്ടി പതിയുന്ന കാര്യങ്ങളാവുമല്ലോ ഇതൊക്കെ. പ്രതീക്ഷിക്കാവുന്നതുപോലെ അതിന്റെ ലാഞ്ചന എവിടെയുമില്ല! മറ്റൊരു കാര്യംകൂടി ഇവിടെ ശ്രദ്ധിക്കണം. അടിയാളപ്പണി അന്നും നിലനിന്നിരുന്നുവെങ്കിലും ഭൂരഹിത കർഷകർ അനുഭവിച്ചിരുന്ന നാടുവാഴിത്തബന്ധനത്തിന്റെ പൊതുരീതി അതായിരുന്നില്ല. കാർഷിക സമ്പദ്ഘടനയിലെ പഴയ ബന്ധനത്തിന്റെ അവശിഷ്ടങ്ങൾ മാത്രം പരാമർശിക്കുകയും കുടികിടപ്പിന്റെ രൂപത്തിൽ വ്യാപകമായി നിലനിന്നിരുന്ന പുതിയ ബന്ധനത്തിന്റെ സവിശേഷതകൾ അവഗണിക്കുകയും ചെയ്യുകവഴി, പരിഷ്കരിച്ച ജാതി–ജന്മിത്തത്തിന്റെ ചില കാര്യങ്ങളോട് 1956ലെ പ്രമേയം യഥാർത്ഥത്തിൽ ഐക്യപ്പെടുകയായി രുന്നു. നാടുവാഴിത്ത ബന്ധങ്ങൾ കുറേക്കൂടി പരിഷ്കരിക്കുന്നതിനപ്പുറം

5. [1], പേജ് 111. തിരു–കൊച്ചിയിലെ കുടികിടപ്പു നിയമത്തിന്റെ ന്യൂനതകൾ മാറ്റുന്നതിനെകുറിച്ച് അച്യുതമേനോൻ ഒരു ഖണ്ഡിക എഴുതിയിരുന്നു. അതേകൃതി, പേജ് 51–52.

6. അതേകൃതി, പേജ് 111, 112.

7. അതേകൃതി, പേജ് 112.



അതിനെ മുച്ചൂടും നശിപ്പിക്കുന്ന വിപ്ലവകടമ അതിന്റെ അജണ്ടയിലെ ഒരു ഇനമേ ആയിരുന്നില്ല. 1956ലെ പാർട്ടി പ്രമേയത്തിന്റെ അവസ്ഥ ഇതായപ്പോൾ, ഭരണഘടനാപരമായ ചട്ടക്കൂട്ടിൽ പ്രവർത്തിച്ച സർക്കാറിന്റെ കാര്യം പിന്നെ പറയേണ്ടതില്ലല്ലോ!

7

# ഭൂവുടമസ്ഥതയുടെ പുതിയരൂപങ്ങൾ

മൂലനിയമത്തിലെ ചില വകുപ്പുകൾ ഭേദഗതിചെയ്തും പുതിയ ചിലത് കൂട്ടിച്ചേർത്തുമാണ് 1970ൽ ഭൂപരിഷ്കരണം 'പൂർണ്ണമായി' നടപ്പാക്കിയത്. ജന്മികൾ പാട്ടത്തിനു നൽകിയിരുന്ന ഭൂമി നിർബന്ധമായും സർക്കാരിൽ നിക്ഷിപ്തമാക്കി. നഷ്ടപരിഹാരത്തുകയും ഭൂപരിധിയും വെട്ടിക്കുറച്ചു. കശുവണ്ടി, കുരുമുളക്, അടയ്ക്കാതോട്ടങ്ങളെ ഭൂപരിധി നിയന്ത്രണങ്ങളിൽ ഉൾപ്പെടുത്തി. കുടികിടപ്പിന്റെ ഉടമസ്ഥത വാങ്ങാനുള്ള അവകാശം നൽകി. അതേസമയം, തോട്ടംവെയ്ക്കാൻ ഉദ്ദേശിക്കുന്നതായി പ്രഖ്യാപിക്കുന്ന ഭൂമി പരിധിനിയന്ത്രണത്തിൽനിന്ന് ഒഴിവാക്കുന്ന 81-ാം വകുപ്പിലെ ഉപവകുപ്പ് 3(ബി) നിലനിർത്തുകയും ചെയ്തു. 1974ൽ ഭൂപരിഷ്കരണചട്ടങ്ങളിൽ പുതിയൊരു വകുപ്പുകൂടി കൂട്ടിച്ചേർത്തു.[1] കായൽനിലങ്ങളിലോ തോട്ടംഭൂമിയിലോ മിച്ചഭൂമി ലഭിച്ചവരെ നിർബന്ധിതമായി സഹകരണ സംഘങ്ങളിൽ അംഗമാക്കാൻ അതുവഴി സർക്കാരിന് അധികാരം ലഭിച്ചു. ഭൂപരിഷ്കരണ നടപടികൾ വഴി ആർക്കാണ് ഭൂമി ലഭിച്ചത്, പുതിയ ഭൂവുടമസ്ഥതാരൂപങ്ങളുടെ സ്വഭാവം എന്തായിരുന്നു എന്നെല്ലാം മനസ്സിലാക്കുന്നതിന് 1966-67ൽ കേരള സർക്കാർ നടത്തിയ ഭൂപരിഷ്കരണ സർവ്വേ റിപ്പോർട്ടിനെ നമുക്ക് ആശ്രയിക്കാം. 1968-ലാണ് സർവ്വേറിപ്പോർട്ട് സർക്കാരിന് സമർപ്പിച്ചത്. പുതിയ ഭേദഗതികൾ തയ്യാറാക്കിയതും ആ വർഷത്തിലാണ്.

3.43ലക്ഷം കുടികിടപ്പുകൾ, 12.67ലക്ഷം കുടിയായ്മകൾ, 11.41ലക്ഷം ഉടമകൃഷിക്കാർ, 65,641 ഭൂപ്രഭുക്കൾ -- ഇതാണ് അന്നുണ്ടായിരുന്ന അവസ്ഥ. കുടിയായ്മകളിൽ ഏതാണ്ട് 50ശതമാനവും കുടിയിരുപ്പുകളായിരുന്നു.[2] ഇതിൽ 71ശതമാനത്തിനും ഒരു ഏക്രയിൽ താഴെ മാത്രമേ

1. 29-ാം റൂളിൽ ഉപവകുപ്പ് 7എ, 7ബി. [31], പേജ് 436-437. 1959ലെ നിയമത്തിലും ഇതുപോലൊരു വകുപ്പുണ്ടായിരുന്നു.

2.കുടിയിരിപ്പ് -- വീടും പരിസരവും ചേർന്ന കുടികിടപ്പല്ലാത്ത കുടിയായ്മ. കോഴിക്കോട് ജില്ലയിലാണ് ഇത് കൂടുതലും നിലനിന്നിരുന്നത്.



കൈവശഭൂമി ഉണ്ടായിരുന്നുള്ളു. മറ്റു കുടിയായ്മകളിൽ 57ശതമാനത്തിനും ഒരു ഏക്രയ്ക്ക് മേലെ കൈവശഭൂമിയുണ്ടായിരുന്നു; അതിൽ 32ശതമാനം സ്വന്തം ഭൂമി. ഉടമകൃഷിക്കാരിൽ 65ശതമാനത്തിനും ഒരു ഏക്രയിൽ താഴെ ഭൂമിയാണുണ്ടായിരുന്നത്. അതേപോലെ ഒരു ഏക്രയിൽ താഴെ ഉണ്ടായിരുന്നവരായിരുന്നു ഭൂപ്രഭുക്കളിൽ 12ശതമാനം.[3] 1966-67ൽ ആകെയുണ്ടായിരുന്ന കൈകാര്യ ഭൂവിടങ്ങളിൽ 60ശതമാനവും ഒരു ഏക്രയ്ക്ക് താഴെ വിസ്തൃതിയുള്ളവയായിരുന്നു എന്നും സർവ്വേ വ്യക്തമാക്കി. കുടിയിരുപ്പുകളും ഉടമകൃഷിക്കാരും ഈ പൊതു അവസ്ഥ പ്രതിഫലിപ്പിച്ചപ്പോൾ, ഭൂപ്രഭുക്കൾക്ക് പുറമെ മറ്റു കുടിയാന്മാരും ഇതിൽ നിന്ന് വ്യത്യസ്തരായിരുന്നു. മറ്റു കുടിയാന്മാരുടെ കൂട്ടത്തിൽ കാണം ഭൂമി പോലുള്ള മേൽകുടിയായ്മകളുടെ സാന്നിദ്ധ്യമാണ് ഇതിനു കാരണം. ഓരോ നിശ്ചിത ഭൂവിസ്തൃതിയിലും പാട്ടത്തിന് ഭൂമിയെടുത്തവർ, അവരുടെ കൈവശഭൂമിയിൽ പാട്ടഭൂമിയുടെ തോത്, കൈവശനിലത്തിലും കരഭൂമിയിലും പാട്ടഭൂമിയുടെ തോത് എന്നിവയാണ് പട്ടിക 6ൽ കൊടുത്തിരിക്കുന്നത്.[4]

10ഏക്രയിലധികം ഭൂവിസ്തൃതിയുള്ളവരിൽ പാട്ടഭൂമിയുണ്ടായിരുന്നവരുടെ ശതമാനം പൊതുവിൽ ഉയർന്നുനിന്നിരുന്നു. 20 മുതൽ 25ഏക്രവരെയുള്ളവരായിരുന്നു ഏറ്റവും മുന്നിൽ. അവരുടെ കൈവശഭൂമിയിൽ പകുതിയും, കൈവശനിലത്തിൽ 60ശതമാനവും പാട്ടത്തിനെടുത്തതായിരുന്നു. നേരെമറിച്ച്, 1ഏക്രയിൽ താഴെയുള്ളവരിലാണ് പാട്ടത്തിന് ഭൂമിയെടുത്തവർ ഏറ്റവും കുറഞ്ഞുകാണുന്നത് (ഒരു ഏക്രയിൽ താഴെ ഭൂമിയുള്ളവരിൽ പകുതി ഉടമകൃഷിക്കാരായിരുന്നു). ഭൂവിസ്തൃതി എത്രതന്നെയായിരുന്നാലും ശരി പാട്ടഭൂമി പൊതുവിൽ കൈവശഭൂമിയുടെ പകുതിപോലും വന്നിരുന്നില്ല എന്ന വസ്തുത (20മുതൽ 25ഏക്രവരെയുള്ളവരുടെ കാര്യത്തിൽ പകുതിയിൽ അൽപം അധികം) ശ്രദ്ധേയമാണ്. 1970നു മുമ്പുതന്നെ പഴയ പാട്ടക്കുടിയാൻ വ്യവസ്ഥ ക്ഷയിച്ചിരുന്നതിന്റെ സൂചനയാണിത്. കരഭൂമിയെ അപേക്ഷിച്ച് നിലത്തിലാണ് പാട്ടഭൂമി കൂടുതലും ഉണ്ടായിരുന്നത് എന്ന് ഈ കണക്കുകൾ വ്യക്തമാക്കുന്നു. മുമ്പ് പരിശോധിച്ച ടി. സി. വർഗ്ഗീസ്സിന്റെ 1958ലെ പഠനത്തിൽ കണ്ട പ്രവണതകൾ തന്നെയാണ് 1968ലെ സർവ്വേ റിപ്പോർട്ടും ഏറെക്കുറെ പ്രതിഫലിപ്പിച്ചത് എന്നുകാണാം.

3.[59], പേജ് 53-61. ഭൂവിസ്തൃതി പരിഗണിക്കാതെ, ഭൂമി പാട്ടത്തിനു കൊടുത്തവരെയൊക്കെ ഭൂപ്രഭുക്കളായാണ് സർവ്വേ കണക്കാക്കിയത്.

4. പേജ് 216 കാണുക.

കൈവശക്കാരിൽ എത്രപേർ കൃഷിപ്പണിയിൽ ഏർപ്പെട്ടിരുന്നുവെന്നും സർവ്വേ പരിശോധിച്ചിട്ടുണ്ട്. മുഖ്യമായും കാർഷിക വരുമാനത്തെ ആശ്രയിക്കുന്ന കുടുംബങ്ങൾ, ഏതെങ്കിലും ഒരംഗം കൃഷിയിൽ ഏർപ്പെട്ടിരുന്ന കുടുംബങ്ങൾ എന്നിങ്ങനെ വേർതിരിച്ച കണക്കുകൾ അത് നൽകുന്നു. കൃഷിക്ക് മേൽനോട്ടം വഹിച്ചിരുന്നവരെയും കൃഷിയിൽ ഏർപ്പെട്ടിരുന്നവരായി പരിഗണിച്ചതുകൊണ്ട് ഈ കണക്കുകൾ യഥാർത്ഥ കർഷകരുടെ വിവരം കൃത്യമായി നൽകുന്നില്ല. എങ്കിലും, സാമാന്യാവസ്ഥ മനസ്സിലാക്കാൻ അത് ഉപകരിക്കും. 3.43ലക്ഷം വരുന്ന കുടികിടപ്പുകാരിൽ കൃഷിപ്പണിയിലേർപ്പെടുന്നവരെയും അല്ലാത്തവരെയും വേർതിരിച്ച് പരിശോധിച്ചിട്ടില്ലെങ്കിലും 1966–67ൽ ഇവരിൽ ബഹുഭൂരിപക്ഷം കുടുംബങ്ങളിലും ഒന്നിലധികംപേർ ഭാഗികമായിട്ടെങ്കിലും കാർഷികാദ്ധ്വാനത്തിൽ ഏർപ്പെട്ടിരുന്നു എന്ന് കരുതുന്നതായിരിക്കും ന്യായം.

സർവ്വേയുടെ കാലഘട്ടമായപ്പോഴേക്കും പഴയ പാട്ടവ്യവസ്ഥ ക്ഷയിച്ചിരുന്നുവെന്ന് നാം നേരത്തെ കണ്ടു. അവശേഷിച്ച കുടിയാൻ കുടുംബങ്ങളിൽ പകുതിക്കുമാത്രമേ കൃഷി മുഖ്യവരുമാനമാർഗ്ഗമായിരുന്നുള്ളു എന്നാണ് പട്ടിക 7 വ്യക്തമാക്കുന്നത്.[5] അതിൽ തന്നെ പകുതിയിലാണ് ഒരാളെങ്കിലും കൃഷിയിൽ ഏർപ്പെട്ടിരുന്നത് (കുടിയിരുപ്പ് ഒഴിച്ചുള്ള മറ്റു കുടിയായ്മകളിൽ ഇത് 70 ശതമാനം വന്നിരുന്നു). മൊത്തം കുടിയാൻ കുടുംബങ്ങളുടെ കാര്യമെടുത്താൽ ഒരാളെങ്കിലും കൃഷിയിലേർപ്പെട്ട കുടുംബങ്ങൾ നാലിൽ ഒന്നു മാത്രമാണ്. ഉടമ 'കൃഷിക്കാർ' ക്കിടയിൽ മൂന്നിൽ ഒന്ന് കുടുംബങ്ങളാണ് കൃഷിയെ ആശ്രയിച്ചിരുന്നത്. ഇതിൽ മൂന്നിൽ രണ്ട് കുടുംബങ്ങളിലും ആരെങ്കിലുമൊരാൾ കൃഷിയിലേർപ്പെട്ടിരുന്നു. ചുരുക്കത്തിൽ, കുടിയാൻ കുടുംബങ്ങളിലും ഉടമകൃഷിക്കാരുടെ കുടുംബങ്ങളിലും, മുഖ്യമായും കൃഷിയെ ആശ്രയിക്കുന്നവയും ഒരാളെങ്കിലും കൃഷിയിൽ ഏർപ്പെടുന്നവയും വളരെയധികം കുറഞ്ഞിരുന്നു. കൃഷിയിൽ നിന്ന് അകലുന്ന ഭൂനിയന്ത്രണത്തിന്റെ ഗുരുതരമായ പ്രശ്നം സർവ്വേ ഇങ്ങനെ എടുത്തുകാട്ടിയെങ്കിലും 1970ലെ ഭൂപരിഷ്കരണ നടപടിയിലൂടെ ഇത് പരിഹരിക്കുകയല്ല ചെയ്തത്. കുടിയാൻബന്ധം മാത്രം പരിഗണിച്ച ഈ നിയമം, കൃഷിയിലേർപ്പെടാത്തവരിലേക്ക് ഉടമസ്ഥത കൈമാറുന്നതിന് നിയമസാധുത്വം നൽകിക്കൊണ്ട്, കൃഷിയിൽനിന്നകലുന്ന ഭൂവുടമസ്ഥരുടെ ഒരു പുതിയ വിഭാഗത്തെ സൃഷ്ടിക്കുകയും പ്രശ്നം ഒന്നുകൂടി തീവ്രമാക്കുകയും ചെയ്തു.

ഭൂപ്രഭുക്കളെ സംബന്ധിച്ചിടത്തോളം ഏതാണ്ട് 60ശതമാനവും

5. പേജ് 216 കാണുക.



കാർഷിക വരുമാനത്തെ ആശ്രയിച്ചിരുന്നു എന്ന വസ്തുത ശ്രദ്ധേയമാണ്. ഇത്തരം കുടുംബങ്ങളിൽ 90ശതമാനത്തിലും ഒരാളെങ്കിലും കൃഷിയിൽ 'ഏർപ്പെട്ടിരുന്നു'. പഴയ ഭൂപ്രഭുക്കളിൽ വന്ന ഒരു മാറ്റത്തിന്റെ സൂചനയായി ഇത് കണക്കാക്കാം. മേൽനോട്ടമെല്ലാം കാര്യസ്ഥനെ ഏൽപ്പിച്ച് സദ്യയും വെടിവട്ടവുമായി ഉല്ലസിച്ചിരുന്ന പഴയ ജന്മിക്കു പകരം നേരിട്ട് മേൽനോട്ടം വഹിക്കുന്ന ജന്മികളായി അവർ മാറിക്കഴിഞ്ഞിരുന്നു. ഭൂപ്രഭുക്കളെ കുറിച്ച് സർവ്വേ നൽകിയ മറ്റ് ചില വസ്തുതകളും ഇവിടെ പരിഗണിക്കാം. 12.61ലക്ഷം ഏക്രയാണ് ഇവരുടെ കൈവശം ഉണ്ടായിരുന്നത്. ഇതിൽ 8ലക്ഷം ഏക്ര പാട്ടത്തിന് കൊടുത്തിരുന്നു (വർഷം തോറും 17കോടി രൂപ കരാർപാട്ടമായി ഇവർ തട്ടിയെടുത്തിരുന്നു[6]). ഇവർ 1ലക്ഷം ഏക്ര പാട്ടത്തിനെടുക്കുകയും ചെയ്തിരുന്നു. മൊത്തം ഭൂപ്രഭുക്കളിൽ 13ശതമാനത്തിനു മാത്രമേ 25ഏക്രയിലധികം ഭൂമിയുണ്ടായിരുന്നുള്ളു. ഇതിൽ പകുതിപേരും ഭൂമി പാട്ടത്തിനെടുത്തിരുന്നു.[7] പഴയ ജന്മികളിൽ വന്നുകഴിഞ്ഞ മാറ്റത്തെ ഈ കണക്കുകൾ ഒന്നുകൂടി വ്യക്തമാക്കുന്നുണ്ട്. തോട്ടംസമ്പദ്ഘടനയിൽ ഉൾച്ചേരാൻ ഇവർക്ക് പൊതുവിൽ വലിയ പ്രശ്നമാകുമായിരുന്നില്ല.

സർവ്വേ കണ്ടെത്തലുകളുടെ സഹായത്തോടെ ഭൂപരിഷ്കരണത്തിന്റെ സ്വഭാവം വിലയിരുത്താൻ നമുക്ക് ശ്രമിക്കാം. പഴയ കുടിയാൻ വ്യവസ്ഥയുടെ ശേഷിപ്പ് ഇല്ലാതാക്കി. ഭൂപ്രഭുക്കൾ പിടുങ്ങിയിരുന്ന ഭീമമായ പാട്ടം ഇല്ലാതാക്കി. അതേസമയം, പുതിയ കാർഷികബന്ധങ്ങളെയും ഭൂപ്രഭുത്വത്തെയും കൃഷിയിൽനിന്ന് അകലുന്ന ഭൂവുടമസ്ഥതയെയും നേരിടാൻ ഒരു ശ്രമവും നടത്താതെ ഈ പ്രവണതകൾക്ക് ശക്തമായ പ്രോത്സാഹനം നൽകുകയും ചെയ്തു. കുടികിടപ്പു പ്രശ്നം നാം നേരത്തേ പരിശോധിച്ചിരുന്നല്ലോ.

"അപൂർണ്ണമായ" ഭൂപരിഷ്കരണത്തിന്റെ പ്രശ്നമാണോ ഇത് ഉന്നയിക്കുന്നത്? അതോ, സാമ്രാജ്യത്വ താൽപര്യാനുസരണം കൊളോണിയൽ കാലഘട്ടത്തിൽ ആരംഭിച്ച ജാതി–ജന്മിത്ത പരിഷ്കരണത്തിന്റെ തുടർച്ചയോ? മുതലാളിത്ത ഭൂപരിഷ്കരണം കൃഷിഭൂമിയുടെ ഉടമസ്ഥത കർഷകരിലേക്ക് കൈമാറുന്നു. കാർഷികാദ്ധ്വാനത്തിൽ നാമമാത്രമായി

6. [59], പേജ് 132. 1966 വരെ ജന്മികൾക്ക് 1.05കോടി രൂപ നൽകി കുടിയാൻമാർ 1.78ലക്ഷം ഏക്ര ഭൂമിയുടെ ഉടമാവകാശം കൈക്കലാക്കി എന്ന് സർവ്വേ കണ്ടെത്തി; പേജ് 108.

7. അതേകൃതി, പേജ് 53–55.

ഏർപ്പെടുന്ന ധനിക കർഷകർക്കാണ് ഇതിൽ മുൻഗണന ഉണ്ടാവുക. കൃഷിയുടെ മേൽനോട്ടം മാത്രം നടത്തുന്നവരാണെങ്കിലും കാർഷിക മുതലാളിമാർക്കും നേട്ടമുണ്ടാകും. സ്വയം അദ്ധ്വാനിച്ചിട്ടോ മറ്റുള്ള വരെവെച്ച് പണിചെയ്യിച്ചിട്ടോ നേടുന്ന കാർഷിക വരുമാനം ഇവരുടെ യെല്ലാം മുഖ്യവരുമാനം ആയതുകൊണ്ടാണ് മുതലാളിത്ത ഭൂപരിഷ്ക രണത്തിൽ ഇവർക്കെല്ലാം അനുകൂലപരിഗണന ലഭിക്കുന്നത്. കൃഷിയുടെ വളർച്ചയിൽ ഇവർക്കെല്ലാം വർഗ്ഗപരമായ താൽപര്യമുണ്ട്. കാർഷിക ഉൽ പാദനത്തിൽ ഒരു പങ്കും വഹിക്കാതെ അതിലെ മിച്ചം ഊറ്റിയെടുത്ത നാടുവാഴിത്ത ഭൂപ്രഭുത്വത്തിൽനിന്ന് പിടിച്ചെടുക്കുകയോ വിലയ്ക്കുവാ ങ്ങുകയോ ചെയ്ത ഭൂമി, മുതലാളിത്ത ഭൂപരിഷ്കരണത്തിലൂടെ കൈ മാറിയ രാജ്യങ്ങളിൽ കാർഷിക ഉൽപാദനശക്തിയിൽ മുന്നേറ്റം ഉണ്ടായ തും കൃഷിയിൽ മുതലാളിത്തവികാസം സാധ്യമായതും അതുകൊണ്ടാ ണ്. ഇങ്ങനെയുള്ള 'കർഷകപാത'കൂടാതെ മുതലാളിത്ത പരിവർത്തന ത്തിന്റെ 'ഭൂപ്രഭുത്വപാത'യും ഉണ്ട്. പഴയ ഭൂപ്രഭുക്കൾ തന്നെ മുതലാളി ത്തരീതിയിൽ കൃഷി പുനർസംഘടിപ്പിക്കുകയും മുതലാളിത്ത ഭുപ്രഭുക്ക ളായി മാറുകയും ചെയ്യുന്നതാണ് അതിന്റെ സവിശേഷത. ഇങ്ങനെ സംഭ വിച്ച രാജ്യങ്ങളിൽ, സാമൂഹ്യ-സാമ്പത്തിക ബന്ധങ്ങളിലെ നാടുവാഴി ത്ത അംശങ്ങൾ മന്ദഗതിയിലാണ് മാറിവന്നത്. എങ്കിലും, ആത്യന്തിക മായി, കാർഷികരംഗത്തെ ഉൽപാദനശക്തികൾ വികസിക്കുകയും കാർഷികമുതലാളിത്തം വളരുകയും ചെയ്തു.

കേരളത്തിൽ നടന്ന ഭൂപരിഷ്കരണം മുതലാളിത്തപരമായിരു ന്നുവെങ്കിൽ മേൽപറഞ്ഞതുപോലെ ഉൽപാദനശക്തികൾ കുറെയൊക്കെ വികസിക്കേണ്ടിയിരുന്നില്ലേ? ഇതിനുപകരം കാർഷികവളർച്ചാനിരക്ക് കുറഞ്ഞ അനുഭവമാണ് ഇവിടെയുള്ളത്. എന്തുകൊണ്ട്? ഉൽപാദന ബന്ധങ്ങൾ കാലഹരണപ്പെടുമ്പോഴാണ് ഉൽപാദനശക്തികളുടെ വികാസം മുരടിക്കുകയോ സ്തംഭിക്കുകയോ ചെയ്യുക. ഈ മാർക്സിസ്റ്റ് നിലപാട് അംഗീകരിക്കുന്നവരെ സംബന്ധിച്ചിടത്തോളം, ഉൽപാദനമുരടി പ്പിനെക്കുറിച്ചുള്ള അന്വേഷണത്തിൽ ഭൂപരിഷ്കരണത്തിലൂടെ നിലവിൽ വന്ന ഉൽപാദനബന്ധങ്ങളിലേക്കാണ് ശ്രദ്ധതിരിയുക. പഴയ ബന്ധങ്ങളെ മൗലികമായി മാറ്റുന്നതിൽ ഭൂപരിഷ്കരണം വിജയിച്ചുവോ എന്നാണ് അന്വേഷിക്കുക. പക്ഷേ, സി.പി.എം.-സി.പി.ഐ. കക്ഷികൾ ഇതിന് തയ്യാറല്ല. അവരുടെ അഭിപ്രായത്തിൽ, കാർഷികോൽപാദനം ഉത്തേജി പ്പിക്കാനാവശ്യമായ 'സഹായഘടന' സ്ഥാപിക്കുന്നതിലുണ്ടായ വീഴ്ചക ളാണ് കാർഷികരംഗത്തെ ഉൽപാദനശക്തികളുടെ വളർച്ചയെ തടയുന്നത്! (കൃഷിപ്പണിക്കാരുടെ ഉയർന്ന കൂലിയും യന്ത്രവൽക്കരണത്തിനെതിരെ



യുള്ള സമരവുമാണ് കാർഷികവളർച്ചയെ തടഞ്ഞതെന്ന കെ. വേണു വിന്റെ നിലപാടും സത്തയിൽ ഇതിന് സമാനമാണ്). ജന്മിക്കരം നിർത്ത ലാക്കിയതുവഴി പഴയ കുടിയാന്മാർക്ക് ലാഭിക്കാൻ കഴിഞ്ഞ 17കോടി രൂപ എവിടെയായിരിക്കും മുടക്കിയിട്ടുണ്ടാവുക? അത് പോട്ടെ. കാർ ഷിക വളർച്ചയിൽ മുന്നിട്ടു നിൽക്കുന്ന പഞ്ചാബിനെയും ഹരിയാനയെ യും കവച്ചുവെച്ച്, ബാങ്കുകളിൽനിന്നും സഹകരണ സംഘങ്ങളിൽനി ന്നും പ്രതി ഏക്രയ്ക്ക് ഏറ്റവുമധികം വായ്പ ലഭിച്ച സംസ്ഥാനം കേരള മായിരുന്നു.[8] ഈ ഒരു വസ്തുത മതി തിരുത്തൽവാദ സൈദ്ധാന്തികരുടെ 'ഉൽപാദനശക്തി സിദ്ധാന്ത'ത്തെ ഖണ്ഡിക്കാൻ.[9]

ഇവരുടെ മുട്ടുന്യായത്തിൽ നിന്ന് വ്യത്യസ്തമായി, ഭൂപരിഷ്കര ണത്തിലൂടെ നിലവിൽവന്ന ഉൽപാദനബന്ധങ്ങൾ തന്നെയാണ് പ്രശ്നം എന്ന് അംഗീകരിക്കുന്നവരുണ്ട്.[10] കർഷകതൊഴിലാളികൾക്ക് കൃഷിഭൂമി നൽകാതെ കൃഷിയിൽ താൽപര്യമില്ലാത്തവരിലേക്ക് ഭൂമി കൈമാറിയത് ഇവർ ചൂണ്ടിക്കാട്ടുന്നു.[11] ഈ പ്രശ്നത്തിന്റെ ഗുരുതരാവസ്ഥ 1966ലെ സർവ്വേ വെളിപ്പെടുത്തിയിരുന്നു എന്ന കാര്യം നാം കണ്ടതാണല്ലോ. എങ്കിൽതന്നെ, 1970ലെ ഭൂപരിഷ്കരണത്തിനുമുമ്പും അതിനുശേഷവും ഈ പ്രശ്നത്തിന്റെ സ്വഭാവത്തിലുണ്ടായ ശ്രദ്ധേയമായ മാറ്റം അവഗണി ക്കാൻ പാടില്ല. 1970നുമുമ്പുണ്ടായിരുന്ന പാട്ടക്കുടിയാന്മാരെ സംബന്ധി

8. [29], പേജ് 132.

9. സാമൂഹ്യ പരിവർത്തനത്തിന്റെ പ്രശ്നത്തെ ഉൽപാദനശക്തികളുടെ വികാസമായി ചുരുക്കിക്കാണുന്ന മാർക്സിസ്റ്റ് വിരുദ്ധ ആശയമാണ് ഉൽപാദനശക്തികളുടെ സിദ്ധാന്തം. ഉൽപാദനബന്ധങ്ങൾ ഉൽപാദനശക്തികളുടെ വികാസത്തിന്മേൽ പ്രതിപ്രവർത്തിക്കുന്നുവെന്നും, ഉപരിഘടന സാമ്പത്തിക അടിത്തറയ്ക്കുമേൽ പ്രതിപ്രവർത്തിക്കുന്നുവെന്നുമുളള വസ്തുതയെ ഈ സിദ്ധാ ന്തം അവഗണിക്കുന്നു. വർഗ്ഗസമരത്തിലൂടെയുള്ള പരിവർത്തനത്തിനു പകരം ഉൽപാദനവർദ്ധനവിലൂടെ സാമൂഹ്യപരിവർത്തനം സാധ്യമാകുമെന്ന വർഗ്ഗസഹക രണ ആശയത്തെ അത് പ്രതിഷ്ഠിക്കുന്നു. ഈ ആശയത്തിന്റെ വക്താക്കൾ പിന്തിരിപ്പൻ ഉൽപാദനബന്ധങ്ങളെ പരിപോഷിപ്പിക്കാൻ എല്ലായ്പ്പോഴും ശ്രമിക്കുന്നു വെന്നതാണ് ഇതിന്റെ മറുവശം. ഉദാഹരണത്തിന് കൃഷിയുടെ സഹായഘടനയെ കുറിച്ച് പ്രസംഗിക്കുന്ന സി.പി.എം.-സി.പി.ഐ. തിരുത്തൽവാദികൾ പാട്ടവ്യവസ്ഥ യുടെ പുതിയ രൂപങ്ങൾ സ്ഥാപിക്കുന്നതിലാണ് ശ്രദ്ധിക്കുന്നത്. ഉൽപാദന ശക്തി കളുടെ സിദ്ധാന്തത്തെക്കുറിച്ചുള്ള മാവോയിസ്റ്റ് വിമർശനത്തിന് 'ഷാങ്ഹായ് ടെക്സ്റ്റ് ബുക്ക്' നോക്കുക. [27], പേജ് 17–19.

10. 'കേരളത്തിന്റെ വികസനപ്രതിസന്ധി', എം.കുഞ്ഞാമൻ; [4], പേജ് 38.

11. അതേകൃതി, പേജ് 32.

ച്ചിടത്തോളം, ഭൂവിസ്തൃതിയിലെ വർദ്ധനവിനനുസൃതമായി കാർഷിക വരുമാനത്തെ ആശ്രയിച്ചിരുന്ന കുടുംബങ്ങളുടെ എണ്ണവും വർദ്ധിച്ചിരുന്നതായി സർവ്വേ ചൂണ്ടിക്കാട്ടിയിരുന്നു. പട്ടിക 8ൽ ഈ കണക്കുകൾ കൊടുത്തിട്ടുണ്ട്.[12] മൊത്തം കുടിയാൻകുടുംബങ്ങളിൽ പകുതിപോലും കൃഷിയെ മുഖ്യവരുമാനമാർഗ്ഗമായി ആശ്രയിച്ചിരുന്നില്ലെങ്കിലും, 2.5 ഏക്രയ്ക്ക് മേലെ ഭൂമിയുണ്ടായിരുന്ന കുടിയാന്മാരിൽ പകുതിയിലധികവും കൃഷിയെത്തന്നെയാണ് മുഖ്യമായി ആശ്രയിച്ചിരുന്നത്. കരഭൂമിയിലെ പാട്ടക്കുടിയാന്മാരായ കുടിയിരുപ്പുകാരെ ഒഴിവാക്കി പരിശോധിച്ചാൽ 5ഏക്രയ്ക്ക് മേലെയുള്ള കുടിയാന്മാരിൽ കൃഷിയെ ആശ്രയിച്ചിരുന്നവർ 70ശതമാനത്തിലധികമായിരുന്നു. എണ്ണത്തിൽ 1.45ലക്ഷം വന്നിരുന്ന ഇവരാണ് പാട്ടഭൂമിയിൽ വലിയൊരു പങ്ക് കൈവശം വച്ചിരുന്നത് (10 ഏക്രയിലധികമുണ്ടായിരുന്നവരാണ് പാട്ടഭൂമിയിലെ കാൽഭാഗം കൈവശം വച്ചിരുന്നത്). ജന്മിക്ക് കരാർപ്പാട്ടം നൽകേണ്ട ഭാരം ഒഴിഞ്ഞുകിട്ടിയപ്പോൾ, കൃഷിചെയ്യാൻ ധാരാളം ഭൂമി സ്വന്തമായി കിട്ടിയ ഇവർ ഒന്നുകൂടി ഉത്സാഹത്തോടെ അതിൽ ഏർപ്പെടുകയല്ലേ ചെയ്യുക? പക്ഷേ സംഭവിച്ചത് മറ്റൊന്നാണ്. ഭൂപരിഷ്കരണത്തിനു ശേഷം ഇവരിൽ ഒരു വലിയ ഭാഗം കൃഷിയിൽനിന്ന് അകന്നു.

കാർഷികാദ്ധ്വാനത്തെ മുഖ്യമായി ആശ്രയിച്ചിരുന്ന കുടികിടപ്പുകാർക്ക് കൃഷിഭൂമിയിലുള്ള അവകാശം നിഷേധിക്കുകയും, കൃഷിയിൽ താൽപര്യമില്ലാത്തവരുടെ കൈയിലേക്ക് ഭൂമി കൈമാറുകയും ചെയ്തതാണ് പ്രശ്നം എന്നു മാത്രം പറഞ്ഞുവെച്ചാൽ നമ്മുടെ കാർഷികഘടനയെ വരിഞ്ഞുനിർത്തുന്ന ഉൽപാദനബന്ധങ്ങൾ പൂർണ്ണമായി വിശകലനം ചെയ്യാൻ കഴിയില്ല. നിലവിൽവന്ന ഉൽപാദനബന്ധങ്ങളുടെ പ്രമുഖ അംശങ്ങളാണിതെല്ലാം. അവയോടൊപ്പം നാണ്യവിളകൃഷിയോട് ഭൂപരിഷ്കരണത്തിനുണ്ടായിരുന്ന പ്രകടമായ പക്ഷപാതവും കൂടി കൂട്ടിവായിച്ചെങ്കിലേ പരിഷ്കരിക്കപ്പെട്ട ഉൽപാദനബന്ധങ്ങൾ തന്നെ കൃഷിയുടെ സമഗ്ര വികാസത്തിന് വിലങ്ങുതടിയായ കടങ്കഥയുടെ ചുരുളഴിഞ്ഞു കിട്ടൂ.

പട്ടിക 8ഉം നേരത്തെ പരിശോധിച്ച പട്ടിക 6ഉം (പേജ് 216) ബന്ധിപ്പിച്ച് നോക്കാം. ഭൂവിസ്തൃതി കൂടുന്നതിനനുസരിച്ച് പാട്ടനിലത്തിന്റെ ശതമാനവും കൂടുന്നതായിട്ടാണ് പട്ടിക 6 കാണിച്ചുതന്നത്. കൈവശനിലത്തിലെ ശതമാനമാണിത്. എങ്കിലും, കൂടുതൽ പാട്ടഭൂമിയുണ്ടായിരുന്നവർക്കാണ് കൂടുതൽ നിലമുണ്ടായിരുന്നതെന്നും, ഭൂപരിഷ്കരണം വഴി ഉടമാവകാശം കൈമാറിയ നിലത്തിൽ കൂടുതലും ഇവർക്കാണ് ലഭിച്ചതെന്നും അനുമാനിക്കാവുന്നതാണ്. ഭൂപരിഷ്കരണത്തിന് ശേഷമുള്ള കുറച്ചു വർഷങ്ങളിൽ നെൽകൃഷിയുടെ വിസ്തൃതിയും ഉൽപാദനവും വർദ്ധിക്കുകയും ചെയ്തിരുന്നു. എന്നാൽ ഇത് അധികകാലം നിലനിന്നില്ല. നല്ല വിളവ് കിട്ടുന്ന കുട്ടനാടു പോലുള്ള പ്രദേശങ്ങളിൽപോലും 1970കളുടെ രണ്ടാം പകുതിയോടെ ഭൂവുടമകൾ നെൽകൃഷിയിൽ നിന്ന് പിൻമാറിത്തുടങ്ങി. തൊട്ടുമുമ്പുള്ള വർഷങ്ങളിൽ കുട്ടനാട്ടിലെ ഭൂരഹിതകർഷകർ രണോത്സുകമായ സമരങ്ങളിലൂടെ ഒട്ടനവധി അവകാശങ്ങൾ പിടിച്ചുപറ്റിയിരുന്നു. പക്ഷേ, ഭൂവുടമകൾ കൃഷിമുടക്കാൻ തുടങ്ങിയതോടെ സുസംഘടിതരായ കൃഷിപ്പണിക്കാർപോലും മുഴുവൻ കൂലിയും വാങ്ങാതെ കടത്തിനു പണിയെടുക്കാൻ സന്നദ്ധരായി. നെൽകൃഷിയിൽനിന്നുണ്ടായ പിന്മാറ്റം എത്ര തീവ്രമായിരുന്നുവെന്ന് ഇതിൽനിന്ന് ഊഹിക്കാമല്ലോ. വർദ്ധിച്ച കൂലി, പണിക്കാരുടെ 'ഹുങ്ക് ', വിളനാശം എന്നതൊക്കെ പിന്മാറ്റത്തിനുള്ള കാരണങ്ങളായി ഭൂവുടമകൾ പറഞ്ഞിരുന്നുവെങ്കിലും നെൽവില കുത്തനെ ഇടിഞ്ഞതാണ് പ്രധാന പ്രേരണയായത്. ഭൂപരിഷ്കരണത്തിനുശേഷം നാണ്യവിളകളുടെയും ഭക്ഷ്യവിളകളുടെയും ഉൽപാദനത്തിലുണ്ടായ ഏറ്റിറക്കങ്ങൾ പരിശോധിക്കുമ്പോൾ ചിത്രം പൂർണ്ണമാകും. പൊതുവിലുള്ള ഉൽപാദനക്കുറവിനുള്ളിൽ, നാണ്യവിളകൃഷിയുടെ വിസ്തൃതിയും ഉൽപാദനവും വർദ്ധിച്ചിട്ടേയുള്ളൂ. കൊളോണിയൽ കാലഘട്ടത്തിലെ പരിഷ്കരണങ്ങൾ ഉത്തേജിപ്പിച്ച ഉൽപാദനവർദ്ധനവിന്റെ ആവർത്തനമല്ലാതെ മറ്റെന്താണിത്?

ഭൂപരിഷ്കരണം അരക്കിട്ടുറപ്പിച്ച ഭൂവുടമസ്ഥതാസമ്പ്രദായവും നാണ്യവിളകൃഷിയോട് അതിനുണ്ടായിരുന്ന പക്ഷപാതവും തമ്മിലുള്ള ബന്ധം സ്പഷ്ടമാണ്. പഴയ ജന്മികളുടെ ഭൂമി പിടിച്ചെടുക്കുന്നതിലേറെ, തോട്ടംകൃഷിയിലേക്ക് അവരെ നിർബന്ധപൂർവ്വം തള്ളിവിടുകയാണ് അത് ചെയ്തത്. നാണ്യവിളസമ്പദ്ഘടനയുടെ ലാഭ-നഷ്ടയുക്തിക്ക് നൽകിയ അംഗീകാരം ഭൂവുടമകളായിത്തീർന്ന പഴയ കുടിയാന്മാരിലും ശക്തമായ പ്രേരണചെലുത്തി. അവരിൽ ഒരു വിഭാഗം മുമ്പേതന്നെ കൃഷിയെ ആശ്രയിച്ചിരുന്നില്ല. ശേഷിക്കുന്നവരെക്കൂടി ഭരണകൂടനയങ്ങൾ അങ്ങോട്ട് തള്ളിവിടുകയും ചെയ്തു. നാണ്യവിളകൃഷി ഇവർക്ക് സ്വാഭാവികമായും സ്വീകാര്യമായി. കുറഞ്ഞ അദ്ധ്വാനവും മേൽനോട്ടവും മതിയാകുന്ന ഇത്തരം കൃഷി അവരുടെ വർഗതാൽപര്യങ്ങൾക്ക് അനുയോജ്യമായിരുന്നു.

12 പേജ് 217 കാണുക

ഭൂമിയുടെ ഉൽപാദനമൂല്യം പടിപടിയായി അപ്രധാനമാവുകയും ആസ്തി എന്ന നിലയ്ക്കുള്ള അതിന്റെ സാമ്പത്തികപദവി മുമ്പന്തിയിലേക്ക് വരുകയും ചെയ്തു. ഉൽപാദനക്ഷമമായ ആസ്തിയിലെ പ്രധാനഘടകമായ ഭൂമിക്ക് ഉപജീവനത്തിൽ അപ്രധാന സ്ഥാനം വന്നതോടെ ഊഹക്കച്ചവടത്തിന് അനുകൂലസാഹചര്യവുമായി. ചുരുക്കത്തിൽ, നാടുവാഴിത്ത വിലങ്ങുകൾ പൊട്ടിച്ചെറിഞ്ഞതായി സി.പി.എം. നേതൃത്വം വിശേഷിപ്പിക്കുന്ന ഭൂപരിഷ്ക്കരണം തന്നെയാണ് പിന്നീടുള്ള വർഷങ്ങളിൽ വ്യാപകമായി തീർന്ന ഭക്ഷ്യവിളശോഷണത്തിനും ഭൂമിയിലെ ഊഹക്കച്ചവടത്തിനും പുതിയ പാട്ടകൃഷിക്കും ശക്തമായ അടിത്തറയിട്ടത്.

ഭൂപരിഷ്കരണം വഴി നടപ്പിലായ നിർബന്ധിത കൂട്ടുകൃഷിയുടെ അനുഭവങ്ങൾകൂടി പരിശോധിച്ചിട്ട് ഈ അധ്യായം പൂർത്തിയാക്കാം. കേരളത്തിലെ പല ജില്ലകളിലും ഈ പദ്ധതി നടപ്പാക്കിയെങ്കിലും കുട്ടനാട്ടിലെ ചിത്തിര, മാർത്താണ്ഡം, റാണി കായലുകളാണ് മുന്തിയ ഉദാഹരണ ങ്ങൾ. മൊത്തത്തിൽ 1,756ഏക്ര വരുന്ന ഈ കായൽഭൂമികൾ തത്വത്തിൽ 1,600 ദരിദ്ര, ഭൂരഹിത കർഷകരുടെ ഉടമസ്ഥതയിലാണ്. ഇവർക്ക് മിച്ചഭൂമി അനുവദിച്ച ചട്ടപ്രകാരം കൂട്ടുകൃഷി സഹകരണ സംഘങ്ങളിൽ അംഗമാകാൻ അവരെല്ലാം നിർബന്ധിതരായി. ഈ സംഘാംഗങ്ങൾക്ക് തങ്ങൾക്കു ലഭിച്ചുവെന്ന് പറയപ്പെട്ട ഭൂമിക്കുമേൽ ഔപചാരികമായ അർത്ഥത്തിലേ ഉടമസ്ഥത ലഭിച്ചിട്ടുള്ളുവെന്ന് സ്പഷ്ടമാണ്. അതിന്റെ നിയന്ത്രണത്തിൽ അവർക്ക് ഒരു പങ്കുമില്ല. സംഘത്തിന്റെ ഭരണകർത്താക്കളായവർക്കാണ് യഥാർത്ഥത്തിൽ നിയന്ത്രണാധികാരം ലഭിച്ചത്.[13] ഫലത്തിൽ അവർ അതിന്റെ ഉടമകളായി തീരുകയും ചെയ്തു. ഈ പദവിയുടെ പിൻബലത്തിൽ ചിത്തിരക്കായലിലെ സംഘത്തലവന്മാരിൽ ഒരാൾ 50ഏക്രയും മറ്റൊരാൾ 26ഏക്രയും സ്വന്തമാക്കുകയും ചെയ്തു. മറുവശത്ത്, പേരിന് ഉടമകളായ ഭൂരഹിതകുടുംബങ്ങൾ സംഘം വരുത്തിവെച്ച കടത്തിന് ബാധ്യസ്ഥരായി. തുടർച്ചയായി 'കൃഷിനഷ്ടം' സംഭവിച്ചതിന്റെ പേരിൽ ഭൂമിയലധികവും ഇന്ന് പാട്ടത്തിന് നൽകിക്കഴിഞ്ഞു. സംഘത്തലവന്മാരായിരുന്നവരുടെ കെടുകാര്യസ്ഥത,

13. "കർഷകതൊഴിലാളികളാണ് ഇവയുടെ ഉടമസ്ഥരെങ്കിലും അവർക്ക് അതിന്റെ നിയന്ത്രണത്തിൽ യാതൊരു പങ്കുമില്ലായിരുന്നു. നെല്ലുൽപാദക സഹകരണ സംഘങ്ങളാണ് ഇവയുടെ ഭരണം നടത്തുന്നത്" എന്ന് ശാസ്ത്രസാഹിത്യ പരിഷത്തുതന്നെ സമ്മതിക്കുന്നു. [12], പേജ് 15.

അഴിമതി എന്നിങ്ങനെ പലതും ഈ ദുരന്തത്തിന് ഉത്തരവാദിത്വം വഹിക്കുമെങ്കിലും, ഇത്തരം സംഘങ്ങൾ പ്രതിനിധാനം ചെയ്യുന്ന ഉൽപാദനബന്ധങ്ങളാണ് വാസ്തവത്തിൽ മുഖ്യപ്രതി.

പഴയ ഭൂപ്രഭുവായ മുരിക്കന്റെ ഉടമസ്ഥതയുടെ സ്ഥാനത്ത് സർക്കാർ അധികാരത്തിന്റെയും മൂലധനത്തിന്റെയും പിൻബലത്തിൽ നിലവിൽവന്ന സംഘംഭൂവുടമസ്ഥത ശരിക്കും പറഞ്ഞാൽ സംഘത്തലവന്മാരുടെ സംയുക്ത ഉടമസ്ഥത മാത്രമാണ്. മുമ്പ് സ്വകാര്യഭൂപ്രഭുക്കളുടെ മിച്ചസമാഹരണത്തിനായി അദ്ധ്വാനിച്ച ഭൂരഹിതർ ഫലത്തിൽ ഉൽപാദനബന്ധത്തിലെ അതേസ്ഥാനത്ത് തുടർന്നു. അവർ സൃഷ്ടിച്ച മിച്ചം കൈയ്യടക്കാൻ പുതിയ ചൂഷകർ കടന്നുവരുകയും ചെയ്തു. യഥാർത്ഥ ഉൽപാദകരോടുള്ള ബന്ധത്തിലും സമീപനത്തിലും ഇവർ പുലർത്തിയ മേൽകോയ്മ ഇപ്പോൾ രാഷ്ട്രീയ നിയന്ത്രണവും ഉദ്യോഗസ്ഥമേധാവിത്തവുമായി പ്രത്യക്ഷപ്പെട്ടെങ്കിലും, തമ്പുരാൻഗർവ്വിന്റെ തുടർച്ച അതിൽ സ്പഷ്ടമാണ്. സർക്കാർ ചട്ടം അടിച്ചേൽപ്പിച്ച അംഗത്വവും ഇത്തരം ബന്ധങ്ങളും വഴി സാമ്പത്തികേതര നിർബന്ധത്തെ പരിഷ്കരിച്ച് നിലനിർത്തിയ ഈ സംവിധാനത്തിന് കൂട്ടുകൃഷി എന്നല്ല സംയുക്ത ഉടമസ്ഥതയുള്ള പുതിയ ചൂഷകരുടെ കൃഷി എന്ന പേരാണ് ശരിക്കും യോജിക്കുക.[14] ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്ത ഭൂപ്രഭുത്വത്തിന്റെ സംയുക്തരൂപത്തെയാണ് അത് കാഴ്ചവെച്ചത്. കൃഷിയിൽ താൽപര്യമുള്ളവർക്ക് ഭൂമി ലഭിച്ചിരുന്നുവെങ്കിൽ ഭൂപരിഷ്കരണം പൂർണ്ണമാകുമായിരുന്നു എന്ന ധാരണയിലെ അപക്വതയും ഈ അനുഭവം എടുത്തുകാട്ടുന്നുണ്ട്. യഥാർത്ഥ കർഷകരിലേക്ക് ഭൂമി കൈമാറുന്നതു തന്നെയാണ് ഭൂപരിഷ്കരണത്തിന്റെ സാമ്പത്തിക സത്ത. പക്ഷേ, പഴയ ഉൽപാദനബന്ധങ്ങളും അതിനെ സംരക്ഷിക്കുന്ന രാഷ്ട്രീയാധികാരവും പൂർണ്ണമായി നശിപ്പിക്കാത്തിടത്തോളം കാലം ഭൂമി കൈമാറ്റം സ്വയമേ ഉൽപാദനമണ്ഡലത്തിലെ മൗലികമായ മാറ്റത്തിനു വഴിവെക്കില്ല.[15]

---

14. കേരളത്തിലെ ജാതി-ജന്മിത്തത്തിന് 'സംയുക്ത ഉടമസ്ഥത 'പണ്ടേ പരിചിതമായിരുന്നു. ക്ഷേത്രഭൂസ്വത്ത് കൈകാര്യം ചെയ്തിരുന്ന 'നമ്പൂതിരി യോഗങ്ങൾ' ഇതിന് ഉദാഹരണമാണ്. കൂട്ടുകൈകാര്യം എന്നത് അതിൽതന്നെ ഒരു ഉൽപാദനബന്ധത്തെയും പ്രതിനിധീകരിക്കില്ലെന്നാണ് ഇതിൽനിന്ന് മനസ്സിലാക്കേണ്ടത്.

15. സോഷ്യലിസ്റ്റ് സമൂഹത്തിൽ, ഉൽപാദനകേന്ദ്രങ്ങളുടെ ദേശസാൽക്കരണത്തിനുശേഷം, ഉപരിഘടനയിലും ഉൽപാദനബന്ധങ്ങളിലുമുള്ള വിപ്ലവം തുടരുന്നതിലൂടെ മാത്രമേ പണിയെടുക്കുന്നവരുടെ 'യഥാർത്ഥ ഉടമസ്ഥത' സ്ഥാപിച്ചെടുക്കാൻ

ഭൂബന്ധങ്ങൾ ഉൾപ്പെടെയുള്ള ഉൽപാദനബന്ധങ്ങളുടെ പുതിയ രൂപങ്ങൾക്കുള്ളിൽ പഴമയ്ക്ക് ഇടം കണ്ടെത്തുന്നുവെന്നതാണ് സാമ്രാജ്യത്വം നടപ്പാക്കുന്ന (അല്ലെങ്കിൽ പ്രോത്സാഹിപ്പിക്കുന്ന) പരിഷ്കരണങ്ങളുടെ ഒരു പ്രധാന സവിഷേഷത. കൊളോണിയൽ, അർദ്ധ-കൊളോണിയൽ രാജ്യങ്ങളിൽ, മുതലാളിത്തപരമായ ചൂഷണരൂപങ്ങളും രീതികളും പ്രയോഗിക്കുന്ന ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ സ്വകാര്യ, സർക്കാർ, സംയുക്ത (സഹകരണ) ഉടമസ്ഥതാരൂപങ്ങളിലൂടെയാണ് ഇത് സാധ്യമാക്കുന്നത്. ദേശീയ വിമോചന സമരങ്ങളുടെ അതിശക്തമായ അലയ്ക്കുമുമ്പിൽ നേരിട്ടുള്ള കൊളോണിയൽ ആധിപത്യത്തിൽനിന്ന് പിന്മാറാൻ നിർബന്ധിതമായപ്പോൾ, ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ വളർച്ച ത്വരിതപ്പെടുത്തിയ സമ്രാജ്യത്വം പുത്തൻ കൊളോണിയൽ ചൂഷണ, നിയന്ത്രണ രീതികളിലേക്ക് മാറി. കാർഷിക സമ്പദ്ഘടനയിലേക്ക് കൂടുതൽ വ്യാപകമായും ആഴത്തിലും തള്ളിക്കയറുന്നതിന് നാടുവാഴിത്ത ബന്ധങ്ങളെ വീണ്ടും പരിഷ്കരിക്കാൻ അത് താൽപര്യപ്പെട്ടു. മൂന്നാം ലോക രാജ്യങ്ങളിൽ കമ്മ്യൂണിസ്റ്റ് നേതൃത്വത്തിലുള്ള സായുധ കാർഷിക വിപ്ലവങ്ങളും മറ്റ് കലാപങ്ങളും പരിഷ്കരണങ്ങൾക്ക് അടിയന്തിര പ്രേരണ നൽകി. വിവിധ സാമ്രാജ്യത്വ ശക്തികളുടെയും ഏജൻസികളുടെയും നിർദ്ദേശങ്ങൾ പാലിച്ച് നെഹ്റു സർക്കാർ നടപ്പാക്കിയ കമ്മ്യൂണിറ്റി ഡവലപ്പ്മെന്റ് പ്രോഗ്രാം,[16] രണ്ടാം പഞ്ചവത്സരപദ്ധതിയിലെ കാർഷിക പരിഷ്കരണങ്ങൾ എന്നിവയൊക്കെ ഇക്കൂട്ടത്തിൽപ്പെടുന്നു. ഇതിന്റെ ചുവടൊപ്പിച്ചാണ് 1959ലെ കേരള കാർഷികബന്ധനിയമം തയ്യാറാക്കിയത്.[17] കേരളത്തിലെ കർഷക

കഴിയുവെന്ന് മാവോസേതുങ് പഠിപ്പിച്ചതിന്റെ പ്രാധാന്യം ഈ സന്ദർഭത്തിൽ വ്യക്തമാകും. സ്ഥാപനങ്ങളിലെ മാനേജർമാരും പണിയെടുക്കുന്നവരും തമ്മിലുള്ള ബന്ധംതന്നെ ഒരു ഉൽപാദനബന്ധമാണ്. [26], പേജ് 368, 373; [27], പേജ് 58-61; 83-92.

16. അമേരിക്കൻ സഹായത്തോടെയാണ് ഇത് നടപ്പാക്കിയത്.

17. നിയമസഭയിൽ ഇത് അവതരിപ്പിച്ച കെ.ആർ.ഗൗരിയുടെ വാക്കുകളിൽ:

"കാർഷിക പരിഷ്കരണങ്ങളെ സംബന്ധിച്ചിടത്തോളം പ്ലാനിംഗ് കമ്മീഷന്റെ മുഖ്യ ശുപാർശകൾ താഴെ പറയുന്നവയാണ്:

1. മദ്ധ്യവർത്തികളെ ഒഴിവാക്കുക.
2. സ്ഥിരാവകാശം, മര്യാദപ്പാട്ടം, സ്ഥിരകുടിയാന്മാർക്ക് ഭൂമിയിലുടമസ്ഥത, ഉടമാവകാശം ഉൾപ്പെടെയുള്ള ഭൂമികൾക്ക് പരിധി നിർണ്ണയം.
3. തുണ്ടുഭൂമികൾ ഒന്നിച്ചു ചേർത്ത് കൃഷി ശാസ്ത്രീയവും ആദായകരവുമാക്കുക, സഹകരണാടിസ്ഥനത്തിന്മേലുള്ള കൃഷി വളർത്തുക.



സമരങ്ങളും, കർഷകബഹുജനങ്ങൾക്കിടയിൽ സാമൂഹ്യ അടിത്തറയുണ്ടായിരുന്ന സി.പി.ഐ.-സി.പി.എം. കക്ഷികൾ നേരിട്ട രാഷ്ട്രീയ നിർബന്ധങ്ങളും ഇതിൽ സവിശേഷ പങ്ക് വഹിച്ചുവെന്നത് അനിഷേധ്യമാണ്. ആ കാലഘട്ടത്തിൽ സാമ്രാജ്യത്വവും ഇന്ത്യൻ ഭരണവർഗങ്ങളും പരിഷ്കരണങ്ങൾക്ക് കുറെയൊക്കെ അനുകൂലമായ സമീപനം സ്വീകരിച്ച പശ്ചാത്തലത്തിലാണ് 1959ലെ ഭൂപരിഷ്കരണം സാധ്യമായത് എന്ന കാര്യവും അത്രതന്നെ അനിഷേധ്യമാണ്.

സായുധ കാർഷിക വിപ്ലവത്തിന്റെ അല പിൻവാങ്ങിയതോടെ ഭരണവർഗ്ഗങ്ങളുടെ പരിഷ്കരണാനുകൂലസമീപനവും വാടിത്തുടങ്ങി. ഭൂവുടമസ്ഥതാബന്ധങ്ങളിലെ മാറ്റത്തിലൂടെ ജന്മിത്തത്തെ പരിഷ്കരിക്കുന്ന സമീപനത്തിനു പകരം ഉൽപാദനരീതികളെ നവീകരിക്കുന്നതിന് ഊന്നൽ നൽകി ഫോർഡ് ഫൗണ്ടേഷൻ റിപ്പോർട്ട് സമർപ്പിച്ചു. "കാർഷിക തന്ത്രത്തിന്റെ ആണിക്കല്ലായി സ്ഥാപനമാറ്റത്തെ (അതായത്, ഉടമസ്ഥതാഘടനയിലെ മാറ്റത്തെ) കണക്കാക്കുന്ന മുഴുവൻ സമീപനത്തെയും..." ഈ റിപ്പോർട്ട് വിമർശിക്കുകയും, "ആധുനിക ചേരുവകളിൽ, പ്രത്യേകിച്ചും രാസവളത്തിൽ, കൂടുതൽ മുതൽമുടക്കാൻ ഉൽപന്നത്തിന്റെ ഉയർന്ന വിലയിലൂടെ വ്യക്തിഗത കർഷകർക്ക് പ്രചോദനം നൽകുന്ന സാങ്കേതിക സമീപനം" നിർദ്ദേശിക്കുകയും ചെയ്തു.[18] അധികം താമസിയാതെ ലോകബാങ്കും ഇതിനെ അനുകൂലിച്ചു. 'ഹരിതവിപ്ലവം' എന്ന പേരിൽ 1960കളുടെ രണ്ടാം പകുതി മുതൽ നടപ്പാക്കിയ കാർഷികോൽപാദന പരിഷ്കരണം ഇങ്ങനെയാണ് ജന്മം കൊണ്ടത്. സാമ്രാജ്യത്വ സ്ഥാപനങ്ങളും ബഹുരാഷ്ട്ര കുത്തകകളും ഒരുക്കിയ ആധുനിക വിത്തും രാസവളവും കാർഷികോപകരണങ്ങളും ഇന്ത്യൻ കാർഷിക മേഖലയിലേക്ക് തള്ളിക്കയറിയതോടൊപ്പം ഇതിനാവശ്യമായ വായ്പയും മറ്റുമായി സാമ്രാജ്യത്വ മൂലധനം നേരിട്ടും ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിന്റെ[19] രൂപത്തിലും നാട്ടിൻപുറങ്ങളിൽ ആഴത്തിൽ വേരോടി. ഇതുമൂലം

ഈ ശുപാർശകളിൽ ഒന്നിലും രണ്ടിലും അടങ്ങിയ ഭൂബന്ധങ്ങളിൽ വരുത്തേണ്ട മാറ്റങ്ങളെയാണ് ഈ ബില്ലിൽ കൈകാര്യം ചെയ്തിട്ടുള്ളത്." [18], പേജ് 41.

18. [32], പേജ് 23.

19. സഹകരണമേഖലയ്ക്ക് ധനസഹായം നൽകുന്ന നബാർഡ് ലോകബാങ്കിന്റെ മൂലധന സഹായത്തോടെയാണ് ആരംഭിച്ചത്. 'ഹരിത വിപ്ലവ' കാലഘട്ടത്തിൽ, "സർക്കാരിന്റെ സഹായപദ്ധതികളിലൂടെ ലഭിച്ച പണം ഉപയോഗിച്ചാണ് മൂന്നാം ലോകം (രാസവളം, വിത്ത് എന്നിവയുടെ) ഏതാണ്ട് പകുതിയും വാങ്ങിച്ചതെന്ന് ലോകബാങ്ക് കണക്കുകൂട്ടി." [32], പേജ് 45.

ഒരളവോളം പരിവർത്തനവിധേയരായ പഴയ ഭൂപ്രഭുക്കൾ, ധനികകർഷകർ എന്നിവരിൽ നിന്നും പുതിയ മുതലാളിത്തഭൂപ്രഭുത്വം, അതായത് ഉദ്യോഗസ്ഥമേധാവിത്ത ഭൂപ്രഭുത്വം, ഉയർന്നുവന്നു. കേരളത്തിലെ കാർഷിക പരിഷ്കരണ ചരിത്രത്തിലും മേൽവിവരിച്ച അഖിലേന്ത്യാ പ്രവണതകൾ പ്രതിഫലിച്ചിരുന്നു. കൊളോണിയലിസം വാർത്തെടുത്ത കേരളീയ സമ്പദ്ഘടനയുടെയും ഇവിടെ രൂപംകൊണ്ട രാഷ്ട്രീയബന്ധങ്ങളുടെയും -- ഉദാഹരണത്തിന് തിരുത്തൽവാദ കക്ഷികൾക്കുള്ള ശക്തമായ സാന്നിദ്ധ്യം -- സവിശേഷമുദ്രകൾ അതിൽ കാണും. ഇന്ത്യയുടെ അർദ്ധ-കൊളോണിയൽ, അർദ്ധ-നാടുവാഴിത്ത ഘടനയ്ക്കുള്ളിൽ അവ ഒതുങ്ങിനിന്നുവെന്നതാണ് കൂടുതൽ പ്രസക്തമായ സംഗതി. ഭൂവുടമസ്ഥതാബന്ധങ്ങളിലെ പരിഷ്കരണം ഇന്ത്യൻ ഭരണവർഗ്ഗങ്ങളുടെ അജണ്ടയിലേക്ക് മടക്കിക്കൊണ്ടുവന്നത് 1967ലെ നക്സൽബാരി കലാപവും സായുധ കാർഷിക വിപ്ലവത്തിൽ മുറുകെപ്പിടിച്ച മാവോയിസ്റ്റ് പ്രസ്ഥാനവുമാണ്. കോൺഗ്രസ്സ് പിന്തുണച്ച കേരളത്തിലെ സി.പി.ഐ. മന്ത്രിസഭ മാത്രമല്ല, 1970കളിൽ കർണാടകത്തിലെ കോൺഗ്രസ്സ് സർക്കാരും ഈ ദിശയിലുള്ള പരിഷ്കരണങ്ങൾ നടപ്പാക്കിയെന്ന് ഓർക്കു മ്പോൾ അവയുടെ അഖിലേന്ത്യാ പശ്ചാത്തലം വ്യക്തമാകും.[20] 1977ൽ കേവല ഭൂരിപക്ഷത്തോടെ പശ്ചിമബംഗാളിൽ അധികാരം ഏറ്റെടുത്ത സി.പി.എം. മുന്നണി തുടർച്ചയായി 25വർഷം ഭരിച്ചിട്ടും പാട്ടക്കുടിയാൻ വ്യവസ്ഥകൾ കരാറടിസ്ഥാനത്തിൽ ആക്കുന്നതിനപ്പുറം -- അഥവാ, 1974ൽ ലോകബാങ്ക് നിർദ്ദേശിച്ചതിനപ്പുറം[21] -- ഭൂബന്ധങ്ങളുടെ പരിഷ്കരണത്തിൽ ഒരിഞ്ചുപോലും നീങ്ങിയിട്ടില്ലെന്നുകൂടി അറിയുമ്പോൾ സായുധകാർഷിക വിപ്ലവത്തിന്റെ അടിയന്തിര സാന്നിദ്ധ്യത്തിലുണ്ടായ ഏറ്റിറക്കങ്ങളും ഭരണവർഗ്ഗപരിഷ്കരണ സംരംഭത്തിലെ വൃദ്ധിക്ഷയങ്ങളും തമ്മിലുള്ള നേർബന്ധം സ്പഷ്ടമാണ്.

20. നക്സൽബാരി കലാപത്തിന്റെ മറ്റൊരു അടിയന്തിര പ്രതികരണം കണ്ടത് ഭരണവർഗ്ഗങ്ങളുടെ ആദിവാസിനയത്തിലാണ്. 4-ാം പദ്ധതിയിൽ ഇതിനായി നീക്കിവെച്ച 75കോടി രൂപ, 5-ാം പദ്ധതിയിൽ (1974-75) 1,182കോടിയായി വർദ്ധിച്ചു. അന്യാധീനപ്പെട്ട ആദിവാസിഭൂമി തിരിച്ചുപിടിക്കാനുള്ള നിയമം കേരള അസംബ്ലി ഏകാഭിപ്രായത്തോടെ പാസാക്കിയത് 1975ലാണ്.

21. "വ്യപകമായി നിലനിൽക്കുന്ന ചില പാട്ടവ്യവസ്ഥാരൂപങ്ങൾക്ക് നിയമസാധുത നൽകുന്നതും കുറേക്കൂടി ഫലപ്രദമായ പാട്ടക്കരാറുകൾ പ്രോത്സാഹിപ്പിക്കുന്നതുമായിരിക്കും നല്ലത്. എല്ലാ തരത്തിലുമുള്ള കുടിയാന്മാരെയും രജിസ്റ്റർ ചെയ്യണം." എന്നായിരുന്നു ലോകബാങ്ക് നിർദ്ദേശം; [32], പേജ് 14. ഓപ്പറേഷൻ ബാർഗയിലൂടെ ജ്യോതിബസു സർക്കാർ പശ്ചിമബംഗാളിൽ നടപ്പാക്കിയ പരിഷ്കരണവും ഇതായിരുന്നു.

# 8

# ഭൂമി, ജാതി, ബന്ധനം

ഭൂപരിഷ്ക്കരണത്തിലൂടെ രൂപപ്പെട്ടതും കഴിഞ്ഞ മൂന്നു ദശകങ്ങളിലൂടെ ദൃഢപ്പെട്ടതുമായ ഒട്ടുമൊത്തത്തിലുള്ള കാർഷികബന്ധങ്ങളുടെ വിശകലനമാണ് ഇനി ബാക്കിനിൽക്കുന്നത്. പഴമയുടെ പ്രകടമായ തുടർച്ചകൾ പരിശോധിച്ചുകൊണ്ട് നമുക്ക് ആരംഭിക്കാം. ജാതിശ്രേണിയിലെ സ്ഥാനവും ഭൂവുടമസ്ഥതയും തമ്മിലുള്ള ബന്ധം പരിശോധിക്കാൻ സഹായകമായ സ്ഥിതിവിവരക്കണക്കുകൾ സംസ്ഥാനതലത്തിൽ ലഭ്യമല്ല. വ്യത്യസ്ത പ്രദേശങ്ങളുടെ സൂക്ഷ്മാന്വേഷണ പഠനങ്ങളെ[1] ആശ്രയിച്ചും മുമ്പ് ഉദ്ധരിച്ച ടി. സി. വർഗ്ഗീസിന്റെ പഠനത്തിലെ വിവരങ്ങളുമായി അവ താരതമ്യം ചെയ്തും ഒരേകദേശധാരണ രൂപീകരിക്കാനേ കഴിയൂ. പട്ടിക 9ൽ ഇത് കാണാം.[2] താരതമ്യത്തിന്റെ പരിധികൾ അവഗണിക്കാതെ തന്നെ ഈ പട്ടികയിൽനിന്ന് ചില പൊതുപ്രവണതകൾ മനസ്സിലാക്കാൻ സാധിക്കും. സവർണ്ണരുടെ ഉടമസ്ഥതയിൽ ഇടിവു സംഭവിക്കുകയും പിന്നാക്ക ജാതികളുടേത് വർദ്ധിക്കുകയും ചെയ്തിരിക്കുന്നു. എങ്കിലും, ജനസംഖ്യാനുപാതത്തെ കവച്ചുനിൽക്കുന്ന ഭൂവുടമസ്ഥതയുടെ കാര്യത്തിൽ സവർണ്ണർ തന്നെയാണ് മുമ്പന്തിയിൽ. ദളിതരുടെ ഭൂരഹിതാവസ്ഥ, അല്ലെങ്കിൽ ഭൂദാരിദ്ര്യം, പൊതുവിൽ മാറ്റമില്ലാതെ തുടരുകയും ചെയ്യുന്നു.

വിജയന്റെയും ഐസക്കിന്റെയും പഠനങ്ങളുടെ അടിസ്ഥാനത്തിൽ വിവിധ ജാതികളിലെ ഭൂരഹിതരുടെയും 5ഏക്രയിലധികം ഭൂമിയുള്ളവരുടെയും താരതമ്യമാണ് പട്ടിക 10ൽ നൽകിയിരിക്കുന്നത്[3]. അതിലെ വിവരങ്ങൾ പരിശോധിക്കുംമുമ്പ് പഠനപ്രദേശങ്ങളുടെ സവിശേഷ

1. 'കാസ്റ്റ്, ക്ലാസ്സ് ആന്റ് അഗ്രേറിയൻ റിലേഷൻസ് ഇൻ കേരള', അബ്രഹാം വിജയൻ; 'കല്യാശ്ശേരി എക്സ്പെരിമെന്റ് ഇൻ ലോക്കൽ ലെവൽ പ്ലാനിംഗ് ', തോമസ് ഐസക്കും സംഘവും.

2. പേജ് 218 കാണുക.

3. പേജ് 219 കാണുക.

തകൾ കൂടി പരിചയപ്പെടാം. പാലക്കാട്ടെ നെല്ലുൽപാദന മേഖലയിലെ ഒരു കാർഷിക ഗ്രാമവും അതിലെ 385കുടുംബങ്ങളുമാണ് വിജയൻ പഠിച്ചത്--ശരാശരി ഭൂവിസ്തൃതി 1.43ഏക്ര. തീരദേശത്തെ കാർഷികേതര സ്വഭാവമുള്ള കല്യാശ്ശേരി പഞ്ചായത്തിലെ മുഴുവൻകുടുംബങ്ങളെയുമാണ് ഐസക്ക് പഠനവിഷയമാക്കിയത് -- ശരാശരി ഭൂവിസ്തൃതി 48സെന്റ്. അതുകൊണ്ട്, കാർഷികപ്രശ്നവുമായി ബന്ധപ്പെടുത്തി ജാതിയും ഭൂവുടമസ്ഥതയും വിശകലനം ചെയ്യുമ്പോൾ പ്രാതിനിധ്യ സ്വഭാവമുള്ള വിവരങ്ങൾ വിജയന്റെ പഠനത്തിൽനിന്നാണ് ലഭിക്കുക. പഴയ സവർണ്ണ ഭൂപ്രഭുക്കളിൽ ആരും ഭൂരഹിതരായിട്ടില്ലെന്നു മാത്രമല്ല, അവരിൽ കാൽഭാഗം കുടുംബങ്ങൾക്ക് ഇന്നും ഗണ്യമായ അളവിൽ ഭൂമിയുണ്ട് (ഒരു ബ്രാഹ്മണകുടുംബത്തിന് 10ഏക്രയിലധികമുണ്ടായിരുന്നതായി വിജയൻ ചൂണ്ടിക്കാട്ടുന്നു).[4] മൊത്തം കുടുംബങ്ങളിൽ 9ശതമാനത്തിന് താഴെ മാത്രമാണ് 5ഏക്രയിലധികം ഭൂമി ഉണ്ടായിരുന്നത്. വിജയന്റെ പഠനത്തിൽ ഭൂരഹിതരുടെ കൂട്ടത്തിൽ കാണുന്ന 'മറ്റു സവർണ്ണ ഹിന്ദുക്കൾ' പരമ്പരാഗതമായി നെയ്ത്തുപ ണിയിൽ ഏർപ്പെട്ടിരുന്നവരാണ്. അടുത്തയിടെ മാത്രമാണ് അവർ ഭൂമി വാങ്ങാൻ തുടങ്ങിയത്.[5] ഇവരുടെ ഭൂരഹിതാവസ്ഥ കാർഷികബന്ധങ്ങളിലെ പരിവർത്തനങ്ങളുമായി ബന്ധിപ്പിച്ചു കാണാൻ കഴിയില്ല. സവർണ്ണ ജാതികളൊഴികെ, മറ്റെല്ലാ ജാതികളിലും (മുസ്ലിം ഉൾപ്പെടെ) ഏതാണ്ട് പകുതിയോ അതിലധികമോ ഭൂരഹിതരായി തുടരുന്നു. ഭൂപരിഷ്ക്കരണം വഴി ഏറ്റവുമധികം ഭൂമി ലഭിച്ച ഈഴവരിൽ പകുതിയിലധികവും ഭൂരഹിതരാണ്. ഈ ഗ്രാമത്തിലെ ഏറ്റവും വലിയ ഭൂപ്രഭുക്കളിൽ ഒരാൾ ഈഴവനായിരുന്നെങ്കിലും, ഈഴവരിൽ 23ശതമാനത്തിനു മാത്രമേ 3ഏക്ര യിലധികം ഭൂമിയുണ്ടായിരുന്നുള്ളു. 5ഏക്രയിലധികമുള്ളവർ വെറും പത്തു ശതമാനവും. മാത്രമല്ല, മറ്റെല്ലാ ജാതികളിലും ഗണ്യമായ ഒരു പങ്കിന് ഭൂമി ലഭിച്ചപ്പോൾ ദളിതരുടെ ഭൂരഹിതാവസ്ഥ ഒട്ടുമിക്കവാറും പഴയതുപോലെ തുടർന്നു. വിജയന്റെ പഠനകാലത്ത് ഇവരിൽ 4കുടുംബ ങ്ങൾക്കുമാത്രമാണ് 1മുതൽ 5ഏക്രവരെ ഭൂമിയുണ്ടായിരുന്നത്.[6]

ജാതിയും, ഭൂവുടമസ്ഥത അല്ലെങ്കിൽ ഭൂരഹിതാവസ്ഥ എന്നിവ തമ്മിലും തുടർന്നും നിലനിൽക്കുന്ന ബന്ധം ഐസക്കിന്റെ പഠനവും വെളിപ്പെടുത്തുന്നുണ്ട്. മുഖ്യമായും കാർഷികേതര സ്വഭാവമുള്ള കല്യാ

4. [80], പേജ് 87, 89.
5. അതേ കൃതി, പേജ് 86.
6. അതേ കൃതി, പേജ് 88.



ശ്ശേരിയിൽ, ഇന്ന് ബ്രാഹ്മണരൊഴികെ എല്ലാ ജാതികളിൽനിന്നു മുള്ളവർ ഭൂരഹിതരുടെ അണിയിൽ ചേർന്നിട്ടുണ്ടെങ്കിലും, ദളിതരും ആദിവാസികളുമാണ് ഇതിൽ ഏറ്റവുമധികമുള്ളത്. അതേപോലെ, 5 ഏക്രയിലധികമുള്ളവരുടെ നിരയിലേക്ക് പിന്നോക്ക ജാതികളിൽ ചിലരും ഒരു ദളിതനും പ്രവേശിച്ചിട്ടുണ്ടെങ്കിലും, പരമ്പരാഗത ജന്മികളിൽ ഉൾപ്പെട്ട നായന്മാർക്കാണ് (നമ്പ്യാർ) ആനുപാതിക പ്രാമുഖ്യം (മൊത്തം കുടുംബങ്ങളിൽ വെറും 0.30ശതമാനത്തിനുമാത്രം 5ഏക്രയിലധികം ഭൂമിയുള്ളപ്പോൾ നായന്മാരിൽ 1.10ശതമാനത്തിന് ഇത്രയും ഭൂമിയുണ്ടായിരുന്നു). ഇന്ന് ഭൂമിയിൽ 60ശതമാനവും പിന്നോക്ക ജാതികളുടെ ഉടമസ്ഥതയിലാണ്. പക്ഷേ, ഇവരിൽ 88ശതമാനത്തിനും 1ഏക്രയ്ക്ക് താഴെ മാത്രമേ ഭൂമിയുള്ളു. 20ശതമാനത്തിന് 10സെന്റിന് താഴെയും. മൊത്തം സവർണ്ണരിൽ 83ശതമാനവും 1ഏക്രയ്ക്ക് താഴെ ഭൂമിയുള്ളവരാണെങ്കിലും 10 സെന്റിന് താഴെയുള്ളവർ 13ശതമാനമേ വരു. ദളിതരെയും ആദിവാസികളെയും സംബന്ധിച്ചിടത്തോളം അവരിൽ ഏതാണ്ട് എല്ലാവരും 1ഏക്രയ്ക്ക് താഴെ ഭൂമിയുള്ളവരാണ്. ഒരു കുടുംബത്തിന് 5ഏക്രയിലധികവും മറ്റൊരു കുടുംബത്തിന് 2ഏക്രയോളവുമുണ്ട്. ഈ രണ്ടു പഠനങ്ങളിലും കാണാവുന്ന ഒരുകാര്യം മുസ്ലീം കുടുംബങ്ങളുടെ ഗണ്യമായ ഭൂരഹിതാവസ്ഥയോ ഭൂദാരിദ്ര്യമോ ആണ്[7]. ഐസക്കിന്റെ പഠനത്തിൽ സവർണ്ണ ക്രിസ്ത്യാനികളിൽ ഏതാണ്ട് പകുതിയും ഭൂരഹിതരാണ്. ഒരുപക്ഷേ, കുടിയേറിയ ഉദ്യോഗസ്ഥരോ തൊഴിലാളികളോ ആകാം ഇവർ. കേരളത്തിൽ ഈ വിഭാഗം പൊതുവെ ഭൂരഹിതരല്ല.

ഈ വിവരങ്ങൾ കണക്കിലെടുത്ത് പട്ടിക 9ന്റെ അടിസ്ഥാനത്തിൽ എത്തിച്ചേർന്ന പൊതുനിഗമനങ്ങൾ കുറെക്കൂടി സൂക്ഷ്മമാക്കാൻ കഴിയും. പിന്നാക്കജാതികൾക്ക് ഭൂമി ലഭിച്ചുവെങ്കിലും അതിലെ തീർത്തും ചെറിയൊരു വിഭാഗത്തിനു മാത്രമാണ് ഗണ്യമായ നേട്ടമുണ്ടായത്. ഭൂപ്രഭുവർഗത്തിലേക്ക് അപൂർവ്വം ചിലർ പ്രവേശിച്ചു. ഇതേസമയം, ഈ ജാതികളിലെ ഭൂരിപക്ഷവും ഭൂരഹിതരോ ഭൂദാരിദ്ര്യമുള്ളവരോ ആയി തുടരുന്നു. സവർണ്ണ ജാതികളുടെ ഭൂക്കുത്തക ഇല്ലാതായെങ്കിലും, അതിലെ ഭൂപ്രഭുക്കൾക്ക് ഇന്നും ഗണ്യമായതോതിൽ ഭൂമിയുണ്ട്. കൂടുതൽ ഭൂമിയുള്ളവരിൽ കൂടുതലും സവർണ്ണർ തന്നെയാണ്. എന്നാൽ, സവർണ്ണജാതികളിൽ നല്ലൊരു പങ്കിന്റെയും ഭൂമി കുറയുകയോ

7. കേരളത്തിൽ ദളിതരും ആദിവാസികളും കഴിഞ്ഞാൽ ദാരിദ്ര്യം കൂടുതലും കാണുന്നത് മുസ്ലീങ്ങൾക്കിടയിലാണെന്ന് കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ 'ആരോഗ്യ സർവ്വേ' യിൽ നിന്ന് മനസ്സിലാക്കാം. [36], പേജ് 70, 72.

നഷ്ടപ്പെടുകയോ ചെയ്തു. വ്യവസായ തൊഴിലാളികളുടെയും കാർഷികപ്പണിക്കാരുടെയും അണികളിൽ ഇവർ എത്തിച്ചേർന്നിരിക്കുന്നു. കാർഷികേതര മേഖലയുടെ വികാസം കൂടുതലും കാണുന്ന തീരദേശത്തും ഇടനാട്ടിലുമാണ് ഇത് ഏറെയും സംഭവിച്ചത്. ഈ പരിവർത്തനത്തിനിടയിലും, ഒരു ജാതിവിഭാഗമെന്ന നിലയ്ക്ക് ഭൂവുടമകളുടെ അനുപാതം ഏറ്റവുമധികം നിലനിൽക്കുന്നത് സവർണ്ണർക്കിടയിലാണ്. മേൽവിവരിച്ച എല്ലാ മാറ്റിമറിച്ചിലുകൾക്കുമിടയിൽ പരമ്പരാഗത ഭൂരഹിതരായിരുന്ന ദളിതർ അതേ നിലയിൽ തുടരുകയും ചെയ്യുന്നു. അഥവാ, ജാതി-ജന്മിത്ത ഭൂവുടമസ്ഥതാഘടനയുടെ അടിസ്ഥാന അംശങ്ങൾ, പ്രത്യേകിച്ചും കീഴ്തലത്തിൽ, സജീവമായി നിലനിന്നുപോരുകയാണ്.

സമൂഹത്തിന്റെ കീഴ്തട്ടിലുള്ള ദളിത്, ആദിവാസി വിഭാഗങ്ങൾക്ക് കാര്യമായി ഭൂമി ലഭിച്ചില്ലെന്നു മാത്രമല്ല, ഇവരുടെ കൂട്ടത്തിൽ കൂടുതൽ ഭൂമിയുണ്ടായിരുന്നവരുടെ ഭൂസ്വത്ത് അനുക്രമം കുറഞ്ഞുകൊണ്ടിരിക്കുകയുമാണ്.[8] പരമ്പരാഗതമായി കാർഷിക അദ്ധ്വാനത്തിൽ മുഖ്യപങ്ക് നിർവ്വഹിച്ചിരുന്ന ദളിതരിൽതന്നെയാണ് ഇത് മുഴച്ചുനിൽക്കുന്നത്. 5സെന്റിന് താഴെയുള്ള കുടുംബങ്ങൾ വർദ്ധിച്ചപ്പോൾ, മറ്റെല്ലാ വിഭാഗങ്ങളും, എണ്ണത്തിലും (5സെന്റു മുതൽ 1.25ഏക്രവരെയുള്ളവരൊഴികെ) ഭൂവിസ്തൃതിയിലും, കുറഞ്ഞുവരുന്നതായി പട്ടിക 11 വ്യക്തമാക്കുന്നു. 5സെന്റിന് താഴെയുള്ള കുടുംബങ്ങളുടെ എണ്ണത്തിൽ ഉണ്ടായ വർദ്ധനവിനെ അപേക്ഷിച്ച് ഇവരുടെ ഭൂവിസ്തൃതിയിലുണ്ടായ വർദ്ധനവ് നാമമാത്രമാണ്. 1980-81ൽ 2.5ഏക്രയിലധികം ഭൂമിയുണ്ടായിരുന്ന ദളിത് കുടുംബങ്ങൾ 1.5ശതമാനമായിരുന്നത് വീണ്ടും കുറഞ്ഞ് 1985-86ൽ ഒരുശതമാനത്തിൽ താഴെയായി. ശരാശരി ഭൂവിസ്തൃതി 30 സെന്റിൽനിന്നും 25സെന്റ്ആയി കുറയുകയും ചെയ്തു.[9] ഈ കാലയളവിൽ ദളിതരുടെ മൊത്തം ഭൂവിസ്തൃതി 12,628ഏക്ര വർദ്ധിച്ചിട്ടും ശരാശരി ഭൂവിസ്തൃതി കുറഞ്ഞത് ഇടങ്ങളുടെ എണ്ണം ക്രമാതീതമായി പെരുകിയതുകൊണ്ടാണ്. ഇതേ കാലഘട്ടത്തിൽ മുഴുവൻ കേരളത്തിൽ ഇടങ്ങളുടെ എണ്ണം 16.89ശതമാനം വർദ്ധിച്ചപ്പോൾ, ദളിതർക്കിടയിൽ ഇത് 36.16 ശതമാനമായിരുന്നു[10] (1 ഏക്രയിൽ താഴെയുള്ളവയിൽ ഇതിൽ അൽപം കൂടുതലും). ജനസംഖ്യാ വർദ്ധനനിരക്കിലെ വ്യത്യാസമല്ല ഇതിന് കാരണമായത്. 1981-91ലെ ദളിതരുടെ ജനസംഖ്യാവർദ്ധനനിരക്ക് കേരളത്തിലെ പൊതുനിരക്കിന് താഴെയായിരുന്നു. സാമ്പത്തികനില മെച്ചപ്പെടുത്താൻ കഴിഞ്ഞ ഉദ്യോഗസ്ഥരെ കൂടാതെ, ഭൂരഹിത, ദരിദ്ര കർഷകരായ ദളിതരും കുറച്ചൊക്കെ ഭൂമി വാങ്ങുകയോ മിച്ചഭൂമിയിലൊരു പങ്ക് സ്വന്തമാക്കുകയോ ചെയ്യുമ്പോൾ തന്നെ, മറുവശത്ത് വിവിധ ആവശ്യങ്ങൾക്കുവേണ്ടി നാമമാത്ര ഭൂസ്വത്തിൽ ഒരു ഭാഗം വിൽക്കാൻ നിർബ്ബന്ധിതരാകുന്നതും ജനസംഖ്യാവർദ്ധനവിനൊത്ത് ഭൂസ്വത്ത് വർദ്ധിക്കാത്തതും ഭാഗംവയ്പുമാണ് ഈ വ്യത്യാസത്തിന് ആധാരം. ഇതൊരു ദീർഘകാല പ്രവണതയാണെന്ന് അസന്നിഗ്ദ്ധമായി സ്ഥാപിക്കാൻ 5വർഷത്തെ സ്ഥിതിവിവരകണക്കുകൾ മതിയാവില്ലെങ്കിലും, സാമാന്യനിരീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ അങ്ങിനെ കരുതുന്നതിൽ തെറ്റില്ല. പത്തോ പതിനഞ്ചോ വർഷങ്ങൾക്കുമുമ്പ് ഒരു വീട് മാത്രം നിലനിന്നിരുന്ന ദളിതരുടെ ചെറിയ ഇടങ്ങളിൽ ഇന്ന് അഞ്ചും ആറും വീടുകൾ തിങ്ങിനിൽക്കുന്ന കാഴ്ച കേരളത്തിലെങ്ങും കാണാവുന്നതാണല്ലോ.

പട്ടിക 11 പരിശോധിക്കുമ്പോൾ ഭൂസ്വത്തിന്റെ കാര്യത്തിൽ ആദിവാസികളുടെ അവസ്ഥ ദളിതരുടേതിനെ അപേക്ഷിച്ച് ഏറെ മെച്ചമാണെന്ന് ഒറ്റനോട്ടത്തിൽ തോന്നിയേക്കാം. 1985-86ലും അവരിൽ ഏതാണ്ട് കാൽഭാഗം കുടുംബങ്ങളുടെയും ഭൂസ്വത്തിന് 2.5ഏക്രയിലധികം വിസ്തീർണ്ണമുണ്ടായിരുന്നു. മാത്രമല്ല, ദളിതരുടെ കാര്യത്തിൽ 5സെന്റിലധികമുള്ള എല്ലാ ഇടങ്ങളും കുറഞ്ഞുവന്നപ്പോൾ, ആദിവാസികൾക്കിടയിൽ 2.5മുതൽ 7.5ഏക്രവരെയുള്ള ഇടങ്ങൾ വർദ്ധിച്ചു. ഈ വിഭാഗങ്ങളുടെ ഭൂമിയും വർദ്ധിച്ചിട്ടുണ്ട്. പക്ഷേ, ഈ കണക്കുകൾ കുറേക്കൂടി സൂക്ഷ്മമായി പരിശോധിച്ചാൽ പൊതുപ്രവണത ദളിതരുടേതിൽ നിന്ന് അധികമൊന്നും വ്യത്യസ്തമല്ലെന്ന് മനസ്സിലാകും. 2.5മുതൽ 7.5ഏക്രവരെയുള്ള ഇടങ്ങളുടെ എണ്ണവും വിസ്തൃതിയും വർദ്ധിച്ചപ്പോൾതന്നെ ശരാശരി ഭൂവിസ്തൃതി കുറയുകയായിരുന്നു.[11] 7.5 ഏക്രയിലധികമുള്ള ഇടങ്ങളെ സംബന്ധിച്ചിടത്തോളം എണ്ണത്തിൽ നേരിയ കുറവേ ഉണ്ടായിട്ടുള്ളുവെങ്കിലും ശരാശരി ഭൂവിസ്തൃതി ഏതാണ്ട് 5 ഏക്രയാണ് കുറഞ്ഞത്! അഥവാ, മുമ്പേതന്നെ കുറച്ചൊക്കെ ഭൂസ്വത്തുണ്ടായിരുന്ന ആദിവാസി വിഭാഗങ്ങൾക്കും അത് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ഇതിൽ ഭൂപരിഷ്ക്കരണവും പങ്ക് വഹിച്ചിട്ടുണ്ട്. പാട്ടത്തിന് എന്നപേരിൽ ആദിവാസി ഭൂമി കൈയ്യടക്കിയവർ 'കുടിയാൻ അവകാശം' നടപ്പാക്കി അത് സ്വന്തമാക്കി. ദളിതരുടെ കാര്യത്തിൽ കണ്ടതുപോലെ,

8. പേജ് 220 ൽ പട്ടിക 11 കാണുക.
9. പേജ് 221 കാണുക.
10. പേജ് 221 കാണുക.
11. പേജ് 221 കാണുക.

ആദിവാസികൾക്ക് ഒരുവശത്ത് പുതുതായി ഭൂമി ലഭിച്ചുകൊണ്ടിരിക്കുമ്പോൾ (മിക്കവാറും മിച്ചഭൂമി) മറുവശത്ത് ഉള്ളഭൂമി നഷ്ടപ്പെടുകയും ചെയ്യുന്നു. വാസ്തവത്തിൽ, ആദിവാസികളുടെ ഭൂസ്വത്തിന് പലപ്പോഴും വ്യക്തമായ രേഖകൾ ഇല്ലാതിരുന്നതുകൊണ്ട്, കൊളോണിയൽ കാലഘട്ടത്തിൽ ആരംഭിക്കുകയും 'സ്വതന്ത്ര' ഇന്ത്യയിൽ നിർബാധം തുടരുകയും ചെയ്യുന്ന 'ആദിവാസി ഭൂമി തട്ടിയെടുക്കൽ' പ്രസ്ഥാനത്തിന്റെ ഫലമായി ഉണ്ടായ ഭൂനഷ്ടം കൃത്യമായി കണക്കാക്കാൻ ഒരു മാർഗവുമില്ല. അന്യാധീനപ്പെട്ട ആദിവാസിഭൂമി വീണ്ടെടുക്കാനുള്ള 1975ലെ വെള്ളംചേർത്ത നിയമംപോലും നടപ്പാക്കിയില്ലെന്നു മാത്രമല്ല, മുമ്പ് സർക്കാർതന്നെ കുടിയിരുത്തിയ ഭൂമിയിൽനിന്ന് ആദിവാസികളെ നിർബ്ബന്ധമായി പുറന്തള്ളുന്ന നയമാണ് യൂ.ഡി.എഫ്-എൽ.ഡി.എഫ് സർക്കാരുകൾ തുടർന്നുവന്നത് (ഇടുക്കിയിൽ എഞ്ചിനീറിംഗ് കോളേജ് പണിയാനും, വിനോദസഞ്ചാരകേന്ദ്രം സ്ഥാപിക്കാനും ആദിവാസികളെ ബലം പ്രയോഗിച്ചും പട്ടിണിക്കിട്ടും പുറന്തള്ളിയതും, അതിനെ ചെറുത്തവരെ ആക്രമിച്ചതും 1996ലെ നായനാർ മന്ത്രിസഭയുടെ കാലത്താണ്) .

അന്യാധീനപ്പെട്ട ആദിവാസിഭൂമിയെ സംബന്ധിച്ചിടത്തോളം സർക്കാർ കണക്കനുസരിച്ച് 8,087അപേക്ഷകളിൽ 4,738എണ്ണത്തിൽ 'തീർപ്പ്' കൽപിച്ചിട്ടുണ്ട് -- ആകെ 7,650ഏക്ര. ഇതിൽ 1,400ഏക്രയും 5 ഏക്രയിലധികമുള്ളവരുടെ കൈവശമാണ്. ചില ആദിവാസി സംഘടനകളും മാവോയിസ്റ്റുകളും പുരോഗമനവാദികളും ആവശ്യപ്പെടുന്നതുപോലെ ആദിവാസികൾക്ക് അവരുടെ ഭൂമി വീണ്ടെടുത്തു കൊടുക്കുകയും, ഇന്ന് ഈ ഭൂമി കൈവശം വച്ചിരിക്കുന്നവരിൽ അത് എത്തിയത് പല കൈമറിഞ്ഞാണ് എന്ന് പരിഗണിച്ച്, ദരിദ്ര, ഇടത്തരം കുടിയേറ്റക്കാർക്ക് പകരം ഭൂമി നൽകുകയും ചെയ്താൽ ആകെ വേണ്ടിവരുന്നത് 4,800ഏക്രയാണ്. ഭൂ വിസ്തീർണ്ണം പരിഗണിക്കാതെ ആദിവാസി ഭൂമി കൈയ്യടക്കിയിരിക്കുന്നവർക്കെല്ലാം പകരം ഭൂമി നൽകിയാൽപോലും ആകെ വേണ്ടിവരുന്നത് (8,087അപേക്ഷകളിൽ) 15,000ഏക്രയിൽ താഴെയായിരിക്കും. ഏക്രയ്ക്ക് 1.50രൂപ നിസ്സാര പാട്ടത്തിന് ദല്ലാൾ മുതലാളിമാർക്കും ഭൂപ്രഭുക്കൾക്കും വിട്ടുകൊടുത്തിരിക്കുന്ന സർക്കാർ ഭൂമിയിൽ വെറും 9ശതമാനമാണിത്. ഇത്തരത്തിലുള്ള സാധ്യതകൾ നിലനിൽക്കുമ്പോഴും, ആദിവാസികളുടെ നിയമാനുസൃത അവകാശം നിഷേധിക്കുന്ന നിയമനിർമ്മാണത്തിലേക്കാണ് യു.ഡി.എഫ്.-എൽ.ഡി.എഫ്. സർക്കാരുകൾ തിരിഞ്ഞത്. കോടതിയിൽ നിയമത്തർക്കം നിലനിൽക്കേ, 'ആദിവാസി പുനരധിവാസ മിഷൻ'എന്ന് പേരിട്ട് അത് നടപ്പാക്കി തുടങ്ങിയിരിക്കുന്നു. ഭൂരഹിതരായ ആദിവാസികൾക്ക് 5ഏക്ര വരെ നൽകുമെന്ന്



വാഗ്ദാനംചെയ്ത ഈ 'മിഷൻ' കൃഷിയോഗ്യമല്ലാത്ത ഭൂമി നൽകി ആദിവാസികളെ വഞ്ചിക്കുകയും പുനരധിവാസത്തിന്റെ പേരിൽ പരമ്പരാഗത ആവാസകേന്ദ്രങ്ങളിൽനിന്ന് അവരെ നീക്കുകയും അവരുടെ വംശഹത്യ ത്വരിതപ്പെടുത്തുകയുമാണ്.

പരമ്പരാഗത ജാതി-ജന്മിത്തബന്ധങ്ങളിൽ ഭൂപരിഷ്ക്കരണം വരുത്തിയ മാറ്റത്തോടനുബന്ധിച്ച് ദളിത്, ആദിവാസി ഭൂസ്വത്തിന്റെ പ്രശ്നം പരിശോധിക്കുമ്പോൾ കൊളോണിയൽ ഘട്ടത്തിനു മുമ്പുതന്നെ ഇരുകൂട്ടരുടെയും അവസ്ഥയിലുണ്ടായിരുന്ന പ്രകടമായ വ്യത്യാസം അവഗണിക്കാൻ പാടില്ല. ദളിതർ അടിയാളരായിരുന്നു; പിന്നീട് ബന്ധിതരായ കുടികിടപ്പുകാരും. നേരെമറിച്ച്, ആദിവസിഗോത്രങ്ങളിൽ അധികവും ഒരുകാലത്തും അടിയാളരായിരുന്നില്ല. അതാതിടത്തെ സവർണ്ണ രാജാക്കന്മാർക്കും മാടമ്പികൾക്കും കീഴ്പ്പെട്ടിരുന്നപ്പോൾപോലും പല ഗോത്രങ്ങൾക്കും സ്വന്തം ഭൂമിയുണ്ടായിരുന്നു. അവർ സ്ഥിരം കൃഷിയിലേർപ്പെട്ടിരുന്നു. 2.5ഏക്രയിലധികമുള്ള ദളിതർ നാമമാത്രരായിരിക്കുമ്പോൾ, ആദിവാസികളിൽ ഏതാണ്ട് കാൽഭാഗവും ഇത്തരക്കാരായാതിന്റെ മുഖ്യകാരണമിതാണ്. അതുകൊണ്ട്, ഭൂപരിഷ്ക്കരണത്തിന്റെ ഫലപ്രാപ്തി വിലയിരുത്തുന്നതിന് ദളിതരുടെ ഭൂസ്വത്ത് ഒരു അളവുകോലാക്കുന്നതുപോലെ ഒട്ടുമൊത്തത്തിലുള്ള ആദിവാസി ഭൂസ്വത്ത് ഇതിനായി സ്വീകരിക്കാനാവില്ല. പരമ്പരാഗത അടിയാളരായിരുന്ന ആദിവാസികളിൽ ഏതാണ്ട് കാൽഭാഗം വരുന്ന, പണിയരുടെയും, സമാനാവസ്ഥയിലായിരുന്ന മറ്റു ഗോത്രങ്ങളുടെയും, ഭൂസ്വത്തിന്റെ വിവരങ്ങൾ ഇതിന് തീർച്ചയായും ഉപകരിക്കും. പക്ഷേ, ഇതേക്കുറിച്ച് കൃത്യമായ വിവരങ്ങൾ കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. ആദിവാസിജനസംഖ്യയിൽ 30 ശതമാനം പഴയ അടിയാളഗോത്രങ്ങളിൽ ഉൾപ്പെടുന്നു എന്ന് കണക്കാക്കിയാൽ, സംസ്ഥാന ജനസംഖ്യയിൽ ഇവർ 0.33ശതമാനം വരും. സംസ്ഥാനത്തെ ഭൂരഹിത കാർഷിക തൊഴിലാളി കുടുംബങ്ങളിൽ 2.36ശതമാനം ആദിവാസി കുടുംബങ്ങളാണെന്ന വസ്തുതയുമായി ഇത് കൂട്ടിവായിച്ചാൽ പഴയ അടിയാളഗോത്രങ്ങളുടെ ഭൂരഹിതാവസ്ഥ ദളിതരിലും മോശമാണെന്നു മനസ്സിലാക്കാം (പേജ് 190ലെ അനുബന്ധം I കാണുക). പ്രത്യക്ഷനിരീക്ഷണത്തിൽനിന്ന് തന്നെ ഒരുകാര്യം തറപ്പിച്ചു പറയാൻ കഴിയും -- ഇവരിൽ പലരും ഇന്നും അക്ഷരാർത്ഥത്തിൽ ഭൂരഹിതരായി, തെരുവോരങ്ങളിലും, ചിലപ്പോൾ പുതിയ കുടികിടപ്പുകളിലും ജീവിതം കഴിച്ചുകൂട്ടുന്നു. ലഭ്യമായ സ്ഥിതിവിവരക്കണക്കുകളുടെ അടിസ്ഥാനത്തിൽ, കേരളത്തിലെ ജനസംഖ്യയിൽ ദളിതരുടെയും ആദിവാസികളുടെയും പങ്കുമായി താരതമ്യം ചെയ്ത് അവരുടെ ഭൂസ്വത്ത് പരിശോധി

ച്ചാലും പരമ്പരാഗത ഭൂബന്ധങ്ങളുടെ പിടി തുടരുന്നതായി കാണാൻ കഴിയും. പട്ടിക 15ൽ നിന്ന്, ആദിവാസികളെപ്പോലെ ദളിതരുടെയും ഇടങ്ങൾ ഇന്ന് ഏറെക്കുറെ ജനസംഖ്യാനുപാതികമാണ് എന്നു മനസ്സിലാക്കാം.[12] പക്ഷേ, ഭൂമിയുടെ കാര്യത്തിൽ ദളിതരുടെ പങ്ക് അവരുടെ ജനസംഖ്യാനുപാതത്തെ അപേക്ഷിച്ച് എത്രയോ താഴെയായി തുടരുന്നു. പരമ്പരാഗതമായി അടിയാളരായിരുന്ന ആദിവാസിഗോത്രങ്ങളുടെ അവസ്ഥയും ഇതിൽനിന്ന് ഒട്ടും വ്യത്യസ്തമായിരിക്കില്ല. നേരത്തേ കണ്ടതുപോലെ പരമ്പരാഗത ഭൂവുടമകളായ ആദിവാസികളുടെ ഭൂമി നഷ്ടപ്പെട്ട് ഭൂരഹിതരുടെ അണികൾ പെരുകുകയും ചെയ്യുന്നു. ജനസംഖ്യാസെൻസസ്സ് കണക്കുകളനുസരിച്ച് (പണിയെടുക്കുന്ന ആദിവാസികളിൽ) 1961ൽ 25.6ശതമാനമുണ്ടായിരുന്ന കർഷകർ 1991 ആയപ്പോഴേക്കും 16.7ശതമാനമായി കുറഞ്ഞു. ഇതേ കാലയളവിൽ കർഷക തൊഴിലാളികൾ 41.5ശതമാനത്തിൽനിന്ന് 55.5ശതമാനമായി വർദ്ധിക്കുകയും ചെയ്തു.[13]

സമൂഹത്തിന്റെ പിന്നാമ്പുറങ്ങളിലെ ദളിത്, ആദിവാസി വിഭാഗങ്ങളോടൊപ്പം, 'കുടുംബത്തിലെ ദളിത'രായി കഴിയുന്ന സ്ത്രീകളുടെ അവസ്ഥയും പരിശോധിച്ചേ പറ്റൂ. നിർഭാഗ്യവശാൽ അതിനുപകരിക്കുന്ന സ്ഥിതിവിവരക്കണക്കുകൾ ഒട്ടുംതന്നെ ലഭ്യമല്ല. സ്ത്രീകളുടെ ഭൂവുടമസ്ഥതയെ കുറിച്ച് കാർഷിക സെൻസ്സസുകളോ മറ്റ് സർവ്വേകളോ അന്വേഷിക്കാറില്ല. 'വിപ്ലവ'കരമെന്ന് കൊട്ടിഘോഷിച്ച് 1957 മുതൽക്കിങ്ങോട്ട് അരങ്ങേറിയ ഭൂപരിഷ്ക്കരണസംരംഭങ്ങൾ 'ഗൃഹനാഥ'രിലേക്കാണ് ഭൂവുടമസ്ഥതയും കുടികിടപ്പവകാശവും കൈമാറിയത് -- കാർഷിക അദ്ധ്വാനത്തിൽ പകുതിയിലധികം നിർവ്വഹിക്കുന്നത് സ്ത്രീകളാണെങ്കിലും. ഭൂപരിഷ്ക്കരണം വഴി ലഭിച്ച ഭൂസ്വത്തിൽ ഗൃഹനാഥനോടൊപ്പം ഗൃഹനാഥയ്ക്കും തുല്യാവകാശം നടപ്പാക്കിയ സോഷ്യലിസ്റ്റ് മാതൃകകൾ 1950കളിൽ തന്നെ ഉണ്ടായിരുന്നെങ്കിലും, കേരളത്തിലെ മാതൃദായക്രമപാരമ്പര്യത്തിന്റെ സാധ്യത ഉണ്ടായിട്ടുകൂടി, സ്വത്തിന്റെ കാര്യത്തിൽ കൊളോണിയൽ ഘട്ടം മുതൽ പുതിയരൂപം പ്രാപിച്ച പുരുഷാധിപത്യ 'നാട്ടുനടപ്പ്' പിൻപറ്റാനാണ് ഭരണാധികാരികൾ തെരഞ്ഞെടുത്തത്. ഇന്ന് 'ജനകീയാസൂത്രണ'പദ്ധതിയുടെ ഭാഗമായി ലോകബാങ്കിൽനിന്ന് കടമെടുത്ത് 'സ്ത്രീകളെ അധികാരപ്പെടുത്ത'ലിനെക്കുറിച്ച് വാചാലരാകുമ്പോഴും, ഭൂസ്വത്തിൽ സ്ത്രീകളുടെ അവകാശം സ്ഥാപിക്കുന്നതി

12. പേജ് 222 കാണുക.

13. [8], പേജ് 8.



നെക്കുറിച്ച് ഇവർ മിണ്ടുന്നതേയില്ല. ഉദാഹരണത്തിന്, പഴയ പുരയിടകൃഷി ശാസ്ത്രീയമായി പുനരധിവസിപ്പിക്കാൻ "സ്ത്രീകളെ കൃഷിക്കാരാക്കുക". എന്നതാവണം മുദ്രാവാക്യം എന്ന് തോമസ് ഐസക്ക് നിർദ്ദേശിക്കുന്നു. ഉൽപന്നങ്ങൾ വിൽക്കുന്നതുകൊണ്ട് ഇത് സ്ത്രീകളുടെ കാണാപ്പണിയാവില്ലെന്നും വീട്ടുവേലയ്ക്കു പുറമെ അവരുടെ ഭാരം വർദ്ധിപ്പിക്കില്ലെന്നുമാണ് ഐസക്കിന്റെ അഭിപ്രായം! മാത്രമല്ല, "വരുമാനത്തിനുമേൽ പണിയെടുക്കുന്ന സ്ത്രീയുടെ നിയന്ത്രണം ഉറപ്പുവരുത്തുന്ന സംവിധാനങ്ങൾ ഏർപ്പെടുത്താനാകും." എന്ന് ഉറപ്പിച്ചു പറയുന്നുമുണ്ട്.[14] ഉദ്യോഗസ്ഥകളായ സ്ത്രീകൾക്കു പോലും സ്വന്തം ശമ്പളത്തിനുമേൽ ഒരധികാരവുമില്ലാത്ത കേരളത്തിലാണ് ഇങ്ങനെയുള്ള "പുത്തൻ സംവിധാനങ്ങൾ"! "നാലാമത്തെ സുപ്രധാന വികസന വെല്ലുവിളി" യായി സ്ത്രീകളുടെ അദൃശ്യതയെ അവതരിപ്പിക്കുന്ന ഐസക്കിന്റെ വിശകലനത്തിൽ തൊഴിൽശക്തിയിൽ സ്ത്രീകൾക്കുള്ള കുറഞ്ഞ പങ്കും, കൂലിയുടെ കാര്യത്തിലുള്ള വിവേചനവും വിശദമായി പ്രതിപാദിക്കുമ്പോഴും, ഭർത്താവിന്റെ മരണം മുതൽ ആൺകുട്ടികൾ പ്രായപൂർത്തിയാകുന്നതുവരെ മാത്രം (അതല്ലെങ്കിൽ പെൺമക്കളുടെ ഭർത്താക്കന്മാർ രംഗപ്രവേശം ചെയ്യുന്നതുവരെ) ഭൂസ്വത്ത് നിയന്ത്രിക്കുന്ന കേരളത്തിലെ സ്ത്രീകളുടെ പൊതു അവസ്ഥ, അഥവാ സ്ത്രീകളുടെ ഭൂരഹിതാവസ്ഥ, പരാമർശിക്കുന്നതുപോലുമില്ല. സ്ത്രീകളുടെ കാണാപ്പണി ഏകപക്ഷീയമായി ഉയർത്തിക്കാട്ടുകയും അതിനുപിന്നിലുള്ള ഉൽപാദനബന്ധങ്ങളെ മറച്ചുവയ്ക്കുകയും ചെയ്യുന്ന 'സ്ത്രീകളെ അധികാരപ്പെടുത്തൽ' സമീപനത്തിന്റെ സ്വാഭാവിക ഫലമാണിത്.

ഭൂപരിഷ്ക്കരണത്തിനുശേഷം നെൽകൃഷി ചുരുങ്ങിവന്നപ്പോൾ തന്നെ ഈ രംഗത്ത് സ്ത്രീകളുടെ അദ്ധ്വാനം വർദ്ധിച്ചുവരുന്നതും, കൃഷി മുടങ്ങുകയോ നാണ്യവിളകൾ ഭക്ഷ്യവിളകളെ പുറന്തള്ളുകയോ ചെയ്യുമ്പോൾ പുരുഷന്മാരെ അപേക്ഷിച്ച് സ്ത്രീകളുടെ തൊഴിലവസരങ്ങൾ ഒന്നുകൂടി ചുരുങ്ങുന്നതും, കൂലിയുടെ കാര്യത്തിൽ ഇന്നും തുടരുന്ന കടുത്ത വിവേചനവും നമുക്ക് സാമാന്യമായി നിരീക്ഷിക്കാം. കൂടാതെ, ഗൃഹഭരണം സ്ത്രീകളുടെ ചുമതലയിലുള്ള വീടുകളെപ്പറ്റി ജനസംഖ്യാസെൻസസ്സ് നൽകുന്ന വിവരങ്ങളിൽനിന്നും ഭൂവുടമസ്ഥതയും സ്ത്രീകളും തമ്മിലുള്ള ബന്ധത്തെകുറിച്ച് ചില കാര്യങ്ങൾ മനസ്സിലാക്കാൻ കഴിയും. വിധവകൾ, ഭർത്താവ് ഉപേക്ഷിച്ചവർ, വിവാഹമോചനം നേടുകയോ, ബന്ധം വേർപെടുത്തുകയോ ചെയ്ത സ്ത്രീകൾ -- ഇവർ നയിക്കു

14. [66], പേജ് 9.

ന്ന ഗൃഹങ്ങളാണ് ഈ സെൻസസ്സ് ഗണത്തിൽ ഉൾപ്പെടുന്നത്. കേരള ത്തെ സംബന്ധിച്ചിടത്തോളം ഈ വിഭാഗം ഒട്ടും ചെറുതല്ല. 1961ൽ 16.4ശതമാനമുണ്ടായിരുന്ന ഇവർ 1971ൽ 17.3ശതമാനവും 1981ൽ 19.36 ശതമാനവുമായി വർദ്ധിച്ചിരിക്കുന്നു. ഗൃഹഭരണം സ്ത്രീകളുടെ ചുമതല യിലുള്ള വീടുകളുടെ കാര്യത്തിൽ കേരളത്തിന് രണ്ടാം സ്ഥാനമാണു ണ്ടായിരുന്നത്. പക്ഷേ, ചുതമല സ്ത്രീകൾക്കാണെങ്കിലും ഇത്തരം വീടു കളിൽ 32ശതമാനത്തിൽ മാത്രമാണ് അവർക്ക് അന്തിമ തീരുമാനമെ ടുക്കാനുള്ള അധികാരമുണ്ടായിരുന്നത്. ആകെ വീടുകളിൽ 50ശതമാന വും കൂലിപ്പണിയോ കാർഷിക തൊഴിലുകളോ ആശ്രയിച്ചിരുന്നു. 28 ശതമാനത്തിന്റെ ആശ്രയം കൃഷിയും 14ശതമാനത്തിന്റേത് കച്ചവടവും ആയിരുന്നു.[15] പട്ടിക 16 സ്ത്രീകളുടെ ചുമതലയിലുള്ള വീടുകൾ കൂടുത ലും താഴെതട്ടിലാണെന്ന് സ്ഥരീകരിക്കുകയും കുടുംബങ്ങളുടെ ഭൂസ്വ ത്തുമായി ബന്ധപ്പെടുത്തി ഇത് പരിശോധിക്കുകയും ചെയ്യുന്നു.[16]

ഈ പട്ടികയിൽ കാണുന്ന 'ഉടമസ്ഥതയിലുള്ള ഭൂമി'യുടെ ഉടമകൾ സ്ത്രീകൾ തന്നെയാകണമെന്നില്ല. മാത്രമല്ല, സെൻസസ്സ് നിർവ്വചനത്തിൽപ്പെടാത്ത ഒരു വിഭാഗം വീടുകൾ കൂടി -- അതായത് ഭർത്താവുണ്ടെങ്കിലും, തൊഴിലില്ലായ്മ, അനാരോഗ്യം മുതലായവ മൂലം അവർക്ക് ചുമതല വഹിക്കാൻ കഴിയാത്തവ -- ഉൾപ്പെടുത്തിയാൽ യഥാർത്ഥ എണ്ണം ഇതിലുമധികമാകാനാണ് സാധ്യത. എന്തായാലും ശരി, വീടുകളുടെ ചുമതല വഹിക്കേണ്ടിവരുന്ന സ്ത്രീകളിൽ ഭൂരിപക്ഷവും അതിനുവേണ്ട വിഭവങ്ങൾ സ്വന്തമായിട്ടില്ലാത്തതോ, നന്നേ കുറവായിട്ടു ള്ളതോ ആയ വർഗങ്ങളിൽ ഉൾപ്പെടുന്നുവെന്ന് സ്പഷ്ടമാണ്. പണിയെ ടുത്ത് കുടുംബം നയിക്കുന്നവരുടെ ആപേക്ഷികസ്വാതന്ത്ര്യം ഇവർക്കു ണ്ടെങ്കിലും സ്വയാശ്രിത നിലനിൽപില്ല. കുറഞ്ഞകൂലി ലഭിക്കുന്ന അസ്ഥിര പുറംപണി ആശ്രയിച്ചുകഴിയേണ്ടിവരുന്ന അരക്ഷിതാവസ്ഥയെ പുരുഷാധിപത്യത്തിന്റെ നിരുത്തരവാദിത്വം ഒന്നുകൂടി ഗുരുതരമാ ക്കുന്നു.

ഭൂസ്വത്തിലുള്ള സ്ത്രീകളുടെ തുല്യാവകാശം നിയമവും നാട്ടു നടപ്പും അംഗീകരിക്കുന്നില്ലെങ്കിലും, ഭൂസ്വത്തിന്റെ കൈമാറ്റത്തിൽ മലയാളി സമൂഹം ഇവർക്ക് ഒരു ചുമതല കൽപിച്ചിട്ടുണ്ട് -- ജനിച്ച കുടുംബത്തിന്റെ ഭൂസ്വത്തിൽ ഒരു പങ്ക് സ്ത്രീധനമായി ഭർത്താവിന്റെ കുടുംബത്തിലേക്ക് എത്തിച്ചുകൊടുക്കുന്ന വാഹകരുടെ പണി. തുണ്ടു

15. [48], പേജ് 152–153.
16. പേജ് 222 കാണുക.



വൽക്കരണത്തെ ഉത്തേജിപ്പിക്കുന്ന ഈ ഏർപ്പാട്, കുടുംബസ്വത്തിൽ സ്ത്രീകൾക്കുള്ള തുല്യാവകാശം നിഷേധിക്കാൻ പലപ്പോഴും ഉപയോഗി ക്കുന്നു.

ജാതിയും ഭൂവുടമസ്ഥതയും തമ്മിലുള്ള ബന്ധവും, അല്പ സ്വൽപം ഭൂമിയുള്ള ദളിതർക്കും ആദിവാസികൾക്കും അതുപോലും നഷ്ടപ്പെടുന്ന പ്രവണതയും നാം കണ്ടല്ലോ. തീർച്ചയായും ഇവർക്കു മാത്രമല്ല, ഇതര ജാതികളിലെ ദരിദ്രർക്കും ഭൂമി നഷ്ടപ്പെടുന്നുണ്ട്. ജാതി -ജന്മിത്തത്തിന്റെ തുടർച്ചകൾക്കു പകരം കൃഷിയിലെ മുതലാളിത്ത വികാസത്തിന്റെ അനിവാര്യ ഫലമായി ഈ പ്രവണതകളെ മനസ്സിലാ ക്കാൻ കഴിയുമോ? ദരിദ്ര കർഷകരെയും മറ്റും ഭൂമിയിൽനിന്ന് പുറന്ത ള്ളി സ്വതന്ത്ര കാർഷികതൊഴിലാളികളാക്കുന്ന പ്രവണതകളാണോ ഇവ? സാമ്രാജ്യത്വ ഉത്തേജനത്തിലൂടെ ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തം ജാതി-ജന്മിത്തത്തെ പരിവർത്തനപ്പെടുത്തുന്ന ഒരു അർദ്ധ-നാടു വാഴിത്ത സമൂഹത്തിൽ ജാതിഘടന, ഉൽപാദനബന്ധങ്ങൾ, ഉൽപാദന ശക്തികൾ എന്നിവ തമ്മിലുളള ബന്ധം കുറെയൊക്കെ മാറ്റിയേ പറ്റു. അതുകൊണ്ട് ജാതി-ഭൂവുടമസ്ഥതാബന്ധത്തിൽ കാണുന്ന മാറ്റങ്ങളും സവർണ്ണജാതികളിൽനിന്നുപോലും ഒരു വിഭാഗം കാർഷിക തൊഴിൽശക്തിയിൽ വന്നടിയുന്നതും ചൂണ്ടിക്കാട്ടി ജാതി-ജന്മിത്തമോ, ജാതിഘടനയോ തകിടംമറിഞ്ഞിരിക്കുന്നു എന്ന് വാദിക്കുന്നത് നിരർത്ഥകമാണ്. പിന്നാക്കജാതികൾക്ക് -- പ്രത്യേകിച്ചും ഈഴവർക്ക് -- ഭൂമി ലഭിച്ചതും, അവരിലൊരു ന്യൂനപക്ഷം ഭൂപ്രഭുക്കളായി മാറിയതും, ഇക്കാര്യത്തിൽ പരിഗണനാർഹം പോലുമല്ല. അതാതു കാലത്തെ ജാതിശ്രേണിയുടെ കീഴ്തട്ടിന്റെ മേൽപരപ്പിലുള്ളവർ സ്വത്തും പദവിയും മെച്ചപ്പെടുത്തി യതും കുറെപ്പേർ ജന്മികളായിത്തീർന്നതും ജാതിഘടനയുടെ ചലനനി യമങ്ങളിൽ പണ്ടേതന്നെ ഉൾപ്പെട്ടിരുന്നു. ഉദാഹരണത്തിന്, ശൂദ്രനായ രുടെ ജന്മിപദവിക്ക് അറുനൂറു വർഷത്തിലധികം പഴക്കമില്ലെന്ന വസ്തു ത കേരളചരിത്രപഠനത്തിലെ സർവ്വസമ്മതസത്യമാണ്. ജാതി-ജന്മിത്ത ത്തിന്റെ തുടർച്ചകളോ അതോ മുതലാളിത്ത വികാസമോ എന്ന ചോദ്യ ത്തിന് ശരിയായ ഉത്തരം കണ്ടെത്താൻ ഇതര ജാതികളുടെ അവസ്ഥാ ന്തരം ഒട്ടും മതിയാവില്ല. പരമ്പരാഗത അടിയാള ജാതികളിൽപ്പെടുന്ന ഭൂരഹിത, ദരിദ്രകർഷകരെ ഇന്ന് ഭരിക്കുന്ന ബന്ധങ്ങളാണ് ഇതിന് അടിസ്ഥാനമാക്കേണ്ടത്.

വിവിധ ദളിത് ജാതികൾ, പണിയരെപ്പോലെ അടിയാളരായിരു ന്ന മറ്റ് ആദിവാസിഗോത്രങ്ങൾ എന്നിവയിൽ ഉൾപ്പെടുന്ന ഭൂരഹിത, ദരിദ്ര കർഷകരും നാട്ടിൻപുറത്തെ കൂലിപ്പണിക്കാരും, നാടുവാഴിത്ത ത്തിന്റെ

മുഖമുദ്രയായ 'സാമ്പത്തികേതരനിർബന്ധ'ങ്ങളിൽനിന്ന് മുക്തരായ 'സ്വതന്ത്ര' കാർഷിക-കാർഷികേതര തൊഴിലാളികളായി മാറിയിട്ടുണ്ടോ?[17] കുടികിടപ്പവകാശം ഇതിനുള്ള ഭൗതിക അടിത്തറ ഒരുക്കിയിരുന്നോ? കുടികിടപ്പുടമസ്ഥത നൽകിയ തുച്ഛമായ ഭൂമിയേക്കാൾ എത്രയോ കവിഞ്ഞ അളവിൽ അന്ന് ദളിതർക്കിടയിൽ ഉയർന്നുവന്ന ആത്മബോധവും വർഗ ആവേശവും സമരസന്നദ്ധതയും അനിഷേധ്യ വസ്തുതകളാണ്. സി.പി.എം. നേതൃത്വം സാമ്പത്തികസമരവാദ അതിരുകൾക്കുള്ളിൽ വരിഞ്ഞുകെട്ടി നിർത്തിയിട്ടും, 1970കളുടെ ആദ്യപകുതിയിലുണ്ടായ ശക്തമായ കാർഷിക സമരങ്ങളും (ഔദ്യോഗിക ഭാഷ്യത്തിൽ കർഷകതൊഴിലാളി സമരങ്ങൾ), സ്ത്രീകളുടെ സമരോത്സുക പങ്കും ഈ ഊർജ്ജത്തിന് തെളിവാണ്.[18] ജാതീയതലത്തിൽ, പഴയ അടിയാള ജാതി–ഗോത്ര വിഭാഗങ്ങൾക്ക് ഒട്ടും തന്നെ ഭൂമി നൽകാതിരുന്ന ജാതി–ജന്മിത്തത്തിന്റെ ഒരു അടിസ്ഥാന പ്രമാണം റദ്ദായി.[19] ആരുടെയെങ്കിലും ഔദാര്യമായി മാത്രം ഇവർക്ക് ഭൂമി ലഭിച്ചിരുന്നതിനുപകരം അത് നിയമപരമായ ഒരു അവകാശമായതിന്റെ ജാതിവിവക്ഷ ഇതായിരുന്നു. രണ്ടാ

---

17. ജന്മിക്ക് വിരോധമുണ്ടായാൽ ശിക്ഷിക്കപ്പെടുക, കുടികിടപ്പിൽനിന്നോ പാട്ടഭൂമിയൽനിന്നോ പുറന്തള്ളപ്പെടുക, ജാതിവിലക്കുകൾ നേരിടേണ്ടിവരുക, പണിക്കും നിലനിൽപിനും ജന്മിയെ ആശ്രയിക്കേണ്ടിവരുക -- ഇങ്ങനെയുള്ള പലതരം മർദ്ദക–വിധേയത്വ ബന്ധങ്ങളാണ് 'സാമ്പത്തികേതര നിർബന്ധങ്ങൾ'. ഭൂകുത്തകയും സാമ്പത്തികേതര നിർബ്ബന്ധങ്ങളും വഴി ജന്മിത്തം കർഷകരെ ബന്ധിതരാക്കി മിച്ചം ചൂഷണം ചെയ്യുന്നു. നേരെമറിച്ച്, മുതലാളിത്ത വ്യവസ്ഥയിലെ തൊഴിലാളി ഇരട്ട അർത്ഥത്തിൽ സ്വതന്ത്രനാണെന്ന് മാർക്സ് ചൂണ്ടിക്കാട്ടി. ഒന്നാമത്, സ്വന്തം അദ്ധ്വാനശക്തിയൊഴികെ മറ്റെല്ലാ ഉൽപാദനശക്തികളിൽ നിന്നും തൊഴിലാളി അകറ്റപ്പെടുന്നു. രണ്ടാമത്, സ്വന്തം അദ്ധ്വാനശക്തി തനിക്ക് ഇഷ്ടമുള്ളിടത്ത് വിൽക്കാനുള്ള സ്വാതന്ത്ര്യം തൊഴിലാളിക്കുണ്ട്. അഥവാ, ഏതെങ്കിലും മുതലാളിക്ക് പണി ചെയ്തില്ലെങ്കിൽ കൂലികിട്ടില്ല എന്ന സാമ്പത്തികനിർബന്ധമാണ് മുതലാളിത്ത സമ്പദ്ഘടനയുടെ നിയന്ത്രണരീതി.

18. സി.പി.എം. നേതൃത്വം അംഗീകരിക്കില്ലെങ്കിലും, 1960കളുടെ അന്ത്യത്തിലും 1970കളുടെ ആദ്യവർഷങ്ങളിലുമായി നടന്ന മാവോയിസ്റ്റ് സായുധ ആക്ഷനുകൾ -- പ്രത്യേകിച്ചും ജനശത്രുക്കളായ ജന്മികളുടെ ഉന്മൂലനങ്ങൾ -- ഈ സമരങ്ങൾക്ക് ആക്കം കൂട്ടുകയും ശത്രുവർഗത്തിന്റെ അടിച്ചമർത്തൽ ദുർബലമാക്കുകയും ചെയ്തിരുന്നു.

19. ഉൽപാദനബന്ധങ്ങൾ ഉഴുതുമറിക്കാത്തിടത്തോളം കാലം ഇതും ഇതിലധികവും അഭിമുഖീകരിച്ച് സ്വാംശീകരിക്കാൻ ജാതിഘടനയ്ക്ക് കഴിയുമെന്നത് മറ്റൊരു കാര്യം.



മത്, കുടികിടപ്പിന്റെ ഭൂവുടമയോടുണ്ടായിരുന്ന വിധേയത്വം ഔപചാരികമായി അവസാനിച്ചു. അവരുടെ പണിക്ക് മുൻതൂക്കം നൽകാനുള്ള ബാധ്യത ഇല്ലാതായി. ഇതൊക്കെ യാഥാർത്ഥ്യങ്ങളാണ്. പക്ഷേ, സാമൂഹ്യ അസ്തിത്വത്തിൽനിന്ന് വേർപെട്ട് അധികകാലവും ദൂരവും സാമൂഹ്യ ബോധത്തിന് സഞ്ചരിക്കാനാവില്ലെന്ന യാഥാർത്ഥ്യവും വലിയ താമസമില്ലാതെ തെളിവിൽവന്നു. സാമ്പത്തികേതര നിർബ്ബന്ധങ്ങളും വിധേയത്വങ്ങളും -- പുതിയതും പഴയതും -- ഭൂരഹിത, ദരിദ്രകർഷ കരുടെ (പ്രത്യേകിച്ച് ദളിതരുടെയും സമാനമായ ആദിവാസിഗോത്രങ്ങളുടെയും) നിലനിൽപിന്റെ അഭേദ്യഭാഗമായി തുടരുന്നു.

ഇന്നിത് എങ്ങനെയൊക്കെ നിലനിൽക്കുന്നു, എവിടെ, എങ്ങനെ ദുർബ്ബലമായിരിക്കുന്നു എന്ന് തുടർന്ന് പരിശോധിക്കാം. സാമ്പത്തികേതര നിർബന്ധത്തിന്റെ നഗ്നരൂപമായ ബലപ്രയോഗത്തിൽനിന്നുതന്നെ നമുക്ക് തുടങ്ങാം. ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഇക്കാര്യത്തിൽ കേരളം എത്രയോ മെച്ചമാണെന്ന് പലരും ധരിക്കുന്നുണ്ട്. വ്യത്യാസമുണ്ടെങ്കിലും, നിശ്ശബ്ദതയുടെ ഗൂഢാലോചനയിലൂടെ ഉള്ളതിലുമധികമായി അതിനെ ഊതിവീർപ്പിച്ചുകാട്ടുന്നതിൽ മാധ്യമങ്ങളും, ഭരണ–പ്രതിപക്ഷ രാഷ്ട്രീയ കക്ഷികളും, ഭരണകൂട സംവിധാനവും ഇവിടെ ഏറെ വിജയിച്ചിരിക്കുന്നുവെന്നതാണ് കൂടുതൽ സത്യം. 1994ൽ കൊല്ലം ജില്ലയിൽ രണ്ട് ദളിത് കുട്ടികളെ പോലീസ്സ്റ്റേഷന് സമീപമുള്ള പ്രധാന തെരുവോരത്ത് ദിവസം മുഴുവൻ നിർത്തി അപമാനിക്കുകയും മർദ്ദിക്കുകയും ചെയ്ത സംഭവം നിയമസഭാസമിതി അന്വേഷണംവരെ എത്തിയിട്ടും, ബഹുഭൂരിപക്ഷം മാധ്യമങ്ങൾക്കും അതൊരു ജില്ലാ വാർത്ത പോലുമായിരുന്നില്ല. ഉദാഹരണങ്ങൾ നിരവധിയാണെങ്കിലും കൂടുതൽ കാത

---

20. ജി.ബാബുവിന്റെ 'കേരളത്തിലെ ദളിത് മർദ്ദനങ്ങൾ' എന്ന ലേഖനത്തിൽ, "ശാസ്താംകോട്ടയ്ക്കടുത്ത് ഒരു നായരെ ദളിതൻ മുട്ടിയതിന് തീണ്ടിയെന്നു പറഞ്ഞ് മർദ്ദിച്ചു. ഓച്ചിറയിൽ രണ്ടു ദളിത് സ്ത്രീകളെ മാനഭംഗപ്പെടുത്താൻ ശ്രമിച്ചു. അടൂരിനടുത്ത് ഒരു ദളിത്കുട്ടി നായരുടെ കിണറ്റിൽനിന്ന് വെള്ളം കുടിച്ചതിന് മർദ്ദനം ഏറ്റു. കോട്ടയത്ത് കുറിച്ചികോളനിയിലും സമീപപ്രദേശത്തും ദളിതർക്കുനേരെ ഈഴവ ജാതിമേധാവികൾ നടത്തിയ മർദ്ദനങ്ങൾ, തൊടുപുഴയ്ക്കടുത്ത് കാളിയാർ പോലീസ്സ്റ്റേഷനിൽ പരാതിയുമായി ചെന്ന ദളിതരെ ജാതിപറഞ്ഞ് മർദ്ദിച്ചത്, വൻവ്യാവസായശാലയായ കൊച്ചിൻ റിഫൈനറി കാന്റീനിൽ സംവരണം നടപ്പിലാക്കണമെന്നാവശ്യപ്പെട്ടുചെന്ന ദളിത് യുവാവിനെ ആക്ഷേപിച്ചത്, കോട്ടയത്തുള്ള കല്ലറ കോളനിയിൽ ഈഴവ ജാതിമേധാവികൾ ദളിതന്റെ വീട് തീവെയ്ക്കാൻ ശ്രമിച്ചിട്ട് പുലയരെ കൊന്നുകളയുമെന്ന കൊലവിളിയുമായി പാഞ്ഞുനടന്നത്, നേര്യമംഗലത്ത് ബലാൽസംഗം ചെയ്യപ്പെട്ട ആദിവാസിയുവതികൾ ഊന്നു

ലായ ഒരു പ്രശ്നത്തിലേക്ക് നമുക്ക് കടക്കാം.[20] ഇങ്ങനെയുള്ള അക്രമങ്ങളെ ജാതി-ജന്മിത്ത സാമ്പത്തികേതര നിർബ്ബന്ധങ്ങളുടെ തുടർച്ചയായി പരിഗണിക്കാൻ കഴിയുമോ? അക്രമങ്ങൾക്ക് 'അടിയന്തിര കാരണ'മാകുന്ന സംഭവങ്ങൾ ഏതെങ്കിലും മേഖലയിലെ ചൂഷണവു മായി നേരിട്ട് ബന്ധപ്പെടാത്തപ്പോൾ ചൂഷണത്തെ സേവിക്കുന്ന സാമ്പത്തികേതര നിർബ്ബന്ധമായി അവയെ എങ്ങനെ കണക്കാക്കും എന്ന സംശയത്തിൽ നിന്നാണ് ഈ ചോദ്യം വരുന്നത്. നാടുവാഴിത്ത വ്യവസ്ഥയിലെ സാമ്പത്തികേതര നിർബ്ബന്ധത്തെ നേരിട്ടുള്ള ചൂഷണത്തി ലേക്ക് ചുരുക്കി കാണാനാവില്ല എന്നാണ് ഇതിനുള്ള പ്രാഥമിക ഉത്തരം. ഏതെങ്കിലും കർഷകനെയോ അടിയാളനെയോ നിയന്ത്രിച്ചുനിർത്തുന്നത് മാത്രമല്ല, മുഴുവൻ ചൂഷിതവർഗങ്ങളെയും 'നിലയ്ക്കുനിറുത്തി' നാനാവിധത്തിലുള്ള ആധിപത്യം ഉറപ്പിക്കുന്ന ധർമ്മമാണ് അത് നിർവ്വഹിച്ചത്. നാടുവാഴിത്തത്തിന്റെ ആശയശാസ്ത്ര മർദ്ദനോപാധികൾ എന്ന നിലക്കുള്ള മതത്തിന്റെയും ജാതിയുടെയും ധർമ്മം ഇതിന് ഉദാഹരണമാണ്. കേരളത്തിൽ നടക്കുന്ന ജാതി, വംശീയ ആക്രമണങ്ങളുടെ സാമൂ ഹ്യ-സാമ്പത്തിക ദൗത്യത്തെകുറിച്ച് ആരെങ്കിലും സൂക്ഷ്മപഠനം നടത്തി യതായി അറിവില്ല. ഇതര സംസ്ഥാനങ്ങളിലെ അനുഭവങ്ങളിൽനിന്ന് ചിലതെല്ലാം മനസ്സിലാക്കി കേരളത്തിലെ ജാതി, വംശീയ ആക്രമണങ്ങളെ വിലയിരുത്താൻ ശ്രമിക്കാം.

ഏതെങ്കിലും ജന്മിക്കെതിരെ ഉയർന്നുവരുന്ന സമരത്തെ അടിച്ചമർത്താൻ ആന്ധ്രയിലും ബിഹാറിലുമൊക്കെ ദളിതരെ ആക്രമിക്കുന്നുണ്ടെങ്കിലും, പൊതുവിൽ ദളിതരെ 'നിലയ്ക്കുനിർത്തുന്ന' ലക്ഷ്യത്തോടെ നടക്കുന്ന ആക്രമണങ്ങളാണ് കൂടുതലും.[21]സവർണ്ണ സ്വകാര്യ സേനകളിലൂടെ ജാതിആക്രമണങ്ങൾ സംഘടിത സ്വഭാവം കൈ വരിച്ചിരിക്കുന്ന ബിഹാറിൽ ഇത് തീർത്തും സ്പഷ്ടമാണ്. കേരളത്തിലും, ദളിതർക്കും ആദിവാസികൾക്കുമെതിരെ നടക്കുന്ന അക്രമണങ്ങൾ ഈ ദൗത്യമാണ് നിറവേറ്റുന്നത്. ചിലയിടങ്ങളിൽ ഏതെങ്കിലും ഭൂപ്രഭുവിന്റെ ആധിപത്യം ഉറപ്പിക്കാൻ ജാതി ആക്രമണങ്ങൾ നടത്തുന്നുണ്ടെങ്കിലും,[22] ഒരു പ്രദേശത്ത് ഒട്ടുമൊത്തത്തിൽ ജാതിമേധാവിത്വവും ദളിത് വിധേയത്വവും അടിച്ചേൽപിക്കാനാണ് അവ പലപ്പോഴും ഉപയോഗിക്കുന്നത്. അതാത് പ്രദേശത്തെ പുതിയതും പഴയതുമായ പ്രബല ചൂഷകർക്ക് മുൻതൂക്കമുള്ള ജാതികൾ മർദ്ദകരായി രംഗപ്രവേശം ചെയ്യുന്നു. സവർണ്ണ ഹിന്ദുക്കളും, ക്രിസ്ത്യാനികളും മാത്രമല്ല, പിന്നാക്കജാതികളും മുസ്ലീങ്ങളും ഇത്തരത്തിലുള്ള അക്രമണങ്ങൾ നടത്തുന്നുണ്ട്.

---

കൽ പോലീസ്സ്റ്റേഷനിൽ പോയപ്പോൾ 'നടപ്പുകുറ്റം' ചുമത്തി അവരുടെ അച്ഛന്മാരെക്കൊണ്ട് തല്ലിച്ചത്, കോലഞ്ചേരിക്കടുത്ത് മുഖത്തേക്ക് ടോർച്ചടിച്ചതിനെ ചോദ്യം ചെയ്ത ദളിത് യുവാവിനെ മർദ്ദിച്ചത്, കോട്ടയം കൈപ്പുഴയിൽ 4-ാം ക്ലാസ്സിൽ പഠിക്കുന്ന രണ്ട് ദളിത് കുട്ടികളെക്കൊണ്ട് കന്യാസ്ത്രീയായ സ്കൂൾ അധ്യാപിക മലംകോരിച്ചത് –– ഈ ലേഖകന്റെ അറിവിൽപ്പെട്ട സംഭവങ്ങളുടെ, ഒന്നൊന്നര വർഷത്തിനിടയിൽ നടന്ന സംഭവങ്ങളുടെ, ഒരു ലിസ്റ്റാണ് ഇത്.'', എന്ന് ചൂണ്ടികാട്ടുന്നു; [74], പേജ് 12. കന്യാസ്ത്രീയുടെ ജാതിക്രൂരതയ്ക്കെതിരെയുള്ള പ്രതിഷേധയോഗം കലക്കാൻ ആ പ്രദേശത്തെ സവർണ്ണ ക്രിസ്ത്യാനികൾ നടത്തിയ നീക്കങ്ങളെക്കുറിച്ചും 'മുന്നണിപ്പോരാളിയുടെ' ഇതേ ലക്കത്തിൽ (പേജ് 10) റിപ്പോർട്ട് ചെയ്തിരുന്നു.

21. ഉദാഹരണത്തിന്, സിനിമാതിയറ്ററിൽ സവർണ്ണ യുവാക്കളും ദളിത് യുവാക്കളും തമ്മിലുള്ള കശപിശയായിരുന്നു 1991 ആഗസ്റ്റിൽ ആന്ധ്രയിലെ സുണ്ടൂരിൽ നടന്ന



ദളിത് കൂട്ടക്കൊലയുടെ അടിയന്തിര കാരണം. ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ 'ഹരിതവിപ്ലവ' പരിവർത്തനം വ്യാപകമായി നടന്ന തീരദേശ ആന്ധ്രയിലാണ് സുണ്ടൂർ സ്ഥിതിചെയ്യുന്നത്. സവർണ്ണ ഭൂപ്രഭുക്കളിലും ഭൂവുടമകളിലും പലരും കാർഷികേതര മേഖലയിലേക്ക് തിരിഞ്ഞിട്ടുണ്ട്. ഭൂമിയിൽ പകുതിയിലധികം നിയന്ത്രിക്കുന്ന റെഡ്ഡികളുടെ പാടങ്ങളിൽ കൂലിപ്പണിചെയ്തും പാട്ടകൃഷി നടത്തിയുമാണ് 78 ഏക്ര മാത്രമുള്ള ദളിതർ കഴിഞ്ഞത്. ഇതിലൂടെ അവർക്ക് ചെറിയൊരളവിൽ സാമ്പത്തിക ഉന്നമനമുണ്ടായി. യുവതലമുറ കുറച്ചൊക്കെ വിദ്യാസമ്പന്നരായി, ചിലർ ഉദ്യോഗസ്ഥരാവുകയും ചെയ്തു. വിവിധ രാഷ്ട്രീയ-സാംസ്ക്കാരിക പ്രേരണകളുടെ സ്വാധീനത്തിൽ യുവാക്കൾ പഴയ ജാതിവിധേയത്വങ്ങൾ തെറ്റിക്കാനും തുടങ്ങി. സവർണ്ണ യുവാക്കൾക്കൊപ്പമിരുന്ന് സിനിമ കാണുന്നതും മറ്റും ഇതിൽ ഉൾപ്പെടുന്നു. തിയറ്ററിൽവച്ച് ഒരു ദളിതന്റെ കാല് സവർണ്ണന്റെ മേൽ മുട്ടിയതാണ് കശപിശയ്ക്ക് വഴിവച്ചത്. അടിയന്തിര സാഹചര്യമായത് ഇതായിരുന്നെങ്കിലും, വർഗബന്ധങ്ങളിലും ജാതിഘടനയിലും ഒട്ടുമൊത്തത്തിലുണ്ടായ ചലനങ്ങൾ പരമ്പരാഗത ആധിപത്യത്തിലുണ്ടാക്കിയ ക്ഷീണം തീർത്ത് സർവ്വശക്തിയോടും കൂടി അത് സ്ഥാപിക്കാനുള്ള സവർണ്ണ ഭൂപ്രഭുത്വത്തിന്റെയും പുതിയ മുതലാളിമാരുടെയും താല്പര്യമാണ് കൂട്ടക്കൊലയ്ക്ക് അടിസ്ഥാന കാരണമായത്. സുണ്ടൂരിൽ മാത്രമല്ല, സദൃശമായ മാറ്റങ്ങൾ നടന്നിരുന്ന മുഴുവൻ പ്രദേശങ്ങളിലും ഭൂരഹിത, ദരിദ്ര ദളിതരെ 'നിലയ്ക്കുനിർത്തുന്ന' ദൗത്യമാണ് അത് നിറവേറ്റാൻ ശ്രമിച്ചത്; [78], പേജ് 6.

22. കൊല്ലത്തെ സംഭവത്തിൽ ആക്രമണത്തിന് മുൻകൈ എടുത്തത് ആ പ്രദേശത്തെ നായർ ഭൂപ്രഭുകുടുംബാംഗങ്ങളാണ്. പണ്ട് 'കൊല്ലിനും കൊലയ്ക്കും' അധികാരമുണ്ടായിരുന്നവരാണിവർ. കൂലി ആവശ്യപ്പെട്ടതിന്റെ പേരിൽ 7 വർഷമായി പണിയിൽനിന്ന് പുറത്താക്കപ്പെട്ട ഇവരുടെ പഴയ അടിമപ്പണിക്കാരന്റെ (ഭക്ഷണം മാത്രമാണിയാൾക്ക് കൊടുത്തിരുന്നത്) മകനാണ് മർദ്ദനമനുഭവിച്ച കുട്ടികളിലൊരാൾ; [74], പേജ് 12.

സാധാരണഗതിയിൽ, കൂലിവർദ്ധനവോ, മറ്റ് സാമ്പത്തിക ആവശ്യങ്ങളോ നേരിട്ട് തടയലല്ല ഇതിന്റെ അടിയന്തിരലക്ഷ്യം. ഭീകരത സൃഷ്ടിക്കുകയും ദളിത്, ആദിവാസി ദരിദ്രർക്കുമേൽ വിധേയത്വം അടിച്ചേൽപിക്കുകയും വഴി അവ ആത്യന്തികമായി ചൂഷണത്തെ ബലപ്പെടുത്തുന്ന സാമ്പത്തികേതര നിർബ്ബന്ധമായി തുടരുന്നു.

സ്വന്തമായി പണിയെടുക്കാൻ വേണ്ടത്ര ഭൂമിയില്ലാത്തതും, പണി അവസരങ്ങൾ നന്നേ കുറവായതും മൂലം നാട്ടിൻപുറത്തെ ദരിദ്രരെ സംബന്ധിച്ചിടത്തോളം പണി ഉറപ്പിക്കുന്നതിന് നിർണ്ണായക പ്രാധാന്യമുണ്ട് (പരസ്പരം കണ്ടുമുട്ടുന്ന ഇവരുടെ കുശലാന്വേഷണം പോലും "പണിയുണ്ടോ?"എന്നാണ്). ദളിതരും, ആദിവാസികളുമായവരെ സംബ ന്ധിച്ചിടത്തോളം ഇത് പലപ്പോഴും കുടികിടപ്പിന്റെ ഉടമകളായിരുന്ന കുടുംബത്തോടോ, അവർ സാമ്പത്തികമായി ക്ഷയിച്ചിട്ടുണ്ടെങ്കിൽ മറ്റേതെ ങ്കിലും ഭൂവുടമയോടോ, ഉള്ള വിധേയത്വത്തിന് വഴിവയ്ക്കുന്നു. ജോലി സമയം കഴിഞ്ഞ് വീടിനെ ചുറ്റിപ്പറ്റിയുള്ള അധികപ്പണി, മുറ്റമടിക്കലും പാത്രം മോറലുമൊക്കെയായുള്ള സ്ത്രീകളുടെ വീട്ടുപണി, പതിവായി പണി തരുന്നവരുടെ അപ്രീതി സമ്പാദിക്കാതിരിക്കാൻ പൊതുരംഗങ്ങളിൽ പാലിക്കേണ്ടിവരുന്ന ഒതുക്കം, എന്നിങ്ങനെ പലതരത്തിലും ഈ വിധേയത്വം പ്രകടമാകുന്നു. ഏതെങ്കിലും ഭൂപ്രഭുവിന്റെ സ്ഥിരപണിക്കാരനാകുന്നതിന് നാട്ടിലുള്ളതിനേക്കാൾ കുറഞ്ഞകൂലിക്ക് കൂടുതൽ പണിയെടുക്കുന്ന പതിവും കേരളത്തിലുണ്ട്. പണിക്കുവേണ്ടിമാത്രമല്ല, അടിയന്തിര സാമ്പത്തിക ആവശ്യങ്ങൾ നിറവേറ്റാനും ഭൂരഹിതരും ദരിദ്രരും വിധേയപ്പെടുന്നു. കടം നൽകുന്നവരുടെ പണിക്ക് മുൻതൂക്കം കൊടുക്കാൻ ഇതുമൂലം അവർ നിർബ്ബന്ധിതരാകുന്നു.[23] സർക്കാർ സഹായങ്ങൾ, സഹകരണബാങ്ക് വായ്പകൾ മുതലായവയ്ക്ക് പ്രാദേശിക ഭരണ-പ്രതിപക്ഷ രാഷ്ട്രീയനേതാക്കന്മാരോട് കാട്ടേണ്ടിവരുന്ന വിധേയത്വവും ഇതോടൊപ്പം കണക്കിലെടുക്കണം. രക്ഷാകർതൃത്വത്തിന്റെ ഈ ആധുനികരൂപത്തിന് നാടുവാഴിത്ത ഔദാര്യത്തിന്റെ ഗമ മാത്രമല്ല, മേൽജാതികളിലെ ഭൂപ്രഭൂക്കളും സമ്പന്നരും പ്രാദേശിക നേതൃത്വം കൈയ്യടക്കിയിരിക്കുന്ന ഇടങ്ങളിൽ – സി.പി.എമ്മും ഇതിന് അപവാദമല്ല. – ജാതീയ സ്വഭാവവുമുണ്ട്. വായ്പയ്ക്ക് അപേക്ഷിക്കുന്ന ദളിത് ഭൂരഹിതനും ബാങ്കിന്റെ തലവനും ഒരേ പാർട്ടിക്കാരാണെങ്കിലും 'ചൊറിഞ്ഞുനിന്നെങ്കിലേ' കാര്യം നടക്കൂ.

ഭദ്രതയില്ലാത്ത നിലനിൽപും ജാതി-ജന്മിത്ത തുടർച്ചകൾ പേറിനിൽക്കുന്ന രാഷ്ട്രീയ-സാമ്പത്തിക-സാമൂഹ്യ ബന്ധങ്ങളും ഒത്തുചേർന്നു സൃഷ്ടിക്കുന്ന പുതിയ ബന്ധനങ്ങൾ, ദരിദ്രരായ ദളിത്-ആദിവാസി വിഭാഗങ്ങളുടെ സമരസന്നദ്ധതയ്ക്ക് ശരിക്കും കടിഞ്ഞാണിടുന്നുണ്ട്. ജാതി അക്രമണങ്ങൾ ഉണ്ടാകുമ്പോൾ തിളച്ചുമറിയുന്ന രോഷം വളരെ പെട്ടെന്നുതന്നെ കടിച്ചമർത്തി, ഭരണ-പ്രതിപക്ഷ കക്ഷിനേതാക്കളും പരിഷ്ക്കരണവാദി ദളിത്-ആദിവാസി നേതൃത്വങ്ങളും ഓതിക്കൊടുക്കുന്ന 'കഴിഞ്ഞുകൂടലി'ന്റെ ഒത്തുതീർപ്പുകൾ സ്വീകരിക്കാൻ ഇവർ പലപ്പോഴും സന്നദ്ധരാകുന്നതിന്റെ അടിസ്ഥാന കാരണമിതാണ്.[24] ആക്രമണങ്ങൾ ഉണ്ടാകുമ്പോൾ കേസുകൊടുക്കുന്ന ഏർപ്പാട് ഇന്ന് വർദ്ധിച്ചുവരുന്നുണ്ടെങ്കിലും പ്രതിഷേധസമരങ്ങളിൽ നിന്ന് ഒഴിഞ്ഞുമാറാനുള്ള എളുപ്പവഴിയായി ഇത് പലപ്പോഴും സ്വീകരിക്കുന്നു.

ബന്ധനങ്ങളെക്കുറിച്ച് അറിയുന്നതുപോലെ അവ എവിടെ, എങ്ങനെയെല്ലാം ദുർബ്ബലമായിരിക്കുന്നു എന്നുകൂടി അന്വേഷിക്കേണ്ടതുണ്ട്. സമൂഹത്തിന്റെ സ്ഥായിയായ ആന്തരിക പ്രേരണകൾ ഇതിൽ എന്തു പങ്കുവഹിക്കുന്നുണ്ടെന്നും അറിയണം. പൊതുവിൽ പറഞ്ഞാൽ, കാർഷികേതര പണിയവസരങ്ങൾ ലഭിക്കുന്നിടങ്ങളിൽ, അഥവാ നാട്ടുപണിയെ അപേക്ഷിച്ച് പുറംപണിക്ക് കൂടുതൽ സാധ്യതയുള്ളവർക്കിടയിലാണ് ബന്ധനങ്ങൾ കൂടുതലും ദുർബ്ബലമായിരിക്കുന്നത്. ഏറെക്കുറെ സ്ഥിരമായ പണിയല്ല, കാർഷികേതര പണികളും പുറംപണിയുമാണ് ഇക്കാര്യത്തിൽ നിർണ്ണായകം എന്ന് ശ്രദ്ധിക്കുക. വർഷത്തിൽ 200ദിവസമെങ്കിലും തുടർച്ചയായി പണികിട്ടുന്ന ഭൂരഹിത ടാപ്പിംഗ്

23. വിജയന്റെ പഠനത്തിലും ഇത് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. "എലപ്പുള്ളിയിലെ കർഷക തൊഴിലാളികളിൽ 40 ശതമാനവും ഗ്രാമത്തിലെ ഭൂവുടമകൾ കൂടിയായ ഹുണ്ടികക്കാരിൽനിന്ന് നിത്യച്ചെലവിനായി കടമെടുത്തിട്ടുണ്ട്. കടം കൊടുത്തയാൾക്ക് ആവശ്യമെന്നു തോന്നുന്ന ഏതുസമയത്തും കടമെടുത്തവൻ അയാൾക്ക് പണിചെയ്തു കൊടുക്കണമെന്ന വ്യവസ്ഥയാണുള്ളത്."; [20], പേജ് 137. "കടബന്ധനം" എന്ന് വിജയൻ വിശേഷിപ്പിക്കുന്ന ഈ ഏർപ്പാട് സാമ്പത്തികേതര നിർബ്ബന്ധത്തിന്റെ ഒരു രൂപം തന്നെയാണ്. ഇങ്ങനെയൊക്കെയുള്ള വിധേയത്വത്തെ അടിമപ്പണി എന്നാണ് ദളിത് യുവതീയുവാക്കൾ പൊതുവെ വിശേഷിപ്പിക്കുന്നത്. ഇതിനോട് കടുത്ത അമർഷമുള്ളതുകൊണ്ട്, നിസ്സാരകൂലിക്കാണെങ്കിലും മറ്റെന്തെങ്കിലും തൊഴിലെടുക്കാൻ അവർ താല്പര്യപ്പെടുന്നു. കാർഷിക പണികളിൽനിന്ന് അവർ അകലുന്നതിന്റെ ഒരു പ്രധാനകാരണവുമിതാണ്.



24. "സ്ത്രീകളെ, ദളിതരെ, ദരിദ്രരെ ആക്രമിച്ചാൽ, പണമല്ല പകയാണ് തീർപ്പ് " എന്ന മാവോയിസ്റ്റ് മുദ്രാവാക്യം കീഴ്പ്പെടലിന്റെ ഈ നടപ്പുരീതി ലംഘിക്കുന്നതിന്റെ ആവശ്യകത ഉയർത്തിക്കാട്ടുന്നു.

തൊഴിലാളികളും സാമ്പത്തികേതര നിർബ്ബന്ധങ്ങളിൽനിന്ന് മുക്തരല്ല. ഭൂപ്രഭുവോ നാട്ടിൻപുറത്തെ സമ്പന്നനോ നൽകുന്ന സ്ഥിരമായ നാട്ടുപണി ലഭിക്കുന്നവരുടെ ബന്ധനം മുമ്പു കണ്ടതാണല്ലോ. കെട്ടിടനിർമ്മാണം, റോഡുപണി, ഇഷ്ടികപ്പണി, വർക്ക്ഷാപ്പുപണി, പീടികപ്പണി, അപൂർവം ചില സ്ഥലങ്ങളിൽ സ്വർണ്ണപ്പണി -- ഇങ്ങിനെയെല്ലാമുള്ള കാർഷികേതര പണികളിലാണ് ഭൂരഹിത, ദരിദ്ര, ദളിതർക്ക് കുറച്ചൊക്കെ സ്ഥിരമായ കൂലിത്തൊഴിൽ ലഭിക്കുന്നത്. കശുവണ്ടി, ഓടുനിർമ്മാണം മുതലായ പരമ്പരാഗത വ്യവസായങ്ങളിലെ തൊഴിൽവിഭജന ശ്രേണിയുടെ അടിത്തട്ടിലും ഇവരുടെ സാന്നിദ്ധ്യം വർദ്ധിച്ചിട്ടുണ്ട്. ചുരുക്കം പേർക്കേ ആധുനിക ചെറുകിട-വൻകിട വ്യാവസായങ്ങളിൽ തൊഴിൽ ലഭിച്ചിട്ടുള്ളു. സംവരണത്തിലൂടെയല്ലാതെ വൻകിട വ്യവസായ തൊഴിൽശക്തിയിൽ ആരും തന്നെ പ്രവേശിച്ചിട്ടില്ല. പുതിയ തൊഴിലവസരങ്ങൾ നൽകുന്ന പല മേഖലകളിലെയും കൂലി തുച്ഛമാണെങ്കിലും പരമ്പരാഗത ജാതിപ്പണികളിൽനിന്ന് വിട്ടുമാറിയതിന്റെ ആപേക്ഷിക സ്വാതന്ത്ര്യമാണ് കാര്യമായ മെച്ചം. കെട്ടിടനിർമ്മാണം, റോഡുപണി, ഇഷ്ടികപ്പണി എന്നിവയിലേർപ്പെടുന്നവർക്ക് പണിയില്ലാത്ത അവസരങ്ങളിൽ കുറച്ചൊക്കെ മുൻകൂർ പണം ലഭിക്കുന്നതുകൊണ്ട് പ്രാദേശിക ചൂഷകരെ ആശ്രയിക്കേണ്ടിവരുന്നില്ല. തീർച്ചയായും, പുതിയ തൊഴിൽമേഖലകളിലും ഇവർ ബന്ധനങ്ങളിൽനിന്ന് തീർത്തും മോചിതരായ സ്വതന്ത്രതൊഴിലാളികളാകുന്നില്ല. സ്ത്രീകൾക്ക് ചിലപ്പോൾ ലൈംഗിക ചൂഷണവും സഹിക്കേണ്ടിവരുന്നു. അപ്പോൾപോലും നാട്ടുപണിയുമായി കഴിഞ്ഞുകൂടേണ്ടി വരുന്നവരിൽനിന്ന് ഒരളവോളം ഉയർന്ന സ്വാതന്ത്ര്യം ഇവരെല്ലാം അനുഭവിക്കുന്നുണ്ട്. അതവരുടെ ബോധത്തിലും സാമൂഹ്യ ഇടപഴകലിലും പ്രകടമാകുന്നുമുണ്ട്.

കഴുത്തറുപ്പൻ പലിശയ്ക്കാണെങ്കിലും, ആയിരവും അതിലധികവും രൂപ ഈട് വാങ്ങാതെ കടം നൽകുന്ന തമിഴ് ബ്ലേഡും, ഗഡുക്കളായി വില അടച്ചുതീർക്കാൻ തയ്യാറായാൽ അരി ഉൾപ്പെടെ സകലതും വീട്ടിൽകൊണ്ടുവന്നുതരുന്ന തവണക്കച്ചവടക്കാരും നാട്ടിൻപുറത്തെ ബന്ധനങ്ങളിൽ അയവുവരുത്തുന്നതിൽ ശ്രദ്ധേയമായ പങ്ക് വഹിക്കുന്നു. പ്രാദേശിക ചൂഷകരെ ആശ്രയിക്കാതെ അടിയന്തിര സാമ്പത്തികാവശ്യങ്ങൾ നിറവേറ്റാൻ സഹായിക്കുന്നതിലൂടെയും, പണിവല്ലപ്പോഴും കിട്ടുന്ന അവസ്ഥയിലും ഒരു നിശ്ചിത ജീവിതനിലവാരം സാധ്യമാക്കുന്നതിലൂടെയുമാണ് തമിഴ് ബ്ലേഡിനും, തവണക്കച്ചവടത്തിനും ഈ പങ്ക് നിർവ്വഹിക്കാൻ കഴിയുന്നത്.

100രൂപയ്ക്ക് ഇരുപത്തിയഞ്ചോ മുപ്പതോ രൂപയാണ് ചിലയിടത്തുള്ള പലിശ. മുതലും പലിശയും ആഴ്ചതോറും 10രൂപ വച്ച് അടച്ചുതീർക്കണം. വാർഷിക പലിശയായി കണക്കാക്കിയാൽ ഇത് 120 ശതമാനംവരും! തീർത്തും വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന തമിഴ് ബ്ലേഡുകാരന് ഈടൊന്നും കൊടുക്കേണ്ട. മുടങ്ങിയാലും കുഴപ്പമില്ല. നാട്ടിൻപുറത്തെയും നഗരങ്ങളിലെയും ദരിദ്രർ ഈ ഹുണ്ടികക്കാരുടെ കടുത്ത ചൂഷണത്തിന് നിന്നുകൊടുക്കുന്നതിന്റെ കാരണങ്ങളും ഇതൊക്കെതന്നെ. ചൂഷിതരുടെ ഗതികേടും മനോഘടനയും കൃത്യമായി കണക്കിലെടുക്കുന്ന ഒരു സാമ്പത്തികയുക്തി തമിഴ് ബ്ലേഡിന്റെ, പ്രത്യക്ഷത്തിൽ ഉറപ്പില്ലാത്ത, ഹുണ്ടിക ഇടപാടുകളെ നയിക്കുന്നു. ഒന്നുരണ്ട് വട്ടം ചെറിയ സംഖ്യകൾ വിതരണം ചെയ്ത് വിശ്വസ്തരായ ഇടപാടുകാരെ കണ്ടെത്തി, പിന്നെ മുഖ്യമായും അവരിലൂടെയാണ് ചൂഷണശൃംഖല വ്യാപിപ്പിക്കുക. ആദ്യമൊക്കെ സംഭവിക്കാൻ സാധ്യതയുള്ള നഷ്ടം വിശ്വസ്തരിൽനിന്ന് പിഴിഞ്ഞെടുത്ത പലിശ നികത്തും. നടന്നു വലഞ്ഞുവന്നവർ, പിന്നെ സൈക്കിളിലും മോപ്പഡിലും സ്കൂട്ടറിലും കയറുകയും, ഇന്നിപ്പോൾ പിരിവിന് വേറെയാളെ നിയമിക്കുകയും ചെയ്തതിൽനിന്ന് പ്രാദേശിക ചൂഷകർക്കുമേലുള്ള ആശ്രിതത്വം അയഞ്ഞുകിട്ടാൻ നാട്ടിൻപുറത്തെ ദരിദ്രർക്ക് നൽകേണ്ടിവരുന്ന കനത്തവിലയുടെ ഒരു ഏകദേശചിത്രം കിട്ടും. തമിഴ്നാട്ടിലെ വൻകിട ഹുണ്ടികക്കാരിൽനിന്ന് 100ന് 5രൂപ പലിശക്കെടുത്ത പണവുമായിട്ടാണ് തമിഴ് ബ്ലേഡുകാർ പ്രവർത്തനമാരംഭിച്ചത്. ഈട് വാങ്ങാതെയുള്ള ഇടപാടുകൾ കൂടാതെ ചെക്ക് എഴുതിവാങ്ങി കച്ചവടക്കാർക്കും ഇടത്തരം കുടുംബങ്ങൾക്കും 10,000രൂപവരെ ഇവർ നൽകുന്നുണ്ട്. ഇങ്ങനെയുള്ള ഇടപാടുകളിൽ നാടൻ ബ്ലേഡിന്റെ രീതികൾ ഇവർ പിന്തുടരുന്നു. ഓണക്കാലത്തും മറ്റ് വിശേഷ അസരങ്ങളിലും ലക്ഷക്കണക്കിന് രൂപയുടെ തമിഴ് ബ്ലേഡ് ഇടപാട് നടക്കുന്നുണ്ടായിരുന്നു.

ബ്ലേഡുകാരെപ്പോലെ, സോപ്പുകാരനും പാത്രക്കാരനും തുണിക്കച്ചവടക്കാരനും, ആഴ്ചയിൽ ഓരോ ദിവസം കൈയ്യടക്കിയ ദരിദ്രരുടെ വീടുകൾ ഇന്ന് കേരളത്തിൽ സർവ്വസാധാരണമാണ്. ആഴ്ച യിൽ 60രൂപവരെ പലവക ഗഡുക്കൾക്ക് കൊടുക്കുന്നതായി കുട്ടനാട്ടി ലെ സൂക്ഷ്മാന്വേഷണത്തിൽ കാണുന്നു. മാസം 240രൂപ അത്ര വലിയ തുകയല്ല. ആഴ്ചയിൽ മൂന്നോ നാലോ പണിയുണ്ടെങ്കിൽ ഇത് താങ്ങാവുന്നതേയുള്ളു. ഉടനടി ഉപയോഗിക്കാൻ അത്യാവശ്യവസ്തുക്കൾ -- നല്ലവസ്ത്രവും, വീട്ടുപകരണങ്ങളും, സ്കൂളിൽ പോകുന്ന കുട്ടികൾക്ക് വാട്ടർ ബോട്ടിലും മറ്റും--കിട്ടുമെന്ന മെച്ചവുമുണ്ട്. കുറഞ്ഞ ഗുണനില വാരവും കൂടിയ വിലയും ഈ നേട്ടങ്ങളിൽ മുങ്ങിപ്പോകുന്നു.

പൊതുമേഖല–സഹകരണ ബാങ്കുകൾ, വിവിധ ക്ഷേമപദ്ധതികൾ എന്നിവയേക്കാൾ എത്രയോ അധികമായി പ്രാദേശിക ബന്ധനങ്ങളിൽ അയവുവരുത്താൻ ദരിദ്രരുടെ നിത്യജീവിതത്തിൽ നേരിട്ട് ഇടപഴകുന്ന ഈ ഘടകങ്ങൾക്ക് കഴിയുന്നുണ്ട്; ഒരുവശത്ത് ദുർബലമാകുന്ന അർദ്ധ–നാടുവാഴിത്ത ചൂഷണബന്ധങ്ങൾക്ക് പകരം പുതിയ അർദ്ധ–നാടുവാഴിത്ത ചങ്ങലകൾ മുറുക്കികൊണ്ട്. സാമ്പത്തികേതര നിർബ്ബന്ധങ്ങളിൽ നിന്ന് ഒഴിഞ്ഞുമാറാൻ അനുവദിക്കുന്ന വിവിധ ഘടകങ്ങളെ പരിചയപ്പെട്ടുവരുമ്പോൾ ഒരു കാര്യം ബോധ്യമാകും -- ഇവയൊന്നും തന്നെ സ്ഥായിയായ ആന്തരിക പ്രേരണകളിൽനിന്നല്ല ഉയർന്നുവന്നത്. ആദ്യ അധ്യായത്തിൽ വിവരിച്ച കൃത്രിമമായ പണമൊഴുക്കിന്റെ പിൻബലത്തിലാണ് കാർഷികകേതര പുറംപണിയിൽ തൊണ്ണൂറു ശതമാനവും വളർന്നുവന്നത്. അത് കുത്തനെ ഇടിഞ്ഞതോടെ[25] അർദ്ധ–കൊളോണിയൽ, അർദ്ധ–നാടുവാഴിത്ത ഘടനയുടെ വിഭവ, തൊഴിൽ ദാരിദ്ര്യം എങ്ങും പല്ലിളിച്ചുകാട്ടിത്തുടങ്ങി. കാർഷികേതര പണികൾ കുറയുന്ന മുറയ്ക്ക് പരിമിതമായ നാട്ടുപണിക്കുള്ള മത്സരം കൂടുന്നു. കാർഷിക തകർച്ച ഈ അവസ്ഥയെ ഒന്നുകൂടി വഷളാക്കുന്നു. ഇതു മുതലെടുത്ത് നാട്ടിൻപുറത്തെ ചൂഷകർ കാർഷികക്കൂലി വെട്ടിക്കുറയ്ക്കാൻ തുടങ്ങിക്കഴിഞ്ഞു. ഈ സാഹചര്യത്തിൽ, മുമ്പേതന്നെ സജീവമായിരുന്ന, ജാതി മർദ്ദനം ഉൾപ്പെടെയുള്ള, സാമ്പത്തികേതര നിർബ്ബന്ധങ്ങൾ ഒന്നുകൂടി ശക്തമാവുകയും അതിൽനിന്ന് ഒഴിഞ്ഞുമാറാൻ കഴിഞ്ഞവരെപ്പോലും വീണ്ടും 'നിലയ്ക്കുനിർത്താൻ' ചൂഷകർ' വ്യഗ്രത കാട്ടുകയും ചെയ്യുമെന്ന് ഉറപ്പാണ്.

---

25. ഗൾഫിലെ തൊഴിൽസാധ്യതകൾ നന്നേ കുറയുന്നതും പണിക്കുപോയ പലർക്കും വാഗ്ദാനം ചെയ്ത കൂലി ലഭിക്കാത്തതും, ഇതിന്റെയെല്ലാം ഫലമായി ഗൾഫിൽ നിന്നുള്ള പണവരവ് കുറഞ്ഞതും ഇതിൽ പ്രധാന പങ്ക് വഹിക്കുന്നു. 1997ൽ 6ലക്ഷം ഇന്ത്യക്കാർക്ക് സൗദി അറേബ്യയിൽ ജോലി കിട്ടിയപ്പോൾ -- ഇതാണ് ഗൾഫ് മലയാളികളുടെ പ്രധാനകേന്ദ്രം -- 1999ൽ 2ലക്ഷത്തിൽ താഴെയായി ഇത് കുറഞ്ഞു. 1998ൽ ഒന്നേകാൽ ലക്ഷം ഗൾഫ് മലയാളികൾക്ക് പണിയില്ലാതെ മടങ്ങേണ്ടിവന്നപ്പോൾ ഒരു ദശകം മുമ്പ് ഏതാണ്ട് 18,000 പേർക്കുമാത്രമാണ് ഈ അനുഭവമുണ്ടായതെന്ന് തിരുവന്തപുരത്തെ സെന്റർ ഫോർ ഡെവലപ്പ്മെന്റ് സ്റ്റഡീസിന്റെ ഒരു പഠനത്തിൽ പറയുന്നു; [77]. ഈ കാലയളവിൽ ഗൾഫ് പണവരവിലുണ്ടായ കുറവ് അറിയില്ല. പക്ഷേ, പണവരവിൽ പ്രകടമായ കുറവുണ്ടായില്ലെങ്കിലും പണമൊഴുക്കിൽ ഗൾഫ് പണം വഹിച്ചിരുന്ന പങ്ക് കുറയും. മടങ്ങിവന്നവർ സമ്പാദ്യങ്ങൾ ഉപയോഗിച്ചുതീർക്കുന്നതുകൊണ്ടും, പണിയുള്ളവർതന്നെ ഭാവിയെ കുറിച്ചുള്ള ആശങ്കമൂലം പഴയപോലെ അടിച്ചുപൊളിച്ചു ചെലവു ചെയ്യാത്തതുകൊണ്ടും ഇത് സംഭവിക്കുന്നു.

# 9

# പാട്ടകൃഷി

ഭൂദാരിദ്ര്യവും പണിക്കുറവും മൂലം നാട്ടിൻപുറത്തെ ദരിദ്രർ പലതരം ബന്ധനങ്ങൾക്ക് കീഴ്പ്പെടുന്നതുപോലെ പാട്ടകൃഷിയിലേക്കും തിരിയുന്നുണ്ട്. 'സമഗ്ര ഭൂപരിഷ്ക്കരണം' നടന്നതായി കൊട്ടിഘോഷിക്കുന്ന കേരളത്തിൽ ഇന്ന് നിലനിൽക്കുന്ന പാട്ടകൃഷിയുടെ വിവിധ രീതികൾ, പാട്ടം വഴിയുള്ള ചൂഷണത്തിന്റെ തോത്, ഇവയെല്ലാം പ്രതിഫലിപ്പിക്കുന്ന ഉൽപാദനബന്ധങ്ങൾ എന്നിവ വിശകലനം ചെയ്യാനാണ് ഇനി ശ്രമിക്കു ന്നത്. ഈ വിഷയത്തിൽ പഠനങ്ങൾ വിരളമാണ്. 'ജനകീയാസൂത്രണ' പദ്ധതിയുടെ ഭാഗമായി 'സംഘാടി സ്ഥാന'ത്തിലുള്ള പാട്ടകൃഷി വ്യാപകമാക്കാൻ ഇടതുമുന്നണി സർക്കാർ തീരുമാനിക്കുകയും കുറെയൊക്കെ നടപ്പാക്കുകയും ചെയ്തുവെങ്കിലും, പാട്ടകൃഷിയുടെ സ്വഭാവം, വ്യാപ്തി, പാട്ടത്തിന്റെ തോത് എന്നിങ്ങനെയുള്ള കാര്യങ്ങളെ കുറിച്ച് സംസ്ഥാനവ്യാപകമായ ഒരു അന്വേഷണം നടത്താൻ ഇതുവരെ ഒരു ശ്രമവുമുണ്ടായിട്ടില്ല. അതുകൊണ്ട്, പാട്ടകൃഷിയെക്കുറിച്ചുള്ള വിശകലനത്തിന് ഇവിടെ മുഖ്യമായും ആശ്രയിക്കുന്നത് വിവിധ ജില്ലകളിൽ നടന്ന സൂക്ഷ്മാന്വേഷണങ്ങളും ലഭ്യമായ പഠനങ്ങളുമാണ്. പാട്ടകൃഷി നടത്തു ന്നവരും സ്വന്തം നാട്ടിൽ നടക്കുന്ന പാട്ടകൃഷിയെക്കുറിച്ച് അറിവുള്ളവരും നൽകിയ വിവരങ്ങളാണ് സൂക്ഷ്മാന്വേഷണങ്ങൾക്ക് ആധാരം. ഇങ്ങനെ ശേഖരിക്കുന്ന വിവരങ്ങൾക്ക് ചിട്ടവട്ടമൊപ്പിച്ചുള്ള ഒരു പഠനത്തിന്റെ കൃത്യത ഉണ്ടാകില്ല. എങ്കിലും പൊതുപ്രവണതകൾ മനസ്സിലാക്കിത്തരാൻ അവ വേണ്ടുവോളം പ്രാപ്തമാണ്. വഴിയെ കാണാവുന്നതുപോലെ ലഭ്യമായ പഠനങ്ങൾ ഈ പ്രവണതകളെ ഏറെക്കുറെ സ്ഥിരീകരിക്കുന്നുമുണ്ട്.

പാട്ടം നൽകുന്ന രീതിയുടെ അടിസ്ഥാനത്തിൽ പാട്ടകൃഷിയെ പൊതുവിൽ നാലായി തരംതിരിക്കാം. നിശ്ചിത സംഖ്യയോ വിളവിന്റെ നിശ്ചിത അളവോ പാട്ടമായി നൽകുന്ന പണ, വിള പാട്ടങ്ങൾ, വിളവിൽ ഒരു പങ്ക് ഭൂവുടമയ്ക്ക് നൽകുന്ന പങ്കുപാട്ടം, പാട്ടമായി പണമോ വിളവോ നൽകുന്നതിനുപകരം ഭൂവുടമയ്ക്കുവേണ്ടി സൗജന്യമായി

അദ്ധ്വാനിക്കുന്ന അദ്ധ്വാനപ്പാട്ടം എന്നിവയാണവ. ഈ നാല് പാട്ടസമ്പ്രദായങ്ങളും ഇന്ന് കേരളത്തിൽ നിലനിൽക്കുന്നു (വിശദാംശങ്ങൾക്ക് അനുബന്ധം II കാണുക, പേജ് 193). ഇടവിളകൃഷി നടത്താൻ അനുവദിക്കുന്നതിനു പകരമായി ആ ഭൂമിയിലുള്ള തൈത്തെങ്ങുകൾക്ക് വേണ്ട എല്ലാ പണിയും സൗജന്യമായി ചെയ്തുകൊടുക്കുക, അതല്ലെങ്കിൽ റബ്ബർതൈകൾ നട്ട് മൂന്നോ നാലോ വർഷം എല്ലാവിധ പരിചരണവും സൗജന്യമായി ചെയ്തുകൊടുക്കുക എന്നീ രൂപങ്ങളിലാണ് അദ്ധ്വാനപ്പാട്ടം നിലനിൽക്കുന്നത്. പങ്കുപാട്ടം നെൽകൃഷിയിലാണ് കണ്ടുവരുന്നത്. ചിലപ്പോൾ കൃഷിച്ചെലവിൽ ഒരു പങ്ക് ഭൂവുടമ വഹിക്കും. കൃഷിച്ചെലവിനു വേണ്ട പണം മുഴുവനും ഭൂവുടമ കടം നൽകുകയും പങ്കിനൊപ്പം ഉൽപന്നത്തിൽ ഒരുവീതം കൂടി നൽകി അത് വീട്ടുകയും ചെയ്യുന്ന രീതി വയനാട്ടിൽ കാണാം. കടം വീട്ടുമ്പോൾ മാർക്കറ്റ് വിലയുടെ പകുതിനിരക്കിലാണ് ഉൽപന്നവില കണക്കാക്കുക. ഏതാണ്ട് 200 ശതമാനം വാർഷികപലിശയ്ക്ക് സമാനമാണ് ഈ വിലവ്യത്യാസം. ഭൂവുടമ വിത്തു മാത്രം നൽകുന്ന ഏർപ്പാടും ഇവിടെയുണ്ട്. ഏര് കൊടുക്കുന്നുണ്ടെങ്കിൽ പങ്കുകാർ ഭൂവുടമകൾക്ക് മറ്റെന്തെങ്കിലും പണി ചെയ്തുകൊടുക്കണം. കൃഷിച്ചെലവ് നികത്താൻ പങ്കുകാരന്റെ വീതത്തിൽനിന്ന് പലപ്പോഴും മൂന്നിൽ രണ്ടു ഭാഗം വിൽക്കേണ്ടിവരാറുണ്ട്. കൃഷിച്ചെലവ് കഴിച്ചുള്ള മിച്ചത്തിൽനിന്നാണല്ലോ യഥാർത്ഥത്തിൽ പാട്ടം കൊടുക്കുന്നത്. അതുകൊണ്ട് പങ്കുപാട്ടത്തിൽ ഉൽപന്നം തുല്യമായി വീതിച്ചാലും പാട്ടം 50 ശതമാനത്തിലധികം വരും. പണ, വിള പാട്ടസമ്പ്രദായങ്ങൾ എല്ലാ വിളകളിലും നിലനിൽക്കുന്നു. പ്രതീക്ഷിക്കാവുന്നതുപോലെ നെൽകൃഷിയെ അപേക്ഷിച്ച് വാഴകൃഷിപോലുള്ളവയ്ക്ക് പാട്ടം കൂടും. പാട്ടകൃഷിക്ക് തിരക്ക് കൂടുന്നതോതിൽ പാട്ടത്തിന്റെ തോതും കൂടുന്നു. ഉദാഹരണത്തിന്, 2000വരെ ഏക്രയ്ക്ക് 2,500രൂപയോ 60പറയോ പാട്ടമുണ്ടായിരുന്ന അപ്പർ കുട്ടനാടൻ പ്രദേശങ്ങളിൽ ഇന്ന് 3,000രൂപ അല്ലെങ്കിൽ 75പറയാണ് നടപ്പു നിരക്ക്. ലേലം വിളിച്ച് പാട്ടക്കരാർ ഉറപ്പിക്കുന്ന ഏർപ്പാടും ഇവിടെയുണ്ട്. 'കർഷക'ന്റെ പദവിയുള്ള ഭുവുടമയ്ക്ക് പലതരം സബ്സിഡികളും ലഭിക്കുമെങ്കിലും യഥാർത്ഥ കർഷകർക്ക് ഇതിലൊരു പങ്കും നൽകാറില്ല.

പാട്ടകൃഷിയിലൂടെയുള്ള ചൂഷണത്തിൽ സഹകരണബാങ്ക് മൂലധനവും ഹുണ്ടികമൂലധനവും പങ്കുപറ്റുന്നു. ബ്ലേഡ് പലിശയെ അപേക്ഷിച്ച് സഹകരണബാങ്ക് പലിശ കുറവാണെങ്കിലും കാർഷികാദായത്തിലെ 30ശതമാനംവരെ അത് കവർന്നെടുക്കുന്ന ഉദാഹരണങ്ങളുമുണ്ട്. പാട്ടചൂഷണത്തിന് ഉദ്യോഗസ്ഥമേധാവിത്ത മൂലധനം താങ്ങു നൽകുകയും ചൂഷണത്തിൽ പങ്കുപറ്റുകയും ചെയ്യുന്ന ബന്ധത്തിന്റെ



മറ്റൊരു രൂപമാണ് 'ജനകീയാസൂത്രണ'ത്തിന്റെ ഭാഗമായി കുന്നത്തുകാലിൽ നടന്ന 'സംഘാടിസ്ഥാന'ത്തിലുള്ള പാട്ടകൃഷി. ഇവിടെ തരിശായി കിടന്ന ഭൂമി ഏറ്റെടുത്ത് തൊഴിലാളികൾ തന്നെ കൃഷി ചെയ്തു. ഭൂവുടമ ഭൂമിമാത്രം നൽകുമ്പോൾ, വാഴ, പച്ചക്കറി എന്നിവയാണ് വിളയെങ്കിൽ വിളവിന്റെ 25ശതമാനവും, നെല്ല് ആണെങ്കിൽ 50ശതമാനവുമാണ് ഭൂവുടമയ്ക്ക് നൽകിയത്.[1] ഭൂപരിഷ്ക്കരണത്തിന്റെ പേരിൽ യഥാർത്ഥ കർഷകരിൽ വലിയൊരു വിഭാഗത്തെ ഭൂമിയിൽനിന്ന് അകറ്റുക, കൃഷി ആവശ്യമില്ലാത്ത ഭൂവുടമകളെ പരിപോഷിപ്പിക്കുക, എന്നിട്ട് 'സഹകരണകൃഷി' എന്ന ലേബലിട്ട് പാട്ടകൃഷി വ്യാപകമാക്കാൻ സർക്കാർ സംവിധാനങ്ങളും ഉദ്യോഗസ്ഥമേധാവിത്ത മൂലധനവും വഴി പ്രചോദനം നൽകുക – 'ജനകീയാസൂത്രണം' ഭൂപരിഷ്ക്കരണത്തിന്റെ യുക്തിസഹമായ പിൻതുടർച്ചയാണെന്ന് സമ്മതിച്ചേപറ്റൂ! അർത്ഥഗർഭമായ ഒരു ചരിത്രവസ്തുത കൂടി ഈ സന്ദർഭത്തിൽ അറിഞ്ഞിരിക്കണം. 1959ലെ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നാഗ്പൂർ സമ്മേളന പ്രമേയത്തിൽ 'സഹകരണകൃഷി'യെക്കുറിച്ച് ഇങ്ങനെ പറഞ്ഞിരുന്നു: "സഹകരണ കൂട്ടുകൃഷിയായിരിക്കണം ഭാവി കാർഷിക സമ്പ്രദായം. ഇതിൽ കൂട്ടുകൃഷിക്കായി ഭൂമി ഒന്നിച്ചിരിക്കും, കർഷകർ അവരുടെ ഉടമാവകാശങ്ങൾ തുടർന്നും നിലനിർത്തും. അവരുടെ ഭൂമിക്ക് ആനുപാതികമായി അറ്റാദായത്തിൽ ഒരു വീതവും കിട്ടും. കൂടാതെ, ഭൂമിയിൽ യഥാർത്ഥത്തിൽ പണിയെടുക്കുന്നവർക്ക്, അവർക്ക് സ്വന്തം ഭൂമി ഉണ്ടായാലുമില്ലെങ്കിലും, കൂട്ടുകൃഷിയിടത്തിൽ ചെയ്ത അദ്ധ്വാനത്തിന് ആനുപാതികമായി ഒരു പങ്ക് ലഭിക്കും".[2]

വ്യത്യസ്ത ജില്ലകളിൽ നടത്തിയ സൂക്ഷ്മാന്വേഷണങ്ങളുടെ അടിസ്ഥാനത്തിൽ തയ്യാറാക്കിയ അനുബന്ധം–IIൽനിന്ന് വിവിധ വിളരീതികളിലെ പാട്ടസമ്പ്രദായങ്ങൾ പാട്ടം, പലിശ, എന്നിവയിലൂടെ ചൂഷണം ചെയ്യപ്പെടുന്ന മിച്ചം, കർഷകന് അവശേഷിക്കുന്ന മിച്ചം എന്നിവയുടെ ഏകദേശധാരണ ലഭിക്കും. പൊതുവിൽ പണ, വിള പാട്ടസമ്പ്രദായങ്ങളാണ് വ്യാപകമായി കാണുന്നത്. മറ്റുവിളകളെ അപേക്ഷിച്ച് നെൽകൃഷിയിൽ പാട്ടസംഖ്യ കുറവാണെങ്കിലും കാർഷികമിച്ചത്തിൽ പാട്ടത്തിന്റെയും, പലിശയുൾപ്പെടെയുള്ള ചൂഷണത്തിന്റെയും ശരാശരി പങ്ക് കൂടുതലാണ്. പാട്ടം, ചൂഷണനിരക്ക്, കർഷകന് അവശേഷിക്കുന്ന മിച്ചം എന്നിവയിൽ ഏറ്റവും കുറഞ്ഞതും ഏറ്റവും കൂടിയതും ക്രോഡീകരിച്ച്

1. [73], പേജ് 21.
2. [32], പേജ് 19–20.

പട്ടിക 17, 18 എന്നിവയിൽ നൽകിയിരിക്കുന്നു.[3] ഇതിൽ ഒരു ഉദാഹരണത്തിൽ മാത്രമാണ് ചൂഷണനിരക്ക് 20ശതമാനത്തിൽ താഴെ നിൽക്കുന്നത്. പൊതുവിൽ, അത് 50ശതമാനത്തിലധികവും ഏറ്റവും ഉയർന്നത് 75ശതമാനവുമാണ്. (1958ൽ മൊത്തം ഉൽപന്നവിലയിലെ പരമാവധി പാട്ടം, കരഭൂമിയിൽ 17ശതമാനവും നെൽകൃഷിഭൂമിയിൽ 54ശതമാനവുമായിരുന്നുവെന്ന ടി. സി. വർഗ്ഗീസിന്റെ നിരീക്ഷണവുമായി ഇത് താരതമ്യം ചെയ്യുക![4]) പരിശോധിച്ചിരിക്കുന്ന ഉദാഹരണങ്ങളിൽ പാട്ടകൃഷിക്കാരിൽ ഭൂരിപക്ഷവും ഭൂരഹിതരോ ദരിദ്രരോ ആയിരുന്നു. 1,105രൂപ മുതൽ 18,360രൂപ വരെയാണ് ഇവർക്ക് ലഭിച്ച മിച്ചം. ഇതിൽ ഏറ്റവും ഉയർന്ന മിച്ചം പോലും കഷ്ടിച്ച് 1,500രൂപയുടെ പ്രതിമാസവരുമാനമേ നൽകൂ.[5] മൂലധനസമാഹരണത്തിന്റെ കാര്യം പോകട്ടെ, ഉപജീവനത്തിനുപോലും ഇതിനെ ആശ്രയിക്കാനാവില്ല. കേരളത്തിലെ നാട്ടിൻപുറത്തെ ദരിദ്രർ ഏർപ്പെടുന്ന പാട്ടകൃഷിയുടെ പൊതുസ്വഭാവവും ഇതുതന്നെയാണ്. സ്ഥിരമായ തൊഴിലല്ല, ഉപതൊഴിലാണത്. പാട്ടകൃഷിയിലൂടെ സമ്പാദിക്കുന്ന മിച്ചം വീടുപണി, വസ്ത്രം, സ്വർണ്ണം എന്നിവയ്ക്കാണ് കൂടുതലും ചെല വാക്കുക. നെൽകൃഷിയിലേർപ്പെടുന്നവരും സാധാരണ ഗതിയിൽ അവരുടെ മിച്ചം വിൽക്കാറുണ്ട്. കുറച്ചു വർഷങ്ങൾക്കുമുമ്പ്, പാട്ടകൃഷി ക്ക് തിരക്കു കൂടിയതിന് മുമ്പ്, കൂടുതൽ മിച്ചം സമ്പാദിക്കാനും അത് കൂട്ടിവച്ച് ചെറിയ തുണ്ടുകളായി വയൽ വാങ്ങാനും ചിലർക്ക് കഴിഞ്ഞിരുന്നു. പാട്ടനിരക്ക് വർദ്ധിച്ചുവന്നതോടെ ഇന്ന് ആ സാധ്യത ഏറെക്കുറെ നഷ്ടമായി. പൊതുവിൽ പണിക്കുറവ് നേരിടുന്നതുകൊണ്ട് മിച്ചനെല്ല് കരുതിവയ്ക്കുന്നതും കൂടിവരുന്നു.

അനുബന്ധം IIലെ ഉദാഹരണങ്ങളിൽ പരമാവധി ഒരു ഏക്ര ഭൂമിയാണ് പാട്ടത്തിനെടുത്തത്. ഇതിൽനിന്ന് വ്യത്യസ്തമായി കൂടുതൽ ഭൂമിയിൽ പാട്ടകൃഷി നടത്തുന്നവരുമുണ്ട്. 12ഭൂവുടമകളിൽനിന്നായി പാട്ടത്തിനെടുത്ത 6ഏക്ര ഭൂമിയിൽ പച്ചക്കറികൃഷി നടത്തിയ ഒരു 35 സെന്റുകാരന്റെ അനുഭവം 'ദൂരദർശൻ' തിരുവനന്തപുരം നിലയം പ്രക്ഷേപണം ചെയ്തിരുന്നു.[6] ഏക്രയ്ക്ക് 25,000രൂപ, മൊത്തം ഒന്നര ലക്ഷം

3. പേജ് 223 കാണുക.

4. [33], പേജ് 182.

5. ഈ ഉദാഹരണങ്ങളിൽ കച്ചിവില കൂട്ടിയിട്ടില്ല. പലരും അത് സ്വന്തം ആവശ്യങ്ങൾക്ക് ഉപയോഗിക്കുന്നു. ഇതിന് വിലയിട്ട് കൂട്ടിയാൽ കർഷകന് ലഭിക്കുന്ന മിച്ചത്തിൽ കുറച്ചു മാറ്റം കാണുമെങ്കിലും പൊതുപ്രവണതയിൽ എടുത്തുപറയത്തക്ക വ്യതിയാനമുണ്ടാവില്ല.



രൂപയാണ്, വർഷംതോറും പാട്ടം കൊടുക്കുന്നത്. കൃഷിഭൂമിക്കുള്ള മത്സരം പാട്ടം വർദ്ധിപ്പിച്ചതായും, അത് താങ്ങാനാവാതെ പലരും പച്ചക്കറികൃഷിയിൽ നിന്ന് പിന്മാറുന്നതായും, അഭിമുഖം നൽകിയ കൊയിലൂർ അശോകൻ അറിയിച്ചു. ഏക്രയ്ക്ക് 14,000രൂപ ന്യായമായ പാട്ടമായിതിരിക്കുമെന്നാണ് അശോകൻ കരുതുന്നത്!

ഇത്തരക്കാരെ കൂടാതെ വലിയതോതിൽ മൂലധനം മുടക്കി പണിക്കാരെ നിർത്തി നടത്തുന്ന പാട്ടകൃഷിയും നിലവിലുണ്ട്. വാഴ, കന്നാര (പൈനാപ്പിൾ), ഇഞ്ചി എന്നീ വിളകളിലാണ് ഇങ്ങനെയുള്ള പാട്ടകൃഷി കൂടുതലും നടക്കുന്നത്. നെൽകൃഷി ചെയ്യുന്നവരുമുണ്ട്. ചിലപ്പോഴൊക്കെ ഇവരും അമ്പതു ശതമാനത്തിലധികം പാട്ടം കൊടുക്കുന്നു. ഇത്തരത്തിലുള്ള പാട്ടകൃഷിയുടെ വിശദാംശങ്ങൾ കൂടുതലായി മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. 'കേരള കൗമുദി' പത്രത്തിലെ (ഫെബ്രുവരി 27, 1999) റിപ്പോർട്ടിൽനിന്ന് കുട്ടനാട്ടിൽ 20ഏക്ര നിലത്ത് പാട്ടകൃഷി നടത്തിയത് സംബന്ധിച്ച ചില വിവരങ്ങൾ ലഭ്യമാണ്. കൃഷിച്ചെലവ് ഏക്രയ്ക്ക് 7,000രൂപയായി. ക്വിന്റലിന് 725രൂപ വിലയിൽ ഏക്രയ്ക്ക് 8,000രൂപയുടെ നെല്ല് കിട്ടുമെന്ന് പ്രതീക്ഷിക്കുന്നു (ഉദ്ദേശം 19 മേനി). പാട്ടം എത്രയാണെന്നു പറയുന്നില്ല (എല്ലാ പാട്ടക്കർഷകരും മിക്കവാറും ചെയ്യുന്നതുപോലെ പാട്ടം ചെലവിൽ പെടുത്തിയിരിക്കാനാണ് സാധ്യത). 20ഏക്ര പലയിടത്തായിട്ടാണോ ഒരേ സ്ഥലത്താണോ എന്നും വ്യക്തമല്ല. ഏതായാലും ഇത്രയധികം വിസ്തൃതിയിൽ കൃഷിചെയ്യണമെങ്കിൽ അദ്ധ്വാനത്തിൽ ഏറിയപങ്കും കൂലിപ്പണിയായിരിക്കുമെന്നും, ഒന്നര ലക്ഷം രൂപ മുടക്കാൻ കഴിയുന്ന ആളാണ് പാട്ടകൃഷി നടത്തുന്നതെന്നും വ്യക്തമാണ്. പുഞ്ചകൃഷിയുടെ യഥാർത്ഥ കൃഷിച്ചെലവ് ഏക്രയ്ക്ക് 4,000രൂപയായി കണക്കാക്കിയാൽ, പാട്ടം 3,000രൂപ വരും. മിച്ചത്തിൽ 75ശതമാനം. ഒരു ഏക്രയിൽനിന്ന് 500രൂപയുടെ വൈക്കോല് കിട്ടുമെന്ന് പറയുന്നു. അപ്പോൾ മൊത്തം മിച്ചത്തിൽ പാട്ടം 67 ശതമാനം. ഇത്തരത്തിൽ വിപുലമായ തോതിൽ നടത്തുന്ന കൃഷിക്ക് പോലും നിലവിലുള്ള ഭൂബന്ധങ്ങൾ എങ്ങനെ തടസ്സം നിൽക്കുന്നുവെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. കൊള്ളപ്പലിശയിലൂടെ സ്വരൂപിച്ച മിച്ചത്തിൽ ഒരു പങ്ക് പാട്ടകൃഷിയിൽ മുടക്കുന്ന ബ്ലേഡുകാരുമുണ്ട്. അഞ്ചോ, പത്തോ ഏക്ര ഏതെങ്കിലും ഭൂപ്രഭുവിൽനിന്ന് പാട്ടത്തിനെടുത്താണ് ഇവർ വാഴകൃഷി, ചിലപ്പോൾ കന്നാരയും ചേർന്നുള്ള സമ്മിശ്രകൃഷി, ചെയ്യിക്കുന്നത്.

6. കൊയിലൂർ അശോകനുമായുള്ള അഭിമുഖം, 'ദൂരദർശൻ', ഫെബ്രുവരി 12, 1999.

ബ്ലേഡ് ഇടപാടുകൾ അല്പം മങ്ങുകയും ഇത്തരത്തിലുള്ള കൃഷികൾ ലാഭകരമാവുകയും ചെയ്ത സാഹചര്യത്തിലാണ് ഈ പ്രവണത പ്രകടമായത്. കൃഷിയിൽ ഇവർക്ക് സ്ഥിരതാൽപര്യമില്ല. ഇവരുടെ കാർഷിക മിച്ചം ഹുണ്ടിക മൂലധനത്തെ പോഷിപ്പിക്കുന്നു.

പാട്ടക്കർഷകർ വർഷംതോറും നൽകിവരുന്ന പാട്ടം എത്ര വരും? പാട്ടകൃഷിയെ കുറിച്ച് സംസ്ഥാന വ്യാപകമായ സ്ഥിതിവിവരക്കണക്കുകൾ ലഭ്യമല്ലാത്തതുകൊണ്ട് ഈ ചോദ്യത്തിന് നേരിട്ടൊരുത്തരം നൽകാനാവില്ല. എന്നാൽ ചില അനുമാനങ്ങൾ സാധ്യമാണ്. ഏക്രയ്ക്ക് ശരാശരി പാട്ടം 5,000രൂപയെന്നും മൊത്തം കൈകാര്യ ഭൂമിയിൽ അഞ്ചിൽ ഒന്ന് പാട്ടത്തിന് നൽകുന്നുവെന്നും കരുതിയാൽ മൊത്തം വാർഷിക പാട്ടം 450കോടി രൂപ വരും. 1970ലെ ഭൂപരിഷ്ക്കരണത്തിനു മുമ്പ് ജന്മികൾക്ക് 17കോടി രൂപ പാട്ടമായി പിരിഞ്ഞുകിട്ടിയെന്നും 1994ലെ വിലകളുടെ അടിസ്ഥാനത്തിൽ ഇത് 30കോടി രൂപയ്ക്ക് തുല്യമാണെന്നും ബി. എ. പ്രകാശ് നിരീക്ഷിക്കുന്നു[7] (ഇന്നത് ഏറിയാൽ 40കോടിയാകും). ചുരുക്കത്തിൽ, 'വിപ്ലവകരമായ ഭൂപരിഷ്ക്കരണം', 40കോടി രൂപയുടെ പാട്ടഭാരത്തിന്റെ സ്ഥാനത്ത് 450കോടിയുടെ മുതുകൊടിക്കുന്ന ഭാരമാണ് കർഷകരുടെ ചുമലിൽ വച്ചുകെട്ടിയത്.

കേരളത്തിൽ വ്യാപകമായി നിലനിൽക്കുന്നത് ഉപജീവന പാട്ടകൃഷിയാണെന്നത് എടുത്തുപറയേണ്ടതുണ്ട്. കുട്ടനാട്ടിലെ പാട്ടകൃഷിയെ കുറിച്ച് നടത്തിയ ചില പഠനങ്ങളും ഇത് സ്ഥിരീകരിക്കുന്നു. മൂന്നു പഠനങ്ങളും കുട്ടനാട്ടിലാണ് നടത്തിയതെങ്കിലും കേരളത്തിലുടനീളം കാണുന്ന പൊതുപ്രവണത ഇതാണെന്ന് സൂക്ഷ്മാന്വേഷണങ്ങളും സാമാന്യ നിരീക്ഷണവും വ്യക്തമാക്കുന്നു. കെ. കെ. ഈശ്വരന്റെ 'എമർജൻസ് ഓഫ് ലാൻഡ് ലീസിങ് ഇൻ കേരള: ദി കേസ് ഓഫ് കുട്ടനാട്' എന്ന 1986ലെ പഠനത്തിൽ, പാട്ടത്തിന് ഭൂമികൊടുക്കുന്നവരിൽ 5ഏക്രയിലധികമുള്ള ഭൂവുടമകൾ 47ശതമാനമേ വരുവെങ്കിലും പാട്ടഭൂമിയിൽ ഇവരുടെ പങ്കാണ് കൂടുതലും. പാട്ടകർഷകരിൽ 60ശതമാനത്തിനും ശരാശരി 6സെന്റ് വീതവും, 10ശതമാനത്തിന് 20സെന്റിൽ താഴെയുമാണ് ഭൂമിയുണ്ടായിരുന്നത്. 80ശതമാനത്തിനും വയലുണ്ടായിരുന്നില്ല. പാട്ടക്കർഷകരിൽ 60ശതമാനം കർഷകതൊഴിലാളികളും 10ശതമാനം കാർഷികേതര കൂലിപ്പണിക്കാരുമായിരുന്നു. പാട്ടഭൂമി നൽകിയവരിൽ ഭൂരിപക്ഷത്തിന്റെയും ജീവിതവൃത്തി കാർഷികേതരമേഖലയിലായിരുന്നു. ഇവരുടെ ശരാശരി വർഷികവരുമാനം 19,503രൂപ. പാട്ടക്കർഷക രുടെ ശരാശരി

7. [29], പേജ് 132.



വാർഷിക വരുമാനം 763രൂപ. പാട്ടക്കർഷകരിൽ പകുതി ഈഴവരും ബാക്കി ദളിതരും, ഭൂവുടമകൾ സവർണ്ണ ഹിന്ദുക്കളും ക്രിസ്ത്യാനികളുമായിരുന്നു.[8] എസ്. ഹരികുമാറിന്റെ 'ഇംപാക്ട് ഓഫ് ഇൻഫോർമൽ ലീസിങ്ങ് ഓൺ ലാൻഡ് മാർക്കറ്റ്' എന്ന പഠനത്തിൽ, കുട്ടനാട്ടിലെ 56ശതമാനം ഭൂമി വൻകിട ഉടമകളുടെ (25 ഏക്രയിലധികം) കൈവശമാണെന്നും 60ശതമാനം ചെറുകിട ഉടമകളുടെ (2.5മുതൽ 5ഏക്ര വരെ) കൈവശം 23ശതമാനം ഭൂമിയേയുള്ളൂവെന്നും നിരീക്ഷിക്കുന്നു. മൊത്തം ഭൂമിയിൽ 41ശതമാനം പാട്ടത്തിനു കൊടുത്തിരിക്കുന്നു. ഇതിൽ 58ശതമാനവും വൻകിട ഉടമകളും ബാക്കി 42ശതമാനം ഇടത്തരം ഉടമകളും (5മുതൽ 25ഏക്ര വരെ) ആണ് നൽകിയത്. പാട്ടക്കർഷകരിൽ 87ശതമാനവും ചെറുകിടക്കാരാണ്. ബാക്കിവരുന്നത് 7.5 ഏക്രയിൽ താഴെയുള്ള ഇടത്തരക്കാരും.[9] ഷാജി. കെ. ഫ്രാൻസീസിന്റെ 'കുട്ടനാടൻ തൊഴിൽ വിപണിയിലെ മാറ്റങ്ങൾ' എന്ന പഠനത്തിൽ, വിശകലനം ചെയ്ത 380 കാർഷികതൊഴിലാളി കുടുംബങ്ങളിൽ കൃഷി ചെയ്യുന്ന 127ൽ 38നു മാത്രമേ സ്വന്തമായി വയലുണ്ടായിരുന്നുള്ളു. ബാക്കിവരുന്ന 89കുടുംബങ്ങളും (70ശതമാനം) പാട്ടഭൂമിയിലാണ് കൃഷിചെയ്തിരുന്നത്.[10]

വസ്തുതകൾ ഇതായിരിക്കേ, കേരളത്തിലെ പാട്ടസമ്പ്രദായം മുതലാളിത്തപരമാണെന്ന് സ്ഥാപിച്ചെടുക്കാനാണ് *'ഇന്ത്യൻ കർഷക പ്രസ്ഥാനവും കർഷകപ്രശ്നം സംബന്ധിച്ച മാർക്സിയൻ സിദ്ധാന്തവും'* എന്ന തന്റെ ലഘുലേഖയിലൂടെ ഈ. എം. എസ്. നമ്പൂതിരിപ്പാട് ശ്രമിച്ചത്. "കുട്ടനാട്ടിലും മറ്റുചിലേടങ്ങളിലും പാട്ടവ്യവസ്ഥ പുത്തൻ രൂപത്തിൽ ഉയർന്നുവരുമ്പോൾ നമ്മുടെ സഖാക്കൾ അതിനെതിരായി പ്രതികരിക്കുന്ന(തിൽ)... കാര്യമായ ഒരു പിശകുണ്ട്", എന്ന വിധിതീർപ്പോടെ ഈ. എം. എസ്. തന്റെ വികടവാദം ആരംഭിക്കുന്നു.[11] നാടുവാഴിത്തത്തിൽ മാത്രമല്ല മുതലാളിത്തത്തിലും ഭൂവുടമകൾക്ക് പാട്ടം കിട്ടുന്നുവെന്ന് മാർക്സ് വിശദീകരിച്ചിട്ടുണ്ട്; മുതലാളിത്ത തറപ്പാട്ടം സംബന്ധിച്ച മാർക്സിയൻ സിദ്ധാന്തം ഇന്ത്യയ്ക്ക് പൊതുവിലും കേരളത്തിന് വിശേഷിച്ചും ബാധകമാണ്; അതുകൊണ്ട് മേലാൽ 'നമ്മുടെ സഖാക്കൾ' ഇക്കാര്യത്തിൽ സംശയാലുക്കളാവുകയോ പുതിയ പാട്ടവ്യവസ്ഥക്കെതിരെ പ്രതികരിക്കുകയോ അരുത് – ഇത്രയുമാണ് 'ഈ.എം.എസ്. ചിന്ത'

8. [43], പേജ് 66.
9. [44], പേജ് 47.
10. [39], പേജ് 261.
11. [9], പേജ് 6.

യുടെ യുക്തി. പാട്ടകൃഷിയുടെ ഒരൊറ്റ ഉദാഹരണവും പരിശോധിക്കാതെ, സ്വന്തം ഭൂമിയിൽ കൃഷിനടത്തിക്കുന്ന മുതലാളിത്ത കർഷകരും കൃഷിചെയ്യുന്ന ഇടത്തരം, ചെറുകിട കർഷകരും അതാതു ഭൂമിയിലെ തറപ്പാട്ടം മറ്റാർക്കും കൊടുക്കാതെ അനുഭിക്കുന്നതാണ് മുതലാളിത്ത തറപ്പാട്ടത്തത്തിന് തെളിവായി നമ്പൂതിരിപ്പാട് ചൂണ്ടിക്കാട്ടിയ ഒരു കാര്യം. ഇതിന് ആധികാരികത നൽകാൻ പാട്ടസിദ്ധാന്തത്തെ വളച്ചൊടിച്ച് "വ്യത്യസ്ത പാട്ടമുള്ള ഭൂമി കൃഷിചെയ്യുന്ന മുതലാളിത്ത കർഷകന് മറ്റ് കർഷകരേക്കാൾ മാത്രമല്ല വ്യവസായ-വ്യാപാര-ബാങ്കിങ്ങ് രംഗത്തെ മുതലാളിമാരെയുംകാൾ കൂടുതൽ ആദായം കിട്ടുന്നു ", എന്ന് പ്രഖ്യാപിക്കുന്നുമുണ്ട്.[12] ഒന്നാമത്, പാട്ടഭൂമിയിലാണ് കൃഷിചെയ്യിച്ചതെങ്കിൽ, സാധാരണഗതിയിൽ, ശരാശരി ലാഭം – അതായത് മറ്റു രംഗങ്ങളിൽ മുതൽ മുടക്കുന്ന മുതലാളിമാർക്കു കിട്ടുന്ന ലാഭം – മാത്രമേ കിട്ടൂ എന്നാണ് മാർക്സ് സ്ഥാപിച്ചത്. രണ്ടാമത്, ഭൂവുടമയ്ക്ക് ലഭിക്കുന്ന വീതത്തെയാണ് പാട്ടം എന്ന് വിശേഷിപ്പിക്കുന്നത്.[13] ശരാശരി ലാഭത്തിൽ കവിഞ്ഞ ലാഭം, അധിക ലാഭം, ഈ രൂപത്തിലാണ് ഭൂവുടമ കൈയ്യടക്കുന്നത്. മൂന്നാമത്, സ്വന്തം ഭൂമിയിൽ കൃഷിചെയ്യിക്കുന്ന മുതലാളി, ഇത് സ്വയം കൈയ്യടക്കുമ്പോൾ, പാട്ടത്തിന്റെയല്ല, ലാഭത്തിന്റെ രൂപത്തിൽ തന്നെയാണ് അത് ചെയ്യുക. ഈ അവസരത്തിൽ മാത്രമേ അയാൾക്ക് മറ്റു രംഗങ്ങളിൽ മുതൽമുടക്കുന്ന മുതലാളിമാരേക്കാൾ കൂടുതൽ ഉയർന്നലാഭം ലഭിക്കൂ. ഭൂമിയുടെ ഉൽപാദനക്ഷമതയ്ക്ക് നിരപേക്ഷമായി, അയാളുടെ ഭൂവുടമസ്ഥതയാണ് ഇതിന് ആധാരം. ഉൽപാദനക്ഷമമായ ഭൂമിയിൽനിന്ന് ലഭിക്കുന്ന കൂടുതൽ ഉയർന്ന ലാഭം (പാട്ടഭൂമിയാണെങ്കിൽ ഭൂവുടമയ്ക്ക് കിട്ടുന്ന വ്യത്യസ്ത പാട്ടം) ഈ അധിക ലാഭത്തെ ഒന്നുകൂടി പെരുപ്പിക്കും.

12. അതേ കൃതി, പേജ് 8. ഒരേ വിസ്തൃതിയിലുള്ള വ്യത്യസ്ത തരം ഭൂമികളിൽ ഒരേപോലെ മൂലധനം മുടക്കിയാലും, ഉൽപാദനക്ഷമത കൂടിയ ഭൂമിയിൽനിന്ന് കൂടുതൽ ഉൽപന്നങ്ങൾ ലഭിക്കും. എങ്കിലും, ഉൽപാദനക്ഷമത കുറഞ്ഞ ഭൂമിയിലെ ഉൽപാദനച്ചെലവിന്റെ അടിസ്ഥാനത്തിലായിരിക്കും ഉൽപന്ന വില നിശ്ചയിക്കപ്പെടുക. ഇങ്ങനെ ഉയർന്ന വില കിട്ടുന്നില്ലെങ്കിൽ ഇത്തരം ഭൂമിയിലെ കൃഷി നഷ്ടമായി നിന്നുപോകും. അതിലേക്കുകൂടി കൃഷി വ്യാപിപ്പിച്ച് കാർഷിക ഉൽപന്നങ്ങൾക്കുള്ള ഡിമാന്റ് തൃപ്തിപ്പെടുത്താനാവാതെയും വരും. കുറഞ്ഞ ചെലവിൽ ഉൽപാദിപ്പിച്ച ഉൽപന്നങ്ങൾ ഉയർന്ന വിലയ്ക്ക് വിൽക്കാൻ കഴിയുന്നതുകൊണ്ട് ഉൽപാദനക്ഷമത കൂടിയ ഭൂമിയിലെ കൃഷിയിൽനിന്ന് അധിക ലാഭം – ഇ.എം.എസ്. പറഞ്ഞതുപോലെ, "കൂടുതൽ വില "അല്ല – കിട്ടും. കൃഷിചെയ്യിച്ച മുതലാളിക്ക് ശരാശരി ലാഭം മാത്രം അവശേഷിക്കുന്ന രീതിയിൽ ഭൂവുടമ ഈ അധികലാഭം കയ്യടക്കുന്ന രൂപമാണ് വ്യത്യസ്ത പാട്ടം.

13. കാർഷിക മുതലാളിക്ക് " ... കിട്ടുന്ന ശരാശരി ലാഭം വ്യവസായ മുതലാളിമാർക്ക് കിട്ടുന്ന ആയാളുടെ (?) ശരാശരി ലാഭത്തെക്കാൾ കൂടുതലാണ്. അതിനെയാണല്ലോ നാം മുതലാളിത്ത തറപ്പാട്ടം എന്നു വിളിച്ചത്.", എന്ന ഇ.എം.എസിന്റെ വിശദീകരണം മാർക്സിയൻ പാട്ടസിദ്ധാന്തത്തിനു മാത്രമല്ല, പൊതുവിൽ, ക്ലാസിക്കൽ രാഷ്ട്രീയ-സാമ്പത്തികശാസ്ത്ര പാട്ടസിദ്ധാന്തത്തിനുതന്നെ വിരുദ്ധമാണ്; [9],പേജ് 10, അടിവര ചേർത്തത്. ഭൂമിയിൽ മൂലധനം മുടക്കാനുള്ള അവകാശത്തിനു പകരമായി ഉടമയ്ക്ക് മുതലാളിത്ത കർഷകൻ നൽകുന്ന പണമാണ് തറപ്പാട്ടമെന്ന് മാർക്സിന്റെ വിശദീകരിണത്തിലെ 5-ാം പേജിൽ തന്നെ കാണാം.



നാടുവാഴിത്ത ഭൂപ്രഭുവാണ് പാട്ടം കൈയ്യടക്കിയതെങ്കിൽ അത് നാടുവാഴിത്ത പാട്ടം, മുതലാളിത്ത കൃഷിക്കാരൻ സ്വന്തമാക്കിയാൽ അത് മുതലാളിത്ത തറപ്പാട്ടം എന്ന് ഈ.എം.എസ്. ധരിപ്പിക്കും പോലെയല്ല കാര്യങ്ങളുടെ കിടപ്പ്. മുമ്പ് ജന്മിത്തമുണ്ടായിരുന്നതുകൊണ്ട് നാടുവാഴിത്ത പാട്ടമുണ്ടായിരുന്നു, പിന്നീട് കേരളത്തിൽ ജന്മിത്തത്തെ 'ഇല്ലാതാക്കി'യതുകൊണ്ട് ഇന്ന് കാണുന്ന പാട്ടം മുതലാളിത്ത തറപ്പാട്ടമാകാനേ തരമുള്ളു എന്ന് സമർത്ഥിക്കാനാണ് ഇതുപോലുള്ള സൂത്രവാക്യങ്ങൾ പടച്ചുവിടുന്നത്. സമൂർത്ത വിശകലനത്തിൽനിന്നുള്ള ഈ ഒളിച്ചോട്ടത്തിന് മാർക്സിസവുമായി ഒരു ബന്ധവുമില്ല.

മുതലാളിത്ത തറപ്പാട്ടത്തെക്കുറിച്ച് മാർക്സ് എന്താണ് വിശദീകരിച്ചത്? തന്റെ വിശകലനത്തിന്റെ സമൂർത്ത അനുമാനങ്ങൾ നിരത്തിവച്ച് മാർക്സ് തുടങ്ങി: "**നിർമ്മാണത്തെപ്പോലെ കൃഷിയും മുതലാളിത്ത ഉൽപാദനരീതിയുടെ ആധിപത്യത്തിലാണെന്നു നാം അനുമാനിക്കുന്നു ...കൃഷിയെ മുതലാളിത്തരീതി അകപ്പെടുത്തിയെന്ന അനുമാനത്തിൽ, അത് എല്ലാ ഉൽപാദനമണ്ഡലങ്ങളെയും ഭരിക്കുന്നുവെന്ന സൂചനയുണ്ട്. അതായത്, മൂലധനങ്ങൾ തമ്മിലുള്ള സ്വതന്ത്ര മത്സരം, ഒരു ഉൽപാദനമണ്ഡലത്തിൽനിന്ന് മറ്റൊന്നിലേക്ക് അതിനെ മാറ്റാനുള്ള സാധ്യത, ശരാശരി ലാഭത്തിന്റെ ഏകതാനമായ നില മുതലായ അതിന്റെ മുന്നുപാധികൾ പൂർണ്ണമായി പക്വമായിയെന്ന സൂചനയുണ്ട്. നാം പരിശോധിക്കാൻ പോകുന്ന ഭൂസ്വത്തിന്റെ രൂപം സവിശേഷരീതിയിൽ ചരിത്രപരമായ ഒന്നാണ്, മൂലധനത്തിന്റെയും മുതലാളിത്ത ഉൽപാദനരീതിയുടെയും സ്വാധീനത്താൽ രൂപാന്തരപ്പെട്ട ഒരു രൂപം** "[14] തുടർന്ന്, മുതലാളിത്ത തറപ്പാട്ടം, അതിന്റെ നിലനിൽപിന് ആവശ്യമായ ഉൽപാദനബന്ധങ്ങൾ, അത് നിർവ്വഹിക്കുന്ന ധർമ്മം എന്നിവ മാർക്സ് വിശദീകരിച്ചു: "**അപ്പോൾ, മുതലാളിത്ത ഉൽപാദനരീതിയുടെ മുന്നുപാധികൾ ഇനി പറയുന്നവയാണ്. മുതലാളി, മൂലധന ചൂഷണത്തിനുള്ള ഒരു**

14. [22], പേജ് 614. ഇംഗ്ലീഷിൽനിന്ന്, അടിവര മാർക്സിന്റെ.

പ്രത്യേക രംഗമെന്നനിലയ്ക്ക്, ഉൽപാദനത്തിന്റെ ഒരു പ്രത്യേക മണ്ഡലത്തിൽ തന്റെ മൂലധനം മുടക്കാനുള്ള അവസരം എന്ന നിലയ്ക്കു മാത്രം കൃഷിയിലേർപ്പെട്ടിരിക്കുന്ന മുതലാ ളിത്ത കർഷകൻ, പണിക്കു നിർത്തിയ കൂലിത്തൊഴിലാളികളാണ് യഥാർത്ഥത്തിൽ മണ്ണിൽ പണിയെടുക്കുന്നത്. ഈ സവിശേഷ ഉൽപാദനമണ്ഡലത്തിൽ തന്റെ മൂലധനം മുടക്കാനുള്ള അവകാശത്തിനു പകരമായി, ഭൂവുടമയ്ക്ക്, താൻ ചൂഷണം ചെയ്യുന്ന ഭൂമിയുടെ ഉടമയ്ക്ക്, മുതലാളിത്ത കർഷകൻ, കരാറാക്കിയ നിർദ്ദിഷ്ഠ കാലാവധികളിൽ ... ഒരു സംഖ്യ നൽകുന്നു. ഈ പണത്തെയാണ് തറപ്പാട്ടം എന്ന് വിശേഷിപ്പിക്കുന്നത്.... അതുകാണ്ട്, ഭൂമിയിലുള്ള സ്വത്ത് സാമ്പത്തികമായി വസൂലാക്കുന്ന, അതായത് മൂല്യം ഉൽപാദിപ്പിക്കുന്ന, ആ രൂപമാണ് ഇവിടെ തറപ്പാട്ടം."[15]

മുതലാളിത്തപൂർവ്വ പാട്ടരൂപങ്ങളും മുതലാളിത്ത തറപ്പാട്ടവും തമ്മിൽ തെറ്റിദ്ധരിക്കാനുള്ള സാധ്യത കണക്കിലെടുത്ത് മാർക്സ് ഇതുകൂടി വിശദീകരിച്ചു: "പ്രയോഗത്തിൽ, സ്വാഭാവികമായും, മണ്ണിൽ കൃഷിചെയ്യാനുള്ള അവകാശത്തിന് പാട്ടപ്പണമായി കുടിയാൻ ഭൂപ്രഭുവിന് നൽകുന്നതെല്ലാം തറപ്പാട്ടമായി ദൃശ്യമാകുന്നു. ഈ കപ്പത്തിന്റെ ഘടകാംശങ്ങൾ എന്തു തന്നെയായാലും, അതിന്റെ ഉറവിടങ്ങൾ എന്തുതന്നെയായാലും ശരി, അതിന് യഥാർത്ഥ തറപ്പാട്ടവുമായുള്ള സാമ്യം ഇതാണ് - നമ്മുടെ ഭൂഗോളത്തിന്റെ ഒരുഭാഗത്തിനുമേൽ ഭൂവുടമയെന്നു പറയപ്പെടുന്നയാൾക്കുള്ള കുത്തക മൂലം ഇത്തരം കപ്പം ചുമത്താനും നികുതി അടിച്ചേൽപിക്കാനും അയാൾക്ക് കഴിയുന്നു."[16] വീണ്ടും, "മുതലാളിത്ത ഉൽപാദനരീതിതന്നെ നിലനിൽക്കാത്തപ്പോൾ, അതായത്, കുടിയാൻ ഒരു വ്യവസായിക മുതലാളിയോ, അയാളുടെ നടത്തിപ്പ് മുതലാളിത്തപരമോ അല്ലാത്തപ്പോൾ, തറപ്പാട്ടം, മുതലാളിത്ത ഉൽപാദനരീതിയിൽ ഭൂസ്വത്ത് പ്രകടമാകുന്ന രീതി, ഔപചാരികമായി നിലനിൽക്കുന്ന സാഹചര്യങ്ങളെ കുറിച്ചല്ല നാം ഇപ്പോൾ പറയുന്നത്. ഉദാഹരണത്തിന്, അയർലൻഡിൽ ഇതാണ് സ്ഥിതി. അവിടെ കുടിയാൻ പൊതുവിൽ ചെറുകിട കർഷകനാണ്. പാട്ടത്തിന്റെ രൂപത്തിൽ അയാൾ ഭൂപ്രഭുവിന് നൽകുന്നത് അയാളുടെ ലാഭത്തിലെ ഒരു പങ്കുമാത്രമല്ല ... ഇത്രയും അദ്ധ്വാനത്തിന് സാധാരണഗതിയിൽ

---

15. അതേ കൃതി, പേജ് 618.

16. അതേ കൃതി, പേജ് 624-625. അടിവര ചേർത്തത്. തറപ്പാട്ടത്തിൽനിന്ന് ഈ കപ്പം വേർതിരിച്ചുകാട്ടാൻ rentനു പകരം lease money എന്ന പ്രയോഗം മാർക്സ് ശ്രദ്ധാപൂർവ്വം ഉപയോഗിച്ചു.

**അയാൾക്ക് കിട്ടുമായിരുന്ന കൂലിയുടെ ഒരു പങ്കും അത് വലിച്ചെടുക്കുന്നു. കൂടാതെ, തന്റെ സ്വന്തം അദ്ധ്വാനത്തിലൂടെ കുടിയാൻ ഭൂമിയിൽ ഇണക്കിച്ചേർക്കുന്ന ചെറിയ മൂലധനവും, ഭൂമിമെച്ചപ്പെടുത്തുന്നതിൽ ഒന്നുംതന്നെ ചെയ്യാത്ത ഭൂപ്രഭു കൈയ്യടക്കുന്നു. കൃത്യമായും, സമാനസാഹചര്യങ്ങളിൽ, ഒരു ഹുണ്ടികക്കാരനും ഇതുതന്നെയാണ് ചെയ്യുക. ഈ പ്രവൃത്തിക്കിടയിൽ ഹുണ്ടികക്കാരൻ തന്റെ സ്വന്തം മൂലധനത്തിന്റെ നഷ്ടസാധ്യതയ്ക്ക് തയ്യാറാകുന്നു എന്ന ഒരു വ്യത്യാസമേയുള്ളൂ."** [17]

മുതലാളിത്ത തറപ്പാട്ടത്തെയാണ് മാർക്സ് യഥാർത്ഥ തറപ്പാട്ടമായി പരിഗണിച്ചതെന്ന് ഈ ഉദ്ധരണികളിൽനിന്ന് വ്യക്തമാകും. ഭൂമിക്കുമേൽ സ്വകാര്യ ഉടമസ്ഥത നിലനിൽക്കുന്ന ഏത് സാമൂഹ്യവ്യവസ്ഥയിലും, ഭൂമിയുടെ ഉപയോഗം വിട്ടുകൊടുക്കുന്നതിന് പകരമായി ഈ കുത്തകയുടെ പിൻബലത്തിൽ പ്രതിഫലം പറ്റാൻ കഴിയും. എന്നാൽ നാടുവാഴിത്ത പാട്ടം കാർഷിക മിച്ചത്തിന്റെ സിംഹഭാഗവും (പലപ്പോഴും അതിലധികവും) കവർന്നെടുക്കുമ്പോൾ, മുതലാളിത്ത കൃഷിക്കാരൻ പിഴിഞ്ഞെടുക്കുന്ന മിച്ച മൂല്യത്തിൽ ഒരു പങ്ക് - സാധാരണഗതിയിൽ ശരാശരി ലാഭത്തെ കവിഞ്ഞു നിൽക്കുന്ന പങ്ക് – മാത്രമാണ് മുതലാളിത്ത തറപ്പാട്ടമായി ഭൂവുടമയ്ക്ക് ലഭിക്കുക. അതുകൊണ്ടുതന്നെ, " **എല്ലാ മിച്ച അദ്ധ്വാനവും നിർബ്ബന്ധിച്ച് നടപ്പാക്കുകയും, എല്ലാ മിച്ചമൂല്യവും നേരിട്ട് കൈയ്യടക്കുകയും ചെയ്യുന്ന ധർമ്മങ്ങൾ മൂലധനം നിർവ്വഹിക്കാത്ത സാമൂഹ്യ രൂപീകരണങ്ങളിൽ ... ആധുനിക അർത്ഥത്തിലുള്ള പാട്ടത്തെക്കുറിച്ച്, അതായത് ശരാശരി ലാഭത്തെ കവിഞ്ഞ മിച്ചം ഉള്ളടങ്ങിയ പാട്ടത്തെക്കുറിച്ച്...സംസാരിക്കാനാവില്ല."** എന്ന് മാർക്സ് തറപ്പിച്ചു പറഞ്ഞു.[18]

ഇങ്ങനെ പല രീതിയിലും മാർക്സ് തന്റെ നിലപാട് വിശദീകരിച്ചിട്ടും, "മറ്റു മുതലാളിത്ത രാജ്യങ്ങളിൽ എന്നപോലെ ഇന്ത്യയിലും ഭൂസ്വത്ത് കൊള്ളക്കൊടുക്കലുകൾക്ക് വിധേയമാ(കുന്നതുകൊണ്ട്)", ഇന്ന് കേരളത്തിലെ ഭൂവുടമകൾ കൈയ്യടക്കുന്ന പങ്ക് മുതലാളിത്ത തറപ്പാട്ടമാണെന്നുതന്നെ നമ്പൂതിരിപ്പാട് ശഠിച്ചു.[19] മാത്രമല്ല, ഭൂമിയുടെ ഉൽപാദനക്ഷമതയോട് ഒരു ബന്ധവുമില്ലാത്ത ഊഹക്കച്ചവടവില സർവ്വത്ര നിലനിന്നപ്പോൾ പോലും, ഇവിടത്തെ ഭൂവിലയുടെ അടിസ്ഥാനം മുതലാളിത്ത തറപ്പാട്ടമാണെന്ന് പ്രഖ്യാപിക്കുകയും ചെയ്തു.[20] ശരിയാ

---

17. അതേ കൃതി, പേജ് 625–626. അടിവര ചേർത്തത്.
18. അതേ കൃതി, പേജ് 783. അടിവര ചേർത്തത്.

ണ്, ഏതൊരു ഭൂസ്വത്തിനും കൊടുക്കേണ്ടിവരുന്ന വിലയുടെ അടിസ്ഥാനം അതിന്റെ തറപ്പാട്ടത്തിന്റെ മൂലധനവൽകൃത മൂല്യമായിരിക്കുമെന്ന് മാർക്സ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഉദാഹരണത്തിന്, ശരാശരി പലിശനിരക്ക് 10ശതമാനമാണെങ്കിൽ, 12,000രൂപ വാർഷിക തറപ്പാട്ടം കിട്ടുന്ന ഭൂമിക്ക് 1,20,000രൂപ വിലവരും (10ശതമാനം നിരക്കിൽ 12,000രൂപയുടെ മൂലധനവൽകൃത മൂല്യമാണ് 1,20,000രൂപ, അതായത്, ഈ നിരക്കിൽ ഇത്രയും വരുമാനം പിരിഞ്ഞുകിട്ടുന്നതിന് മുടക്കേണ്ടിവരുന്ന സംഖ്യ).എന്നാൽ ഈ അടിസ്ഥാനത്തിൽ ഭൂമിയുടെ കൊള്ളക്കൊടുക്ക നടക്കണമെങ്കിൽ, ചില മുന്നുപാധികൾ നിറവേറ്റിയിരിക്കണം. ഒന്നാമത്, ഇങ്ങനെ വാങ്ങിയ ഭൂമി നിയമാനുസൃതമായി പാട്ടത്തിന് കൊടുക്കാൻ കഴിയുമെന്ന ഉറപ്പുണ്ടാകണം. ഇത്രയും സംഖ്യ അധികലാഭമായി നൽകാൻ മാത്രം മിച്ചമൂല്യം ഈ ഭൂമിയിലെ കൃഷിപ്പണിയിൽ നിന്ന് നേടാൻ കഴി യണം. അവസാനമായി, ഈ ഭൂവിൽപന നടന്ന സമൂഹത്തിൽ ഒരു ശരാ ശരി പലിശനിരക്കുണ്ടായിരിക്കുകയും, ഇത് നിശ്ചയിക്കാൻ ഒരു ശരാശരി ലാഭനിരക്ക് ഉണ്ടായിരിക്കുകയും വേണം. ഇതെല്ലാം നിലനിന്നിരുന്ന മുതലാളിത്ത സമൂഹത്തെ മുൻനിർത്തിയാണ് മാർക്സ് തറപ്പാട്ടവും ഭൂവിലയും തമ്മിലുള്ള ബന്ധം ചൂണ്ടിക്കാട്ടിയത്. അത് ചെയ്യുമ്പോൾ തന്നെ, തറപ്പാട്ടം നിലനിൽക്കുന്നതുകൊണ്ടാണ് അതിന്റെ മൂലധനവൽ കൃത മൂല്യമായി ഭൂവില കണക്കാക്കാൻ കഴിയുന്നതെന്നും, അല്ലാതെ (ഇം.എം.എസ്. ചെയ്തതുപോലെ) ഈ ഭൂവിലയുടെ സാന്നിദ്ധ്യത്തിൽ നിന്ന് തറപ്പാട്ടത്തിന്റെ നിലനിൽപ് ഗണിച്ചെടുക്കാനാവില്ലെന്നും മാർക്സ് താക്കീത് ചെയ്തിരുന്നു. [21]

പാട്ടം എന്ന് കേട്ടപാട് നാടുവാഴിത്തം എന്ന് ധരിക്കുന്നത് മഠയത്തരമാകും. അതേസമയം, ജന്മിത്ത പാട്ടവ്യവസ്ഥ ഔപചാരികമായി നിർത്തലാക്കിയതുകൊണ്ട്, കാണുന്ന പാട്ടമെല്ലാം മുതലാളിത്ത തറപ്പാട്ടമാണെന്ന് വിധികൽപിക്കുന്നത് അതിലും വലിയ മഠയത്തരമാകും; പ്രത്യേകിച്ചും നമ്മുടേതുപോലുള്ള ഒരു സമൂഹത്തിൽ. യഥാർത്ഥത്തിൽ നിലനിൽക്കുന്ന പാട്ടസമ്പ്രദായങ്ങളുടെ സമൂർത്ത വിശകലനത്തിലൂടെ മാത്രമേ ഈ പ്രശ്നത്തിന് വ്യക്തമായൊരുത്തരം നൽകാൻ കഴിയൂ. നാം പരിശോധിച്ച ഉദാഹരണങ്ങളിലും, കുട്ടനാട്ടിലെ പാട്ടസമ്പ്രദായത്തെ കുറിച്ച് നടന്ന പഠനങ്ങളിലും, കൃഷിക്കാർ നൽകിയ പാട്ടം

19. [9], പേജ് 9.

20. അതേ കൃതി, പേജ് 10.

21. [22], പേജ് 623.



എതെങ്കിലും ശരാശരി ലാഭത്തിൽ കവിഞ്ഞ അധികലാഭമല്ല എന്ന് സ്പഷ്ടമാണ്. കൃഷിക്കാരുടെ സ്വന്തം വേലയ്ക്ക് കിട്ടേണ്ടിയിരുന്ന കൂലിയിൽനിന്നുപോലും പലപ്പോഴും അതൊരു പങ്ക് കവർന്നിട്ടുണ്ട്. പാട്ടം കഴിച്ചുള്ള മിച്ചം ഉപജീവനത്തിന് തികയാത്തതുകൊണ്ട് ഒരു ഉപതൊഴിലായിട്ടേ ഇത്തരക്കാർ പാട്ടകൃഷി ചെയ്യുന്നുള്ളു. 'മൂലധന'ത്തിലെ വരികളിൽ മാത്രം ഒതുങ്ങി നിന്നാൽപോലും മാർക്സ് ചൂണ്ടിക്കാട്ടിയ മുതലാളിത്തപൂർവ്വ പാട്ടത്തിനോടാണ് ഇതെല്ലാം സദൃശ്യപ്പെടുന്നതെന്ന് സമ്മതിക്കേണ്ടിവരും.

പാട്ടം പണമായി നൽകുന്നത് പതിവാകുന്നതോടെ, അതിന്റെ മൂലധനവൽകൃത മൂല്യവും പ്രത്യക്ഷപ്പെട്ടുതുടങ്ങും. ഭൂമിയിലെ ക്രയവിക്രയവും വളർന്നുവരും. നാടുവാഴിത്ത ഉൽപാദനരീതിയുടെയും, തന്മൂലം പാട്ടത്തിന്റെയും, ഒരു പരിവർത്തനസൂചനയാണിത്. കേരളത്തിലെ ജാതി-ജന്മിത്തത്തിലും മുമ്പേതന്നെ ഇത് പ്രകടമായിരുന്നു. കൊളോണിയൽ വാഴ്ച മുറുകിയതോടെ ഇത് വ്യാപകമായി. പുതിയൊരു സ്വാധീനത്തിന് അത് കീഴ്പ്പെടുകയും ചെയ്തു. മുഖ്യമായും ആഗോള സാമ്രാജ്യത്വ വ്യവസ്ഥയുടെ ഈ സ്വാധീനത്തിലൂടെയാണ് ഇന്ത്യയുടെ മറ്റുപ്രദേശങ്ങളെപ്പോലെ കേരളത്തിലും ആധുനിക കാലഘട്ടത്തിൽ പണബന്ധങ്ങളും ഭൂവിപണിയും വളർന്ന് വ്യാപകമായത്. ഇതോടൊപ്പം, സാമ്രാജ്യത്വ വിപണിയുടെ ചലനങ്ങളും അർദ്ധ-നാടുവാഴിത്തത്തിന്റെ സമ്മർദ്ദങ്ങളും ഒരേസമയം ഭരിക്കുന്ന കാർഷിക ചരക്കുവിപണിയും, അതിനോട് ബന്ധപ്പെട്ട് പാട്ടത്തിലും പാട്ടസമ്പ്രദായങ്ങളിലും പുതിയ തരംതിരിവുകളും രൂപപ്പെട്ടു[22]. അടിസ്ഥാനപരമായി, ഇത്തരം പ്രവണതകൾ തന്നെയാണ് ഇന്നും കേരളത്തിൽ തുടരുന്നത്. കൃഷി അവശ്യമല്ലാത്ത ഭൂവുടമസ്ഥതയ്ക്ക് നിയമസാധുത നൽകി 1970ൽ പാട്ടവ്യവസ്ഥ ഔപചാരികമായി അവസാനിപ്പിക്കുകയും, കാർഷിക ചരക്കുൽപാദനവും പുതിയ വിപണികളും വളരുകയും, ഭൂമിയിലെ ഊഹക്കച്ചവടം പെരുകുകയും ചെയ്തതോടെ ഈ പ്രവണതകൾ പുതിയ ഭാവങ്ങൾ കൈവരിച്ചിട്ടുമുണ്ട്. ഇങ്ങനെയുള്ള പുതിയ തരംതിരിവുകളിൽ, മുതലാളിത്ത തറപ്പാട്ടത്തിനും

22. പാട്ടവ്യവസ്ഥ ഔപചാരികമായി നിലനിന്നിരുന്ന കൊളോണിയൽ ഘട്ടത്തിലും, നാടുവാഴിത്ത പാട്ടത്തിന്റെ മൂലധനവൽകൃത മൂല്യവും ഭൂവിലയും തമ്മിലുള്ള ബന്ധം കേരളത്തിലുടനീളം ഒരേപോലെ ആയിരുന്നില്ല. ജന്മിഭൂസ്വത്തിന് പരിപൂർണ നിയമസംരക്ഷണം നടപ്പാക്കിയ മലബാറിലും, കുടിയാന് സ്ഥിരാവകാശം, പാട്ടത്തിനു പകരം കരം, നാണ്യവിള കൃഷി, കമ്പോളം എന്നിവ വ്യാപകമായി നിലവിൽവന്ന തിരുവിതാംകൂറിലും ഇത് ഒരേപോലെയാകാൻ സാധ്യവുമായിരുന്നില്ല.

വ്യത്യസ്തപാട്ടത്തിനും സമാനമായ രൂപങ്ങൾ ഇന്ന് കേരളത്തിൽ കണ്ടെത്താനാകും. ഉദാഹരണത്തിന്, അനുബന്ധം-IIൽ പരിശോധിച്ച എറണാകുളം ജില്ലയിലെ കന്നാരപ്പാട്ടകൃഷിയിൽ, ഉൽപാദനച്ചെലവ് കൂടുമെങ്കിലും കൂടുതൽ ഫലംനൽകുന്ന വയലിന്റെ പാട്ടം കരഭൂമിയേക്കാൾ ഉയർന്നുനിൽക്കുന്നതും, വിപണിയിൽനിന്ന് ദൂരം ഏറുംതോറും പാട്ടം കുറയുന്നതും, വ്യത്യസ്തപാട്ടത്തിന് സദൃശ്യമാണ്. പാട്ടകൃഷിയിൽ ചരക്കുൽപാദനം നടക്കുന്നതുകൊണ്ടും ഈ ചരക്കിന് ഏറെക്കുറെ സ്ഥിരമായ ഒരു വിപണി പ്രാദേശികമായി വികസിച്ചതുകൊണ്ടുമാണ് ഇത് കാണുന്നത് (200ടൺ ശേഷിയുള്ള ഒരു പഴം സംസ്കരണ ശാല വിദേശസഹായത്തോടെ ഈ പ്രദേശത്ത് സ്ഥാപിക്കപ്പെട്ടിട്ടുണ്ട്). പൊതുവായൊരു അങ്ങാടിവില ഇനിയും വികസിക്കാത്ത, കാർഷിക ഉൽപന്നങ്ങളുടെ ശരാശരി അങ്ങാടിവിലയെ ശരാശരി ലാഭം നിയന്ത്രിക്കാത്ത, സാമൂഹ്യ സാഹചര്യങ്ങളിൽപോലും ഈ രീതിയിലുള്ള വ്യത്യസ്ത പാട്ടം സാധ്യമാണെങ്കിലും, അത് അർദ്ധ-നാടുവാഴിത്ത പാട്ടത്തിൽനിന്ന് അപ്പോഴും വേർതിരിയുന്നില്ല. നേരെമറിച്ച് ഇത്തരം പ്രാദേശിക സവിശേഷതകൾ അതിന്റെ ഒരു ലക്ഷണമാണ്.

വ്യത്യസ്ത പ്രദേശങ്ങളിലെ പാട്ടനിരക്ക് നിർണ്ണയിക്കുന്ന ഘടകങ്ങൾ പരിശോധിച്ചാൽ ഇത് ഒന്നുകൂടി വ്യക്തമാകും. മിക്ക വിളകളിലും, ഉൽപാദനക്ഷമതയും വിപണനസൗകര്യവുമായുള്ള ബന്ധമല്ല, പാട്ടഭൂമിക്കുള്ള പ്രാദേശിക ഡിമാൻഡും, ലഭ്യതയുമാണ് പാട്ടനിരക്ക് നിശ്ചയിക്കുന്നത്. പാട്ടകൃഷിക്കാരിൽ കൂടുതലും നാട്ടിൻപുറത്തെ ഭൂഹരിതരും ദരിദ്രരുമായതുകൊണ്ട് അവരുടെ ഉപജീവനസാധ്യതകളിലുള്ള ഏറ്റിറക്കങ്ങളാണ് ഡിമാൻഡ് നിശ്ചയിക്കുക. കൃഷി അവശ്യമല്ലാത്തതോ, കൃഷിചെയ്യാൻ കഴിയാത്തതോ ആയ ഭൂവുടമകളുടെ സന്നദ്ധതയാണ് ലഭ്യതയ്ക്ക് അടിസ്ഥാനം. പൊതുവായ ഒരു പാട്ടവിപണി ഇനിയും രൂപപ്പെട്ടിട്ടില്ല. കേരളത്തിലെ പാട്ടസമ്പ്രദായങ്ങളുടെ അർദ്ധ-നാടുവാഴിത്ത സ്വഭാവത്തിന് ഈ പ്രദേശികത്വം ഒരു തെളിവുകൂടി നൽകുന്നു. ഇത്തരം പ്രാദേശികത്വം മൂലം നല്ലഭൂമിക്ക് കുറഞ്ഞ പാട്ടം നൽകുന്ന വിരോധാഭാസവും കേരളത്തിൽ കാണാം. അനുബന്ധം-II ലെ രണ്ട് കുട്ടനാടൻ ഉദാഹരണങ്ങളിൽ, എറ്റവും ഉയർന്ന വിള ലഭിക്കുന്ന പ്രദേശത്താണ് ഏറ്റവും താഴ്ന്ന പാട്ടനിരക്കും നിലനിൽക്കുന്നത്. നെൽകൃഷിയിൽ മാത്രമല്ല, വാഴകൃഷിയിലും ഇത് നിരീക്ഷിക്കാം. കാസർഗോഡ് ജില്ലയിൽ ജലസേചനസൗകര്യമുള്ള മടിക്കൈ ഭാഗത്ത് 1997ൽ ഒരു വാഴ കന്നിന് 5രൂപ പാട്ടമുണ്ടായിരുന്നപ്പോൾ, സൗകര്യം കുറഞ്ഞ അമ്പലത്തറയിൽ അത് 7രൂപയായിരുന്നു. മടിക്കൈയ്യിലെ അധികലാഭം



ഉടമയ്ക്കല്ല, അവിടത്തെ പാട്ടകൃഷിക്കാരനാണ് ലഭിച്ചത്. പാട്ടഭൂമിക്കുള്ള പ്രാദേശിക ഡിമാൻഡിന് ഒത്ത ലഭ്യതയായിരുന്നു മടിക്കൈയിൽ പാട്ടം ഉയരാത്തതിന് ഒരു കാരണം. അതേസമയം, അമ്പലത്തറയിൽ പാട്ടം കുറയാതിരുന്നതിൽ ഉയർന്ന ഡിമാൻഡ് മാത്രമല്ല പ്രശ്നം. കുറഞ്ഞ പാട്ടം നിലനിൽക്കുന്ന മടിക്കൈയിൽ പോയി കൃഷിചെയ്യാൻ വേണ്ടത്ര സാമ്പത്തിക-സാമൂഹ്യ ചലനക്ഷമതയില്ലാത്ത ഉപജീവനകർഷകരുടെ പരിമിതികളും ഒരു ഘടകമായി. ലാഭംതേടി അലയുന്ന മൂലധനമല്ല, ഉപജീവന സമ്മർദ്ദമാണ് അവരെ ചലിപ്പിച്ചതും ആ ചലനം നിയന്ത്രിച്ചതും.

അപവാദങ്ങൾ ഇല്ലെന്നല്ല. എറണാകുളം ജില്ലയിലെ ഇടനാട്ടിൽ നിരീക്ഷിച്ച ഒരു ഉദാഹരണത്തിൽ, ഒന്നര ഏക്ര മാത്രം സ്വന്തമായുണ്ടായിരുന്ന ഒരു കുടുംബം കന്നാര പാട്ടകൃഷിയിലെ മിച്ചം സ്വരൂപിച്ചും ബാക്കി കടം വാങ്ങിയും 4ഏക്രയോളം സമ്പാദിച്ചിരുന്നു. ഇതിനുശേഷം ഇവർ 5ഏക്ര ഭൂമി പാട്ടത്തിനെടുത്ത്, 20പണിക്കാരെ നിർത്തി, ഇഞ്ചി കൃഷി ചെയ്തിരുന്നു. പാട്ടകൃഷിയുടെ മിച്ചം സ്വരൂപിച്ച് താരതമ്യേന വലിയ അളവിൽ ഭൂമി വാങ്ങിയവരുടെ അനുഭവങ്ങൾ ദിനപ്പത്രങ്ങളിലും ചിലപ്പോൾ വരാറുണ്ട്. ഇത്തരത്തിലുള്ള പാട്ടകൃഷിയും പാട്ടവിപണിയുടെ പ്രാദേശികത്വത്തിൽനിന്ന് വേർപെടുന്നില്ല എന്നതാണ് ശ്രദ്ധേയം.

പാട്ടഭൂമിയുടെ ലഭ്യത നിശ്ചയിക്കുന്നതിൽ കൃഷി അവശ്യമല്ലാത്ത ഭൂവുടമസ്ഥരുടെ സന്നദ്ധതയുടെ പ്രശ്നം ഇതിനുമുമ്പ് പരാമർശിച്ചിരുന്നല്ലോ. 1970ന് ശേഷം നിലവിൽവന്ന അനൗപചാരിക പാട്ടകൃഷി, പാട്ടനിരക്കുകൾ എന്നിവയെ കൃത്യമായി വിലയിരുത്തുന്നതിൽ ഇത് വലിയൊരു തടസ്സമാണ്. ഇവരുടെ സന്നദ്ധതയ്ക്ക് തിട്ടപ്പെടുത്താവുന്ന ഒരു സാമ്പത്തിക അടിത്തറയില്ല. പഴയ ജന്മിമാരെപോലെ, ഭൂമി പാട്ടത്തിനു കൊടുക്കേണ്ട സാമ്പത്തിക അനിവാര്യത ഇവർ നേരിടുന്നില്ല. ഭൂമി നഷ്ടപ്പെടുമോ എന്ന ആശങ്ക പാട്ടകൃഷി സ്ഥിരപ്പെടുന്നതിന് തടസ്സം നിൽക്കുന്നു. വിശ്വാസ്യത, നാട്ടുപരിചയം, പൂർവ്വബന്ധങ്ങൾ എന്നിങ്ങനെയുള്ള, സാമ്പത്തികമല്ലാത്ത, പ്രേരണകളാണ് ഭൂമി പാട്ടത്തിന് കൊടുക്കണോ, കൊടുക്കുന്നെങ്കിൽ ആർക്ക് മുതലായ കാര്യങ്ങൾ തീർപ്പാക്കുന്നത്. ഒരു പാട്ടവും വാങ്ങാതെ പച്ചക്കറികൃഷിക്കും കപ്പ വയ്ക്കാനും ഭൂമി വിട്ടുകൊടുക്കുന്നവരുമുണ്ട്. കരാർപത്രം എഴുതിവാങ്ങുന്ന ഏർപ്പാട് വ്യാപകമാകുന്നുണ്ടെങ്കിലും, അതാതു പ്രദേശങ്ങളിലായി പരിമിതപ്പെട്ടു നിൽക്കുന്ന പാട്ടവിപണിയെ ഭരിക്കുന്നത് അനിശ്ചിതത്വമാണ്. ഉപജീവന പാട്ടകർഷകർ ഇതിന്റെ ദുരിതം അനുഭവിക്കുന്നു. തുടർച്ചയായി പാട്ടകൃഷി നടത്താൻ കഴിയുമെന്ന് ഒരുറപ്പുമില്ല. ഒരു വർഷത്തിൽ കൂടുതൽ

നെൽകൃഷിക്ക് ഭൂമി കിട്ടാത്തതുകൊണ്ട്, കർഷകർ അനിവാര്യമായി ചെയ്യേണ്ടിവരുന്ന വരമ്പുപണികൾ അവർക്ക് നഷ്ടപ്പെടുന്നു. പലരും അത് കുറയ്ക്കുകയോ മുടക്കുകയോ ചെയ്യുന്നതുകൊണ്ട് കാലക്രമത്തിൽ ഉൽപാദനക്ഷമത കുറയുന്നു.

സി.പി.എം. ഉൾപ്പെടെ പല രാഷ്ട്രീയ കക്ഷികളും സാമ്പത്തിക ശാസ്ത്രജ്ഞരും നിർദ്ദേശിക്കുംപോലെ പാട്ടകൃഷിക്ക് നിയമസാധുത നൽകിയാൽ ഈ അവസ്ഥ മാറ്റിത്തീർക്കാൻ കഴിയുമോ? പതിനായിരങ്ങളുടെ ത്യാഗപൂർണ്ണമായ സമരങ്ങളുടെ തണലിൽ നിയമപരമായി ഭൂവുടമസ്ഥത ലഭിച്ച (മറ്റു വരുമാനമാർഗമുള്ള) ഒരു കൂട്ടർ, പണിയെടുക്കുന്നവരുടെ ഭൂദാരിദ്ര്യം മുതലെടുത്ത് മിച്ചത്തിൽ പങ്കുപറ്റുന്ന അനീതി ഇവർക്കൊരു പ്രശ്നമല്ല. മണ്ണിൽ പണിയെടുക്കുന്ന കർഷകർക്ക് കൃഷിഭൂമി കൈമാറുന്ന കാർഷിക വിപ്ലവം തടഞ്ഞുനിർത്താനുള്ള രാഷ്ട്രീയലാക്കും ഇതിലുണ്ട്. ഇതെല്ലാം നിലനിൽക്കേതന്നെ, പാട്ടകൃഷി നിയമാനുസൃതമാക്കുകയും, ആവശ്യക്കാരുണ്ടെങ്കിൽ ഭൂമി പാട്ടത്തിന് കൊടുക്കണമെന്ന നിയമപരമായ നിർബന്ധം നടപ്പാക്കുകയും ചെയ്താൽ അതൊരു അടിയന്തിര ആശ്വാസമായിരിക്കുമെന്നതിൽ തർക്കമില്ല. പക്ഷേ, അത് താൽക്കാലികമായിരിക്കുമെന്നതിലും സംശയമില്ല. കാർഷികേതര തൊഴിൽസാധ്യതകൾ മരവിച്ചു നിൽക്കുകയും കാർഷിക തകർച്ച തുടരുകയും ചെയ്യുന്ന സാഹചര്യത്തിൽ – ഇവ രണ്ടും കേരളത്തിന് പുറത്തുള്ള സാമ്പത്തിക താൽപര്യങ്ങളെ ആശ്രയിച്ചുനിൽക്കുന്നു – ഉപജീവന പാട്ടകൃഷിക്കുള്ള തിരക്ക് വർദ്ധിച്ചുകൊണ്ടിരിക്കും. മേൽപറഞ്ഞ നിയമനടപടികളിലൂടെ പാട്ടഭൂമിയുടെ ലഭ്യത പെട്ടെന്നു കൂടുമെങ്കിലും ഉപജീവന പാട്ടകൃഷിയുടെ സമ്മർദ്ദം അതിലും കൂടുതലാവാൻ അധികകാലം വേണ്ടിവരില്ല. നിയമം നിശ്ചയിച്ച പാട്ടനിരക്ക് എന്തുമാകട്ടെ, ഭൂവുടമ ആവശ്യപ്പെടുന്നത് കൊടുക്കാൻ കർഷകർ നിർബ്ബന്ധിതരാകും. സ്വാഭാവികമായും, കടുത്ത ഉപജീവനപ്രശ്നമുള്ള ഭൂരഹിത, ദരിദ്ര കർഷകരായിരിക്കും ഇതിൽ ആദ്യമേ കുടുങ്ങുക.

ഉൽപ്പാദനബന്ധങ്ങളുടെ ഇത്തരം ഊരാക്കുടുക്കുകൾ അവഗണിച്ച്, വ്യക്തിഗതമായിട്ടോ സംഘാടിസ്ഥാനത്തിലോ യന്ത്രവൽകൃത ആധുനിക കൃഷി നടത്തിയാൽ പരിഹാരമാകുമെന്ന് ചിലർ വാദിച്ചിട്ടുണ്ട്. ഇന്ത്യയിൽ ആധുനിക കൃഷിരീതികൾ ഏറ്റവുമധികം പ്രയോഗിക്കുന്ന പഞ്ചാബിന്റെ അനുഭവം പരിശോധിച്ചുകൊണ്ട് ഇത് സാധ്യമാണോ എന്നുനോക്കാം. 1997ൽ ഗ്രാമീണ കടബാധ്യതയെക്കുറിച്ച് പഞ്ചാബ് സർക്കാർ ഒരു സർവ്വേ നടത്തിയിരുന്നു. 1960–'61നും 1990–'91നുമിടയിൽ കാർഷിക ഉൽപാദന വളർച്ചാനിരക്ക് 5.05ശതമാനമായിരുന്നപ്പോൾ,



1974–'75നും 1991–'92നുമിടയിൽ പ്രതി ഏക്ര കാർഷിക ചെലവിലെ വാർഷിക വർദ്ധനനിരക്ക് നെൽകൃഷിക്ക് 11.2ശതമാനം, ഗോതമ്പിന് 9ശതമാനം, പരുത്തിക്ക് 9.80ശതമാനം എന്നിങ്ങനെയായിരുന്നു. ഇത് കർഷകരുടെ കടബാധ്യതയ്ക്ക് വഴിവക്കുന്നു. 5ഏക്രവരെ കൈകാര്യഭൂമിയുള്ള ചെറുകിട കർഷകരിൽ 84.3ശതമാനവും ഏക്രയ്ക്ക് ശരാശരി 4,536രൂപ കടംവാങ്ങിയാണ് കൃഷിചെയ്യുന്നത്. കർഷകരുടെ ഉൽപന്നങ്ങൾ വാങ്ങുകയും അവർക്ക് വിത്ത്, വളം, കീടനാശിനി മുതലായവ വിൽക്കുകയും ചെയ്യുന്ന കമ്മീഷൻ ഏജന്റുകളാണ് മൊത്തം ഹ്രസ്വകാല വായ്പയിലെ 61.81ശതമാനവും നൽകുന്നത്. ചെറുകിട, ഇടത്തരം (10ഏക്രവരെ) കർഷകരുടെ കടാവശ്യത്തിൽ 70ശതമാനവും ഇവർ നിറവേറ്റി. ഹ്രസ്വകാല ബാധ്യതയുള്ള കർഷകരിൽ എതാണ്ട് 40ശതമാനവും ഈ ഏജന്റുമാർക്ക് കടപ്പെട്ടവരായി. കടംവീട്ടാനോ വാർഷിക പലിശ അടയ്ക്കാനോ നിവൃത്തിയില്ലാത്ത കർഷകർ ഏജന്റിന് സ്വന്തം ഭൂമി പണയപ്പെടുത്തുന്നു. ചെറുകിട കർഷകരിൽ 13.6ശതമാനവും ഇങ്ങനെ ഭൂമി പണയപ്പെടുത്തിയവരായിരുന്നു. കർഷകകുടുംബം കൃഷിഭൂമിയിൽ തുടർന്നു പണിയെടുക്കുന്നുണ്ടെങ്കിലും ഇതോടെ, ഫലത്തിൽ, അവർ സ്വന്തം ഭൂമിയിലെ പാട്ടകർഷകരായി മാറുകയാണ്. വാർഷിക മിച്ചത്തിൽനിന്ന് ഒരു പങ്ക്, കടബാധ്യതയുടെ വാർഷിക പലിശയെന്ന പേരിൽ, അവർ കമ്മീഷൻ ഏജന്റിന് പാട്ടമായി കൊടുക്കണം. കുറച്ചു വർഷങ്ങൾക്കുള്ളിൽ കടബാധ്യത വീട്ടാൻ കഴിഞ്ഞില്ലെങ്കിൽ ഏജന്റിന് ഭൂമി വിൽക്കാൻ അവർ നിർബ്ബന്ധിതരാകും.[23] പഞ്ചാബിലെ ഭാരതീയ കിസാൻ യൂണിയൻ (ഏകത) ഇടപെട്ട ഒരു സംഭവത്തിൽ മേൽപറഞ്ഞ രീതിയിലൂടെ ഒരു കമ്മീഷൻ ഏജന്റ് ഗ്രാമത്തിലെ 19കുടുംബങ്ങളിൽനിന്ന് 56ഏക്ര സ്വന്തമാക്കുകയും 54ഏക്ര പാട്ടഭൂമിയാക്കി മാറ്റുകയും ചെയ്തതായി കണ്ടെത്തി. ഭൂവില ഏക്രയ്ക്ക് ഒന്നരലക്ഷംവരെ ഉണ്ടായിരുന്നപ്പോൾ വെറും അമ്പതിനായിരം രൂപയ്ക്കാണ് ഭൂമി കൈയ്യടക്കിയത്[24].

പഞ്ചാബിലെ നാട്ടിൻപുറങ്ങളിൽ കമ്മീഷൻ ഏജന്റുമാർക്ക് ഏറെക്കുറെ പൂർണ്ണ ആധിപത്യമാണുള്ളത്. തോന്നിയ വിലയ്ക്ക് വിത്തും വളവും മറ്റും വിൽക്കും. പലപ്പോഴും ഡ്യൂപ്ലിക്കേറ്റ് ചരക്കുകളാകും നൽകുക. കൊയ്ത്തുകാലത്ത് പെട്ടവിലയ്ക്ക് വിൽപന നടത്താൻ കർഷകരെ നിർബ്ബന്ധിക്കും. സർക്കാരിന്റെ ധാന്യസംഭരണത്തിൽ ഇടനിലക്കാരായ ഇവർ ഉദ്യോഗസ്ഥരുമായി ഒത്തുകളിച്ച് കർഷകരെ കൊള്ള

23. [45], പേജ് 77–87.

24. അതേകൃതി, പേജ് 77.

യടിക്കുന്നു. സാമ്പത്തികമായി ഇവരെ ആശ്രയിച്ചുകഴിയുന്ന കർഷകർ സാധാരണഗതിയിൽ ഇതൊക്കെ ചോദ്യംചെയ്യാൻ ധൈര്യപ്പെടാറില്ല. ഏജന്റിന്റെ ധാർഷ്ട്യം നിറഞ്ഞ പെരുമാറ്റവും ഹുണ്ടിക ചൂഷണവും സഹിക്കാൻ അവർ നിർബ്ബന്ധിതരാണ്. സാമ്പത്തിക നിർബ്ബന്ധങ്ങൾ നമ്മുടെ സമൂഹത്തിൽ സാമ്പത്തികേതര നിർബ്ബന്ധത്തിനും വിധേയത്വത്തിനും ജന്മം നൽകുന്നതെങ്ങനെയാണെന്നും, പുത്തൻ കൊളോണിയൽ കാർഷിക പരിവർത്തനത്തിന്റെ, നാട്ടിൻപുറത്തെ ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്ത വളർച്ചയുടെ, സ്വാഭാവിക ഫലമായി അർദ്ധ–നാടുവാഴിത്ത ബന്ധങ്ങൾ പുനർസൃഷ്ടിക്കപ്പെടുന്നത് എങ്ങിനെയാണെന്നും ഇത്തരം അനുഭവങ്ങൾ വ്യക്തമാക്കിത്തരുന്നു. സ്വകാര്യ ഹുണ്ടികയ്ക്കു പകരം സർക്കാർ, സഹകരണവായ്പയും, ഇടനിലക്കാരെ ഒഴിവാക്കുന്ന സർക്കാർ, സഹകരണ വിപണനവും നടപ്പാക്കിയാലും അടിസ്ഥാന സാമ്പത്തികബന്ധങ്ങളിലും പെരുകുന്ന ജപ്തിനടപടികളിലും മാറ്റം വരുന്നില്ലെന്ന് കേരളത്തിലെ കർഷകർക്ക്, ഇന്ന് പ്രത്യേകിച്ചും, വേണ്ടുവോളം അനുഭവമുണ്ടല്ലോ.

ഈ അദ്ധ്യായം അവസാനിപ്പിക്കുംമുമ്പ് കേരളത്തിൽ തന്നെ നടക്കുന്ന വൻകിട പാട്ടകൃഷിയെക്കുറിച്ചും ചിലതെല്ലാം പരിചയപ്പെടാം. കേരള സർക്കാർ പാട്ടത്തിനു നൽകിയിരിക്കുന്ന ഭൂമി, പാട്ടക്കാർ, പാട്ടത്തിന്റെ നിരക്ക്, ഓരോ വർഷവും സ്വകാര്യപാട്ടക്കാരിൽനിന്ന് പാട്ടമായി പിരിഞ്ഞു കിട്ടുന്ന ഏകദേശ സംഖ്യ എന്നീ വിവരങ്ങളാണ് പട്ടിക 19ൽ കാണുന്നത്.[25] പരമാവധി പാട്ടം ഏക്രയ്ക്ക് 20രൂപയും കുറഞ്ഞത് 1.50രൂപയുമാണ്. ഈ പട്ടികയ്ക്ക് അവലബമായെടുത്ത 1996ലെ നിയമസഭാസമിതി റിപ്പോർട്ടിൽ പാട്ടംനിരക്ക് വ്യക്തമാക്കാത്ത വി.ടി.കെ. എസ്റ്റേറ്റും (പഴയ കൊച്ചി രാജകുടുംബത്തിന്റെ സംയുക്ത സ്വത്ത്) കാർഡമം ഹിൽസിലെ ഭൂപ്രഭുക്കളും നൽകുന്ന പാട്ടം പരമാവധി പാട്ടമായ 20രൂപയാണെന്ന് കണക്കാക്കിയാൽ പോലും ഇവരിൽനിന്നെല്ലാം വർഷം തോറും പിരിഞ്ഞു കിട്ടുന്ന പാട്ടം 20 ലക്ഷം രൂപയിലധികം വരില്ല. 1971ലെ കണ്ണൻ ദേവൻ ഹിൽസ് (റിസംപ്ഷൻ ഓഫ് ലാന്റ്) ആക്ടനുസരിച്ച് കണ്ണൻ ദേവൻ കമ്പനിക്ക് പാട്ടത്തിനു നൽകിയ ഭൂമി പുതിയ ഉടമയായ ടാറ്റയ്ക്ക് വിട്ടുകൊടുത്തു. "എന്നാൽ ഇതുകൂടാതെ കമ്പനിയുടെ കൈവശം 50,000ഏക്രയോളം ഭൂമികൂടിയുണ്ടെന്ന് ബന്ധപ്പെട്ട ഉദ്യോഗസ്ഥർ സമിതിക്ക് തെളിവു നൽകി" എന്ന് റിപ്പോർട്ടിൽ പറയുന്നു.[26] ടാറ്റാ കമ്പനി മൂന്നാറിലുള്ള സർക്കാർ ഭൂമി അന്യാധീനപ്പെടുത്തുന്നു, നെല്ലി

25. പേജ് 224 കാണുക.

26. [53], പേജ് 3.



യാംപതിയിലെ പാട്ടക്കാർ മുറിച്ചോ മുഴുവനായോ ഭൂമി വിൽക്കുന്നു, മരം മുറിച്ചുവിൽക്കുന്നു എന്നെല്ലാം സമിതി പരിഭവം പ്രകടിപ്പിച്ചിട്ടുണ്ട്. 88,000ഏക്രയോളം വരുന്ന കാർഡമം ഹിൽസ്, റിസർവ്വ് ലാൻഡ് രജിസ്റ്ററിൽ 57,136ഏക്രയായി കുറഞ്ഞ കാര്യവും ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഇവിടെ പാട്ടംകാലാവധി 20വർഷമാണ്. പക്ഷെ കാലാവധി തീരു മ്പോൾ പുതുക്കി നൽകുകയല്ലാതെ പാട്ടനിരക്ക് കൂട്ടിവാങ്ങുന്നില്ല. 1995ലെ ഓർഡർ അനുസരിച്ച് ആ സാമ്പത്തിക വർഷത്തേക്കുള്ള പാട്ടം ഏക്രയ്ക്ക് 100രൂപയായി നിശ്ചയിച്ചിരിക്കുന്നത് "...വളരെ കുറവാണ്. പൊതുമേഖല നൽകുന്നതിനേക്കാൾ കൂടുതലായി പാട്ടം നിശ്ചയിക്കുകയും, ഓരോ മൂന്നു വർഷം കൂടുമ്പോൾ പുതുക്കി നിശ്ചയിക്കുകയും വേണം" എന്നും 1996ലെ നിയമസഭാ സമിതി റിപ്പോർട്ട് നിർദ്ദേശിച്ചു.[27] കാര്യങ്ങളെല്ലാം പഴയപോലെ തുടരുകയും ചെയ്യുന്നു.

സർക്കാർ പാട്ടഭൂമി സംബന്ധിച്ച് കേരള നിയമസഭ 1980ൽ ഒരു നിയമം അംഗീകരിച്ചിരുന്നു – കേരള ഗ്രാന്റ്സ് ആൻഡ് ലീസസ് (മോഡിഫിക്കേഷൻ ഓഫ് റൈറ്റ്സ്) ആക്ട്. ഇതനുസരിച്ച് പാട്ടഭൂമിയുടെ ലാഭത്തിൽ 75ശതമാനം സർക്കാരിന് നൽകണം. പക്ഷേ, 1990ൽ മാത്രമാണ് നിയമം നടപ്പാക്കാനുള്ള നടപടിക്രമങ്ങൾ തയ്യാറാക്കിയത്. വൻകിട തോട്ടമുടമകളുടെ നിയമപരമായ ഇടപെടൽ മൂലം അത് പ്രാവർത്തികമാക്കുന്നത് നിർത്തിവക്കേണ്ടിവന്നു. ഇതുമൂലം 500കോടി രൂപയുടെ നഷ്ടമാണ് ഉണ്ടായതെന്ന് സമിതി വിലയിരുത്തുന്നു.[28] 2001 ആയിട്ടും കോടതിവിലക്ക് നീക്കിക്കിട്ടാൻ ഒരു ശ്രമവുമുണ്ടായിട്ടില്ല. ടാറ്റയുടെ അനധികൃത ഭൂവിൽപന തടഞ്ഞ നടപടിയും കോടതി ഇടപെട്ട് നിർത്തിവച്ചിരിക്കുകയാണ്. ഇത് ഒഴിവാക്കിക്കിട്ടാൻ സർക്കാർ നടപടിയുണ്ടായിട്ടുമില്ല. ചുരുക്കത്തിൽ, 'സൗജന്യ' പാട്ടനിരക്കുമാത്രമല്ല, ഈ വൻകിട ചൂഷകരുടെ നിയമലംഘനവും അനുവദിച്ചുകൊടുത്തിരിക്കുന്നു. 25 ഏക്രയിലധികമുള്ളവരുടെ ഭൂവിസ്തൃതിയിൽ ഇവർ കൈയ്യടക്കിയ ഭൂമി 36ശതമാനം വരും! മറ്റൊരു രീതിയിൽ പറഞ്ഞാൽ സർക്കാർ സൗജന്യ ത്തിൽ വൻകിടദല്ലാൾ മുതലാളിമാരും ഭൂപ്രഭുക്കളും പാട്ടത്തിനെടുത്തതും കൈയ്യടക്കിയതുമായ ഭൂമി 1995വരെ വിതരണം ചെയ്ത മിച്ചഭൂമിയുടെ 2.5ഇരട്ടി വരും. 1980ലെ നിയമം ഏകകണ്ഠേന പാസാക്കിയതാണോ എന്നറിയില്ല. ഏതായാലും ഭൂപ്രശ്നത്തെ സംബന്ധിച്ച രണ്ടു നിയമങ്ങൾ ചാപിള്ളകളായി

27. അതേ റിപ്പോർട്ട്, പേജ് 8.

28. അതേ റിപ്പോർട്ട്, പേജ് 1–2.

തുടരുന്നു – ആദിവാസി ഭൂമി സംബന്ധിച്ച നിയമവും, സർക്കാർ ഭൂമിയിൽ പാട്ടക്കരാർ വ്യവസ്ഥകൾ പുതുക്കാനുള്ള നിയമവും. പുതിയതും പഴയതുമായ ഭൂപ്രഭുത്വത്തോട് കൂറുകാട്ടുന്നതിൽ കേരളവും ഒട്ടും പുറകിലല്ല.

# 10

# ഭൂപ്രഭുത്വവും നാട്ടിൻപുറദരിദ്രരും

"... കുട്ടനാട്-പാലക്കാട് പാടശേഖരങ്ങൾ ഒഴിച്ചാൽ തീരപ്രദേശത്തും ഇടനാട്ടിലും മുതലാളിത്ത ഭൂപ്രഭു ഒരു മായാവിയായിത്തീരുന്നു", എന്നാണല്ലോ സി.പി.എം. സൈദ്ധാന്തികർ പ്രഖ്യാപിച്ചിരിക്കുന്നത്. ഇതിന് അവർ പല കാരണങ്ങളും നിരത്തുന്നു: 1) "പ്ലാന്റേഷൻ മേഖലയെ മാറ്റി നിർത്തിയാൽ പുതിയ മുതലാളിഭൂപ്രഭുക്കന്മാർക്ക് പൊതുവെ നാട്ടിൻ പുറങ്ങളിലുള്ള മേധാവിത്വത്തിന് കർശനമായ പരിമിതികൾ ഉണ്ടെന്നു കാണാം. ഭൂപരിധിനിയമം മൂലം ഭൂമിയുടെ കേന്ദ്രീകരണം സാധ്യമല്ല", "ഗ്രാമീണ കുടുംബങ്ങളുടെ ആസ്തികളെ കുറിച്ചുള്ള ദശവാർഷിക സർവ്വേകൾ കാണിക്കുന്നത് കേരളത്തിലെ നാട്ടിൻപുറങ്ങളിൽ സമ്പത്തിന്റെ വിതരണത്തിലെ അസമത്വം കുറഞ്ഞുവരുന്നു എന്നാണ്"; 2) "തൊഴിൽ കമ്പോളത്തിനുമേലുണ്ടായിരുന്ന മുതലാളിത്തപൂർവ്വ ചരടുകൾ കേരളത്തിലെ പ്രമാണിവർഗത്തിന് നഷ്ടപ്പെട്ടിരിക്കുന്നു"; 3) "... ഗ്രാമീണ വായ്പാകമ്പോളത്തിനുമേലും ഭൂപ്രമാണിവർഗത്തിന്റെ നിയന്ത്രണം കേരളത്തിൽ താരതമ്യേന ദുർബലമാണ്. വായ്പാസഹകരണ പ്രസ്ഥാനത്തിന്റെ വിജയകരമായ വ്യാപനമാണിതിന്റെ പശ്ചാത്തലം"; 4) "... കാർഷിക ഉൽപന്ന വിപണിയിലെ ഇടത്തട്ടുകാരായി വർത്തിക്കുന്നത് പ്രായേണ ഈ പ്രമാണിമാരാണ്. എന്നാൽ, ഇവർ തമ്മിലുള്ള മത്സരവും അവസാനം കമ്പോളത്തിൽ വൻകിട കമ്പനികളുടെ നിയന്ത്രണവും കേ രളത്തിൽ കൂടുതൽ കാര്യക്ഷമമായ കമ്പോളവിവരദായക സമ്പ്രദായവും മൂലം ഈ ഇടത്തട്ടുകാർക്ക് തന്നിഷ്ടപ്രകാരം ലാഭനിരക്ക് ഉയർത്തുക ശ്രമകരമാണ്. പലപ്പോഴും കച്ചവടമാർജിൻ വളരെ താഴ്ന്നതാണ്." [1]

1970ലെ ഭൂപരിഷ്ക്കരണത്തിനുശേഷം വർദ്ധിച്ചുവന്ന ഭൂകേന്ദ്രീകരണം, തൊഴിൽകമ്പോളത്തിനുമേൽ ഇന്നും തുടരുന്ന 'മുതലാളിത്ത

1. [51], പേജ് 38. ഈ വിശദീകരണം 1992ൽ തന്നെ ഐസക്കും ശ്രീധരനും അവതരിപ്പിച്ചിരുന്നു; [37], പേജ് 62.

പൂർവ്വചരടുകൾ' (കൃത്യമായി പറഞ്ഞാൽ സാമ്പത്തികേതര നിർബ്ബന്ധങ്ങൾ), എന്നീ യാഥാർത്ഥ്യങ്ങൾ നാം കണ്ടുകഴിഞ്ഞതാണ്. മറ്റു കാര്യങ്ങളുടെ നിജസ്ഥിതി വഴിയേ പരിശോധിക്കാം. അതിനുമുമ്പ്, കേരളത്തിലെ ഭൂപ്രഭുത്വത്തിന്റെ ഘടന പരിചയപ്പെടുന്നത് അവശ്യമാണ്. പരമാവധി എത്രത്തോളം ഭൂമിയാണ് പരമ്പരാഗത ജന്മികൾ നിയന്ത്രിച്ചിരുന്നത്? 18-ാം നൂറ്റാണ്ടിലും പിന്നെ കൊളോണിയലിസത്തിനു കീഴിലും നടന്ന പരിവർത്തനങ്ങൾ ഇതിലെന്തു മാറ്റംവരുത്തി?

കാടും കായലും വലിയൊരു ഭൂഭാഗം ഇന്നും കവർന്നെടുക്കുന്ന കേരളത്തിന്റെ ഭൂപ്രകൃതിയുമായി ബന്ധപ്പെടുത്തി ചിന്തിച്ചാൽ പരമ്പരാഗത ജാതി-ജന്മിത്തത്തിന്റെ പരമാവധി ഭൂവിസ്തൃതി അത്രവലുതൊന്നുമായിരുന്നില്ലെന്ന് മനസ്സിലാക്കാം. 18-ാം നൂറ്റാണ്ടിൽ ഇതിനൊരു മാറ്റം വരുന്നുണ്ട്. മാർത്താണ്ഡവർമ്മയുടെ രാജ്യവ്യാപനവും പരിഷ്ക്കാരങ്ങളും മൂലം, ആ നൂറ്റാണ്ടിന്റെ അന്ത്യത്തിൽ, തിരുവിതാംകൂറിൽ കൃഷിചെയ്തിരുന്ന ഭൂമിയിൽ ഏതാണ്ട് പകുതി, അതായത് 7ലക്ഷം ഏക്ര, രാജാധികാരത്തിൻ കീഴിലായി. 1812 ആയപ്പോഴേക്കും മൂന്നിൽ രണ്ടു ഭാഗമായും 1850ൽ 80ശതമാനമായും ഇത് വർദ്ധിച്ചു.[2] ഇതേപോലെ ശക്തൻതമ്പുരാന്റെ ഭരണകാലത്ത്, കൊച്ചിയിൽ കൃഷിചെയ്തിരുന്ന ഭൂമിയിൽ 40ശതമാനം രാജാധികാരത്തിൻ കീഴിൽവന്നു. അതോടെ, ഈ നാട്ടുരാജ്യങ്ങളിൽ രാജാധികാരം ഏറ്റവും വലിയ ജന്മിയായിത്തീർന്നു. പക്ഷേ, തിരുവിതാംകൂർ, കൊച്ചി രാജാധികാരങ്ങൾക്ക് കീഴിലുണ്ടായിരുന്ന ജന്മികളുടെ ഭൂവിസ്തൃതിയെക്കുറിച്ച് വാർഡ് ആൻഡ് കോർണറുടെ 1816-'20ലെ സർവ്വേ നൽകുന്ന വിവരങ്ങൾ അന്നത്തെ ഭൂപ്രഭുത്വത്തിന്റെ മറ്റൊരുവശംകൂടി കാട്ടിത്തരുന്നുണ്ട്: "കൃഷിയിടങ്ങളുടെ വലുപ്പം പലതര ത്തിലാണ്; രണ്ടായിരം മുതൽ മുവായിരം പറ വിത്തുപാട് നിലം (ഏതാ ണ്ട് ഇരുനൂറ്റിഎൺപത്തിനാല് അല്ലെങ്കിൽ നാനൂറ്റി ഇരുപത്തെട്ട് ഏക്രക്ക് തുല്യമാവും ഇത്) ഗണ്യമായ വലുപ്പമുള്ള ഒരു കൃഷിയിടമാണ്. നൂറിൽ രണ്ടുപേർക്കുപോലും ഇത്രയ്ക്കുണ്ടാവില്ല."[3] അഥവാ, ഈ നാട്ടുരാജ്യ ങ്ങളിലെ പ്രാദേശിക ജന്മികൾ ഇടത്തരം, ചെറുകിട ഭൂപ്രഭുക്കൾ മാത്രമാ യിരുന്നു. ബ്രിട്ടീഷ് മലബാറിൽ ഇതായിരുന്നില്ല സ്ഥിതി. പഴയതും പുതി യതുമായ ജന്മികളെ പൂർണ്ണാധികാരമുള്ള ഭൂവുടമകളായി പരിഗണി ക്കുകയും അവരിലൂടെ ഭൂനികുതിയും പാട്ടവും പിരിച്ചെടുക്കുകയും ചെയ്ത കൊളോണിയൽ അധികാരത്തിൻ കീഴിൽ പതിനായിരവും അതിലധികവും ഏക്ര ഭൂമി നിയന്ത്രിച്ചിരുന്ന ജന്മികളുണ്ടായിരുന്നു. ഉദാഹരണത്തിന് പഴയ കാസറഗോഡ് താലൂക്കിലും ചിറക്കൽ താലൂക്കിലും ഭൂസ്വത്തുണ്ടായിരുന്ന താഴക്കാട്ടുമനയ്ക്ക് കാസറഗോഡ് താലൂക്കിൽ മാത്രം 12,188ഏക്ര ഭൂമിയുണ്ടായിരുന്നതായി ഡോ. കെ. കെ. എൻ. കുറുപ്പ് കണ ക്കാക്കുന്നു.[4] ഇങ്ങനെയൊക്കെയുള്ള പരമ്പരാഗത ജന്മികളുടെ ഭൂസ്വത്ത് കൊളോണിയൽ കാലഘട്ടത്തിൽ രൂപംകൊണ്ട തോട്ടം ഭൂപ്രഭുത്വം നിയന്ത്രിച്ചിരുന്ന ഭൂസ്വത്തുമായി തട്ടിച്ചുനോക്കുമ്പോഴേ ചിത്രം പൂർണ്ണമാകൂ. 1878ൽ പൂഞ്ഞാറ്റിൽ തമ്പുരാൻ ഒരു ബ്രിട്ടീഷ് കമ്പനിക്ക് കണ്ണൻ ദേവൻ മലകൾ (ഇന്ന് ടാറ്റയുടെ ഉടമയിലുള്ള കണ്ണൻ ദേവൻ തോട്ടം) കൈ മാറിയപ്പോൾ 1.37ലക്ഷം ഏക്രയുടെ ഭൂസ്വത്താണ് ഒരുടമയ്ക്ക് കീഴിൽ വന്നത്. തമ്പുരാന്റെ നിയന്ത്രണത്തിലായിരുന്ന കാലത്ത് ആദിവാസികൾ ജീവിച്ചുപോന്ന ഈ വനപ്രദേശത്തിന്റെ വലിയ ഭാഗം കൃഷിഭൂമിയായി മാറിയതോടെ വലുപ്പത്തിലും കവിഞ്ഞൊരു പ്രാധാന്യം അതിന് കൈവരുകയും ചെയ്തു.

വൻകിട തോട്ടങ്ങളുടെ ഭൂകുത്തക അവഗണിച്ചുകൊണ്ട് ആധുനിക കേരളത്തിലെ ഭൂപ്രഭുത്വത്തെ വിശകലനം ചെയ്യാൻ കഴിയില്ലെന്നാണ് ഇത് വ്യക്തമാക്കുന്നത്. ഇത് മറച്ചുവയ്ക്കുന്നതിനുവേണ്ടിയാണ് "പ്ലാന്റേഷൻ മേഖലയെ മാറ്റിനിർത്തിയാൽ " എന്ന് സി.പി.എം. രേഖ ഒഴിവുപറയുന്നത്. ഭൂപരിധിയിൽ ഉൾപ്പെടുത്താതിരുന്ന തോട്ടംമേഖല "മാറ്റി നിർത്തി " ഭൂകേന്ദ്രീകരണത്തെക്കുറിച്ചുനടത്തുന്ന അന്വേഷണം കണ്ണടച്ച് ഇരുട്ടിൽ തപ്പാനുള്ള ക്ഷണമാണ്.[5] അത് നിരസിച്ചാൽ മാത്രമേ ഭൂപ്രഭുത്വത്തിന്റെ യഥാർത്ഥ ഘടനയും വർഗവിശകലനത്തിൽ അതെങ്ങനെ പരിഗണിക്കണം എന്നതും വ്യക്തമാകൂ. 125ഏക്രയിലധികം വിസ്തൃതിയുള്ള ഇടങ്ങളെ കുറിച്ച് 1985-'86ലെ കാർഷിക സെൻസസ്സ് വേർതിരിച്ച് വിവരം നൽകുന്നുണ്ട്. ഇത്തരം ഇടങ്ങൾ മൊത്തം കൈകാര്യഭൂമിയുടെ 6.35ശതമാനം നിയന്ത്രിച്ചിരുന്നു. 25മുതൽ 125ഏക്രവരെയുള്ള ഇടങ്ങൾ

2. [33], പേജ് 30-31, 41.

3. [34], പേജ് 56.

4. [5], അനുബന്ധം.

5. കേരളത്തിലെ ഭൂകേന്ദ്രീകരണവും തോട്ടംസമ്പദ്ഘടനയും തമ്മിലുള്ള ബന്ധം 1990-91ലെ കാർഷിക സെൻസസ്സും വ്യക്തമാക്കുന്നു. വൻകിട കൃഷിയിടങ്ങളുടെ ശരാശരി വിസ്തൃതിയിൽ, പശ്ചിമ ബംഗാൾ (507.5ഏക്ര), അസം (202ഏക്ര) എന്നീ സംസ്ഥാനങ്ങൾ കഴിഞ്ഞാൽ 148.33 ഏക്രയുള്ള കേരളമായിരുന്നു മൂന്നാം സ്ഥാനത്ത്. അതേസമയം പഴയ ഭൂപ്രഭുക്കൾ ഇന്നും പ്രബലരായ ബിഹാറിൽ ഇത് 41.02ഏക്രയും, ആന്ധ്രപ്രദേശിൽ 39.15 ഏക്രയും മാത്രമായിരുന്നു. വൻകിട തോട്ടങ്ങളുടെ സാന്നിദ്ധ്യമാണ് ഭൂകേന്ദ്രീകരണത്തിൽ മുമ്പന്തിയിൽ നിൽക്കുന്ന മൂന്നു സംസ്ഥാനങ്ങളുടെയും സവിശേഷത; [61].

ഇതിന്റെ ഏതാണ്ട് പകുതി മാത്രമേ നിയന്ത്രിച്ചിരുന്നുള്ളൂ. 25ഏക്രയില ധികമുള്ള ഇടങ്ങളുടെ മൊത്തം ഭൂവിസ്തൃതിയിൽ മൂന്നിൽ രണ്ടു ഭാഗവും 125ഏക്രയുടെ മേലെ വരുന്നവയാണ് നിയന്ത്രിച്ചിരുന്നത്.[6] ഇനി, 100ഏക്ര യിലധികം വരുന്ന ഇടങ്ങളെമാത്രം തരംതിരിച്ച് പരിശോധിച്ചപ്പോൾ കണ്ടി രുന്ന അവസ്ഥയാണ് പട്ടിക 20ൽ കൊടുത്തിരിക്കുന്നത്.[7] മൊത്തത്തി ലുള്ള ഇത്തരം ഇടങ്ങളിൽ 1,000ഏക്രയിലധികമുള്ളവ വെറും 4ശതമാന മായിരുന്നു. 80ശതമാനത്തിനും 500ഏക്രയിൽ താഴെ മാത്രമെ ഉണ്ടായിരു ന്നുള്ളൂ. 25ഏക്രയിലധികമുള്ള ഇടങ്ങളുടെ കാര്യത്തിലെന്നപോലെ നൂറ് ഏക്രയിലധികമുള്ളവയിലും ഭൂമിയിലധികവും നിയന്ത്രിച്ചിരുന്നത് എണ്ണ ത്തിൽ പത്തുശതമാനം മാത്രം വന്നിരുന്ന 500ഏക്രയിലധികമുള്ള ഇട ങ്ങളായിരുന്നു എന്ന് ധരിക്കാവുന്നതാണ്. 1965ലെ കണക്കുകളാണിത്. പിന്നീട് ഇതിൽ മൗലികമായ മാറ്റം വന്നുവെന്ന് കരുതാൻ ന്യായമില്ല.

ചുരുക്കത്തിൽ, ആയിരങ്ങൾ മുതൽ ഒരു ലക്ഷത്തിലുമധികം ഏക്ര നിയന്ത്രിക്കുന്ന വിരലിലെണ്ണാവുന്ന ഒരു മേലറ്റം, അതിനുതാഴെ, പടിപടിയായി ഭൂവിസ്തൃതി ചുരുങ്ങിവരുകയും എണ്ണം വർദ്ധിച്ചുവരു കയും ചെയ്യുന്ന നിരവധി അടരുകൾ – ഇതാണ് കേരളത്തിലെ ഭൂപ്രഭുത്വ ത്തിന്റെ സാമാന്യ ഘടന. വൻകിട, ഇടത്തരം, ചെറുകിട ഭൂപ്രഭുത്വമായി അത് വേർതിരിയുന്നു. ഇവരുടെ ഭൂകുത്തകയിലുള്ള വലുപ്പചെറുപ്പം തന്നെയാണ് ഇതിനടിസ്ഥാനം. മൊത്തവരുമാനത്തിൽ ഏതാണ്ട് പകുതി യെങ്കിലും ഭൂസ്വത്തിൽനിന്നാണ് ഇവർക്ക് ലഭിക്കുന്നത്. പക്ഷേ, കാർഷിക അദ്ധ്വാനത്തിൽ അവർ ഒട്ടുംതന്നെ പങ്കെടുക്കുന്നില്ല. ഇവരിലെ വൻകിട ക്കാർ തോട്ടമുടമകളായ ദല്ലാൾ മുതലാളിത്ത ഭൂപ്രഭുക്കളോ ഉദ്യോഗസ്ഥ മേധാവിത്ത ഭൂപ്രഭുക്കളോ ആണ്. ഈ വൻകിട തോട്ടമുടമകൾ നാട്ടിൻ പുറ സമൂഹവുമായി സാധാരണഗതിയിൽ നേരിട്ട് ഇടപഴകുന്നില്ല. ഇടനില ക്കാർവഴിയാണ് അവർ പ്രാദേശിക നിയന്ത്രണം ചെലുത്തുക. നേരെമറിച്ച് സാമൂഹ്യജീവിതത്തിന്റെ എല്ലാം തലങ്ങളിലും ഇടത്തരം, ചെറുകിട ഭൂപ്രഭുക്കളുടെ സജീവ സാന്നിധ്യമുണ്ട്. ഭൂമിയിൽ നിന്നുള്ള വരുമാനം മാത്രം ഭുജിച്ചു കഴിയുന്നവരല്ല ഇവർ. കച്ചവടം, ഹുണ്ടിക, വ്യവസായം എന്നിങ്ങനെ വിവിധ രംഗങ്ങളിൽ അവരുടെ ചൂഷണം വ്യാപിച്ചിട്ടുണ്ട്. നമ്മുടെ അർദ്ധ-നാടുവാഴിത്താവസ്ഥയിൽ ഇത് ഒട്ടും തന്നെ അസ്വ ഭാവികവുമല്ല (കേരളത്തിൽ ആദ്യമായി ആരംഭിച്ച ആധുനിക വൻകിട വ്യവസായങ്ങളിൽ തന്നെ, സാമ്രാജ്യത്വ, ദല്ലാൾ മുതലാളിത്ത മൂലധന

6. [60], അനുബന്ധം I.

7. പേജ് 224 കാണുക.



ത്തോടൊപ്പം തിരുവിതാംകൂർ രാജാധികാരത്തിന്റെ നാടുവാഴിത്ത മിച്ചത്തിലെ ഒരു പങ്കും സ്ഥാനം കണ്ടെത്തിയിരുന്നു[8]). ഇവരെ "മുതലാളിത്ത"ഭൂപ്രഭുക്കളായി വിശേഷിപ്പിക്കാനാവില്ല. സാമ്രാജ്യ ത്വവും, ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തവുമായി കെട്ടുപിണഞ്ഞു കിടക്കുന്ന ഇവർ ചില മുതലാളിത്ത സ്വഭാവങ്ങൾ പ്രകടിപ്പിക്കുന്നുണ്ട്. നാടുവാഴിത്ത അംശം ഏറിയോ കുറഞ്ഞോ നിൽക്കാമെങ്കിലും അതില്ലാ ത്തൊരു ഭൂപ്രഭുത്വം ഇവിടെ കാണില്ല എന്നതാണ് കൂടുതൽ പ്രസക്തം. അർദ്ധ-നാടുവാഴിത്തത്തിന്റെ രാഷ്ട്രീയ, സാമ്പത്തിക, സാംസ്ക്കാരിക പ്രതിനിധികളാണിവർ. ഒട്ടുമിക്കവാറും പഴയ ജന്മിജാതികളിൽനിന്നും, കൂടാതെ സവർണ്ണക്രിസ്ത്യൻ, മുസ്ലിം, ഈഴവ ജാതികളിൽനിന്നും വന്ന വർ ഇവർക്കിടയിലുണ്ട്."കൊല്ലിനും കൊലയ്ക്കും" അധികാരമുണ്ടാ യിരുന്ന പഴയ പ്രതാപം ഇന്നസാധ്യമാണ്. അതിന് പകരം'നാട്ടുപ്രമാ ണിത്ത'വും, പോലീസ് ഉൾപ്പെടെയുള്ള അധികാരയന്ത്രം ഉപയോഗി ച്ചുള്ള അക്രമങ്ങളും, രാഷ്ട്രീയ പാർട്ടികളുടെ മറയിലൂടെയുള്ള അധികാരപ്രയോഗവും വഴി അവർ അതാതു പ്രദേശങ്ങളിൽ നിയന്ത്രണം ചെലുത്തുന്നു.

എന്താണിവരുടെ സ്വഭാവം? നമ്പൂതിരമാർക്കിടയിൽനിന്ന് വ്യാവസായിക, കച്ചവട, മാധ്യമ രംഗത്തേക്കാദ്യമായി പ്രവേശിച്ച ദേശമംഗലത്തു മനക്കാരെ വി.ടി. ഭട്ടതിരിപ്പാട് പണ്ട് ഇങ്ങനെ വിവരിച്ചു: "കുറവന്മാരുടെ കൊട്ടയ്ക്കുള്ളിലെ പാമ്പെന്നപോലെ ബ്രാഹ്മണ്യത്തിന്റെ വിഷദ്രവം വഹിക്കുന്ന ഊശിക്കുടുമ തലപ്പാവിന്റെ കീഴിൽ ഒളിപ്പിച്ചിരു ന്നുവെന്ന് അന്ന് ആരും കണ്ടുപിടിച്ചില്ല. ഓത്തൂട്ടിന് കുളിച്ച് തറ്റുടുത്തു മുമ്പന്തിയിലിരുന്നു കൊട്ടിക്കും, വാട്ടെലസ്സദ്യയ്ക്ക് ആദ്യസ്ഥാനത്തിരുന്ന് ആഢ്യത്വം അഭിനയിക്കും, സദസ്സുകളിൽ അദ്ധ്യക്ഷസ്ഥാനം വഹിക്കും, കമ്പനികളിൽ ഷെയർ ചേരും, ഉദ്യോഗസ്ഥന്മാർക്കും അസംബ്ലി മെമ്പർമാർക്കും ടീപാർട്ടികൾ നൽകും, അതേ ശ്രദ്ധയോടും ഭക്തിയോടും തന്നെ ചോമാതിരി, ഓതിക്കൻ, വൈദികൻ തുടങ്ങിയവരെ ക്ഷണിച്ചു വരുത്തി പശുദാനം, വെച്ചുനമസ്ക്കാകരം, വാരം മുതലായതു കഴിക്കും, യാഗത്തിനും അഗ്നിക്കും വെച്ചുനമസ്ക്കരിക്കും, ഉത്സവങ്ങൾക്കും കലശ

8. അമേരിക്ക, ബ്രിട്ടൻ, കാനഡ, ജർമനി, ബൽജിയം, സ്വിറ്റ്സർലാന്റ് എന്നീ സാമ്രാജ്യത്വ രാജ്യങ്ങളിലെ മൂലധനവുമായി കൂട്ടുകൂടി, 1940കളുടെ അന്ത്യത്തോടെ കേരളത്തിൽ രൂപംകൊണ്ട 16 വൻകിട വ്യവസായ സ്ഥാപനങ്ങളിൽ തിരുവിതാംകൂർ രാജാധികാരം ഓഹരിയും കടവുമായി 11.44 കോടി രൂപ മുടക്കിയിരുന്നു; [46], പേജ് 219–222.

ങ്ങൾക്കും വരി നൽകും - ഇങ്ങനെ വൈദികത്വവും ലൗകികത്വവും, ജന്മിത്തവും മുതലാളിത്തവും ഏകഭാവനയോടെ ഏതിനത്തിലും വിഘട ന കൂടാതെ കഴിഞ്ഞുകൂടിയിരുന്ന ഒരു മാന്യ കുടുംബമായിരുന്നു അന്ന് ദേശമംഗലത്തു മന."[9] നമ്പൂതിരി ചടങ്ങുകൾക്ക് പകരം നായർക്കോ, സവർണ്ണ ക്രിസ്ത്യാനിക്കോ, മുസ്ലിമിനോ, സവർണ്ണത്വം വാരിപ്പുണരുന്ന പിന്നാക്കജാതിക്കാർക്കോ ചേർന്നുള്ളവ ഒട്ടിച്ചുവച്ചാൽ, ചോമാതിരിക്കും ഓതിക്കനും പകരം അമൃതാനന്ദമയിയും ശാശ്വതീകാനന്ദ-കൈവല്യാ നന്ദ സംഘങ്ങളും, നായ്ക്കൻപറമ്പിൽ അച്ചനും, തിരുമേനിമാരും, തങ്ങൾ മാരുമൊക്കെ ഉൾപ്പെടുന്ന 'ആൾ ദൈവങ്ങളെ' സങ്കൽപിച്ചാൽ, വർത്ത മാന കേരളത്തിലെ ഭൂപ്രഭുത്വത്തിന്റെ സ്വഭാവസർട്ടിഫിക്കറ്റ് ഇതിലും നന്നായി തയ്യാറാക്കാൻ കഴിയില്ല. ഇന്നവർ കമ്പനികളിൽ ഷെയർ ചേരുക മാത്രമല്ല ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിന്റെ താങ്ങിൽ സ്വന്തമായി വ്യവസായങ്ങളും നടത്തുന്നു (ചില രേഖാ ചിത്രങ്ങൾക്ക് പേജ് 201-203 ലെ അനുബന്ധം III കാണുക).

ഈ വർഗത്തിന്റെ 'പ്രമാണിത്ത'വും അധികാരപ്രയോഗവും കുറച്ചുകൂടി സൂക്ഷ്മമായി പരിശോധിച്ചാൽ നാട്ടിൻപുറത്തെ രാഷ്ട്രീയ-സാമ്പത്തിക-സാമൂഹ്യ തലങ്ങളിൽ ഒന്നൊഴിയാതെ എല്ലാറ്റിലും അതിന് ഇന്നും ആധിപത്യമുണ്ടെന്ന് ബോധ്യമാകും. ആധുനിക കേരളത്തിൽ വ്യവസ്ഥാപിത രാഷ്ട്രീയ പാർട്ടികളും അവയുടെ ബഹുജനസംഘടന കളും ജനങ്ങൾക്കും ഭരണകൂടത്തിനും മധ്യേ 'ഇടനിലക്കാർ' ആയിട്ടാ ണല്ലോ പ്രത്യക്ഷപ്പെടുന്നത്. ഭരണയന്ത്രത്തിൽനിന്ന്, പ്രത്യേകിച്ചും അതി ന്റെ മർദ്ദക ഘടകമായ പോലീസിൽനിന്ന്, എന്തെങ്കിലും സാധിക്കുന്നതി ന്, സർക്കാർ-സഹകരണ സ്ഥാപനങ്ങളിൽനിന്ന് കടമെടുക്കുന്നതിന് - ഏതു കാര്യവും ഇവരില്ലാതെ നടക്കില്ല. ഇങ്ങനെ 'അധികാര മധ്യസ്ഥം' ആയി പ്രത്യക്ഷപ്പെടുന്ന ഇവരുടെ ദൗത്യം വാസ്തവത്തിൽ അധികാര പ്രയോഗമല്ലാതെ മറ്റൊന്നുമല്ല. ഭരണവർഗങ്ങളുടെ വിവിധ ചേരികളുടെ താൽപര്യങ്ങളെ (അതുവഴി വിവിധ സാമ്രാജ്യത്വതാൽപര്യങ്ങളെയും) സേവിക്കുകയും പ്രതിനിധീകരിക്കുകയും ചെയ്യുന്ന ഇവർ മർദ്ദകഭരണ കൂടത്തിന്റെ അവിഭാജ്യഭാഗമാണ്. അതുകൊണ്ട്, കേരളത്തിലെല്ലാ യിടത്തും കാണുന്ന പ്രാദേശിക 'പാർട്ടി കുത്തകാധിപത്യം' - ചിലയിട ത്ത് സി.പി.എം. എങ്കിൽ മറ്റുചിലയിടത്ത് കോൺഗ്രസ്സോ ആർ. എസ്സ്. എസ്സോ സംഘബലത്തിന്റെ മുഷ്ക്കോ സോഷ്യൽ ഫാസിസ്റ്റ് പ്രവണത കളോ ആയി ചുരുക്കി കണ്ടാൽ അതിന്റെ വർഗസാരാംശം മറ

9. [13], പേജ് 22.

ഞ്ഞുനിൽക്കും. നേരിട്ടും മറഞ്ഞുനിന്നും അധികാരം ചെലുത്തുന്ന പ്രാദേശിക ഭൂപ്രഭുക്കളുടെയും മറ്റു ചൂഷകരുടെയും വർഗതാൽപര്യങ്ങളാണ് ഇത്തരത്തിലുള്ള പാർട്ടി കുത്തകാധിപത്യങ്ങൾ സംരക്ഷിക്കുകയും നിറവേറ്റുകയും ചെയ്യുന്നത്. ജാതിഘടനയ്ക്ക് ഇന്നും പ്രബല സ്ഥാനമുള്ള ചുറ്റുപാടിൽ അതാതു പ്രദേശത്തുള്ള പാർട്ടി കുത്തകാധിപത്യത്തിനുള്ളിൽ തന്നെ ജാതിമേൽക്കോയ്മകൾ നിലനിന്നുപോകുന്നതോ പുതിയവ പ്രതിഷ്ഠിക്കപ്പെടുന്നതോ കാണാം. ഉദാഹരണത്തിന്, സവർണ്ണ ഹിന്ദു ഭൂപ്രഭുത്വം ക്ഷയിക്കുകയും സവർണ്ണ ക്രിസ്ത്യൻ, മുസ്ലിം, ഈഴവ ഭൂപ്രഭുത്വങ്ങളിലേതെങ്കിലും ഒന്നോ – ഒന്നിലധികമോ – അതിന്റെ സ്ഥാനം കവർന്നെടുക്കുകയും ചെയ്ത പ്രദേശങ്ങളിൽ പാർട്ടി കുത്തകാധിപത്യങ്ങളിലും ഒരു പാർട്ടിക്കുള്ളിൽ തന്നെയുള്ള ജാതീയ ആധിപത്യത്തിലും മാറ്റം വരുന്നു. ഇത് പുതിയ പാർട്ടികൾക്ക് രംഗപ്രവേശം ചെയ്യാനവസരമൊരുക്കുകയും ആരുടെയെങ്കിലും കുത്തകാധിപത്യം ഉറയ്ക്കുന്നതുവരെ കക്ഷിരാഷ്ട്രീയ സംഘട്ടനങ്ങൾക്ക് വഴിവയ്ക്കുകയും ചെയ്യുന്നു (ജാതിക്കുള്ളിലെ പ്രാദേശിക, വർഗവേർതിരിവുകളും കക്ഷിസംഘട്ടനങ്ങളായി പ്രത്യക്ഷപ്പെടുന്നുണ്ട്). വ്യത്യസ്ത പാർട്ടികളിലുള്ള ചൂഷകർ വർഗപരവും ജാതീയവുമായ തലത്തിൽ ഒത്തുതീർപ്പിലെത്തുമ്പോൾ ഇത്തരം സംഘട്ടനങ്ങൾ ശമിക്കുന്ന അനുഭവങ്ങളുമുണ്ട്.

കേരളത്തിലെ വ്യവസ്ഥാപിത പാർട്ടികളുടെ പ്രത്യക്ഷശക്തി അവയുടെ ബഹുജന സംഘടനകളാണ്. സി.പി.എം.–സി.പി.ഐ. എന്നിവയെ പോലെ ഇക്കാര്യത്തിൽ അത്ര ശ്രദ്ധിക്കാറില്ലെങ്കിലും കോൺഗ്രസ്സും മറ്റു കക്ഷികളും ഇതിന് അപവാദമല്ല. കേഡർസംഘടനാരീതികൾ പിന്തുടരുന്ന ആർ.എസ്സ്.എസ്സ്. ഈ രംഗത്ത് വളരെയധികം ഊർജ്ജം ചെലവഴിക്കുന്നു. ഈ ബഹുജന സംഘടനകളിൽ അംഗസംഖ്യ പെരുപ്പിക്കുന്നതും പ്രവർത്തനങ്ങൾ നടത്തുന്നതും ദരിദ്രരും ഇടത്തരക്കാരുമാണ്. പക്ഷേ, നിയന്ത്രണം പ്രാദേശിക ചൂഷകരുടെ കൈയ്യിലായിരിക്കും. കാർഷികതൊഴിലാളി സംഘടനകളുടെയും മറ്റു തൊഴിലാളിസംഘടനകളുടെയും കാര്യത്തിൽ പോലും ഇത് സർവ്വസാധാരണമാണ്. മാത്രമല്ല, അതാത് പ്രദേശത്ത് ഒരേ കക്ഷിയുടെ ബഹുജനസംഘടനകൾ തമ്മിൽ ഒരു ശ്രേണീബന്ധവുമുണ്ടായിരിക്കും. കർഷകസംഘടനകൾ എന്ന പേരിലറിയപ്പെടുന്നവയ്ക്കാണ് നാട്ടിൻപുറത്ത് മിക്കവാറും മുൻതൂക്കമുണ്ടാവുക. പുതിയതും പഴയതുമായ ഭൂപ്രഭുക്കൾക്ക് ഇവയിൽ നേരിട്ടുതന്നെ സജീവ സ്ഥാനവുമുണ്ട്.[10]

---

10. മുമ്പ് ഉദ്ധരിച്ച വിജയന്റെ പഠനത്തിൽ, 'മുതലാളിത്ത ഭൂപ്രഭു'ക്കളിൽ

സഹകരണ ബാങ്കുകളും മറ്റു സ്ഥാപനങ്ങളും പഞ്ചായത്ത് സമിതികളുമാണ് ഭൂപ്രഭക്കളുടെ പ്രാദേശിക അധികാരപ്രയോഗത്തിന്റെ മറ്റു ചില ഉപകരണങ്ങൾ. തീർച്ചയായും ഒറ്റയ്ക്കല്ല, ഇതര ചൂഷകരും ധനികകർഷകരും, കുറച്ചൊക്കെ ഇടത്തരം കർഷകരുമായുള്ള സഖ്യ ത്തിലൂടെയാണ് ഇത് പ്രയോഗത്തിൽ നടപ്പാവുന്നത്. "വായ്പാസഹകരണ പ്രസ്ഥാനത്തിന്റെ വിജയകരമായ വ്യാപനം"മൂലം ഭൂപ്രഭുത്വത്തിന്റെ നിയന്ത്രണം ദുർബലമായി എന്നു വാദിക്കുന്ന സി.പി.എം. സൈദ്ധാ ന്തികർ ഈ സ്ഥാപനങ്ങളെ നിയന്ത്രിക്കുന്നതാരാണെന്ന പ്രശ്നം സൗക ര്യപൂർവ്വം മറച്ചുവയ്ക്കുന്നു. മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരള ത്തിലെ ഭൂരഹിത, ദരിദ്ര കർഷകർക്കും കൂലിപ്പണിക്കാർക്കും സഹകരണ ബാങ്കുവായ്പയിൽ കൂടുതൽ പങ്ക് ലഭിക്കുന്നുണ്ടെന്നത് ശരിയാണ്. പക്ഷേ, അധികവും കൈയ്യടക്കുന്നത് ഭൂപ്രഭുക്കളും മറ്റു ചൂഷകരുമാണ്. കേരളത്തിലെ സഹകരണബാങ്കു വായ്പയിൽ വിവിധ വർഗങ്ങൾക്കുള്ള പങ്കിനെ കുറിച്ച് പഠനങ്ങൾ കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. അതിനുപകരം, വിവിധ വർഗങ്ങളുടെ കടബാധ്യതയിൽ സഹകരണ ബാങ്കുൾപ്പെടെ യുള്ള സ്ഥാപനങ്ങൾക്കും മറ്റു പണസ്രോതസ്സുകൾക്കുമുള്ള പങ്ക് അറിഞ്ഞാൽ ഇത് പരോക്ഷമായി മനസ്സിലാക്കാൻ കഴിയും.

അബ്രഹാം വിജയന്റെ പഠനത്തിലെ ഒരു പട്ടികയിലെ വിവര ങ്ങൾ ഇതിന് ഉപയോഗിക്കാം.[11] പട്ടിക 21ൽ കാണാവുന്നതുപോലെ കടബാധ്യതയുള്ള ഭൂപ്രഭുക്കളിൽ 94ശതമാനവും സർക്കാർ സ്ഥാപന ങ്ങൾ, സഹകരണ ബാങ്കുകൾ എന്നിവയെ ആശ്രയിക്കുന്നു. ധനിക കർഷകരിൽ 82ശതമാനവും ഇതേ സ്രോതസ്സുകളെ ആശ്രയിച്ചു. അതേസമയം, ഇടത്തരം, ദരിദ്ര കർഷകരിൽ പകുതിയിൽ താഴെ വരുന്ന വർക്കും, കാർഷികതൊഴിലാളികളിൽ വെറും 13ശതമാനത്തിനും മാത്ര

എല്ലാവർക്കും കോൺഗ്രസ്സിന്റെ 'കർഷക സമാജ'ത്തിലോ, സി.പി.എമ്മിന്റെ 'കർഷക സംഘ'ത്തിലോ അംഗത്വമുണ്ടായിരുന്നു. ഈ പാർട്ടികളിലും ഇവർ അംഗങ്ങളായിരുന്നു. അതേസമയം, ഭൂപ്രഭുക്കളുടെ പൊതുതാൽപര്യം പ്രതിനിധീ കരിച്ചിരുന്ന 'കുന്നങ്കത്തുപതി വാട്ടർ യൂസേർസ് അസോസിയേഷ'നിലും ഇവരെല്ലാമുണ്ടായിരുന്നു. 'മുതലാളിത്ത ഭൂപ്രഭു'ക്കളിൽ ഭൂരിപക്ഷവും കോൺഗ്ര സ്സുകാരായിരുന്നുവെന്നും വിജയൻ ചൂണ്ടിക്കാട്ടി. [20], പേജ് 94,169.

11. പേജ് 225 കാണുക.



മാണ് ഈ സ്ഥാപനങ്ങൾ ഉപകരിച്ചത്.[12] ദരിദ്ര കർഷകരെയും കാർഷിക തൊഴിലാളികളെയും സംബന്ധിച്ചിടത്തോളം അവരിൽ പകുതിയിലധി കവും പ്രാദേശിക ഹുണ്ടികക്കാരോട് – ഇവരിൽ പലരും ഭൂപ്രഭുക്കളും ഇതര ഭുവുടമകളുമായിരുന്നു – കടപ്പെട്ടവരായിരുന്നു. ഗ്രാമീണ വായ്പാ കമ്പോളത്തെ ആര് നിയന്ത്രിക്കുന്നുവെന്നും സഹകരണ വായ്പാപ്ര സ്ഥാനം ആർക്കാണ് കൂടുതലും പ്രയോജനപ്പെടുന്നതെന്നും ഇതിൽനിന്ന് സ്പഷ്ടമാകും.

ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിന്റെയും ഭൂപ്രഭുത്വത്തി ന്റെയും ഒരു പ്രധാന സംഗമസ്ഥാനമാണ് സഹകരണ ബാങ്കുകൾ. വിവിധ രാഷ്ട്രീയ പാർട്ടികളുടെ പാനലിലൂടെ ഈ സ്ഥാപനങ്ങളെ നിയന്ത്രിക്കുന്ന പ്രാദേശിക ചൂഷകർക്ക് എളുപ്പത്തിൽ കടമെടുക്കാൻ കഴിയുന്ന കറവപ്പശുക്കൾ മാത്രമല്ല, നേരിട്ടുള്ള അധികാരപ്രയോഗത്തി ന്റെ ഉപാധികൂടിയാണ് അവ. കടമനുവദിക്കാനും നിഷേധിക്കാനും, ജപ്തി നടപ്പാക്കാനും നീട്ടിക്കൊണ്ടു പോകാനുമൊക്കെയുള്ള അധികാര മുപയോഗിച്ച് നാട്ടിൻപുറത്തെ ഇടത്തരം, ദരിദ്ര വർഗങ്ങൾക്കുമേൽ നാട്ടുപ്രമാണിത്തത്തിന്റെ പ്രബല അംശമായ രക്ഷാകർതൃത്വബന്ധങ്ങൾ അടിച്ചേൽപിക്കാൻ അവർക്ക് കഴിയുന്നു. മറ്റു സഹകരണ സ്ഥാപന ങ്ങളും ഇതിനായി ഉപയോഗിക്കുന്നുണ്ട്. തൊഴിലാവസരങ്ങൾക്കുള്ള സമ്മർദ്ദം മുതലെടുത്താണ് ഇത് ചെയ്യുന്നത്. കേന്ദ്ര-സംസ്ഥാന സർക്കാ രുകളുടെ കട-സഹായ പദ്ധതികളുടെ നടത്തിപ്പ് നേരിട്ട് നിയന്ത്രിക്കുന്ന, കോടികളുടെ ബഡ്ജറ്റുള്ള, പഞ്ചായത്തുകളിലൂടെയും രക്ഷാകർതൃത്വം നടപ്പാക്കുന്നുണ്ട്.

ഭൂപ്രഭുക്കളുടെ അധികാരപ്രയോഗത്തിന്റെ മറ്റൊരുപാധി, ഭരണകൂടത്തിന്റെ വ്യത്യസ്ത ഘടകങ്ങളിലുള്ള – പ്രത്യേകിച്ചും പോലീ സ്, ഉദ്യോഗസ്ഥമേധാവിത്വം, നീതിന്യായ വകുപ്പ് എന്നിവയിൽ – സ്ഥാന ങ്ങളാണ്. ജാതിസംവരണം മൂലം കുറച്ചൊരുമാറ്റം വന്നിട്ടുണ്ടെങ്കിലും ഭരണകൂടത്തിന്റെ ഉന്നത ശ്രേണികളിൽ പരമ്പരാഗത ജന്മിജാതികളിലെ സവർണ്ണഹിന്ദുക്കൾക്കും, പിന്നെ സവർണ്ണ ക്രിസ്ത്യാനികൾക്കും, ഇന്നും ആധിപത്യമുണ്ട്. സംവരണാനുകൂല്യം കൈപ്പററി ഉന്നതഉദ്യോഗങ്ങളി

12.ഈ പഠനത്തിലെ കാർഷികതൊഴിലാളികൾ എല്ലാവരും ഒട്ടുംതന്നെ ഭൂമിയില്ലാത്ത വരായിരുന്നതുകൊണ്ട്, സഹകരണബാങ്ക് വായ്പാസാധ്യതകൾ പ്രയോജനപ്പെടു ത്താൻ കഴിയാത്തതിനും, ഇത്ര കുറഞ്ഞ ശതമാനം കാണുന്നിതനും, അതൊരു കാരണമാകും. പക്ഷേ, ഈ സവിശേഷത കണക്കിലെടുത്താലും, വായ്പാസാധ്യത കളുടെ പൊതുസ്വഭാവത്തിൽ ഒരു മാറ്റവും വരില്ലെന്ന് വ്യക്തമാണ്.

ലെത്തിയവരും ഭൂപ്രഭുത്വ, ചൂഷക സേവയിൽ ഒട്ടും പുറകിലല്ല. ഒരേ സമയം ഭൂപ്രഭുവും ഉയർന്ന ഉദ്യോഗസ്ഥനുമായി കഴിയുന്നവർ നിരവധിയാണ്. അതല്ലെങ്കിൽ ബന്ധുജനങ്ങൾ വഴിയോ വിവാഹബന്ധങ്ങൾ വഴിയോ ഭരണകൂടയന്ത്രത്തിന്റെ എല്ലാ തലങ്ങളിലും സ്വാധീനം ചെലുത്താനും തങ്ങളുടെ താൽപര്യങ്ങൾക്കനുസൃതമായി അതിനെ ചലിപ്പിക്കാനും അവർക്കു കഴിയുന്നു.[13] രാഷ്ട്രീയ പാർട്ടികളിലെ അംഗത്വം, രാഷ്ട്രീയ നേതൃത്വങ്ങളിലെ ഉന്നതങ്ങളുമായുള്ള ബന്ധം, ചങ്ങാത്തം എന്നിവയെല്ലാം ഇത് സുഗമമാക്കുന്നു. പരിധിയിൽ കവിഞ്ഞ ഭൂസ്വത്ത് നിലനിർത്താനും വർദ്ധിപ്പിക്കാനും, സർക്കാർ പദ്ധതികൾ തങ്ങൾക്ക് അനുയോജ്യമായ രീതിയിൽ ആവിഷ്ക്കരിക്കാനും നടപ്പാക്കാനും, നിബന്ധനകൾ ലംഘിച്ച് വലിയ സംഖ്യകൾ കടമെടുക്കാനും, തങ്ങളെ എതിർക്കുന്നവരെ അടിച്ചൊതുക്കാനും അവർ ഇത്തരം ബന്ധങ്ങൾ ഉപയോഗിക്കുന്നു.

ജാതി-മതസ്ഥാപനങ്ങൾ, സാംസ്ക്കാരിക-സാമൂഹ്യ സംഘടനകൾ എന്നിവ വഴിയും ഇവർ അധികാരപ്രയോഗം നടത്തുന്നു. യോഗക്ഷേമ സഭ, എൻ.എസ്.എസ്., എസ്.എൻ.ഡി.പി., ക്ഷേത്രസമിതികൾ, വിവിധ ക്രിസ്ത്യൻ, മുസ്ലിം മതസ്ഥാപനങ്ങൾ, വ്യാപാരി-വ്യവസായി ഏകോപനസമിതി, വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിങ്ങനെ എണ്ണിയാൽ തീരാത്ത പഴയതും പുതിയതുമായ അധികാരപ്രയോഗ ഉപാധികൾ ഇവർക്കുണ്ട്. നാട്ടിൻപുറത്തെ ഭൂപ്രഭുവിന്റെയും നഗരത്തിലെ വ്യവസായ-കച്ചവട പ്രമുഖന്റെയും പങ്കുകൾ സ്വരുമയോടെ നിർവ്വഹിക്കുന്ന ഇവർക്ക്, സാമ്രാജ്യത്വ സൃഷ്ടികളായ ലയൺസ്, റോട്ടറി പോലുള്ള ക്ലബ്ബുകൾ

13. അദ്ധ്യായം 8 ൽ പരാമർശിച്ച കൊല്ലം ജില്ലയിലെ ദളിത് മർദ്ദനത്തിന് നേതൃത്വം കൊടുത്ത ഭൂപ്രഭുകുടുംബത്തിന് "മന്ത്രിമാർ, ആഭ്യന്തരമന്ത്രിയുടെ കീഴിലെ ഉയർന്ന ഉദ്യോഗസ്ഥൻ, പോലീസ് ഡെപ്യൂട്ടി സൂപ്രണ്ട് തുടങ്ങിയവരെല്ലാം... ബന്ധുക്കളാണ്;" [74], പേജ് 7. കുട്ടനാട്ടിലെ ഒരു കരയിൽ, പ്രബലനായ ഭൂപ്രഭുവും കോൺട്രാക്ടറുമായ ഒരു വ്യക്തി കരനാഥന്മാരായിരുന്ന സവർണ്ണ തറവാടിന്റെ ഉപശാഖയിലെ അംഗമാണ്. ദരിദ്ര പശ്ചാത്തലത്തിൽ നിന്നാരംഭിക്കുകയും വ്യത്യസ്ത രാഷ്ട്രീയ പാർട്ടികളുടെ സ്വാധീനം ഉപയോഗിച്ച് വളരുകയും ചെയ്ത ഇയാൾ, മുമ്പ് പഞ്ചായത്ത് മെമ്പറായിരുന്നു. പിന്നീട് സി. പി. എമ്മിലെ എൽ.സി. അംഗവും സഹകരണ ബോർഡ് മെമ്പറുമായി. ഭാര്യയും മകനും ബി.ജെ.പിയിലാണ്. മരുമകൾക്ക് ഉദ്യോഗം കിട്ടാൻ, സ്വാധീനം ചെലുത്തി ലോവർ പ്രൈമറി സ്ക്കൂൾ സ്ഥാപിച്ചെടുത്തു. 40 സ്ഥിരപണിക്കാരുള്ള ഇയാൾക്ക് പത്ത് ഏക്രനിലം മാത്രമെയുള്ളൂവെങ്കിലും ഈ പ്രദേശത്തിന്റെ രാഷ്ട്രീയ- സാമ്പത്തിക-സാമൂഹ്യ മണ്ഡലങ്ങളിൽ നിർണ്ണായക നിയന്ത്രണമുണ്ട്.



വർഗസഹോദരങ്ങളും ഇതര ചൂഷകരുമായി ഇടപഴകാനും സഖ്യപ്പെടാനുമുള്ള വേദിയൊരുക്കുന്നു. സമ്പത്തിലെ വലുപ്പചെറുപ്പമനുസരിച്ച് ഇവരുടെ പുതിയ തലമുറ ദല്ലാൾ ബൂർഷ്വാസിയുടെ സന്തതികൾക്കായി പ്രത്യേകം നിലകൊള്ളുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പ്രവേശിക്കുകയും ഭാവിക്ക് ഉപകരിക്കുന്ന വിലയേറിയ ചങ്ങാത്തങ്ങൾ സ്ഥാപിക്കുകയും ചെയ്യുന്നു.

ഭൂപ്രഭുവർഗത്തിന്റെ സർവ്വതലസ്പർശിയായ ആധിപത്യം കാണാതെ കേരളത്തിലെ അധികാരബന്ധങ്ങൾ ശാസ്ത്രീയമായി വിലയിരുത്താൻ കഴിയില്ല. പഴയ ഭൂപ്രഭുക്കളിൽനിന്ന് വ്യത്യസ്തമായി കച്ചവടം, വ്യവസായം, ഉദ്യോഗം, അധ്യാപനം, വൈദ്യം, വൈദികത്വം എന്നിങ്ങനെ സർവ്വരംഗങ്ങളിലുമുള്ള സാന്നിദ്ധ്യം മൂലം ഇവരെ പലപ്പോഴും മധ്യവർഗമായി തെറ്റിദ്ധരിക്കുകയും, മധ്യവർഗമാണ് കേരളത്തിലെ പ്രബലവർഗം എന്ന് വാദിക്കുകയും ചെയ്യാറുണ്ട്. ഉൽപാദനബന്ധങ്ങളുടെ കോണിൽ നിന്ന് കേരളത്തിലെ കാർഷിക പ്രശ്നത്തെക്കുറിച്ച് ശ്രദ്ധേയമായ പഠനങ്ങൾ നടത്തുകയും അടിത്തട്ടിന്റെ പ്രശ്നങ്ങൾ ഉയർത്തിക്കാട്ടുകയും ചെയ്യുന്നവർപോലും ഈ സിദ്ധാന്തത്തിൽ അകപ്പെട്ടിരിക്കുന്നു.[14] കച്ചവടം, വ്യവസായം, ഉദ്യോഗം എന്നിങ്ങനെയുള്ള വിവിധ രംഗങ്ങളിലുള്ളവർക്കിടയിൽ വർഗവേർതിരിവുകളുണ്ട്. കച്ചവടവും വ്യവസായവുമുള്ള ഭൂപ്രഭുവും ഭൂമിയുള്ള വ്യവസായിയും കച്ചവടക്കാരനും ഒരേ വർഗസ്വഭാവമല്ല പ്രകടിപ്പിക്കുക. ഉദ്യോഗസ്ഥരായ ഭൂപ്രഭുക്കളും ഭൂവുടമകളായ ഉദ്യോഗസ്ഥരും ഒരേ വർഗത്തിലെ അംഗങ്ങളല്ല. ഭൂസ്വത്തിന്റെ വിസ്തൃതി ഒരു പ്രധാനഘടകമാണെങ്കിലും അതിലുപരിയായി, അധികാരത്തിലുള്ള പങ്കും നാടുവാഴിത്ത നാട്ടുപ്രമാണിത്തത്തിന്റെ പ്രബലചിഹ്നങ്ങളും ഈ വേർതിരിവിന് അടിത്തറയിടുന്നു. ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്ത പരിവർത്തനത്തിന്റെ സവിശേഷതകൾ തിരിച്ചറിയാത്തതുകൊണ്ടാണ് ഭുപ്രഭുവർഗത്തെ മധ്യവർഗത്തിൽ വിലയിപ്പിച്ച് ഈ വർഗമാണ് കേരളത്തിലെ പ്രബലശക്തി എന്നൊക്കെ

14. ഒരു ഉദാഹരണം : "ഇപ്പോൾ പ്രശ്നങ്ങളായി പരിഗണിക്കപ്പെടുന്നത് ഇവിടത്തെ മധ്യവർഗത്തിന്റെ പ്രശ്നങ്ങളാണ്. ഈ മധ്യവർഗമാണ് സംസ്ഥാനത്തിന്റെ സ്വഭാവവും ദിശയും നിർണ്ണയിക്കുന്നത്. ഇവിടത്തെ വിദ്യാഭ്യാസവും സംസ്ക്കാരവും രാഷ്ട്രീയവും നിർണ്ണയിക്കുന്നതവരാണ്. പതിനെട്ടാം നൂറ്റാണ്ടിൽ ആവിർഭവിച്ച് പത്തൊമ്പതാം നൂറ്റാണ്ടിലൂടെ വളർന്ന്, ഇരുപതാം നൂറ്റാണ്ടിൽ അപ്രതിരോധ്യമായി തീർന്നതാണ് ഈ മധ്യവർഗം. കേരളത്തിലെ ചൂഷിത വിഭാഗങ്ങളുടെ മോചനത്തിനനുപേക്ഷണീയമായ പരിവർത്തനങ്ങൾക്ക് ഏറ്റവും വലിയ പ്രതിബന്ധം സൃഷ്ടിക്കുന്നത് ഈ വർഗമാണ്."
[4], പേജ് 17.

യുള്ള വഴിതെറ്റിക്കുന്ന സിദ്ധാന്തങ്ങൾ ഉയർത്തിവിടുന്നത്. സംഘടനാ ബാഹുല്യം, രാഷ്ട്രീയ-സാമൂഹ്യ ജീവിതത്തിൽ അവയ്ക്കുള്ള സജീവ പങ്ക് എന്നിങ്ങനെയൊക്കെയുള്ള കേരളത്തിലെ സാമൂഹ്യഘടനയുടെ പ്രത്യേകതകൾ മൂലം മറ്റുപല സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഇവിടത്തെ മധ്യവർഗത്തിന്റെ പ്രത്യക്ഷ സാന്നിദ്ധ്യം കുറേക്കൂടി സജീവമാണ്; നഗരങ്ങളിൽ മാത്രമല്ല നാട്ടിൻപുറങ്ങളിലും. നാട്ടിൻപുറത്തെ വിവിധ സ്ഥാപനങ്ങളിലും ഒട്ടുമൊത്തത്തിലുള്ള ഉദ്യോഗസ്ഥമേധാവിത്ത യന്ത്രത്തിലും ഇവർ വലിയ പങ്കുവഹിക്കുന്നു. ഇതൊക്കെയാണെങ്കിലും അധികാരം കയ്യാളുന്നത് അവരല്ല. നയങ്ങൾ ആവിഷ്ക്കരിക്കുന്നതും ചൂഷണഫലം അനുഭവിക്കുന്നുതും അവരല്ല.

ഭൂപ്രഭുത്വത്തെക്കുറിച്ചുള്ള വിശകലനം പൂർത്തിയാകണമെങ്കിൽ, നാട്ടിൻപുറത്തെ ചൂഷണത്തിന്റെ തോതും ചൂഷിതരുടെ ജീവിതാവസ്ഥയും കൂടി നാം അറിഞ്ഞിരിക്കണം. സമ്പത്തിന്റെ വിതരണത്തിലെ അസമത്വം കുറഞ്ഞുവരുന്നതിന് തെളിവായി, "1960-'61ൽ 0.71ആയിരുന്ന അസമത്വസൂചിക 1980-'81ൽ 0.63ആയി താണു.", എന്ന് സി.പി.എം. രേഖ സമാശ്വസിപ്പിക്കുന്നു.[15]പക്ഷേ, ചൂഷണത്തിന്റെ തീവ്രത മനസ്സിലാക്കാൻ, ചൂഷിതരുടെ കേവല വരുമാനത്തിലുള്ള വർദ്ധനവിലോ കുറവിലോ അല്ല, ചൂഷകരും ചൂഷിതരും തമ്മിലുള്ള ആപേക്ഷിക വരുമാന അന്തരത്തിലാണ് ശ്രദ്ധ ഊന്നേണ്ടത്.[16] ഇക്കാര്യത്തിൽ കേരളം എവിടെ നിൽക്കുന്നു എന്ന് നോക്കാം.[17]

ഭൂപരിഷ്ക്കരണ സർവ്വേയിലെ' ഏറ്റവും താഴ്ന്ന കുടുംബ വരുമാനം 128രൂപയായിരുന്നു (1994 വിലകളിൽ).1992ൽ (കല്യാശ്ശേരിയിൽ) അത് 1,294രൂപയായി വർദ്ധിച്ചിരിക്കുന്നു. കേവലമായ ഈ വർദ്ധനവിനൊപ്പം, ഏറ്റവും താഴ്ന്ന വരുമാനവും ഏറ്റവും ഉയർന്ന വരുമാനവും തമ്മിലുള്ള ആപേക്ഷിക അന്തരവും വർദ്ധിച്ചിട്ടുണ്ട് എന്ന് ശ്രദ്ധിക്കുക. 1968ൽ 4.64ഇരട്ടിയായിരുന്ന അന്തരം 1992ൽ 5.98ഇരട്ടിയായി. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ദരിദ്രരുടെ സാമ്പത്തികനില മെച്ചപ്പെട്ടിട്ടുണ്ടെങ്കിലും സമ്പന്നരുമായുള്ള താരതമ്യത്തിൽ ഇന്നവർ കൂടുതൽ ദരിദ്രരാണ്. ഭൂസ്വത്തും ദാരിദ്ര്യവും തമ്മിലുള്ള വിപരീതബന്ധം 1968ലെ പോലെ ഇന്നും തുടരുന്നുവെന്ന് പട്ടിക 22ന് ആധാരമായെടുത്ത 1990കളിലെ രണ്ടു പഠനങ്ങളും വ്യക്തമാക്കുന്നു. 1990കളിലെ മറ്റൊരു ഗ്രാമ സർവ്വേയിൽ ജനസംഖ്യയിൽ 68ശതമാനത്തിന്റെ പ്രതിശീർഷ വരുമാനം സംസ്ഥാന ശരാശരിക്ക് (1991-92ൽ 4,220രൂപ) താഴെയായിരുന്നുവെന്നും, 30ശതമാനത്തിന്റേത് 2,000രൂപയ്ക്ക് താഴെയുമായിരുന്നുവെന്നും ചൂണ്ടിക്കാട്ടുന്നു.[18]

സംസ്ഥാനത്തൊട്ടാകെ 10,000കുടുംബങ്ങളുടെ (57,665 ജനസംഖ്യ) പഠനം നടത്തിയ കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ 1987ലെ 'ആരോഗ്യസർവ്വേ' നൽകുന്ന പൊതുചിത്രവും ഇതുതന്നെ.[19] സാമ്പത്തിക വിഭവങ്ങളിൽ മാത്രമല്ല വിദ്യാഭ്യാസം, ആരോഗ്യം, ശുദ്ധജലം, പാർപ്പിട സൗകര്യങ്ങൾ എന്നിങ്ങനെ എല്ലാ കാര്യങ്ങളിലും കേരളത്തിലെ ചൂഷകരും ചൂഷിതരും തമ്മിലുള്ള അന്തരം പെരുകുകയാണ്. കനത്ത ഫീസു നൽകി പഠിക്കേണ്ട സ്വാശ്രയകോളേജുകൾ സ്ഥാപിക്കാൻ ഇടതു-വലതു മുന്നണികൾ മത്സരിക്കുകയും, പൊതുവിദ്യാഭ്യാസവും പൊതുജനാരോഗ്യവും തകർക്കുന്ന നയങ്ങൾ നടപ്പാക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ ഇത് വർദ്ധിക്കുകയല്ലാതെ കുറയാൻ ഒരു സാധ്യതയുമില്ല. സാമൂഹ്യക്ഷേമരംഗത്ത് കേരളം കൈവരിച്ച നേട്ടങ്ങളെ കുറിച്ച് ചെണ്ടകൊട്ടി നടക്കുന്നവർ കേരളത്തിനുള്ളിൽ വിവിധ വർഗങ്ങൾ, ജാതികൾ, വംശങ്ങൾ, ലിംഗങ്ങൾ, പ്രദേശങ്ങൾ എന്നിവ തമ്മിൽ നിലനിൽക്കുന്നതും തീവ്രമാകുന്നതുമായ അന്തരങ്ങൾ മറച്ചുവയ്ക്കുന്ന തട്ടിപ്പ് തുടങ്ങിയിട്ട് കാലം കുറെയായി. അതിന്റെ തനിയാവർത്തനമാണ് സി.പി.എം. രേഖയിലും കാണുന്നത്.

സ്ഥിതിവിവരകണക്കുകൾക്കപ്പുറം, നാട്ടിൻപുറത്തെ ഭൂരഹിത,

15. [51], പേജ് 38.

16. "ഒരു വീട് വലുതോ ചെറുതോ ആകാം; അയൽപക്കത്തുള്ള വീടുകൾ ഇതേപോലെ ചെറുതാണെങ്കിൽ ഒരു താമസസ്ഥലത്തിന്റെ എല്ലാ സാമൂഹ്യ ആവശ്യങ്ങളും അത് നിറവേറ്റും. എന്നാൽ, ചെറിയ വീടിന്റെ തൊട്ടടുത്ത് ഒരു കൊട്ടാരം ഉയരട്ടെ, അപ്പോൾ അതൊരു കുടിലായി ചുരുങ്ങും. നമ്മുടെ ആഗ്രഹങ്ങളും സുഖങ്ങളും സമൂഹത്തിൽനിന്ന് ഉയിരെടുക്കുന്നു. അതുകൊണ്ട്, അവ തൃപ്തിപ്പെടുത്താൻ ഉതകുന്ന വസ്തുക്കളെയല്ല, സമൂഹത്തെ മുൻനിർത്തിയാണ് നാം അവ അളക്കുക. അവയ്ക്ക് സാമൂഹ്യ സ്വഭാവമുള്ളതുകൊണ്ട് ആപേക്ഷിക സ്വഭാവവുമുണ്ട്."-'കൂലിവേലയും മൂലധനവും'; [23], പേജ് 216. ഇംഗ്ലീഷിൽനിന്ന്.

17. പേജ്-225 ലെ പട്ടിക 22 കാണുക. 1968ലെ ഭൂപരിഷ്ക്കരണ സർവ്വേ, കല്യാശ്ശേരി പഠനം, സണ്ണി ജോസഫിന്റെ 'ഗ്രൂപ്പ് ഫാമിംഗ് ഇൻ കേരള' എന്നിവയെ ആശ്രയിച്ചാണ് ഇത് തയ്യാറാക്കിയത്.

18. [41], പേജ് 49.

19. ആകെ കുടുംബങ്ങളിൽ 67 ശതമാനത്തിന് പ്രതിശീർഷവരുമാനം 200 രൂപയിൽ താഴെ, 50 ശതമാനത്തിന് 50 സെന്റിൽ താഴെ ഭൂമി, 72 ശതമാനത്തിന് 500 ചതുരശ്ര അടിയിൽ താഴെ വരുന്ന തറവിസ്തീർണ്ണം, 35 ശതമാനത്തിന്റെ വീടുകൾ പുല്ല്, ഓല എന്നിവകൊണ്ട് മേഞ്ഞവ. [36], പേജ് 56-59.

ദരിദ്ര കർഷകരുടെയും, കൂലിപ്പണിക്കാരുടെയും യഥാർത്ഥ അവസ്ഥ പരിചയപ്പെടുമ്പോഴേ ദാരിദ്ര്യത്തിനു നടുവിൽ അനിശ്ചിത ജീവിതങ്ങൾ തള്ളിനീക്കുന്ന ബഹുഭൂരിപക്ഷത്തിന്റെയും ഗതികേട് ശരിക്കും മന സ്സിലാക്കാൻ കഴിയൂ. അനുബന്ധം IVലെ സൂക്ഷ്മാന്വേഷണ പഠന ങ്ങൾ ഇതിനായി ഉപയോഗിക്കാം (പേജ് 204 കാണുക). റബ്ബർ സമ്പത്തിന്റെ നേരിട്ടുള്ള ഉൽപാദകരായ ഒരു ഭൂരഹിത ടാപ്പിംഗ് തൊഴിലാളി കുടുംബം, ദരിദ്ര കർഷകർ കൂടിയായ ടാപ്പിംഗ് തൊഴിലാളി കുടുംബം, കേരളത്തിന്റെ നെല്ലറയായ കുട്ടനാട്ടിലെ ഭൂരഹിത കർഷക കുടുംബം എന്നിവരെ കുറി ച്ചാണ് പഠനം നടത്തിയത്. ചെലവിനൊത്ത് വരവ് എത്തിക്കാൻ കടം പറ്റാൻ നിർബന്ധിതരാകുന്ന ഇവരുടെയെല്ലാം അരിഷ്ടിച്ചുള്ള ജീവിതം ഒരു ഞാണിന്മേൽ കളിയാണ്. കഠിന അദ്ധ്വാനത്തിനിടയിൽ, പണിക്കുള്ള ഓട്ടത്തിനും പണിയില്ലാത്തപ്പോഴുള്ള നിർബ്ബന്ധിത അലസതയ്ക്കുമിട യിൽ, തവണക്കച്ചവടങ്ങളുടെ ആഴ്ച മുറക്കാരോടും ബ്ലേഡ്കാരോടും ഒഴിവുപറഞ്ഞ്, ആരെങ്കിലും കിടപ്പി ലാകുമ്പോൾ വീണ്ടും കടംകയറി, ചെറിയ സുഖങ്ങൾക്കും വലിയ ദുരിത ങ്ങൾക്കുമിടയിൽ ജീവിതം തള്ളി നീക്കുമ്പോൾ അസമത്വസൂചിക താഴ്ന്നുതാഴ്ന്ന് പോകുന്ന വിവരം, എ ന്തോ, ഇവർ മാത്രം അറിയുന്നില്ല.

കേരളത്തിലെ താരതമ്യേന വികസിതമായ പ്രദേശങ്ങളിൽ നിന്നുള്ള ഉദാഹരണങ്ങളാണ് അനുബന്ധം-IVൽ കണ്ടത്. വയനാട്ടിലെ ഭൂരഹിതരായ ആദിവാസികൾ, ഭൂമിയുണ്ടെങ്കിലും വെള്ളം കിട്ടാതെ നട്ടം. തിരിയുന്ന അട്ടപ്പാടിയിലെ ആദിവാസി ദരിദ്രകർഷകർ എന്നിങ്ങനെ അക്ഷരാർത്ഥത്തിൽ തന്നെ 'വികസനത്തിന്റെ' പിന്നാമ്പുറങ്ങളിലേക്ക് തള്ളിനീക്കപ്പെട്ടവരുടെ അവസ്ഥ ഇതിലും എത്രയോ കഷ്ടമാണ്. ഒരു കിലോ മൈദ വാങ്ങി രാവിലെ കാട്ടിലേക്ക് കയറുകയും ഉച്ചയ്ക്ക് അത് കലക്കിക്കുടിച്ച് വിശപ്പടക്കുകയും, കിളച്ചെടുത്ത കാട്ടുകിഴങ്ങുമായി സന്ധ്യയ്ക്ക് മടങ്ങിവന്ന് പാകംചെയ്തു കഴിക്കുകയും ചെയ്തിരുന്ന പണിയ കുടിലുകൾ, കാപ്പിക്ക് മോശമല്ലാത്ത വിലകിട്ടിയിരുന്ന വർഷ ങ്ങളിലും, വയനാട്ടിൽ അപൂർവ്വമായിരുന്നില്ല. കൂലിവെട്ടിക്കുറവ് സഹി ക്കാൻ തയ്യാറായാലും പണിയില്ലാതെ ഇന്ന് നട്ടംതിരിയുമ്പോൾ ദിവസ ങ്ങളായി അടുപ്പ് പുകയാത്ത കുടിലുകൾ പെരുകിവരുന്നു.

അദ്ധ്വാനശക്തിവിറ്റും, അൽപസ്വൽപ്പം കൃഷി നടത്താനായി മിച്ചത്തിൽ വലിയ പങ്ക് പാട്ടം കൊടുത്തും, ചെലവെത്തിക്കാൻ കഴുത്ത റപ്പൻ പലിശയ്ക്ക് കടമെടുത്തും, അർഹമായ ആനുകൂല്യങ്ങൾ ക്കുവേണ്ടി രാഷ്ട്രീയ നേതാക്കന്മാരും പഞ്ചായത്ത് അധികാരികളുമൊ ക്കെയായി കഴിയുന്ന ചൂഷകരുടെ സേവപിടിച്ചും ജീവിച്ചുപോകുന്ന



ദരിദ്രരെ മറ്റൊരു കൂട്ടർകൂടി ഞെക്കിപ്പിഴിയുന്നുണ്ട്. കരാർപണികളെ ടുക്കുന്ന ട്രേഡ് യൂണിയൻ നേതാക്കന്മാർ ഇവർക്ക് പണി നൽകുന്നതിനു പകരമായി കൂലിയിൽനിന്ന് ഒരു വിഹിതം പിടിച്ചു വാങ്ങുന്നു. ജന്മിയുടെ കുടികിടപ്പുകാരെ പോലെ ഈ പുത്തൻ ചൂഷകരുടെ ആശ്രിതരായി ക ഴിയേണ്ടിവരുന്ന പണിക്കാർ അവർ കൽപിക്കുന്നപോലെ ജാഥയ്ക്ക് കൂടാ നും സമ്മേളനത്തിന് എണ്ണം കൂട്ടാനും എത്തിയേപറ്റൂ. കൂലി കുറഞ്ഞ പിന്നാക്ക പ്രദേശങ്ങളിൽനിന്ന് കൂട്ടത്തോടെ കൊയ്ത്താളുകളെ കൂട്ടി ക്കൊണ്ടുവന്ന് 'സൗകര്യം' ചെയ്തുകൊടുക്കുന്നതിന്റെ കമ്മീഷൻ പറ്റു ന്ന സ്വകാര്യ തൊഴിൽ കോൺട്രാക്ടർമാരും ഇന്ന് കേരളത്തിൽ സുല ഭമാണ്. തമിഴ് കുടിയേറ്റപ്പണിക്കാരാണ് ഇത്തരത്തിലുള്ള ചൂഷണത്തിന് കൂടുതലും ഇരയാകുന്നത്.[20]

ഭൂപ്രഭുത്വത്തെയും അവരുടെ സ്വഭാവത്തെയും കുറിച്ച് അറി യാൻ ആഗ്രഹിക്കുന്നവർക്ക് നാട്ടിൻപുറത്തെ ചൂഷിതരിൽനിന്ന് വേണ്ടു വോളം ഉദാഹരണങ്ങളും അനുഭവങ്ങളും കിട്ടും. ജനങ്ങളിൽനിന്ന് പഠിക്കാനുള്ള സന്നദ്ധത ഉണ്ടായാൽ മതി. അത് പോരാ, അക്കാദമി ക പഠനങ്ങൾ നൽകുന്ന സാക്ഷ്യം മാത്രമേ സ്വീകാര്യമാവൂവെങ്കിൽ ഇതാ ഒന്ന്, "പണിക്കാരിൽ 59ശതമാനത്തിന്റെയും അഭിപ്രായത്തിൽ കൃഷി ക്കാരന്റെ അധികാരപരിധി നിർണ്ണയിക്കുന്നത് വൻകിട ഭുവിടങ്ങളാണ്. കൂടാതെ, ജാതിപദവിയാണ് ഒരു ഭൂപ്രഭുവിന്റെ അധികാര പരിധി നിർണ്ണ യിക്കുന്നതെന്ന് പണിക്കാരിൽ 30.42ശതമാനം കരുതു ന്നു."[21] ഭൂമി, ജാതി, അധികാരം - ചൂഷിതരെ സംബന്ധിച്ചിടത്തോളം ഇവ തമ്മിലുള്ള ബന്ധം വ്യക്തമാണ്.

---

20. തൃശൂർ കോൾപാടത്തെ കൊയ്ത്തിന് പാലക്കാട് ചിറ്റൂർ താലൂക്കിൽനിന്ന് 600 സ്ത്രീകളെ കൊണ്ടുവന്ന ഒരു തൊഴിൽകരാറുകാരൻ അവർക്ക് താമസിക്കാൻ ഷെഡ് പണിതിട്ടിരുന്നു. ദിവസ വാടക 5രൂപ! സ്വന്തം നാട്ടിൽ 30 മുതൽ 40 രൂപവരെ കൂലി കിട്ടുന്ന ഇവർക്ക് 65 രൂപയും (ഈ പ്രദേശത്തെ സ്ത്രീകളുടെ കൂലി 8 മണിക്കൂർ പണിക്ക് 70 രൂപ) രാവിലെ കഞ്ഞിയും ഉച്ചയ്ക്ക് ചോറും കിട്ടും. 10 മണിക്കൂറാണ് പണി. രാവിലെ 7.30 മുതൽ വൈകുന്നേരം 6 മണിവരെ. ഉച്ചക്ക് അരമണിക്കൂർ വിശ്രമം. മിക്കവാറും ഒരു മാസത്തെ കൊയ്ത്തു കാണും. കൂലിയിൽ നിന്ന് ഈ കരാറുകാരൻ എന്തെങ്കിലും വിഹിതം പറ്റുന്നുണ്ടോ, പണിക്കാർക്ക് മുൻകൂർ കൊടുക്കുന്നുണ്ടോ എന്നീ കാര്യങ്ങൾ അറിയില്ല. ഇതൊന്നുമില്ലെങ്കിലും 'വാടക' വരുമാനം ഒട്ടുംമോശമല്ല. 600പണിക്കാരികളിൽ നിന്നുള്ള ദിവസവാടക 3,000രൂപ, ഒരു മാസത്തെ വരുമാനം 90,000രൂപ. കൊയത്തുപണിക്കാരിയുടെ മാസവരുമനം 1,800രുപയും. മടങ്ങിപോകുമ്പോൾ ഒരു തുകയുമായി പോകാമെന്ന മെച്ചമാണ് പണിക്കുവരുന്നവർക്കുള്ളത്.

21. [20], പേജ് 141.

# 11

# വായ്പാകേന്ദ്രങ്ങളും കച്ചവടവും

പാട്ടകൃഷിയെക്കുറിച്ച് ചർച്ചചെയ്ത സന്ദർഭത്തിൽ സഹകരണ ബാങ്കുമൂലധനവും ബ്ലേഡ് മൂലധനവും അർദ്ധ-നാടുവാഴിത്ത ചൂഷണത്തിൽ പങ്കുപറ്റുന്ന ചില ഉദാഹരണങ്ങൾ കണ്ടിരുന്നല്ലോ. ഇത്തരം വായ്പാകേന്ദ്രങ്ങളും നാട്ടിൻപുറത്തെ കാർഷികോൽപന്ന കച്ചവടവും തമ്മിലുള്ള ബന്ധവും വിവിധ വായ്പാകേന്ദ്രങ്ങളുടെ പ്രവർത്തനവും തുടർന്ന് പരിശോധിക്കാം. കാർഷികോൽപന്ന കച്ചവടത്തിൽ ഇടത്തട്ടുകാരായി കൂടുതലും കണ്ടുവരുന്ന ഭൂപ്രഭുക്കൾക്ക് "തന്നിഷ്ടപ്രകാരം ലാഭനിരക്ക് ഉയർത്തുക ശ്രമകരമാണ്"എന്ന സി.പി.എം. സൈദ്ധാന്തികരുടെ വക്കാലത്ത് വസ്തുതകളുമായി എത്രത്തോളം പൊരുത്തപ്പെടുന്നുവെന്നും നോക്കാം.

കർഷകരിൽനിന്ന് ഉൽപന്നങ്ങൾ വാങ്ങിക്കൂട്ടുക, കച്ചവട ശൃംഖലയിലെ മേൽതട്ടിന് വിൽക്കുക – കാർഷികോൽപന്ന കച്ചവടത്തിന്റെ ഈ രണ്ടുതലങ്ങളിലും സർക്കാർ, സഹകരണ വായ്പാസ്ഥാപനങ്ങളും നാടൻ, തമിഴ് ബ്ലേഡും സജീവപങ്ക് വഹിക്കുന്നു. ഈ കച്ചവടത്തിന്റെ ഏറ്റവും താഴ്ന്ന തലത്തിൽ, ഉദാഹരണത്തിന് വീടുതോറും കയറിയിറങ്ങി ഉൽപന്നങ്ങൾ വിലമുറിച്ചെടുക്കുന്ന ഏർപ്പാടിൽ, സീസണിൽ ഒരൊറ്റ കച്ചവടക്കാരൻ തന്നെ ലക്ഷങ്ങൾ മുടക്കുന്നു. മുൻകൂറായി കർഷകർക്ക് നൽകുന്ന പണത്തിൽ നല്ലൊരുപങ്ക് അയാൾ വായ്പക്കെടുത്തതായിരിക്കും. 100ക്ക് 5മുതൽ 10രൂപ വരെ പലിശയ്ക്ക് ബ്ലേഡിൽനിന്നാണ് ഇവർ കൂടുതലും കടം വാങ്ങുന്നത്. ഇവരിൽ പലർക്കും ഭൂമിയുള്ളതുകൊണ്ട് വാണിജ്യ, സഹകരണബാങ്കുകളിൽനിന്ന് കാർഷിക വായ്പകൾ വാങ്ങി വിലമുറിക്കുന്നവരുമുണ്ട്. ഇത്തരത്തിലുള്ള വായ്പകൾ ഒന്നിച്ചെടുക്കണം. ചില നിബന്ധനകൾ പാലിക്കുകയും വേണം. എന്നാൽ വിലമുറി ക്കാർക്ക് പലപ്പോഴായിട്ടാണ് പണത്തിന് ആവശ്യമുണ്ടാവുക. കച്ചവട സാധ്യത കാണുന്ന ഉടനെ പണം കിട്ടുകയും വേണം. ഇവർ ബ്ലേഡിനെ കൂടുതലായും ആശ്രയിക്കുന്നതിന്റെ അടിസ്ഥാനകാരണം ഇതാണ്. ദരിദ്ര, താഴ്ന്ന ഇടത്തരം കർഷകരുടെ വാഴക്കുല, അടയ്ക്ക,



തേങ്ങ, കുരുമുളക് എന്നീ വിളകളിൽ നല്ലൊരു ഭാഗം നൂറ്റാണ്ടുകളുടെ പഴക്കമുള്ള വിലമുറി കച്ചവടത്തിലൂടെയാണ് ഇന്നും അങ്ങാടിയിൽ എത്തുന്നത്.

വിലമുറിയിൽ മൂപ്പെത്തും മുമ്പേ വിളകൾ വിൽക്കുന്നു. സാധാരണഗതിയിൽ മാർക്കറ്റ് വിലയുടെ പകുതിയാണ് കിട്ടുന്നത്. കച്ചവടക്കാരനിൽനിന്ന് മുൻകൂറായി കിട്ടുന്ന വില കടമായി കണക്കാക്കിയാൽ വിലമുറിച്ചു കൊടുക്കുന്ന വിളവ് കടംവീട്ടാനുള്ള മുതലും പലിശയുമാണ്. ഇത് പലപ്പോഴും മുന്നൂറുശതമാനം വരെയാകും. പണിയില്ലാത്തപ്പോൾ ചെലവുനടത്താനും ചികിത്സയ്ക്കും ഉത്സവം കാണാനുമൊക്കെ വയനാട്ടിലെ ഭൂരഹിത, ദരിദ്ര ആദിവാസി കർഷകർ വിലമുറിച്ച് പണം വാങ്ങുന്നു.

തെങ്ങ് ഒറ്റികൊടുക്കുമ്പോൾ കച്ചവടക്കാരൻ ഭൂവുടമയ്ക്ക് ഒരു വർഷത്തേക്ക് ഒരു സംഖ്യ കടം നൽകുന്നു. പലിശയായി ഒരു വർഷത്തെ തേങ്ങയെടുക്കും. തെങ്ങിന്റെ കായ്ഫലം നോക്കിയാണ് കടം കൊടുക്കുക. ഇങ്ങനെയുള്ള 'തേങ്ങാ'പ്പലിശ ശരാശരി 50ശതമാനത്തിലധികമാകും. ചില പ്രദേശങ്ങളിൽ ഇതിനെ 'പറിച്ചെണ്ണൽ' എന്നു പറയുന്നു. തെങ്ങ് പാട്ടത്തിനുകൊടുക്കുന്ന പതിവുമുണ്ട്. തെങ്ങ് നോക്കി ഒരു വില നിശ്ചയിച്ച് മുൻകൂട്ടിയോ, ഗഡുക്കളായോ, ഉടമയ്ക്ക് കൊടുക്കുന്നു. തുടർന്ന് തെങ്ങിന്റെ പരിചരണം കച്ചവടക്കാരൻ നടത്തുന്നു. ഇത്തരം കച്ചവടങ്ങളിലെല്ലാം അങ്ങാടിവിലയിലും താഴ്ന്ന വിലയ്ക്കാണ് കച്ചവടം നടക്കുക. വാഴകൃഷിയിൽ കുല ഒന്നിച്ചു വാങ്ങുന്നതിലും വിലമുറിയുണ്ട്. കുരുമുളക്, അടയ്ക്കാ കച്ചവടത്തെ അപേക്ഷിച്ച് അത്ര വലിയ വിലക്കുറവ് വാഴക്കുല കച്ചവടത്തിലില്ല. എങ്കിലും, കിലോയ്ക്ക് 1രൂപയുടെ കുറവുതന്നെ ഒരേക്രയിൽ പതിനായിരത്തോളം രൂപയുടെ വ്യത്യാസം വരുത്തും.

നാട്ടിൻപുറ അങ്ങാടികേന്ദ്രങ്ങളിൽ സ്ഥിരമായി കച്ചവടം നടത്തുന്നവരും വിലയിടിച്ച് അമിതലാഭം നേടുന്നു. ധനിക കർഷകരും ഭൂപ്രഭുക്കളും – പലപ്പോഴും ഇവർ കച്ചവടക്കാരുമായിരിക്കും – ഉയർന്ന കാർഷികേതര വരുമാനമുള്ള ഭൂവുടമകളും മാത്രമാണ് ഈ ഞെക്കിപ്പിഴിയലിൽനിന്ന് രക്ഷപ്പെടുന്നത്. ആകാശവാണിയും വിവിധ പത്രങ്ങളും നിലനിർത്തുന്ന "കാര്യക്ഷമമായ കമ്പോളവിവരദായക സമ്പ്രദായ"ത്തെക്കുറിച്ച് ദരിദ്ര, ഇടത്തരം കർഷക കുടുംബങ്ങൾക്ക് നല്ലപോലെ അറിയാമെങ്കിലും വിലപേശാനോ, കൂടിയവില കിട്ടുംവരെ കാത്തുനിൽക്കാനോ അവർ ശ്രമിക്കാറില്ല. സാമ്പത്തിക ഞെരുക്കം അതിന് അനുവദിക്കുന്നുമില്ല. അടുത്തകാലംവരെ റബ്ബർ മാത്രമാണ് ഇതിൽനിന്ന്

ഒഴിഞ്ഞുനിന്നത്. റബ്ബർ വില കുതിച്ചുയരുകയും കച്ചവടം തകൃതിയായി നടക്കുകയും ചെയ്തിരുന്ന കാലത്ത് കച്ചവടമത്സരം തീവ്രമായിരുന്നു. അന്ന് പലിശയൊട്ടും കൊടുക്കാതെയും വിലക്കുറവ് സഹിക്കാതെയും, ദരിദ്ര കർഷകർക്കുപോലും, കച്ചവടക്കാരിൽനിന്ന് പണം മുൻകൂറായി കിട്ടാറുണ്ടായിരുന്നു. റബ്ബർമേഖലയാകെ സാമ്പത്തികമായി ചീർത്ത അക്കാലത്തും ദരിദ്ര, താഴ്ന്ന ഇടത്തരം കർഷകർക്ക് ഉൽപന്നം കൂട്ടിവച്ച് വിലവർദ്ധനവിനുവേണ്ടി കാത്തിരിക്കാൻ കഴിഞ്ഞിരുന്നില്ല. ഷീറ്റ് ഉണങ്ങുന്ന മുറയ്ക്ക് രണ്ടും മൂന്നും കിലോ വിറ്റ് നിത്യച്ചെലവ് കഴിക്കുകയായിരുന്നു പതിവ്. ഏതെങ്കിലും കച്ചവടക്കാരനോട് പണം വാങ്ങിയവർ സ്വാഭാവികമായും അയാൾക്കുതന്നെ ഉൽപന്നം കൊടുക്കാൻ ബാധ്യസ്ഥരായിരുന്നു. അൽപം മെച്ചപ്പെട്ട ഇടത്തരം കർഷകരും, ധനികരും, ഭൂപ്രഭുക്കളും, ഷീറ്റ് കൂട്ടിവച്ച് വർഷത്തിൽ ഒന്നോ രണ്ടോ പ്രാവശ്യമാണ് വിറ്റിരുന്നത്. കോട്ടയം, കൊച്ചി, കോഴിക്കോട് എന്നിങ്ങനെയുള്ള കേന്ദ്രങ്ങളിലെ വൻകിട കച്ചവടക്കാർക്ക് നേരിട്ടു വിറ്റിരുന്നവരും ഉണ്ടായിരുന്നു.

കേരളത്തിലെ കാർഷികോൽപന്ന കച്ചവടം ആത്യന്തികമായി നിയന്ത്രിക്കുന്നത് സാമ്രാജ്യത്വ, ദല്ലാൾ കമ്പനികളും കച്ചവടക്കാരുമാണ്. ഇക്കാരണത്താൽ, ഇടത്തട്ടുകാർക്ക് "തന്നിഷ്ടപ്രകാരം ലാഭനിരക്ക് ഉയർത്തുക ശ്രമകരമാണ്", "പലപ്പോഴും കച്ചവടമാർജിൻ വളരെ താഴ്ന്നതാണ്"എന്നൊക്കെ ധരിപ്പിക്കുന്നവർ ചില യാഥാർത്ഥ്യങ്ങൾ സൗകര്യപൂർവ്വം മറച്ചുവയ്ക്കുന്നു. വൻകിട സാമ്രാജ്യത്വ, ദല്ലാൾ കമ്പനികളെയും കച്ചവടക്കാരെയും വെല്ലാൻ നാടൻ കച്ചവടക്കാർക്ക് കെൽപ്പില്ല. പക്ഷേ, ഈ പരിധിക്കുള്ളിൽ - വിവിധ വിളകളിലും പ്രദേശങ്ങളിലും - കച്ചവട സാമ്രാജ്യങ്ങൾ നിലനിർത്തുന്നവർ കുറവല്ല. മലപ്പുറം മുതൽ മംഗലാപുരം വരെ ഓരോ സീസണിലും അടയ്ക്കവില നിശ്ചയിച്ചിരുന്നത് മലപ്പുറം ജില്ലയിലെ ഒരു കച്ചവടകുടുംബമാണ്. സാമ്രാജ്യത്വവും അതിനെ സേവിക്കുന്ന കേന്ദ്രസർക്കാരും അടിച്ചേൽപിച്ച വിലത്തകർച്ച തടയാൻ ആവില്ലെങ്കിലും കച്ചവടശൃംഖലയുടെ ഇങ്ങേത്തലയ്ക്കലുള്ള കുത്തക നിയന്ത്രണം ഉപയോഗിച്ച് പരമാവധി ലാഭം ഊറ്റിയെടുക്കാൻ ഇവർക്ക് ഇന്നും കഴിയുന്നുണ്ടാകുമെന്ന് ഉറപ്പാണ്. വയനാട്ടിലെയും കുടഗിലെയും ഇഞ്ചിക്കച്ചവടം നിയന്ത്രിക്കുന്നത് വയനാട്ടിലെ ഒരു ഭൂപ്രഭു-കച്ചവട കുടുംബമാണ്. ഇവരുടെ കുത്തക ലംഘിച്ച് കൊച്ചിയിലെ വൻകിടക്കാരുമായി നേരിട്ട് കച്ചവടം നടത്താൻ ശ്രമിച്ചവരുടെ ചരക്ക് ബലമായി പിടിച്ചെടുത്ത അനുഭവമുണ്ട്.

ഇത്തരക്കാരെ കൂടാതെ, കാർഷികോൽപന്നങ്ങൾ കൈമറിഞ്ഞ്

എത്തിച്ചേരുന്ന തീരദേശത്തെ ചെറുപട്ടണങ്ങളിൽ ഓരോ വിളവിലും കുത്തകനിയന്ത്രണമുള്ള വിരലിലെണ്ണാവുന്ന വൻകിട കച്ചവടക്കാരുമുണ്ട്. അതാത് പ്രദേശങ്ങളിലെ ഉൽപന്നങ്ങളുടെ വാങ്ങൽവില നിയന്ത്രിക്കുന്നത് ഇവരാണ്. വാണിജ്യബാങ്കുകളും വൻകിട സ്വകാര്യ ധനസ്ഥാപനങ്ങളുമായിട്ടാണ് ഇവർ ഇടപെടുന്നത്. കച്ചവടലാഭത്തിൽനിന്ന് സ്വന്തമായി ബ്ലേഡും മറ്റു ധനസ്ഥാപനങ്ങളും തുടങ്ങിയവരും കുറവല്ല. സംസ്ഥാന, ജില്ലാതല സഹകരണബാങ്കുളിൽ ബോർഡ് അംഗങ്ങളായവരുമുണ്ട്.

കച്ചവട മൂലധനാവശ്യങ്ങൾക്ക് വായ്പകൾ ലഭ്യമാക്കുന്നതിൽ മാത്രമായി സർക്കാർ/സഹകരണബാങ്ക്-കച്ചവട ബന്ധം ഒതുങ്ങിനിൽക്കുന്നില്ല. കച്ചവടലാഭത്തിൽനിന്ന് പലിശവിഹിതം പറ്റുന്നതു കൂടാതെ കച്ചവടക്കാരുമായുള്ള അവിശുദ്ധ കൂട്ടുകെട്ടിലൂടെ സഹകരണ ബാങ്കുകൾ നിന്ത്രിക്കുന്നവർ ചിലപ്പോൾ അമിതലാഭവും വാരിക്കൂട്ടുന്നു. കൊപ്രവിലയിടിവ് തടഞ്ഞ് കർഷകർക്ക് ആശ്വാസം നൽകാൻ സഹകരണസംഘങ്ങൾവഴി താങ്ങുവിലയ്ക്ക് കൊപ്ര സംഭരിക്കുന്ന നാഫെഡ്പദ്ധതി നാട്ടിൻപുറത്ത് നടപ്പാക്കിയ ഒരു ഉദാഹരണമെടുക്കാം. സംഘത്തിന്റെ ഡിപ്പോയിൽ കൊപ്ര കൊടുത്താൽ അങ്ങാടിവിലയിലും ഉയർന്ന നിരക്ക് (26രൂപ; അങ്ങാടിനിരക്ക് 18രൂപ) ലഭിക്കും. പക്ഷേ, ആ പണം വാങ്ങിയെടുക്കാൻ പലവട്ടം ആപ്പീസിൽ കയറിയിറങ്ങണം. അത്യാവശ്യത്തിന് കിട്ടില്ല. ഇത് സംഘം ഉദ്യോഗസ്ഥമേധാവിത്തത്തിന്റെ പതിവ് അലംഭാവം മാത്രമല്ല; കർഷകരെ കച്ചവടക്കാരന്റെ അടുത്തേക്കു തള്ളിവിടുന്ന പരോക്ഷ നിർബ്ബന്ധമാണത്. നാഫെഡ് കൊപ്രസംഭരണ പദ്ധതിയിൽ ഉൾപ്പെടാൻ പെർമിറ്റ് വേണം. ഒരു വർഷത്തേക്ക് കണക്കാക്കിയാണ് കർഷകർക്ക് അത് കൊടുക്കുക. പണത്തിനത്യാവശ്യമുള്ളവർ ഏതെങ്കിലും കച്ച വടക്കാരന് അങ്ങാടിവിലയ്ക്ക് കൊപ്ര വിൽക്കാൻ പോകുമ്പോൾ ഈ പെർമിറ്റും അവർ വാങ്ങുന്നു. വിൽക്കുന്നത് 5ക്വിന്റലും പെർമിറ്റ് 10ക്വിന്റ ലിനുമാണെങ്കിലും അത് കൊടുത്തേ പറ്റൂ. ഇങ്ങനെ വാങ്ങിക്കൂട്ടിയ പെർമിറ്റുകളുടെ പിൻബലത്തിൽ കച്ചവടക്കാരൻ സ്വയംസംഭരിച്ച കൊപ്ര സഹകരണസംഘത്തിന് വിൽക്കുന്നു – 26രൂപയ്ക്ക്. സംഘം അത് 32രൂപയ്ക്ക് നാഫെഡിനു മറിച്ചുകൊടുക്കും. കച്ചവടക്കാരന്റെ അധികലാഭ ത്തിൽ സംഘം ഉദ്യോഗസ്ഥർക്ക് ഒരു പങ്ക് കിട്ടും. പെർമിറ്റ് വാങ്ങി കൊപ്രവിൽക്കാൻ കഴിയുന്നവർ ഇടത്തരം, ധനികകർഷകരാണെന്നു വ്യക്തമാണ്. മേൽപറഞ്ഞ വെട്ടിപ്പിനെപ്പറ്റി അറിവുണ്ടെങ്കിലും അതിന് നിന്നുകൊടുക്കാൻ ഇവർപോലും ഇന്ന് നിർബ്ബന്ധിതരാണെങ്കിൽ ഇവർക്കു താഴെയുള്ളവരുടെ കഥ ആലോചിക്കാമല്ലോ.

സർക്കാർ പ്രഖ്യാപിച്ച താങ്ങു വിലയ്ക്ക് നെല്ല് സംഭരിക്കുന്ന സഹകരണ സംഘങ്ങളും ഇങ്ങനെയുള്ള അവിശുദ്ധ ബന്ധങ്ങളിൽ ഏർപ്പെടുന്നുണ്ട്. കൊയ്ത്ത് സീസൺ തുടങ്ങി യാലും ആ വർഷത്തെ വില പ്രഖ്യാപിക്കില്ല. ഒരോ കാരണം പറഞ്ഞ് നെല്ല് വാങ്ങുന്നത് വച്ചുതാമസിപ്പിക്കും. ഇതിനിടെ സ്വകാര്യ കച്ചവടക്കാ രും മില്ലുടമകളും കുറഞ്ഞ വിലയ്ക്ക് നെല്ല് വാങ്ങിക്കൂട്ടും.

കച്ചവട-സഹകരണസംഘ ബന്ധംപോലെ, ബ്ലേഡ്-സഹകരണ ബാങ്ക് കൂട്ടുകെട്ടും നിലവിലുണ്ട്. ജപ്തിനോട്ടീസുമായി നെട്ടോട്ടമോടുന്ന കർഷകർക്ക്, സഹകരണബാങ്കിൽനിന്നുതന്നെ കടം പുതുക്കിയെടുക്കുന്നതാണ് അവസാന രക്ഷ. രക്ഷാകർതൃത്വം ചൊരിഞ്ഞ് ശുപാർശചെയ്യാൻ ഏതെങ്കിലും പ്രമാണിയെ കിട്ടിയാൽ എളുപ്പമായി. അതെപ്പോഴും നടക്കണമെന്നില്ല. ഇത് മുതലെടുത്ത് ബ്ലേഡ് പലിശയ്ക്ക് കടം കൊടുക്കുന്ന സഹകരണബാങ്ക് ഉദ്യോഗസ്ഥരുണ്ട്. 100രൂപയ്ക്ക് 3രൂപയൊക്കെയാണ് പലിശ. പണം കൈയിൽ കൊടുക്കില്ല. പഴയ കടം വീട്ടി പുതിയതൊന്ന് ശരിപ്പെടുത്തി കൊടുക്കും. പഴയ കടത്തിന്റെ മുതലും പലിശയും തന്റെ ബ്ലേഡ് പലിശയും കഴിച്ച് ബാക്കി വരുന്നത് ഈ ഉദ്യോഗസ്ഥൻ കൈമാറും. രണ്ടോ മൂന്നോ ദിവസത്തിനുള്ളിൽ ഇടപാട് പൂർത്തിയാകുന്നു. കണക്കു പുസ്തകങ്ങളിലെ എഴുത്തുകുത്തിന്റെ ചെലവിൽ 100ക്ക് 3രൂപ പലിശ. പതിനായിരം രൂപയുടെ ഇടപാടിന് 300രൂപ!

കച്ചവട-വായ്പാകേന്ദ്ര കൂട്ടുകെട്ടിനും ഇവയുടെ ഒറ്റയ്ക്കും കൂട്ടായിട്ടുമുള്ള ചൂഷണത്തിനും സാഹചര്യമൊരുക്കുന്ന സാമ്പത്തിക അടിത്തറ എന്താണ്? കർഷകരുടെ – കൂടുതലും അതിന്റെ താഴെ തട്ടുകളുടെ – വിഭവദാരിദ്ര്യം. വേണ്ടത്ര കൃഷിഭൂമിയില്ലാത്തതും നാനാവിധ ചൂഷണവും കഴിഞ്ഞ് അവശേഷിക്കുന്ന മിച്ചം മൂലധന സമാഹരണത്തിന് ഉപകരിക്കാത്തതും ഇതിൽ ഉൾപ്പെടുന്നു. അർദ്ധ-കൊളോണിയൽ, അർദ്ധ-നാടുവാഴിത്ത ഉൽപാദനബന്ധങ്ങളാണ് ഇവ രണ്ടിനും കാരണം. ഈ ഉൽപാദനബന്ധങ്ങളുടെ അടിത്തറയിൽ നിലയുറപ്പിച്ച്, അതിനെ സംരക്ഷിക്കുന്ന രാഷ്ട്രീയാധികാരത്തിന്റെ തണലിലാണ് വ്യത്യസ്ത ചൂഷകവിഭാഗങ്ങൾ നാട്ടിൻപുറത്തെ അദ്ധ്വാനമിച്ചം ഊറ്റിയെടുക്കുന്നത്. കർഷകരുടെ മൂലധനക്കുറവ് നികത്തി, അർദ്ധ-നാടുവാഴിത്ത ഹുണ്ടിക ചൂഷണത്തിൽനിന്ന് അവരെ രക്ഷപ്പെടുത്താനെന്ന ഭാവത്തിൽ വന്ന സഹകരണവായ്പാ പ്രസ്ഥാനം ഇതേ ഉൽപാദനബന്ധങ്ങളുടെ അവിഭാജ്യഭാഗമാണ് (നാബാർഡ് വഴിയുള്ള ഉദ്യോഗസ്ഥമേധവിത്ത മൂലധനമാണല്ലോ അതിനെ നിലനിർത്തുന്നത്).

1970കൾ മുതൽ വ്യാപകമായിത്തീർന്ന വിവിധ വാണിജ്യ



ബാങ്കുകൾക്കും ഇതേ സ്വഭാവമാണുള്ളത്. പഴയ ഹുണ്ടിക ചൂഷണത്തെ ഒരു പരിധിവരെ അവ നിയന്ത്രിച്ചുനിർത്തി; ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിലൂടെയുള്ള സാമ്രാജ്യത്വ ചൂഷണം കൂടുതൽ ആഴത്തിലും പരപ്പിലുമാക്കാൻ. പരമ്പരാഗത ജന്മിത്തത്തെയും, ഹുണ്ടിക ചൂഷണത്തെയും പരിവർത്തനപ്പെടുത്തുകയോ നിയന്ത്രിക്കുകയോ ചെയ്തതല്ലാതെ അവയ്ക്ക് അടിത്തറയായ ഉൽപാദനബന്ധങ്ങളെ തകർത്തുമാറ്റിയില്ല. അതുകൊണ്ടുതന്നെ കർഷകരുടെ മൂലധനസമാഹരണ ശേഷിക്കുറവിനെ അത് നിലനിർത്തുകയും ഒന്നുകൂടി ദുർബ്ബലമാക്കുകയും ചെയ്തു. വാണിജ്യബാങ്കുകൾ 'ഉദാര'മായി കടവായ്പകൾ നൽകി, 'ശാസ്ത്രീയ' കൃഷി നടപ്പാക്കാൻ ദത്തെടുത്ത ഗ്രാമങ്ങൾ ഭീകരമായ കടക്കെണിയിലേക്കു മുതലക്കൂപ്പുകുത്തിയതിനും സഹകരണ ബാങ്കുകളിൽനിന്ന് കടമെടുത്ത കർഷകരുടെ കടബാധ്യത പെരുകുന്നതിനും അടിസ്ഥാന കാരണമിതാണ്. കോഴിക്കോട് ജില്ലയിലെ കക്കാടംപൊയിൽ ഒരു തിക്ത ഉദാഹരണമാണ്. കാനറാ ബാങ്ക് ദത്തെടുത്ത ഈ പ്രദേശത്തെ കർഷകർ, ബാങ്ക് നിർദ്ദേശിച്ച 'ശാസ്ത്രീയ' കൃഷി നടത്തി മുടിഞ്ഞു. ജപ്തിനോട്ടീസുമായി ബാങ്ക് ഉദ്യോഗസ്ഥന്മാർ എത്തുകയും ചെയ്തു. ശക്തമായ പ്രക്ഷോഭം ഒന്നുകൊണ്ടുമാത്രമാണ് പലർക്കും ഇന്നും ഭൂമി നിലനിർത്താൻ കഴിയുന്നത്. ഇരുപതിലേറെ വർഷമായി തുടരുന്ന ഈ ദുര്യോഗത്തിൽ മനംമടുത്ത്, കിട്ടിയവിലക്ക് ഭൂമി വിറ്റ് കടം വീട്ടിയവരുമുണ്ട്. ഒരു കർഷകൻ പറഞ്ഞതുപോലെ, “പണ്ട് മാർവാഡിയായിരുന്നു ചൂഷകൻ. ബാങ്കാകട്ടെ, ഇന്ന് ശാസ്ത്രീയമായി കൊള്ളചെയ്യാൻ പഠിച്ച ഹുണ്ടിക വ്യാപാരിയാണ്. അതിന് സർക്കാരിന്റെ സംരക്ഷണവുമുണ്ട്. ”[1]

കർഷകർ കൂടുതലായി ആശ്രയിക്കുന്ന സഹകരണബാങ്ക് നൽകുന്ന ഹ്രസ്വകാല കാർഷിക വായ്പയുടെ പലിശ ആറുമാസത്തേക്ക് 15ശതമാനമാണ്. 30ശതമാനം വാർഷിക പലിശ! (പൊതുവിൽ പലിശ നിരക്കുകൾ കുറയുന്നതിന്റെ ഭാഗമായി ഈയിടെ ഇത് 12ശതമാനമായി പുതുക്കി നിശ്ചയിച്ചിട്ടുണ്ട്). വാണിജ്യ ബാങ്കുകളുടെ കാർഷികവായ്പാ പലിശ വർഷത്തിൽ 18ശതമാനമേ വരുവെങ്കിലും, സഹകരണബാങ്ക് വായ്പ ലഭിക്കുന്നത്ര എളുപ്പത്തിൽ അത് വാങ്ങിയെടുക്കാൻ കഴിയാറില്ല. കർഷകരുടെ 'സ്വന്തം' സ്ഥാപനമായി അറിയപ്പെടുന്ന സഹകരണ ബാങ്കിന്റെ പലിശയ്ക്ക് ഉൽപാദനക്ഷമത, നഷ്ടസാധ്യത, വില, കച്ചവട ലാഭം എന്നിങ്ങനെയുള്ള അടിസ്ഥാന സാമ്പത്തിക ഘടകങ്ങളുമായി ഒരു

1. [18], പേജ് 87ലെ അടിക്കുറിപ്പ്.

ബന്ധവുമില്ല. 1998ൽ പാലക്കാട്ടെ ഒരു ഇടത്തരം കർഷകൻ തന്റെ അനുഭവം വിവരിച്ചതിങ്ങനെയാണ്: 4ഏക്ര നെൽകൃഷിയുണ്ട്. വരവ് സ്ഥിരമല്ല. മുൻവർഷത്തെ കൃഷി നശിച്ചതുകൊണ്ട് 900രൂപയാണ് മിച്ചം കിട്ടിയത്. അതിന് തൊട്ടുമുമ്പുള്ള വർഷം 8,000രൂപയോളം കിട്ടി. സഹകരണബാങ്കിൽനിന്ന് എല്ലാവർഷവും കടമെടുക്കുന്നു. ഇതില്ലാതെ കൃഷി നടത്താൻ കഴിയില്ല. ആറുമാസത്തേക്കാണ് വായ്പ. കൊയ്ത്തു കഴിഞ്ഞാൽ വീട്ടണം. കൃഷിനാശം വന്നപ്പോൾ ബാങ്കുകടം വീട്ടാൻ ആറു സെന്റ് നിലം വിൽക്കേണ്ടിവന്നു.

നാട്ടിൻപുറത്തെ ദരിദ്രർക്കായി നല്കുന്ന ഇന്റഗ്രേറ്റഡ് റൂറൽ ഡെവലപ്മെന്റ് പ്രോജക്ട് (ഐ.ആർ.ഡി.പി.) വായ്പകളുടെ സ്ഥിതിയും വ്യത്യസ്തമല്ല. പെട്ടിക്കട നടത്താനും, വള്ളം വാങ്ങാനും മറ്റുമായി നൽകുന്ന വായ്പകൾ കുറഞ്ഞ പലിശയിൽ നീണ്ടകാലാവധികൊണ്ട് അടച്ചുതീർത്താൽ മതിയെങ്കിലും തുച്ഛമായ കിടപ്പാടം നഷ്ടപ്പെടാവുന്ന ജപ്തി നടപടിയിലാണ് ബഹുഭൂരിപക്ഷം ദരിദ്രരുടെയും 'ഉദ്ധാരണം' അവസാനിച്ചത്. മൂലധന സമാഹരണത്തിനുള്ള ശേഷിക്കുറവും പലിശയുമല്ല പ്രശ്നം, മുതലും പലിശയും വേണ്ടസമയത്ത് അടച്ചുതീർക്കാത്തതാണ് ഇങ്ങനെ കടഭാരം വർദ്ധിക്കാൻ കാരണം എന്നൊരു വാദമുണ്ട്. നാട്ടിൻപുറത്തെ ചൂഷിതരുടെ ജീവിതാനുഭവം മുൻനിർത്തി ഇത് പരിശോധിച്ചു തുടങ്ങാം. ഐ.ആർ.ഡി.പി. വായ്പകൾ കൂടുതലും ദളിതർക്കും മറ്റു ഭൂരഹിതർക്കുമാണ് ലഭിച്ചത്. പ്രഖ്യാപിത വായ്പാ ഉദ്ദേശ്യത്തിനല്ല, പഴയ കടംവീട്ടാനും വിവാഹം, വീടുനിർമ്മാണം എന്നിങ്ങനെയുള്ള അത്യാവശ്യങ്ങൾക്കുമാണ് പലർക്കും അത് ഉപകരിച്ചത്. വായ്പ ഉൽപാദനക്ഷമമായ മൂലധനമായില്ല. ഇന്നും ഇത് തുടരുന്നു. ഉദാഹരണത്തിന്, ദരിദ്രരായ ദളിതർക്കും ആദിവാസികൾക്കും വീടുപണിയാൻ 30,000രൂപ സൗജന്യമായി നൽകുന്നുണ്ട്. ഒന്നിച്ചു കിട്ടില്ല. തറ, ഭിത്തി, മേൽക്കൂര, കക്കൂസ് എന്നിങ്ങനെ ഓരോ ഘട്ടവും പൂർത്തിയാക്കി കാണിച്ചു കൊടുത്താലേ പണം ഗഡുക്കളായി കിട്ടൂ. പണിതുടങ്ങാൻ അവർ മറ്റെവിടെനിന്നെങ്കിലും കടം വാങ്ങിയേപറ്റൂ. പണിപൂർത്തിയാക്കാൻ 30,000രൂപ ഒട്ടും മതിയാവുകയുമില്ല. ഐ.ആർ.ഡി.പി. വായ്പയും മറ്റും വാങ്ങി പണക്കുറവ് പരിഹരിക്കുന്നവർ ധാരാളമുണ്ട്. അനുവദിച്ച കാര്യത്തിനുതന്നെ വായ്പ ചെലവിട്ടവരിൽ ബഹുഭൂരിപക്ഷത്തിനും വേണ്ടത്ര പ്രവർത്തന മൂലധനമില്ലാത്തതിനാൽ പുതിയ സംരംഭങ്ങൾ ഉപേക്ഷിക്കേണ്ടിയും വന്നു. ചുരുക്കത്തിൽ, വിവിധ രീതികളിലുള്ള മൂലധനക്കുറവും മൂലധനസമാഹരണത്തിനുള്ള പരിമിതികളുമാണ് പ്രധാന പ്രശ്നം. ഇതുകൂടാതെ, വ്യാപകമായിത്തീർന്ന 'വായ്പാ സംസ്ക്കാര'വും



തിരിച്ചടവ് നിരുത്സാഹപ്പെടുത്തുന്നുണ്ട്. 1970കളിലെയും 1980കളിലെയും വായ്പാമേളകൾ ഓർമിച്ചാൽ ഈ സംസ്ക്കാരം താനേ വളർന്നുവന്നതല്ല, ബോധപൂർവ്വം സൃഷ്ടിച്ചതാണെന്ന് ബോധ്യമാകും. മുതലും പലിശയും വീണ്ടെടുക്കാനുള്ള സാധ്യത പരിഗണിച്ചിട്ടേ വായ്പ കൊടുക്കാവൂ എന്ന ആധുനിക ബാങ്കിങ്ങ് തത്വം മാറ്റിവച്ച്, നിർദ്ദിഷ്ട വായ്പാക്വോട്ടാ പൂർത്തീകരിച്ചാൽ മതിയെന്നാണ് 1970കളിൽ ഉന്നത ബാങ്ക് ഉദ്യോഗസ്ഥരെ പരിശീലിപ്പിച്ചിരുന്നത്.

ദരിദ്രരുടെ കാര്യത്തിലെന്നപോലെ, ഇടത്തരക്കാരും കടംവീട്ടാതെ പോകുന്നതിന്റെ കാരണങ്ങൾ ഏതാണ്ട് ഇങ്ങനെയൊക്കെത്തന്നെയാണ്. കൃഷിചെയ്യാൻ വേണ്ടി കടമെടുക്കുന്നവർ അത് അടച്ചുതീർക്കാറുണ്ട്. അടുത്ത കൃഷി ഇറക്കാൻ വായ്പ കൂടിയേതീരൂ എന്ന നിർബ്ബന്ധംതന്നെ ഇതിന് കാരണം. കൃഷിനാശം സംഭവിക്കുമ്പോഴേ ഇത് തെറ്റാറുള്ളൂ. പൊതുവിൽ, സഹകരണബാങ്ക് വായ്പകളിൽ കാർഷികേതര വായ്പകൾ കാർഷിക വായ്പകളെ എന്നും കവച്ചുനിന്നിട്ടുണ്ട്. കൂടാതെ, മറ്റ് അത്യാവശ്യങ്ങൾക്കാണ് പലരും കാർഷിക വായ്പകൾ എടുക്കുന്നത്. കൃഷിയിൽനിന്ന് ഇന്ന് അനുവദനീയമായ മിച്ചം – അതായത് പലവിധ ചൂഷണവും സഹിച്ച് കിട്ടുന്ന മിച്ചം – ഇന്നത്തെ സാമൂഹ്യജീവിതത്തിന്റെ വിവിധ ആവശ്യങ്ങൾക്ക് തികയാത്തതുകൊണ്ടാണ് ഇത് വേണ്ടിവരുന്നത്. കരുതിക്കൂട്ടി കടം വീട്ടാതെ നടക്കുന്നവരില്ലെന്നല്ല. അതല്ല പൊതു അവസ്ഥ. വാങ്ങിയ കടം കഴിവതുംവേഗം വീട്ടണമെന്ന മനോഭാവം തന്നെയാണ് ഇന്നും കർഷകർക്കുള്ളത്. ചൂഷകരുടെ കാര്യം ഇതല്ല. 'കാർഷികവായ്പ' സംഘടിപ്പിച്ച് ബ്ലേഡ് നടത്തുന്നവരും, ഊഹക്കച്ചവടത്തിൽ ഏർപ്പെട്ടിരിക്കുന്നവരുമൊക്കെ ഇവരുടെ കൂട്ടത്തിലാണ് കാണുക. സ്വാധീനവും ബന്ധങ്ങളുമുപയോഗിച്ച് ഇവർ ജപ്തിയിൽനിന്ന് ഒഴിഞ്ഞുമാറുന്നു. ചെണ്ടകൊട്ടി ജപ്തി വിളമ്പരം നടത്തുന്ന നാണക്കേട് ദരിദ്രർക്കും, ഇടത്തരക്കാർക്കുമാണ് സഹിക്കേണ്ടിവരുന്നത്.

കൊളോണിയൽ കാലഘട്ടത്തിൽ തയ്യാറാക്കിയ 'സഹകരണനിയമ'ത്തിന്റെ തുടർച്ചയാണ് ഈ നാടുവാഴിത്ത ചെണ്ടകൊട്ട് വിളംബരം. സി. പി. എം.–സി. പി. ഐ. കക്ഷികൾക്ക് മുൻതൂക്കമുള്ള സർക്കാരുകൾ സഹകരണനിയമത്തിൽ പല വെട്ടിത്തിരുത്തലുകൾ വരുത്തിയെങ്കിലും നികൃഷ്ടമായ ഈ ഏർപ്പാടിന് ഒരുമാറ്റവും വന്നിട്ടില്ല. കാലത്തിനൊത്ത് മാറ്റമില്ലെന്നില്ല. ചെണ്ടകൊട്ട് കാസറ്റിൽ പകർത്തി, ഓട്ടോറിക്ഷയ്ക്കുമേൽ കെട്ടിവച്ച ഉച്ചഭാഷിണിയിലൂടെ പ്രക്ഷേപണം ചെയ്യുന്നതാണ് ഇന്നത്തെ പതിവ്. ചെണ്ടകൊട്ട് പ്രയോഗത്തെക്കുറിച്ച് ഒരു മുൻ സഹകരണബാങ്ക് ബോർഡംഗം വിശദീകരിച്ചുതന്നതിങ്ങനെയാണ് – ജപ്തിനോട്ടീസ്

അയച്ചാൽ അധികംപേരും എന്തെങ്കിലും വിഹിതം അടച്ച് ഒഴിവുവാങ്ങും. ശേഷിക്കുന്നവരുടെമേൽ സമ്മർദ്ദം ചെലുത്താനാണ് നാണംകെടുത്തുന്ന ചെണ്ടകൊട്ട്. പഞ്ചായത്തിന്റെ അതിർത്തിയിൽനിന്ന് ഇത് തുടങ്ങും. ജപ്തിയും ഇതുപോലെ. വഴിയെല്ലാം ചുറ്റത്തിരിഞ്ഞ് ബാങ്ക് കേന്ദ്രത്തിലെത്തുമ്പോഴേക്കും കാര്യത്തിന്റെ ഗൗരവം എല്ലാവർക്കും വേണ്ടുവോളം ബോധ്യപ്പെടും! (കർഷകരുടെ ശക്തമായ എതിർപ്പിനെ തുടർന്ന് ഇന്ന് പലസ്ഥലത്തും ചെണ്ടകൊട്ട് നിർത്തിവച്ചിട്ടുണ്ട്).

രാജ്യത്തൊട്ടാകെ വായ്പാ ആവശ്യത്തിന്റെ 12ശതമാനം മാത്രം നിറവേറ്റാൻ കഴിഞ്ഞപ്പോൾ കേരളത്തിൽ 102ശതമാനം – അതായത് ആവശ്യത്തിലും കവിഞ്ഞതോതിൽ – നിറവേറ്റി എന്നും, 1974–'75നും 1983–'84നുമിടയിൽ പ്രതി ഹെക്ടറിന് ഏറ്റവുമധികം വായ്പ ലഭിച്ചത് കേരളത്തിനാണെന്നും ഒരു പഠനത്തിൽ നിരീക്ഷിച്ചിട്ടുണ്ട്.[2] ഒരുപക്ഷേ, ഒടുവിൽ പറഞ്ഞതായിരിക്കാം വസ്തുതകളോട് കൂടുതൽ അടുത്തുനിൽക്കുന്നത്. ഏതായാലും, മേൽപറഞ്ഞ കാലയളവിൽ തന്നെയാണ് ചിട്ടിക്കമ്പനികളെ പുറംതള്ളി ബ്ലേഡുകൾ നാട്ടിലെങ്ങും വ്യാപിച്ചത്. ഗൾഫ് പണത്തിന്റെ ഒഴുക്ക് വർദ്ധിച്ചുവന്ന കാലഘട്ടമായിരുന്നു ഇത്. എന്നാൽ കടം കൊടുക്കാൻ പണമുണ്ടായതുകൊണ്ടു മാത്രമായില്ലല്ലോ. ആവശ്യക്കാരുടെ തിക്കുണ്ടായിരുന്നില്ലെങ്കിൽ കഴുത്തറുപ്പൻ ബ്ലേഡുകൾക്ക് ഇത്ര പെട്ടെന്ന് വളരാൻ കഴിയുമായിരുന്നില്ല. ഊഹക്കച്ചവടം, കെട്ടിടനിർമ്മാണം, കച്ചവടം, പലതരം സേവന സ്ഥാപനങ്ങൾ, വാഹനക്കച്ചവടം എന്നീ മേഖലകളിൽ മാത്രമല്ല, കാർഷിക ഉൽപാദനത്തിലും ബ്ലേഡുപണം എത്തി. വായ്പാ ആവശ്യം കവിഞ്ഞ വായ്പാവിതരണമുണ്ടായിരുന്നിട്ടും ബ്ലേഡ് പണത്തിന് കൃഷിയിൽ ഇടം ലഭിച്ചതിന് ഒരു പ്രധാനകാരണം 'കാർഷിക വായ്പ'കളിൽ നല്ലൊരു പങ്ക് ബ്ലേഡിലേക്കും മറ്റ് ഉൽപാദനക്ഷമമല്ലാത്ത തുറകളിലേക്കും തിരിഞ്ഞതാണ്. കാർഷിക വായ്പാ അവശ്യങ്ങൾ നിറവേറ്റുന്നതിൽ ബ്ലേഡ് പണത്തിന്റെ പങ്ക് ഇന്ന് വർദ്ധിച്ചിട്ടുണ്ട്. ഐ.എം.എഫ്. നിർബ്ബന്ധത്തിനു വഴങ്ങി, കൃഷിയുൾപ്പെടെയുള്ള പ്രാഥമിക മേഖലയുടെ വായ്പാപങ്ക് 40ൽ നിന്ന് 10ശതമാനമായി വെട്ടിക്കുറച്ചതോടെ ബ്ലേഡിന് കൂടുതൽ വളർച്ചാസാധ്യതയും ലഭിച്ചു. 1998–'99ൽ കേരളത്തിലെ കാർഷിക മേഖലയുടെ വായ്പാ ആവശ്യം നിറവേറ്റുന്നതിൽ 447.50കോടി രൂപയുടെ കുറവുണ്ടായിരുന്നു.[3] ഈ വിടവിലേക്കാണ് ബ്ലേഡ് പണം വേരിറക്കുന്നത്. വാണിജ്യാടി

2. [29], പേജ് 132.

3. [72], പേജ് 7.



സ്ഥാനത്തിൽ നടത്തുന്ന ഇഞ്ചി, കന്നാര, വാഴ എന്നിങ്ങനെയുള്ള നാണ്യവിളകൃഷികളിൽ അതിന്റെ പിടി മുറുകിക്കൊണ്ടിരിക്കുന്നു. മുമ്പ് കാർഷികവായ്പ വാങ്ങി നടത്തിയിരുന്ന അത്യാവശ്യ/ആഡംബര ചെലവുകൾക്ക് പണം കണ്ടെത്താനും കർഷകർക്ക് ബ്ലേഡിനെ ആശ്രയിക്കേണ്ടിവരുന്നുണ്ട്.

കാർഷിക സമ്പദ്ഘടനയുടെ ഭാഗമല്ലെങ്കിലും, കേരളത്തിലെ നാട്ടിൻപുറ സമ്പദ്ഘടനയിൽ ശ്രദ്ധേയമായ പങ്കുവഹിക്കുന്ന ഓട്ടോറിക്ഷ, ജീപ്പ്, ടെമ്പോ എന്നിവ ഉൾപ്പെടുന്ന വാഹനമേഖലയിലും ബ്ലേഡുപണത്തിന്റെ ദൗത്യം അവഗണിക്കാനാവില്ല. ഒരു ദശകത്തിനുള്ളിൽ ഓട്ടോറിക്ഷകൾ ഏതാണ്ട് 370ശതമാനവും ജീപ്പുകൾ 500ശതമാനവും വർദ്ധിച്ചു.[4] നഗരവും നാട്ടിൻപുറവും തിരിച്ചുള്ള കണക്കുകൾ ലഭ്യമല്ലെങ്കിലും ഓട്ടോറിക്ഷകളിൽ ഏതാണ്ട് പകുതിയും നാട്ടിൻപുറത്താണ് കേന്ദ്രീകരിച്ചിരിക്കുന്നത് എന്ന് ധരിക്കാവുന്നതാണ്. ഏറ്റവും ചുരുങ്ങിയത് മൂന്നോ നാലോ ഓട്ടോറിക്ഷകളില്ലാത്ത പ്രധാനപ്പെട്ട നാട്ടിൻപുറകവലകൾ ഇന്ന് കേരളത്തിലില്ലെന്നു പറയാം. കിഴക്കോട്ട് നീങ്ങിയാൽ ജീപ്പുകൾക്ക് പ്രാധാന്യം വർദ്ധിക്കുന്നു. ഒരു വലിയ തൊഴിൽമേഖലയാണിത്. കാർഷിക–കാർഷികേതര ഇടത്തരം കുടുംബങ്ങളിലെ യുവാക്കളാണ് നാട്ടിൻപുറത്തെ ഓട്ടോറിക്ഷാ ഓട്ടക്കാരിലധികവും. ദരിദ്ര കുടുംബങ്ങളിൽനിന്നു വന്നവരും കുറച്ചൊക്കെ കാണും. നഗര പതിവിന് വ്യത്യസ്തമായി കൂലിക്ക് വണ്ടി ഓടിക്കുന്നവർ കുറവാണ്. സ്വന്തം വണ്ടി വാങ്ങി ഓടിക്കുന്നു. ഇവിടെയാണ് ബ്ലേഡ് പണം കടന്നുവരുന്നത്. പുതിയ വണ്ടി വാങ്ങി സജ്ജമാക്കാൻ വേണ്ടത്ര പണം തുടക്കക്കാരുടെ കുടുംബങ്ങൾക്കുണ്ടാവില്ല. കമ്പനിയിൽ നിന്ന് നേരിട്ടുവാങ്ങിയാൽ കൊടുക്കേണ്ട വിലയുടെ ഒന്നര ഇരട്ടിയും അതിലധികവും വിലയ്ക്ക് ഏതെങ്കിലും ബ്ലേഡിൽ നിന്ന് വണ്ടി സി.സി.ക്ക് എടുക്കും. ഈ വിലയുടെ പകുതി മുൻകൂറായി അടച്ചിട്ട് ബാക്കി വീട്ടാൻ മാസവരുമാനത്തിൽ ചുരുങ്ങിയത് മൂന്നിലൊരുഭാഗം ബ്ലേഡിലേക്ക് അടച്ചുകൊണ്ടിരിക്കണം. അടവുമുടങ്ങിയാൽ ബ്ലേഡുകാരൻ വണ്ടി ബലമായി പിടിച്ചുവാങ്ങി മറിച്ചുവിൽക്കും. കൂടുതലും സംഭവിക്കുന്നത് ഇതാണ്. ഫലത്തിൽ, കാർഷിക മിച്ചത്തിൽ ഒരുപങ്ക് ഈ ഇടപാടിലൂടെ ബ്ലേഡുകാരന് മുതൽ കൂട്ടി കൊടുക്കുന്നു.[5]

4. വിശദാംശങ്ങൾക്ക് പേജ് 226 കാണുക.

5. ബ്ലേഡുകാരും വൻകിട ഓട്ടോ ഡീലർമാരും (അതുവഴി ദല്ലാൾ മുതലാളിമാരും) തമ്മിലുള്ള ബന്ധവും ഇക്കൂട്ടത്തിൽ ശ്രദ്ധിക്കണം. ബ്ലേഡ് വഴി പോയാൽ ഉടനെ വണ്ടി കിട്ടും. വൻകിട ദല്ലാൾ കമ്പനികളുടെ വാഹനങ്ങൾ വിറ്റഴിക്കുന്നതിൽ

ഗൾഫ് പണം, കൈക്കൂലിക്കാരായ ഉദ്യോഗസ്ഥരുടെ കള്ള പ്പണം, റിട്ടയർഡ് ഉദ്യോഗസ്ഥരുടെയും സർവീസിലുള്ളവരുടെയും സമ്പാദ്യം, കച്ചവടമിച്ചം എന്നിവ കൂടാതെ, ധനികകർഷകർ, കൃഷി അവ ശ്യമല്ലാത്ത സമ്പന്ന ഭൂവുടമകൾ, ഭൂപ്രഭുക്കൾ എന്നിവർ ഊറ്റിയെടു ക്കുന്ന കാർഷിക മിച്ചവും ബ്ലേഡുകളെ സൃഷ്ടിക്കുന്നതിലും നിലനിർ ത്തുന്നതിലും ശ്രദ്ധേയമായ പങ്കുവഹിക്കുന്നു. 100ക്ക് രണ്ടും മൂന്നും രൂപ പലിശ വാഗ്ദാനം ചെയ്താണ് ഡെപ്പോസിറ്റുകൾ വാങ്ങുന്നത്. അതായത്, 24 മുതൽ 36ശതമാനം വരെ വാർഷിക പലിശ. 60മുതൽ 120ശതമാനം വരെ പലിശയ്ക്ക് വായ്പ കൊടുക്കുന്നു. വിവിധ ചൂഷണ വിഭാഗങ്ങളും, കുറച്ചൊക്കെ ഇടത്തരക്കാരും, ഊട്ടിവളർത്തിയ ഈ വിഷ സർപ്പം പലപ്പോഴും അവരെതന്നെ വിഴുങ്ങാറുണ്ട്. പക്ഷേ, പതിവായി അതിന് തീറ്റിയാകുന്നത് സമൂഹത്തിലെ ഇടത്തരക്കാരും, ചിലയിടങ്ങ

ബ്ലേഡ് നിർവ്വഹിക്കുന്ന സാമ്പത്തിക ധർമ്മം ഒരു വർഗബന്ധം തന്നെയാണ്. പരമ്പരാ ഗത വ്യാവസായിക മേഖലയിലും ഇത്തരം ബന്ധങ്ങൾ നിലനിൽക്കുന്നു. ആലപ്പുഴ കയർ വ്യവസായത്തിൽ, ചെറുകിട ഫാക്ടറി ഉടമകൾക്ക് വൻകിട ദല്ലാൾ കയറ്റു മതിക്കാർ നൽകുന്ന ചെക്കിന് 'വട്ടി' പിടിക്കുന്നത് (ഡിസ്ക്കൗണ്ട് ചെയ്തു കൊടു ക്കൽ) ബ്ലേഡ് കമ്പനികളാണ്. ചെറുകിട ഫാക്ടറികളുടെ അടിയന്തിര മൂലധ നാവശ്യങ്ങൾ ബ്ലേഡ് നിർവ്വഹിക്കുമ്പോൾ, വൻകിട ദല്ലാളുകളുടെ കയറ്റുമതി ഇടപാ ടുകൾ വാണിജ്യബാങ്കുകൾ കൈകാര്യംചെയ്യുന്നു.

6. തൃശൂരിലും മറ്റു പല ജില്ലകളിലും ആർ.എസ്.എസ്., ശിവസേന, സി.പി.എം., കോൺഗ്രസ്സ് എന്നിങ്ങനെ വിവിധ കക്ഷികളിലെ ഗുണ്ടാസംഘങ്ങളെ ബ്ലേഡുകാർ ഉപയോഗിക്കുന്നു. തൃശൂർ പാവർട്ടി പഞ്ചായത്തിൽ കടംവീട്ടാൻ കഴിയാത്ത ദരിദ്രന്റെ വീട് ഒരു ബ്ലേഡുകാരൻ സായുധ ഗുണ്ടകളെ ഉപയോഗിച്ച് പൊളിച്ചു മാ റ്റിയ സംഭവം ചെറിയൊരു ഒച്ചപ്പാടിന് വഴിവച്ചുവെങ്കിലും പിന്നീട് ഒന്നുമുണ്ടാ യില്ല. പോലീസിന്റെ മൗനാനുവാദത്തോടെയാണ് ഇത് നടന്നത്. വീടിരിക്കുന്ന പറമ്പുൾപ്പെടെ ബ്ലേഡുകാരന്റെ പേരിൽ രജിസ്റ്റർ ചെയ്തു കൊടുക്കുന്ന പതിവ് തൃശൂർ ജില്ലയിലാണ് ആരംഭിച്ചത്. മുതലും പലിശയും കൃത്യസമയത്ത് അടച്ചു തീർത്താൽ തിരികെ രജിസ്റ്റർ ചെയ്തുകൊടുത്തിരുന്നു. രണ്ടു പ്രാവശ്യത്തെയും രജിസ്ട്രേഷൻ ചെലവ് കടമെടുത്തവർ വഹിക്കണം. ഈ ഏർപ്പാടിൽ പലിശ കുറവായിരുന്നു. 100ക്ക് 4രൂപ. വണ്ടിച്ചെക്ക് കേസുമായി നടക്കുന്ന പൊല്ലാപ്പൊഴി യാനാണ് ബ്ലേഡുകാർ ഇത് തുടങ്ങിയത്. ആദ്യമൊക്കെ ഭൂമി എന്നെന്നേക്കുമായി സ്വന്തമാക്കുന്നതിൽ അവർ തൽപരരായിരുന്നില്ല. കടംവീട്ടാൻ നിവർത്തിയില്ലാത്ത സാഹചര്യത്തിൽ അല്പം ഭൂമി വിൽക്കാൻ കൂട്ടുനിന്ന് പണം വീണ്ടെടുക്കാനാണ് അവർ ശ്രമിച്ചിരുന്നത്. കാലക്രമേണ അത് മാറി. സാമ്പത്തികമാന്ദ്യം ബ്ലേഡ് ഇടപാടുകൾക്കുള്ള സാധ്യതകൾ പരിമിതപ്പെടുത്താൻ തുടങ്ങിയതോടെ ഭൂമി കൈക്കലാക്കുന്നതിലായി താൽപര്യം.



ളിൽ, അതിലും താഴെയുള്ളവരുമാണ്. സമ്പദ്ഘടനയിൽ ബ്ലേഡിന്റെ പിടിമുറുകുന്നമുറയ്ക്ക് അതിന്റെ അർദ്ധ-നാടുവാഴിത്ത വാസനകൾ കൂടുതലായി പ്രകടമാകുന്നു. കടം പിരിച്ചെടുക്കാൻ സായുധഗുണ്ടാസം ഘങ്ങളെ നിലനിർത്തുക, പോലീസിനെ ഉപയോഗിച്ച് ഭീഷണിപ്പെടു ത്തുക, ചെക്കും പ്രോനോട്ടും വാങ്ങുന്നതിനുപകരം ഭൂമി രജിസ്റ്റർ ചെ യ്തുവാങ്ങുകയും പലിശ തുടർച്ചയായി മുടങ്ങിയാൽ കടം വാങ്ങിയ വരെ വാടകക്കാരാക്കി മാറ്റുകയോ ഇറക്കിവിടുകയോ ചെയ്യുക – ഇങ്ങനെ പഴയ ഹുണ്ടികക്കാരന്റെ വിശ്വരൂപം കൈക്കൊള്ളുന്നവർ ഇന്ന് നാട്ടിൻ പുറത്ത് അപൂർവ്വമല്ല.[6]

# 12

# ഭൂവുടമസ്ഥതയിലെ പ്രവണതകൾ

21-ാം നൂറ്റാണ്ടിൽ എത്തിനിൽക്കുന്ന കേരളത്തിൽ ഭൂസ്വത്തും ജാതിസ്ഥാനവും തമ്മിലുള്ള ബന്ധം, നാട്ടിൻപുറത്തെ ദരിദ്രർ നേരിടുന്ന ചൂഷണം, പാട്ടകൃഷി, ഭൂപ്രഭുത്വത്തിന്റെ സർവ്വതലസ്പർശിയായ ആധിപത്യം എന്നിവയിലെല്ലാം കാണുന്ന അർദ്ധ-നാടുവാഴിത്തത്തിന്റെ സാമാന്യചിത്രമാണ് ഇക്കഴിഞ്ഞ അദ്ധ്യായങ്ങൾ വരച്ചുകാട്ടിയത്. ഭൂബന്ധങ്ങളിലെ കടുത്ത അസമാനതയാണ് അതിന്റെ ആണിക്കല്ല്. നൂറ്റാണ്ടുകളിലൂടെ തോട്ടം സമ്പദ്ഘടന പോഷിപ്പിച്ച കാർഷിക ചരക്കുൽപാദനം കൂടാതെ ഭൂപ്രഭുക്കൾക്കും വിവിധ വർഗ്ഗങ്ങൾക്കുമൊപ്പം കാണുന്ന കൃഷി അവശ്യമല്ലാത്ത (കാർഷികേതര) ഭൂവുടമസ്ഥതയുടെ സാന്നിദ്ധ്യം കേരളത്തിലെ അർദ്ധ-നാടുവാഴിത്ത ബന്ധങ്ങളെ മറ്റു സംസ്ഥനങ്ങളിൽനിന്ന് കുറച്ചൊക്കെ വ്യത്യസ്തമാക്കുന്നുണ്ട്. ഈ ഭൂസ്വത്തിന്റെ ഉടമസ്ഥർ ആരാണ്, ഇവരുടെ ഭൂമി എത്രവരും? എന്താണിവരുടെ വർഗസ്വഭാവം? 1966-'67നും 1990-'91നും ഇടയിൽ പ്രകടമായ ഭൂവുടമസ്ഥതയിലെ ദീർഘകാല പ്രവണതകൾ പരിശോധിച്ചുകൊണ്ട് നമുക്ക് തടുങ്ങാം.

കാൽ നൂററാണ്ടിനിടയിൽ മൊത്തം ഇടങ്ങളിൽ ഏതാണ്ട് 30 ലക്ഷത്തിന്റെ വർദ്ധനവുണ്ടായി.[1] 2.5ഏക്രയ്ക്കു താഴെയുള്ള ഇടങ്ങൾ പെരുകിയതുമൂലമാണ് ഇത് ഉണ്ടായത്. ഈ വിഭാഗത്തിലുണ്ടായ വർദ്ധനവിനെ അപേക്ഷിച്ച് മറ്റുള്ളവയിൽ ഉണ്ടായ മാറ്റം നാമമാത്രമാണ്. 1966-'67ൽ മൊത്തം ഇടങ്ങളുടെ 81.8ശതമാനമുണ്ടായിരുന്ന 2.5ഏക്രയ്ക്കു താഴെയുള്ള ഇടങ്ങൾ, 1990-'91 ആയപ്പോഴേക്കും 92.6ശതമാനമായി വർദ്ധിച്ചു. ഈ കാലയളവിൽ ഇതേ വിഭാഗത്തിന്റെ മൊത്തം ഭൂവിസ്തൃതി 7.94ലക്ഷം ഏക്ര വർദ്ധിച്ചുവെങ്കിലും ശരാശരി ഭൂവിസ്തൃതി 69സെന്റിൽനിന്ന് 44സെന്റായി കുറഞ്ഞു; 36.2ശതമാനത്തിന്റെ കുറവ്. ശരാശരി ഭൂവിസ്തൃതിയുടെ കാര്യത്തിൽ മറ്റു വിഭാഗങ്ങളുമായുള്ള

1. പേജ് 226 കാണുക.



താരതമ്യം പട്ടിക 25ൽനിന്ന് മനസ്സിലാക്കാം[2]. 25ഏക്രയിലധികം വരുന്ന ഇടങ്ങളൊഴികെ മറ്റെല്ലാ വിഭാഗങ്ങളിലും ശരാശരി ഭൂവിസ്തൃതി കുറഞ്ഞിട്ടുണ്ടെങ്കിലും 2.5ഏക്രയിൽ താഴേയുള്ള ഇടങ്ങളെ അപേക്ഷിച്ച് ഇവയിലുണ്ടായ കുറവ് നാമമാത്രമായിരുന്നു. ചുരുക്കത്തിൽ, മറ്റെല്ലാ വിഭാഗങ്ങളിൽനിന്നും വ്യത്യസ്തമായി കീഴ്തട്ടിന്റെ മൊത്തം ഭൂവിസ്തൃതി ഗണ്യമായി വർദ്ധിച്ചെങ്കിലും, ഭൂമിയുടെ തുണ്ടുവൽക്കരണം മുഖ്യമായും ഈ വിഭാഗത്തിലാണ് നടക്കുന്നത്.

ഈ വിഭാഗത്തെ കുറെക്കൂടി സൂക്ഷ്മമായി പരിശോധിച്ചാൽ, 1985-'86 നും 1990-'91നും ഇടയിൽ ഇവരുടെ കൂട്ടത്തിൽ 5സെന്റുകാരുടെ പങ്ക് വർദ്ധിക്കുകയും മറ്റു രണ്ടു വിഭാഗക്കാരുടെയും കുറയുകയും ചെയ്തുവെന്ന് കാണാം.[3] 1.25മുതൽ 2.5ഏക്രവരെയുള്ളവരുടെ ശരാശരി ഭൂവിസ്തൃതി ക്രമമായി വർദ്ധിച്ചുവന്നപ്പോൾ 5സെന്റിനു താഴെയുള്ളവരുടേത് തീർത്തും നിസ്സാരമായ അളവിലേ വർദ്ധിച്ചിട്ടുള്ളു. ഇടവിഭാഗത്തിന്റേത് നേരിയ അളവിൽ കുറയുകയും ചെയ്തു. 1985-'86ൽ 5സെന്റിനു താഴെ ഭൂമിയുള്ളവരിൽ അഞ്ചിലൊന്ന് ജനസംഖ്യയിൽ പത്തിലൊന്നു മാത്രമുള്ള ദളിതരും ആദിവാസികളുമായിരുന്നുവെന്നും,[4] 5സെന്റിനു താഴെയുള്ള ദളിത്, ആദിവാസി കുടുംബങ്ങളുടെ എണ്ണം വർദ്ധിച്ചുവരുന്നുവെന്നുമുള്ള[5] വസ്തുതകളുമായി ബന്ധിപ്പിച്ച് മേൽകൊടുത്ത കണക്കുകൾ മനസ്സിലാക്കുമ്പോൾ സമൂഹത്തിന്റെ അടിത്തട്ടിൽ പെരുകുന്ന ഭൂരഹിതാവസ്ഥയുടെ ചിത്രം വ്യക്തമാകും.

2.5ഏക്രയിൽ താഴെയുള്ള വിഭാഗത്തിന്റെ ഭൂമി 1966നും 1990നുമിടയിൽ ഏതാണ്ട് 8ലക്ഷം ഏക്ര വർദ്ധിച്ചതായി പട്ടിക 25 വ്യക്തമാക്കുന്നുണ്ടല്ലോ. 1968ലെ സർവ്വേ കണക്കിൽ 3.43ലക്ഷം കുടികിടപ്പുകാരെ മാത്രമാണ് കണ്ടിരുന്നതെങ്കിലും, "ഗവർമെണ്ടിന്റെ കണക്കനുസരിച്ച് 4,51,499കുടികിടപ്പ് അപേക്ഷകളിൽ 4,48,093എണ്ണം തീർപ്പുകൽപ്പിച്ചു"എന്ന് മുമ്പ് പരാമർശിച്ച സി.പി.എം. രേഖയിൽ പറയുന്നുണ്ട്[6].

2. പേജ് 227 കാണുക.
3. പേജ് 228 കാണുക.
4. [60], അനുബന്ധം 2, 3.
5. [2], പേജ് 14. 1980/81-1985/86 കാലയളവിൽ 5സെന്റിന് താഴെ ഭൂമിയുള്ള ദളിത്, ആദിവാസി കുടുംബങ്ങൾ യഥാക്രമം 5.3ശതമാനവും 2.6ശതമാനവും വർദ്ധിച്ചു.
6. [51], പേജ് 54.

തീർപ്പുകൽപ്പിച്ച എല്ലാ അപേക്ഷകളിലും 10സെന്റ് ഭൂമി അനുവദിച്ചു
എന്ന് സൗകര്യത്തിനുവേണ്ടി കണക്കാക്കിയാൽ തന്നെ ഇത് മൊത്ത
ത്തിൽ 44,809ഏക്രകയേ വരൂ. ഏറ്റെടുത്ത 93,654ഏക്ര മിച്ചഭൂമിയിൽ
1992വരെ 63,764ഏക്രകയാണ് വിതരണം ചെയ്തത്[7]. ഇതും ചേർത്താൽ
ആകെ 1,08,573ഏക്ര വരും. അപ്പോഴും ബാക്കിവരുന്നത് 6.85ലക്ഷം ഏക്ര.
ഈ ഭൂമി എവിടെനിന്ന്, എങ്ങനെയെല്ലാം വന്നുചേർന്നു? ഈ കാലയള
വിൽ ഭൂരഹിതരും ദരിദ്രരുമായ കർഷകരിൽ ഒരു വിഭാഗം മിച്ചം സ്വരു
ക്കൂട്ടിവെച്ചും സർക്കാർ വായ്പകൾ ഉപയോഗിച്ചും കുറച്ച് ഭൂമി വാങ്ങി
യിരുന്നു. ഇതുകൂടാതെ, 2.5ഏക്രയ്ക്കു മുകളിലുള്ളവർക്കിടയിലെ ഭാഗം
വയ്പുമൂലം ഇടങ്ങളുടെ വിസ്തൃതി ചുരുങ്ങി ഒരുകൂട്ടർ 2.5ഏക്രയ്ക്ക്
താഴെയുള്ളവരിലേക്ക് പ്രവേശിച്ചിട്ടുണ്ടാകണം[8]. 2.5ഏക്രയ്ക്കും 5ഏക്ര
യ്ക്കുമിടയിലുള്ള ഇടങ്ങളുടെ എണ്ണത്തിലും മൊത്തം വിസ്തൃതിയിലും
കാണുന്ന ചെറിയ വർദ്ധനവ് ഇത് ഖണ്ഡിക്കുന്നില്ല. ഇവർക്കുമുകളി
ലുള്ള വിഭാഗങ്ങളിൽനിന്ന് താഴേക്കുവന്നവർ ഇവരിൽനിന്നുണ്ടായ
ചോർച്ച മറച്ചുവയ്ക്കുന്നതുകൊണ്ടാകണം ഇങ്ങനെ കാണുന്നത്. എങ്കി
ലും, ഇവർക്കു മുകളിലുള്ള രണ്ടു വിഭാഗങ്ങളിലും കാണുന്ന വലിയ
തോതിലുള്ള ഭൂനഷ്ടം വിശദീകരിക്കാൻ ഭാഗംവയ്പും മതിയായ വിശദീ
കരണ മാകുന്നില്ല. ഭൂരഹിതരും, ദരിദ്രരുമായ കർഷകർക്ക് ഗണ്യമായ
അളവിൽ ഭൂമി ലഭിച്ചിട്ടില്ലെന്ന സാമൂഹ്യ യാഥാർത്ഥ്യവും, ഇവരുൾ

7. [55], അനുബന്ധം 10–2, പേജ് 259.

8. ഈ കാലയളവിൽ നടന്ന ഭാഗംവയ്പ്, ഏറ്റവും താഴെത്തട്ടിലുള്ളവർ വാങ്ങിച്ച ഭൂമി എന്നിവയെ കുറിച്ച് ഡാർളി ജോസിന്റെ പഠനത്തിൽനിന്ന് ('ഹോംഗാർ ഡൻസ് ഓഫ് കേരള') കുറച്ചൊക്കെ മനസ്സിലാക്കാൻ കഴിയും. പഠനത്തിനു മുമ്പുള്ള 20വർഷത്തിനുള്ളിൽ ഭാഗംവയ്പുവഴി നടന്ന ഭൂവിഭജനത്തിന്റെ നിരക്ക് ഏറ്റവും കൂടുതൽ (480%) കണ്ടിരുന്നത് 5–50സെന്റ് വിഭാഗത്തിലായിരുന്നു. 15വർഷത്തിനു ള്ളിൽ ഭൂമിവാങ്ങിയവരിൽ 68.3ശതമാനവും ഇതേ വിഭാഗത്തിൽ തന്നെയാണു ണ്ടായിരുന്നത്. അവരുടെ ഭൂമിയിലെ 32ശതമാനവും വാങ്ങിയ ഭൂമിയായിരുന്നു; [42],പേജ് 67. ഭൂവിഭജനത്തിന്റെ ഏറ്റവും കുറഞ്ഞ നിരക്ക് (150%) 2.5–5 ഏക്ര വിഭാഗത്തിലാണ് കണ്ടത്. സണ്ണി ജോസഫിന്റ പഠനത്തിലും സർവ്വേപ്രദേശത്തെ തൊഴിലാളികൂടുംബങ്ങൾക്ക് ഭൂമി ലഭിച്ച സ്രോതസ്സുകളിൽ 16% ലക്ഷംവീടുപദ്ധതി, 13.37% ഭൂപരിഷ്ക്കരണം, 20% പുറമ്പോക്ക് പതിച്ചുകിട്ടിയത് എന്നിവ ഒഴിച്ചാൽ, ബാക്കിവരുന്ന 51 ശതമാനവും ഭാഗംവയ്പുവഴി ലഭിച്ചതോ വാങ്ങിയതോ ആണെന്ന് വ്യക്തമാകുന്നു; [49], പേജ് 139.



പ്പെടുന്ന 2.5ഏക്രയ്ക്കു താഴെയുള്ള വിഭാഗത്തിന [9] 7.94ലക്ഷം ഏക്ര ലഭിച്ചു എന്ന സെൻസസ്സ് യാഥാർത്ഥ്യവും തമ്മിൽ കാണുന്ന പൊരുത്തക്കേട് വിശദീകരിക്കാൻ ഈ കാലയളവിൽ കേരളത്തിൽ വളർന്നുവന്ന മറ്റുചില പ്രവണതകളിലേക്ക് നമ്മുടെ ശ്രദ്ധതിരിക്കണം.

തിരക്കിട്ടുനടന്ന വീടുനിർമ്മാണവും അതിനോടനുബന്ധിച്ച് നടന്ന ഭുകച്ചവടവുമാണ് ഇതിൽ മുഴച്ചുനിൽക്കുന്ന ഒരു കാര്യം. കൂട്ടുകുടുംബത്തിൽ നിന്ന് അണുകുടുംബത്തിലേക്കുള്ള ഏറെക്കുറെ പരിപൂർണ്ണമായ മാറ്റവും ഗൾഫ് പണവും വിവിധ ഭവനനിർമ്മാണ പദ്ധതികളും എല്ലാം ചേർന്ന്, കൃഷിയോഗ്യമായ ഭൂമിയെ വീടുനിൽക്കുന്ന ഇടങ്ങളാക്കി ധൃതഗതിയിൽ മാറ്റുകയായിരുന്നു. 1980കളോടെയാണ് ഇത് കൂടുതൽ പ്രകടമായത്[10]. പട്ടിക 25ൽ ഇത് നിഴലിക്കുന്നുണ്ട്. 1966–'67നും 1976–'77നുമിടയിലുള്ള 10വർഷത്തിനുള്ളിൽ കീഴ്ത്തട്ടിന്റെ മൊത്തം ഭൂമി 2.93ലക്ഷം ഏക്ര വർദ്ധിച്ചപ്പോൾ 1980നും 1990നുമിടയിൽ 3.23ലക്ഷം ഏക്രയാണ് വർദ്ധനവ്. ഇതിൽ മിക്കവാറും മുഴുവനുംതന്നെ 5ഏക്ര മുതൽ 25ഏക്ര വരെയുള്ള വിഭാഗങ്ങളിൽ നിന്നായിരിക്കണം വന്നത്. കാരണം 25ഏക്രയ്ക്കുമുകളിലുള്ളവർക്ക് ഈ 10 വർഷത്തിനുള്ളിൽ ഭൂമി ഒട്ടും കുറഞ്ഞിട്ടില്ല, വർദ്ധിച്ചിട്ടേയുള്ളൂ. ആവശ്യക്കാരുടെ തിരക്കുകൂടിയതുപോലെ, ഇടത്തരം, ധനിക വിഭാഗങ്ങൾക്കിടയിൽ ഭൂമി വിൽക്കാനുള്ള ത്വരയും ഈ കാലയളവിൽ വർദ്ധിച്ചുവന്നു. കച്ചവടം, ചെറുകിട വ്യവസാ യം, ബസ്സ്/ലോറി സർവ്വീസ് എന്നിവയ്ക്ക് മൂലധനം സ്വരൂപിക്കാനും പിന്നെ ആർഭാടപൂർണ്ണമായ വിവാഹങ്ങൾക്കും പെരുകിവന്ന സ്ത്രീധനത്തിനും പണം കണ്ടെത്താനും, ഒടുവിൽ കടംകയറി നിൽക്കക്കള്ളിയില്ലാതായപ്പോഴും ഭൂവിൽപ്പനയിലേക്കാണ് ഇവർ കൂടുതലും തിരിഞ്ഞത്.

ചീർത്തുവരുന്ന മേൽത്തട്ട്, ഭൂമിയിൽനിന്ന് പുറന്തള്ളപ്പെടുന്ന കീഴ്ത്തട്ട്, ശുഷ്ക്കിച്ചുവരുന്ന നടുത്തട്ട് – കൃഷിയിലെ മുതലാളിത്ത വികാസം സാർവ്വത്രികമായി പ്രകടിപ്പിച്ചുവന്ന പ്രവണത ഇതാണ്. നാം പരിശോധിച്ച കണക്കുകളിൽനിന്ന് 25ഏക്രയ്ക്കുമുകളിലുള്ള മേൽത്തട്ട്

9. കാർഷികവർഗങ്ങളെ വേർതിരിക്കുന്നതിൽ പരിമതമായ അർത്ഥത്തിലേ ഭൂവിസ്തൃതി ഉപയോഗിക്കാൻ കഴിയൂ. ഉദാഹരണത്തിന്, 2.5ഏക്രയിലധികം ഭൂമിയുള്ള ദരിദ്രകർഷകരെ കേരളത്തിൽ പൊതുവിൽ കണ്ടെത്താൻ കഴിയില്ലെന്ന് ഉറപ്പിച്ചു പറയാം. പക്ഷേ, 2.5ഏക്രയിൽ താഴെ ഭൂമിയുള്ളവരെല്ലാം ദരിദ്രകർഷകർ ആകണമെന്നില്ല.

10. 1972–'73ൽ 2,21,545 ഭൂവിടപാടുകൾ നടന്നത് 1981–'82 ആകുമ്പോഴേക്കും 4,55,762ആയി വർദ്ധിച്ചു; [18], പേജ് 74.

ചീർത്തുവരുന്ന ചിത്രം സ്പഷ്ടമാണ്. എന്നാൽ, ഇവരുടെ വർദ്ധിച്ചു വരുന്ന ഭൂകേന്ദ്രീകരണവും ശുഷ്ക്കിച്ചുവരുന്ന നടുത്തട്ടും മുതലാളിത്ത വികാസത്തെയല്ല പ്രകടമാക്കുന്നത്. ഒന്നാമത്, മദ്ധ്യ-ഉപരി വിഭാഗങ്ങൾക്ക് (5ഏക്രമുതൽ 25ഏക്രവരെ) നഷ്ടമായ ഭൂമിയിൽ 20ശതമാനത്തിൽ താഴെ മാത്രമേ മേൽത്തട്ടിന് സ്വന്തമാക്കാൻ കഴിഞ്ഞിട്ടുള്ളു[11]. രണ്ടാമത്, നടുത്തട്ടിന് നഷ്ടമായ ഭൂമിയിൽ വലിയപങ്കും ഇടത്തരം വർഗ്ഗത്തിലേക്കാണ് എത്തിച്ചേർന്നത്. 2.5 മുതൽ 5ഏക്രവരെയുള്ള ഇടങ്ങളുടെ എണ്ണത്തിലും മൊത്തം വിസ്തൃതിയിലും കാണുന്ന പൊതുപ്രവണത വർദ്ധനവിന്റേതാണല്ലോ. കൂടാതെ, ഭൂവിസ്തൃതിയുടെ വർഗ്ഗീകരണമനുസരിച്ച് 2.5ഏക്രയ്ക്കു താഴെയുള്ളവർ കീഴ്ത്തട്ടാണെങ്കിലും കേരളത്തെ സംബന്ധിച്ചിടത്തോളം ഇതിൽ ഇടത്തരം, ധനിക വർഗ്ഗത്തിൽപ്പെടുന്നവരുടെ വീട്ടിടങ്ങൾക്കുള്ള ഗണ്യമായ പങ്കും കണക്കിലെടുക്കണം. മൂന്നാമത്, നടുത്തട്ടിലുള്ളവർ (ഇതിൽ ചെറുകിട ഭൂപ്രഭുക്കൾവരെ ഉൾപ്പെടും) കൂടുതലും തിരിഞ്ഞത് കച്ചവടത്തിലേക്കും മറ്റു സേവനമേഖലകളിലേക്കും, ഭൂവിടപാടുകൾ, ബ്ലേഡ് എന്നിവയിലേക്കുമാണ്. ചെറുകിട വ്യവസായത്തിലേക്ക് മാറിയത് തീർത്തും ചെറിയൊരു ന്യൂനപക്ഷമായിരുന്നു[12](അവയിൽ ഭൂരിപക്ഷവും പൂട്ടിപ്പോവുകയും ചെയ്തു). അഥവാ, നടുത്തട്ടിന്റെ ഭൂസ്വത്ത് ചുരുങ്ങി വരുന്നതിൽ പ്രകടമാവുന്നത് സാധാരണഗതിയിൽ മനസ്സിലാക്കപ്പെടുന്നതുപോലുള്ള മുതലാളിത്ത വികാസമല്ല, കൃഷി അവശ്യഘടകമല്ലാതായ ഭൂവുടമസ്ഥതയുടെ വളർച്ചയാണ്.

കീഴ്ത്തട്ടിന്റെ ബാഹുല്യമാണ് കേരളത്തിലെ ഭൂവുടമസ്ഥാ

11. ഇതെല്ലാം അവർ വാങ്ങിച്ചെടുത്തതാകണമെന്നില്ല. ഭൂപരിഷ്ക്കരണത്തിൽനിന്ന് ഒഴിഞ്ഞുമാറാൻ പല ഉടമസ്ഥതകളിൽ ഔപചാരികമായി കാണിച്ചിരുന്ന ഭൂമി പിന്നീട് തോട്ടങ്ങളാക്കി ഏക ഉടമസ്ഥതയിൽ കൊണ്ടുവന്നതും ഈ വർദ്ധനവിന് ഒരു കാരണമായിരിക്കാം.

12. 1980നും 1990നുമിടയിൽ കേരളത്തിലെ ചെറുസ്ഥാപനങ്ങളുടെ എണ്ണം 40.18ശതമാനം വർദ്ധിച്ച് 12.22ലക്ഷമായി. ഇതിൽ 67.52ശതമാനവും നാട്ടിൻ പുറങ്ങളിലാണ് സ്ഥിതിചെയ്തിരുന്നത്. പക്ഷേ, ആകെ സ്ഥാപനങ്ങളിൽ 9ശതമാനത്തിനേ കാർഷികമേഖലയുമായി ബന്ധമുണ്ടായിരുന്നുള്ളു. ഈ സ്ഥാപനങ്ങളിൽ 63ശതമാനവും കുടുംബാംഗങ്ങൾ മാത്രം പണിയെടുത്തിരുന്നവയായിരുന്നു. 82ശതമാനവും വൈദ്യുതി ഉപയോഗിച്ചിരുന്നില്ല. അതായത് വ്യാവസായിക സ്വഭാവമുള്ളവയായിരുന്നില്ല; [64].



ഘടനയുടെ സവിശേഷതയായി പലരും ചൂണ്ടിക്കാട്ടിയിട്ടുള്ളത്[13]. കീഴ്ത്തട്ട് എണ്ണത്തിൽ പെരുകുകയും അത് കൈകാര്യം ചെയ്യുന്ന ഭൂവിസ്തൃതി വർദ്ധിക്കുകയും ചെയ്യുന്നുണ്ടെന്ന കാര്യത്തിൽ ആർക്കും തർക്കമുണ്ടാവില്ല. ഉടമകളിൽ 93ശതമാനം വരുന്ന ഇവർ ഏതാണ്ട് 50ശതമാനം ഭൂമി നിയന്ത്രിക്കുന്നു. ഈ ഇടങ്ങളുടെ നാമമാത്ര ശരാശരി വിസ്തൃതി കണക്കിലെടുക്കുമ്പോൾ, കൃഷിയിൽ ഫലപ്രദമായ പങ്കുവഹിക്കാൻ ഇവയ്ക്ക് പൊതുവിൽ കഴിയില്ലെന്ന് സ്പഷ്ടമാണ്. പക്ഷേ, ഇതോടൊപ്പം മറ്റുചിലതും കണക്കിലെടുക്കണം. മേൽതട്ട് (25ഏക്രയിലധികമുള്ളവർ) മൊത്തം ഇടങ്ങളുടെ ശതമാനകണക്കിൽ തുടർച്ചയായി കുറഞ്ഞിട്ടുണ്ടെങ്കിലും, മൊത്തം ഭൂവിസ്തൃതിയിൽ ഇവർക്കുള്ള പങ്ക് '76-'77വരെ കുറഞ്ഞുവന്നതിനുശേഷം പിന്നീട് വർദ്ധിക്കുകയാണുണ്ടായത്. ഈ വിഭാഗത്തിന്റെ ശരാശരി ഭൂവിസ്തൃതി കുതിച്ചുകയറി 145ഏക്രയായി. അഥവാ, കീഴ്ത്തട്ടിൽ ധൃതഗതിയിലുള്ള തുണ്ടുവൽക്കരണവും പുതിയ അംഗങ്ങൾ വന്നുചേരുന്നതും തുടരുമ്പോൾതന്നെ മേൽത്തട്ടിൽ ഭൂകേന്ദ്രീകരണവും ഭൂനിയന്ത്രണത്തിന്റെ വ്യാപ്തിയും വർദ്ധിക്കുന്നുണ്ട്.[14] മാത്രമല്ല, നടുത്തട്ടിലെ രണ്ടു വിഭാഗങ്ങളുടെ (5-10ഏക്ര, 10-25ഏക്ര) എണ്ണവും ഭൂവിസ്തൃതിയും ക്രമമായി കുറഞ്ഞിട്ടുണ്ടെങ്കിലും അവരുടെ ശരാശരി ഭൂവിസ്തൃതി ഒട്ടും മോശമല്ലാത്ത അളവിൽ (6.48ഏക്രയും 13.48ഏക്രയും) തുടരുന്നു. 2.5മുതൽ 5ഏക്രവരെയുള്ളവരുടെ ശരാശരി ഭൂവിസ്തൃതിയും (3.39ഏക്ര), കേരളത്തിന്റെ പശ്ചാത്തലത്തിൽ, അത്രമോശമല്ല. 2.5ഏക്ര മുതൽ 25ഏക്രവരെയുള്ള ഇടങ്ങൾ ('90-'91ൽ ആകെ ഇടങ്ങളിൽ 7.4ശതമാനം) മൊത്തം കൈകാര്യ ഭൂമിയുടെ 41.54ശതമാനം നിയന്ത്രിച്ചിരുന്നു. ഇതെല്ലാം കണക്കിലെടുക്കുമ്പോൾ, കേരളത്തിലെ ഭൂവുടമസ്ഥാഘടനയുടെ എടുത്തുപറയേണ്ട സവിശേഷത ഭൂമിയുടെ തുണ്ടുവൽക്കരണമാണ് എന്ന വാദഗതി തീർ

13. "കേരളത്തിന്റെ കാർഷികഘടനയിലെ ഏറ്റവും ശ്രദ്ധേയമായ സവിശേഷത ചെറുകിട കൃഷിക്കാരുടെ പ്രധാന്യമാണ്", എന്ന് സി.പി.എം. രേഖയിൽപറയുന്നു; [51], പേജ് 29 (ഭൂവുടമസ്ഥരെല്ലാം കൃഷിക്കാരാണെന്ന വസ്തുതാവിരുദ്ധമായ പ്രസ്താവന ശ്രദ്ധിക്കുക). "ഉടമസ്ഥഘടനയുടെ പ്രത്യേകത ചെറിയ കൃഷിയിടങ്ങളുടെ ബാഹുല്യമാണ്" എന്ന് ഡോ: കുഞ്ഞാമനും പ്രസ്താവിക്കുന്നുണ്ട്. [4], പേജ് 48.

14. "രേഖാപരമായ തെളിവുകളുടെ അടിസ്ഥാനത്തിൽ പറയുകയാണെങ്കിൽ കേരളത്തിൽ ഭൂകേന്ദ്രീകരണം നടക്കുന്നില്ല." എന്ന് ഡോ. കുഞ്ഞാമൻ പ്രസ്താവിക്കുന്നത് (പേജ് 48) എന്തടിസ്ഥാനത്തിലാണെന്ന് മനസ്സിലാകുന്നില്ല.

ത്തും ഭാഗികവും ഉപരിപ്ലവവുമാണെന്ന് വ്യക്തമാകും. കാർഷിക വളർച്ചയ്ക്കുള്ള പ്രധാന വിലങ്ങുതടിയായി തുണ്ടുവൽക്കരണത്തെ ചിത്രീകരിക്കുന്നവർ ഇടത്തരം-വൻകിട ഭൂപ്രഭുത്വത്തിന്റെ വളർച്ചയും, കൃഷി അവശ്യഘടകമല്ലാതായിത്തീർന്ന ഭൂവുടമസ്ഥതയുടെ വ്യാപ്തിയും അറിഞ്ഞോ അറിയാതെയോ അവഗണിക്കുന്നു. കൃഷിയിൽ ഇന്നും താൽപര്യമുള്ളവരും കാർഷിക അദ്ധ്വാനത്തിൽ മുഖ്യപങ്ക് നിർവ്വഹിക്കുന്നവരും അടങ്ങുന്ന കീഴ്ത്തട്ടിലെ 1.25ഏക്രയ്ക്കു താഴെയുള്ളവർക്ക് (പൊതുവിൽ ഭൂരഹിത, ദരിദ്ര കർഷകർക്ക്) കൃഷി ചെയ്യാൻവേണ്ടത്ര ഭൂമിയില്ലെന്നതാണ് (ശരാശരി 30സെന്റ് മാത്രം) ഇവിടത്തെ യഥാർത്ഥ പ്രശ്നമെന്നത് തുണ്ടുവൽക്കരണവാദം സൗകര്യപൂർവ്വം മറച്ചുവയ്ക്കുകയും ചെയ്യുന്നു. 1980കളോടെ വീണ്ടും വ്യാപകമാകാൻ തുടങ്ങിയ ഉപജീവനപാട്ടകൃഷിയുടെ ഉറവിടങ്ങൾ ഇതിലൊക്കെയാണ് നിലകൊള്ളുന്നത്.

# 13

## കർഷകരും ഭൂവുടമകളും

ഭൂവുടമസ്ഥതയിലെ ദീർഘകാലപ്രവണതകൾ വ്യക്തമാക്കുന്ന ചില ബന്ധങ്ങളാണ് കഴിഞ്ഞ അദ്ധ്യായത്തിൽ പരിശോധിച്ചത്. ഈ ഭൂവുടമസ്ഥത ഏതുതരം ഉൽപാദനബന്ധങ്ങളെയാണ് പ്രകടമാക്കുന്നത്? ഭൂവുടമകളുടെ വർഗ്ഗസ്വഭാവം എന്താണ്? കേരളത്തിലെ കർഷകർ ആരാണെന്ന് നിർവ്വചിക്കാതെ ഇതിന് ഉത്തരം കണ്ടെത്താൻ കഴിയില്ല. കാർഷികരംഗത്തെ വർഗ്ഗസമരങ്ങളുടെ ശക്തിക്ഷയങ്ങൾ മനസ്സിലാക്കുന്നതിനും ഇത് അവശ്യമാണ്. ഉദാഹരണത്തിന്, തേങ്ങയുടെ വില കുത്തനെ ഇടിഞ്ഞിട്ടും തെങ്ങ് നിറഞ്ഞുനിൽക്കുന്ന തീരദേശത്തും ഇടനാട്ടിലും ശക്തമായ ജനകീയ സമരങ്ങൾ ഉയർന്നുവരാത്തതിന്റെ കാരണങ്ങൾ അന്വേഷിച്ചുചെല്ലുമ്പോൾ ഇവിടെയുള്ള ഭൂവുടമകളിൽ നല്ലൊരു ഭാഗത്തിനും തെങ്ങിൽനിന്നുള്ള വരുമാനം ഇന്ന് അപ്രധാനമാണെന്ന യാഥാർത്ഥ്യത്തിൽ നാം എത്തിച്ചേരും. തെങ്ങ് നിൽക്കുന്ന പറമ്പുകളുടെ ഉടമകളെയെല്ലാം നാളികേര'കർഷക'രായി വിശേഷിപ്പിക്കുന്ന നടപ്പുരീതിയുടെ അസംബന്ധമാണ് ഇത് വ്യക്തമാക്കുന്നത്.[1]

1. തേങ്ങയുടെ വിലയിടിവിനെതിരെ പനയെണ്ണ ബഹിഷ്ക്കരണത്തിലൂടെ ആദ്യമായി പ്രതികരിച്ച മലയോരപ്രദേശമായ കൂരാച്ചുണ്ടിലെ കർഷകർ സ്വയം തെങ്ങുചെത്തി കൃഷിപ്പണിക്കുമേലുള്ള കർഷകരുടെ അവകാശപ്രഖ്യാപനത്തിന് ഒരുങ്ങിയതിനെത്തുടർന്ന് ചില കർഷക സംഘടനകൾ ഇതേറ്റെടുത്തിട്ടുണ്ട്. ചെത്താനോ തേങ്ങയിടാനോ ഉള്ള കർഷകന്റെ അവകാശം ആരും നിഷേധിച്ചതല്ല, ജാതീയവും വർഗപരവുമായ കാരണങ്ങൾ മൂലം പരമ്പരാഗതമായി അവരിലെ സവർണ്ണർ സ്വയം ഒഴിവാക്കിയതാണെന്ന തിരിച്ചറിവിന്റെ അഭാവത്തിൽ ഇത് നിഷേധാത്മകമായ ദിശയിലേക്ക് വഴുതിമാറാനാണ് സാധ്യത. ഇതുവരെ ഈ തൊഴിലെടുത്തിരുന്നവർ നേരിടുന്ന വർഗപരവും ജാതീയവുമായ നിർബന്ധങ്ങൾ അവഗണിച്ചാൽ, ഈ നീക്കം യഥാർത്ഥ ശത്രുക്കളെ നേരിടുന്നതിൽനിന്ന് ഒഴിഞ്ഞുമാറി ജനങ്ങൾക്കിടയിലെ വൈരുദ്ധ്യം തീവ്രമാക്കുന്നതിലേക്ക് നയിക്കും.

കേരളത്തിലെ കാർഷിക പ്രശ്നത്തെ ശാസ്ത്രീയമായി പഠിക്കുന്നതിന്, കാർഷികാദ്ധ്വാനത്തിൽ ഏർപ്പെടുന്നവരാണ് കർഷകർ എന്ന മാർക്സിസ്റ്റ് സമീപനം തന്നെയാണ് ഇന്നും സ്വീകരിക്കേണ്ടത്. സ്വന്തം ഭൂമിയിലെ അദ്ധ്വാനം, പുറംഭൂമിയിലെ അദ്ധ്വാനം, ചൂഷണം ചെയ്യപ്പെടുന്നതിന്റെയോ ചൂഷണം ചെയ്യുന്നതിന്റെയോ തോത് എന്നിവയെ അടിസ്ഥാനപ്പെടുത്തി മാർക്സിസം കാർഷിക വർഗങ്ങളെ വിശകലനം ചെയ്യുന്നു. ഈ സമീപനം കൈവിടാതെതന്നെ, നാണ്യവിള കൃഷിയുടെ സവിശേഷതകൾ ആവശ്യപ്പെടുന്ന പ്രത്യേകതരം അദ്ധ്വാനത്തിന്റെ പ്രശ്നവും, കാർഷിക–കാർഷികേതര തൊഴിലുകൾ കൂടിക്കലർന്ന അവസ്ഥയും, ജാതിഘടനയിൽനിന്ന് ഉളവാകുന്ന പ്രശ്നങ്ങളും വിലയിരുത്താനും സങ്കലനം ചെയ്യാനും കഴിയുമ്പോൾ മാത്രമേ വർഗവിശകലനം – വർഗങ്ങളുടെ സാമ്പത്തിക നിലനിൽപും വിപ്ലവകരമായ മാറ്റത്തോടുള്ള അവയുടെ മനോഭാവവും – സാധ്യമാകൂ. കാർഷിക ബന്ധങ്ങൾ സങ്കീർണമാണെന്ന ന്യായം പറഞ്ഞ് ഈ സമീപനം കൈവെടിഞ്ഞാൽ, ജീവൻ ത്രസ്സിച്ചുനിൽക്കുന്ന വർഗങ്ങളും അവർ പരസ്പരം ഏർപ്പെടുന്ന ഉൽപാദനബന്ധങ്ങളും അല്ല, നിർജീവമായ കുറെ കണക്കുകളായിരിക്കും അവശേഷിക്കുക.

മാർക്സിസ്റ്റ് സമീപനത്തിലൂടെ കേരളത്തിലെ ഭുവുടമകളെ വിശകലനം ചെയ്താൽ, അവരിൽ നല്ലൊരുഭാഗം കർഷകവർഗങ്ങളിൽ ഉൾപ്പെടുന്നില്ലെന്ന് മനസ്സിലാക്കാൻ കഴിയും. കുടുംബവരുമാനത്തിൽ കാർഷിക വരുമാനത്തിനുള്ള പങ്ക് മാനദണ്ഡമാക്കി പരിശോധിക്കുമ്പോഴും ഇവരുടെ നിലനിൽപിന് ആധാരം കൃഷിയല്ലെന്നു കാണാം. ഭൂവുടമകളിൽ ഇവർ എത്ര ശതമാനം വരുമെന്ന് കൃത്യമായി പറയാൻ കഴിയില്ലെങ്കിലും ചില ഏകദേശകണക്കുകൾ ലഭ്യമാണ്. ഉദാഹരണത്തിന്, ഇവരിൽ 75ശതമാനവും കൃഷിയിൽ തൽപരരല്ലെന്ന് ഡോ. കുഞ്ഞാമൻ ചൂണ്ടിക്കാട്ടുന്നു[2]. 1968ൽ തന്നെ 'സ്വന്തം കൃഷിക്കാർ', കുടിയാന്മാർ എന്നിവരിൽ 60ശതമാനവും കൃഷിയെ ആശ്രയിക്കാത്തവരായിരുന്നു എന്ന് നേരത്തെ കണ്ടിരുന്നല്ലോ[3].

കാർഷികവരുമാനത്തിന്റെ പങ്ക് അടിസ്ഥാനമാക്കിയുള്ള വിശകലനത്തിന് ഒരു അപാകതയുണ്ട്. സ്വന്തമായി വേണ്ടത്ര കൃഷിഭൂമിയില്ലാത്തതും കാർഷികപ്പണിദിനങ്ങൾ കുറഞ്ഞതും മൂലം ഭൂരഹിതരും

2. [4], പേജ് 32.

3. മുമ്പ് ഉദ്ധരിച്ച സണ്ണി ജോസഫിന്റെ പഠനത്തിലെ 80കുടുംബങ്ങളിൽ 67ശതമാനത്തിന്റെയും മുഖ്യ വരുമാനസ്രോതസ്സ് കാർഷികേതരമായിരുന്നു. [49], പേജ് 65.



ദരിദ്രരും കാർഷികേതരപ്പണിയിൽ ഏർപ്പെടുന്നുണ്ട്. ഇവരുടെ കുടുംബവരുമാനത്തിൽ കാർഷികേതരമേഖലയിൽനിന്നുള്ള വരുമാനമായിരിക്കും പലപ്പോഴും മുഴച്ചുനിൽക്കുക. പക്ഷേ, അവരുടെ ജീവിതസാഹചര്യം അവഗണിച്ച്, ഈ ഒരു കാരണംകൊണ്ടുമാത്രം, അവരെ കർഷകവർഗങ്ങളിൽനിന്ന് മാറ്റിനിർത്തുന്നത് ശരിയായിരിക്കില്ല. ഒരു വിഭാഗം സ്ഥിരമായിത്തന്നെ മറ്റു തൊഴിലുകളിലേക്ക് മാറിയിട്ടുണ്ടെങ്കിലും പൊതുവിൽ പറഞ്ഞാൽ ഇവർക്കിടയിൽ കർഷകതാൽപര്യം തന്നെയാണ് ഇന്നും പ്രബലം. കാർഷികാദ്ധ്വാനത്തിലെ മുഖ്യപങ്കും ഇവർതന്നെയാണല്ലോ ഇന്നും ചെയ്യുന്നത്. കൂടാതെ, കാർഷികേതരപണികളിൽ ഏർപ്പെടുമ്പോഴും ഉപജീവന പാട്ടകൃഷി നടത്തുന്നതിൽ ഇവരാണ് മുന്നിട്ടുനിൽക്കുന്നത്. ഇന്നു കാണുന്നതുപോലെ, മറ്റു തൊഴിൽമേഖലകൾ മന്ദഗതിയിലാകുമ്പോൾ, അവർ ഉടനെ തിരിയുന്നത് കൃഷിപ്പണിയിലേക്കാണ്[4]. അതുകൊണ്ട്, നാമമാത്ര ഭൂവുടമകളിൽ വലിയൊരുഭാഗത്തിനും കാർഷികേതരപണികളാണ് ഇന്ന് മുഖ്യമെങ്കിലും, ഇവരിൽ ഭൂരിപക്ഷവും ദരിദ്ര, ഭൂരഹിത കർഷകവർഗങ്ങളിൽ ഉൾപ്പെടുന്നു. ഭൂമിക്കുള്ള ദാഹം ശക്തമായി നിലനിൽക്കുന്നു. ഇവരിലെ ദളിത്, ആദിവാസി വിഭാഗങ്ങളെ സംബന്ധിച്ചിടത്തോളം ഇത് പ്രത്യേകിച്ചും ശരിയാണെന്ന് എടുത്തു പറയേണ്ടതുമുണ്ട്.

ഈ വർഗങ്ങളെ കൂടാതെ, ഇടത്തരം ഭൂവുടമകളിലെ കീഴ്ത്തട്ടിന്റെ പ്രശ്നവും സവിശേഷവിശകലനം ആവശ്യപ്പെടുന്നു. ഇവർക്കുള്ള ഭൂമിയിൽ കൂടുതലും നിലമാണെങ്കിൽ, കാർഷിക വരുമാനത്തെ മാത്രം ആശ്രയിച്ച് ഇന്നത്തെ ചുറ്റുപാടിൽ ജീവിക്കാൻ കഴിയില്ല. അതുകൊണ്ട്, കൃഷിസീസൺ കഴിഞ്ഞാൽ ഇവരും കൂലിപ്പണിക്കു പോകുന്നു. ചില വർഷങ്ങളിൽ ഈ കാർഷികേതര വരുമാനം കാർഷിക

4. കഴിഞ്ഞ രണ്ടുമൂന്നു വർഷങ്ങളിലായി കുട്ടനാട്ടിലും, എറണാകുളം ജില്ലയുടെ പടിഞ്ഞാറൻ തീരത്തുള്ള പൊക്കാളിപ്പാടങ്ങളിലും കൊയ്ത്തുകാരുടെ എണ്ണം വർദ്ധിച്ചുവരുന്നത് ഇതിന്റെ സൂചനയാണ്. '70കളെ അനുസ്മരിപ്പിക്കുംവിധം കൊയ്ത്തവകാശത്തിന് കൊയ്ത്തുകാർ തമ്മിൽ കലഹംകൂടുന്ന അവസരങ്ങൾവരെ ഉണ്ടായി. കൃഷിപ്പണിയിൽനിന്ന് അകന്നുപോയിരുന്ന യുവാക്കൾ പോലും കൊയ്ത്തിനിറങ്ങി. മെതിയന്ത്രത്തിന്റെ വരവോടെ കൊയത്തുപണിയുടെ മെനക്കേടും കെട്ടിക്കിടപ്പും കുറഞ്ഞത് ഇതിൽ ഒരു പങ്ക് വഹിച്ചിട്ടുണ്ടെങ്കിലും, ഇവരെ ഇങ്ങോട്ടു തിരിച്ചുവിട്ട പ്രധാന ഘടകം മറ്റുമേഖലകളിലെ തൊഴിൽകുറവാണ്. റോഡുപണി, കെട്ടിടപ്പണി മുതലായ മേഖലകളിലേക്ക് മാറിയവരായിരുന്നു ഇവരിൽ പലരും.

വരുമാനത്തിലുമധികംവരുമെങ്കിലും അടിസ്ഥാനപരമായി ഇവർ കർഷകർ തന്നെയാണ്. ഉദാഹരണത്തിന്, കുട്ടനാട്ടിൽ 2ഏക്ര ഒരുപ്പൂനില മുള്ള ഒരു കുടുംബത്തിന് കൃഷി, കാർഷിക കൂലിപ്പണി, പശുവളർത്തൽ എന്നിവയിൽനിന്നുള്ള മാസവരുമാനം 1,765രൂപയാണ്. കൃഷിസീസൺ കഴിഞ്ഞാൽ ഭർത്താവ് പുറംപണിക്കുപോകുന്നു. ഈ വരുമാനംകൂടിയാകുമ്പോൾ ശരാശരി മാസവരുമാനം 2,765രൂപവരും. രണ്ടു കുട്ടികൾ പഠിക്കുന്ന നാലംഗകുടുംബത്തിന് ഇന്നത്തെ ജീവിതചുറ്റുപാടിൽ 1,765രൂപയുടെ പ്രതിമാസവരുമാനം ഒട്ടും തികയുകയില്ലെന്ന് വ്യക്തമാണ്. കാർഷികേതര കൂലിപ്പണിയിലൂടെയാണ് ഒരുവിധം പിടിച്ചുനിൽക്കുന്നത്. വിളവു കുറയുകയോ, കൃഷിനശിക്കുകയോ, പണിയെടുക്കുന്ന കുടുംബാംഗങ്ങളിൽ ആരെങ്കിലും അസുഖം പിടിപെട്ട് കിടപ്പിലാവുകയോ ചെയ്താൽ, കടംകയറാതെ രക്ഷയില്ല. വിവാഹം മുതലായ ആവശ്യങ്ങൾക്കും കടംവാങ്ങുകയേ നിവർത്തിയുള്ളു. കൃഷിസീസൺ മോശമായാൽ കാർഷികേതര കൂലിവരുമാനമാണ് മുഖ്യ ആശ്രയം.[5]

ഈ വിഭാഗങ്ങളെ കൂടാതെ മുഖ്യമായും കൃഷിയിലേർപ്പെടുകയും അതിനെ ആശ്രയിച്ച് ജീവിക്കുകയും ചെയ്യുന്ന ഇടത്തരം, ധനിക കർഷകരുമുണ്ട്. മൂലധനം മുടക്കുകയും ആധുനികരീതിയിലുള്ള കൃഷിയിൽ സജീവമായ മേൽനോട്ടം വഹിക്കുകയും ചെയ്യുന്ന ചെറിയൊരു ഭാഗം വരുന്ന കർഷകമുതലാളിമാരുമുണ്ട്. നെൽകൃഷി വ്യാപകമായി നിലനിൽക്കുന്ന കുട്ടനാട്, തൃശൂരിലെ കോൾനിലങ്ങൾ, പാലക്കാടൻ സമതലം എന്നീ പ്രദേശങ്ങളിലും മലയോരപ്രദേശത്തുമാണ് കർഷകവർഗങ്ങൾ കൂടുതലുമുള്ളത്. ഇവരെല്ലാം പൊതുവിൽ കൃഷിപ്പണിയിലേർപ്പെടുന്നവരുമാണ്. മലയോരപ്രദേശങ്ങളിലെ നാണ്യവിള കൃഷിയിലും ഈ അദ്ധ്വാനപങ്കാളിത്തം കാണാൻ കഴിയും (നാണ്യവിളകളുടെ വില ഇടിഞ്ഞിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ, മലയോരപ്രദേശത്തെ ധനികകർഷകരുടെ സ്വന്തം പണിയുടെ അളവ് കൂടിവരുമ്പോൾ, ഇടനാട്ടിലും, തീരദേശത്തും പണിയൊന്നും ചെയ്യിക്കാതെ ഭൂമി പാഴായി ഇടുന്ന പ്രവണതയാണ് വളർന്നുവരുന്നത്).

അതുകൊണ്ട്, ഭുവുടമകളിൽ മുക്കാൽ പങ്കും മുഖ്യമായും കാർഷികവരുമാനത്തെ ആശ്രയിക്കാത്തവരാണെന്ന് അംഗീകരിച്ചാൽ തന്നെ ഇവരിൽ ഭൂരിഭാഗത്തിനും കൃഷി അവശ്യമല്ലെന്നോ, അതിൽ താൽപര്യമില്ലെന്നോ, അവർ കർഷകരല്ലെന്നോ പറയാൻ കഴിയില്ല. കൃഷി

5. വിശദ വിവരങ്ങൾക്ക് പേജ് 207ലെ അനുബന്ധം V കാണുക.



അവശ്യമല്ലാത്ത, കാർഷികേതര ഭൂവുടമസ്ഥതയുടെ പ്രശ്നം മുഖ്യമായും 2.5മുതൽ 25ഏക്രവരേയുള്ള നടുത്തട്ടിന്റെ (കൂടുതലും തീരദേശത്തും ഇടനാട്ടിലുമുള്ള നടുത്തട്ടിന്റെ) പ്രശ്നമാണ്, ഇവരുടെ ശരാശരി ഭൂവിസ്തൃതി കണക്കിലെടുക്കുമ്പോൾ (3.5മുതൽ 13.5ഏക്രവരെ) വേണ്ടത്ര കാർഷികവരുമാനം ലഭിക്കാത്തതല്ല പ്രശ്നം എന്ന് വ്യക്തമാകും. ഇവർ മറ്റു മേഖലകളിലേയ്ക്ക് തിരിഞ്ഞിരിക്കുന്നു, കർഷകരല്ലാതായി തീർന്നിരിക്കുന്നു.[6] പ്രധാനമായും കച്ചവടം, പിന്നെ ഉദ്യോഗം, ബ്ലേഡ്, ഭൂമിക്കച്ചവടം, അൽപസ്വൽപം ചെറുകിടവ്യവസായം, ആധുനിക വ്യവസായികത്തൊഴിൽ, എന്നിങ്ങനെ പല മേഖലകളിലേക്കുമാണ് ഇവർ തിരിഞ്ഞിരിക്കുന്നത്. സാമാന്യനിരീക്ഷണത്തിന്റെയും കേരളത്തിലെ ജനസാന്ദ്രതയിൽ കാണുന്ന ഭൂപരമായ വ്യത്യാസത്തിന്റെയും അടി സ്ഥാനത്തിൽ – ജനസംഖ്യയിൽ 85ശതമാനവും തീരദേശത്തും ഇടനാട്ടിലുമാണുള്ളത് – നടുത്തട്ടിലെ ഏതാണ്ട് 80ശതമാനവും കൃഷി അവശ്യമല്ലാത്ത ഭൂവുടമസ്ഥരാണെന്ന് അനുമാനിക്കാം. നടുത്തട്ടിന്റെ കൈകാര്യഭൂമി ഈ അനുപാതത്തിൽ പങ്കുവച്ചാൽ, ഇടത്തരം, വൻകിട ഭൂപ്രഭുത്വവും ഇവരും ചേർന്ന് മൊത്തം ഭൂമിയുടെ 43ശതമാനം നിയന്ത്രിക്കുന്നു. നിലം തരിശിടുന്നതിലും നിലം നികത്തി നാണ്യവിളകൃഷി നടത്തുന്നതിലും കാർഷികേതര ആവശ്യങ്ങൾക്കായി ഉപയോഗിക്കുന്നതിലും കരഭൂമിയിൽ ഏകവിളകൃഷി വ്യാപിപ്പിക്കുന്നതിലും ഊഹക്കച്ചവടത്തിന് ഭൂമി ലഭ്യമാക്കുന്നതിലും പ്രമുഖ പങ്ക് വഹിക്കുന്നത് ഇവരാണ്.

ഇവരുടെ ഭൂമിയിൽ കൃഷി നടക്കുന്നുണ്ടെങ്കിലും ഭൂമിയോടുള്ള ഇവരുടെ ബന്ധം അടിസ്ഥാനപരമായും ഉൽപാദനോന്മുഖമല്ല. ധൃതഗതിയിൽ വളർന്നുവന്ന നാണ്യവിളമേഖലയിലും ഇതു തന്നെയാണ് അവസ്ഥ. നാണ്യവിളകൃഷിയുടെ വ്യാപനത്തിൽ ഇവർ ഏർപ്പെട്ടതിന് പുറകിൽ, കൂലിച്ചെലവിനൊപ്പം മേൽനോട്ടവും പരമാവധി കുറയ്ക്കാനുള്ള ത്വരയും ഭീമമായ സർക്കാർ സബ്സിഡിയുടെ താങ്ങുമാണ്

6. ഭൂമിയുടെ വലിപ്പവും കൃഷിയിൽനിന്ന് അകലുന്നതും തമ്മിൽ ബന്ധമുണ്ടെങ്കിലും വർഗനിലനിൽപിൽ വന്ന മാറ്റം തന്നെയാണ് നിർണ്ണായകം. 2–3ഏക്രയുള്ള ചില റബ്ബർ തോട്ടങ്ങളിൽ ടാപ്പിംഗിനു മാത്രം കൂലിക്ക് ആളെ നിർത്തുകയും ഭൂവുടമക്കുടുംബത്തിലെ അംഗങ്ങൾതന്നെ പാലെടുത്ത് ഷീറ്റടിക്കുകയും ചെയ്യുന്ന രീതി നിലവിലുണ്ട്. ഇങ്ങനെയുള്ള കുടുംബങ്ങളുടെ മുഖ്യ ആശ്രയം കാർഷികേതര വരുമാനം ആകുമ്പോഴും കർഷക സ്വഭാവം ഇല്ലാതായിട്ടില്ല. തൊഴിലാളികളോടുള്ള ഇവരുടെ സമീപനം കുറച്ചൊക്കെ വ്യത്യസ്തവുമാണ്.

പ്രധാനപ്രേരണകളായത്. കരഭൂമിയും പാടങ്ങളും പാട്ടത്തിന് നൽകുന്നത് കൂടുതലും ഇവരാണ്. പാട്ടഭൂമിക്കുള്ള ആവശ്യം മുതലെടുത്ത് നാണ്യവിളയിലെ പുതുകൃഷി ചെയ്യുന്ന ചുമതലയിൽനിന്നുപോലും ഒഴിഞ്ഞുമാറുന്ന പ്രവണത ഇടക്കാലത്ത് വളർന്നുവന്നിരുന്നു.[7]

ഈ ഇത്തിക്കണ്ണിബന്ധത്തെ ഒരർത്ഥത്തിലും മുതലാളിത്ത ഉൽപാദനരീതിയായി പരിഗണിക്കാൻ കഴിയില്ല. ഇത് പഴയ നാടുവാഴിത്തവുമല്ല; എത്രതന്നെ ഇത്തിക്കണ്ണി സ്വഭാവമുണ്ടായിരുന്നെങ്കിലും പരമ്പരാഗത ജന്മിക്ക് കൃഷിതന്നെയായിരുന്നല്ലോ അടിത്തറ. നാം പരിശോധിക്കുന്ന വിഭാഗത്തിന്റെ അവസ്ഥ ഇതല്ല. കാർഷിക ലാഭത്തിൽ നോട്ടമുണ്ടെങ്കിലും മുതലാളിത്ത ഭൂപ്രഭുവിന്റെയോ കർഷകന്റെയോ കാർഷികശുഷ്ക്കാന്തി ഇവർക്ക് ഒട്ടുമില്ല. ലാഭം കുറയുമ്പോൾ ഉൽപാദനക്ഷമത വർദ്ധിപ്പിക്കാനല്ല, കാർഷികപ്പണികൾ നിർത്തിവച്ച് 'നഷ്ടം'കുറയ്ക്കാനാണ് അവർ തിരക്കുകൂട്ടുക. കഴിഞ്ഞ ദശകങ്ങൾക്കിടയിൽ ഇന്ത്യയുടെ ഇതര സംസ്ഥാനങ്ങളിൽ വളർന്നുവന്ന പുതിയ ഭൂപ്രഭുക്കളും ധനികകർഷകരും വിലത്തകർച്ചക്കും മറ്റുമെതിരെ ശക്തമായ പ്രക്ഷോഭങ്ങൾ സംഘടിപ്പിക്കുമ്പോൾ കേരളം മുഴുവൻ വ്യാപിച്ചുകിടക്കുന്ന റബ്ബർ, തെങ്ങ്, കൃഷിമേഖലകളിൽ ഔപചാരിക പ്രതിഷേധങ്ങൾക്കപ്പുറം ഒന്നും കാണാത്തതിന്റെ അടിസ്ഥാനകാരണവും ഇതാണ്. ഭരണ–പ്രതിപക്ഷ കക്ഷികളുടെ നിയന്ത്രണമുണ്ടെങ്കിലും ഇതല്ല പ്രധാന ഘടകം. കർക്കശമായ കക്ഷിചേരിതിരിവുകളും വടംവലികളും മറികടന്ന് പുതിയ വർഗതാൽപര്യങ്ങൾക്ക് വളർന്നുവരാൻ കഴിയുമെന്നും അവ സംഘടിത സ്വഭാവം കൈവരിക്കുമെന്നും കേരളത്തിലെ 'വ്യാപാരി– വ്യവസായി ഏകോപനസമിതി' (ശരിക്കും പറഞ്ഞാൽ കച്ചവടക്കാരുടെ സംഘടന) തന്നെ തെളിയിക്കുന്നുണ്ടല്ലോ. നേരെമറിച്ച്,'കർഷക സംഘ' ങ്ങളെന്ന പേരിൽ ഇവിടെ നിലനിൽക്കുന്ന ഭൂരിപക്ഷം സംഘടനകളിലെയും പ്രബല വിഭാഗങ്ങൾ ഭൂമിയോട് ഇത്തിക്കണ്ണിബന്ധമുള്ളവരായതുകൊണ്ടുതന്നെ കർഷക ആവശ്യങ്ങളുടെ ദുർബലചലനങ്ങൾ മാത്രമേ അവ കാഴ്ചവയ്ക്കുന്നുള്ളു. ഇതിന് വ്യത്യസ്തമായി യഥാർത്ഥകർഷകരുടെ പുതിയ സംഘടനകൾ കർഷക ആവശ്യങ്ങൾക്കായി മുന്നോട്ടുവരുന്നതും, കക്ഷിഭേദങ്ങൾ മറികടന്ന് ജനകീയ പിന്തുണ നേടുന്നതും കാണാം. കർഷകന്റെ നട്ടെല്ലൊടിച്ചത് നാണ്യവിളകൃഷിയാണെന്ന തിരിച്ചറിവിലേക്ക് സ്വന്തം അനുഭവങ്ങളിലൂടെ ഇവ എത്തിച്ചേർന്നതും ശ്രദ്ധേയമാണ്.

7. പഴയ റബ്ബർ മരങ്ങൾ വെട്ടിമാറ്റി പുതിയ തൈ നടേണ്ട അവസരത്തിൽ, ആ ഭൂമി പാട്ടത്തിന് കൊടുക്കുന്ന ഏർപ്പാട് ഇതിന് ഉദാഹരണമാണ്. തൈ നട്ടുപിടിപ്പിച്ച് മൂന്നോ നാലോ വർഷം ശുശ്രൂഷിക്കുന്ന ചെലവും ചുമതലയും പാട്ടക്കാരനാണ്. ഒരു ചെറുവിരൽപോലും അനക്കാത്ത ഭൂവുടമക്ക് പുതിയ റബ്ബർമരങ്ങൾ വച്ചുപിടിപ്പിച്ചുകിട്ടുമെന്നു മാത്രമല്ല, റബ്ബർ ബോർഡിൽനിന്ന് കിട്ടുന്ന സബ്സിഡി സ്വന്തമാക്കാനും പുതുകൃഷിയുടെ പേരിൽ കടമെടുക്കാനും കഴിയുന്നു. നാലോ അഞ്ചോ വർഷം തൈത്തെങ്ങുകൾക്കുവേണ്ട ശുശ്രൂഷ ചെയ്യുന്നതിന് പകരമായി ഇടവിളയ്ക്ക് ഭൂമി പാട്ടത്തിനുനൽകുന്ന ഏർപ്പാടും നിലവിലുണ്ട്.



കർഷക താൽപര്യങ്ങളില്ലെങ്കിലും, കൃഷി അവശ്യമല്ലാത്ത ഭൂവുടമകളുടെ ആസ്തിയിൽ ഭൂമിതന്നെയാണ് ഇന്നും മുഖ്യഘടകം. സ്വന്തം ആസ്തിയിലെ മുഖ്യഘടകത്തിന്റെ സാധ്യമായത്ര ഉൽപാദനക്ഷമമായ ഉപയോഗത്തിൽ തൽപരരല്ലാത്ത ഇവരും ഇവരുടെ ഭുമിയും തമ്മിലുള്ള ബന്ധം അർദ്ധ–നാടുവാഴിത്ത ഉൽപാദനബന്ധങ്ങളുടെ ഒരു സവിശേഷരൂപത്തെ പ്രതിനിധീകരിക്കുന്നു; കേരളത്തിലെ ഉൽപാദനവ്യവസ്ഥയിൽ തോട്ടം സമ്പദ്ഘടനക്കുള്ള പ്രബലമായ പങ്കിന്റെ പശ്ചാതലത്തിൽ രൂപപ്പെട്ടുവന്ന ഒന്ന്.

കൃഷിയും വ്യവസായവുമടങ്ങുന്ന ഉൽപാദനവ്യവസ്ഥയുടെ ഊർജ്ജസ്വലമായ വികാസം തടഞ്ഞുനിർത്തി ഊതിവീർപ്പിച്ച കച്ചവട–സേവന രംഗങ്ങളിലെ പുതിയ ഉപജീവന സാധ്യതകൾ, 1970ലെ ഭൂപരിഷ്ക്കരണം നൽകിയ ഭൂവുടമസ്ഥത, ഭീമമായ സബ്സിഡികളും ഗ്രാന്റുകളും വായ്പകളും നൽകി നാണ്യവിളകൃഷി പ്രോത്സാഹിപ്പിക്കാൻ സാമ്രാജ്യത്വവും ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തവും നടത്തിയ ഇടപെടലുകൾ – ഇതൊക്കെ ചേർന്നാണ് ഈ ഉൽപാദനബന്ധത്തെ മെനഞ്ഞെടുത്തത്. ഇന്ത്യയുടെ അർദ്ധ–കൊളോണിയൽ, അർദ്ധ–നാടുവാഴിത്ത സാമൂഹ്യ വ്യവസ്ഥയിലെ പുത്തൻ കൊളോണിയൽ പ്രേരണകളും കൊളോണിയലിസം വാർത്തെടുത്ത തോട്ടം സമ്പദ്ഘടനയുടെ തുടർച്ചയുമാണ് ഈ ഇടപെടലുകളിൽ പ്രകടമാകുന്നത്. കൃഷിയും, കാർഷികമിച്ചവും, കൃഷിഭൂമിക്കുമേലുള്ള ഉടമസ്ഥതയും സർവ്വോപരി പണവരുമാനത്തിന്റെ കോണിൽനിന്ന് വിലമതിച്ചിരുന്ന കൊളോണിയൽ കാലഘട്ടത്തിലെ അർദ്ധ–നാടുവാഴിത്ത ഭുപ്രഭുത്വത്തിന്റെ താൽപര്യം അടിസ്ഥാനപരമായി നിലനിർത്തുന്നു; അതല്ലെങ്കിൽ പുതുതായി സ്വീകരിക്കുന്നു. അതോടൊപ്പം, സാമ്രാജ്യത്തസേവ ചെയ്യുന്ന ഉദ്യോഗസ്ഥമേധാവിത്ത മൂലധനം നൽകുന്ന താങ്ങിൽ പിടിച്ചുനിന്ന് വിപുലമായ നാണ്യവിള കൃഷിയുടെ പ്രചാരകരാവുകയും ചെയ്യുന്നു. ഇതാണ് കൃഷി അവശ്യമല്ലാത്ത ഭൂവുടമകളുടെ മേൽതട്ടിന്റെ ഇരട്ടസ്വഭാവം. ഇവരുടെ ഭൂമിയിൽ

നടത്തുന്ന കൃഷി പഴയ മട്ടിലുള്ളതല്ല; കൂലിവേലയും ആധുനിക കാർഷികരീതികളും ഉൽപാദനക്ഷമമായ പുതിയ ഇനങ്ങളുമൊക്കെ ഇതിൽ കാണും. പക്ഷേ, ഇതൊന്നും അതിന്റെ ആന്തരിക പ്രേരണകളല്ല. കേരളത്തിൽ വ്യാപകമായി കാണുന്ന ഈ ഭൂവുടമസ്ഥതയെ അർദ്ധ–നാടുവാഴിത്ത ഉൽപാദനബന്ധങ്ങളുടെ ഒരു സവിശേഷരൂപമായി കരുതാനുള്ള കാരണങ്ങൾ ഇതൊക്കെയാണ്.

കേരളത്തിലെ കാർഷികഘടനയിൽ കാണുന്ന മാറ്റങ്ങളെ "വികസിച്ചുകൊണ്ടിരിക്കുന്ന മുതലാളിത്ത ഉൽപാദനങ്ങളു"ടെ[8] ഫലമായി വിലയിരുത്തുന്ന വാദഗതി പരിശോധിച്ചുകൊണ്ട് ഈ അദ്ധ്യായം അവസാനിപ്പിക്കാം. "...എല്ലാ കാർഷിക ഉൽപാദനവും കമ്പോളത്തെ ലാക്കാക്കികൊണ്ടുള്ളതാണ്...ചരക്കുൽപാദനം അതിവേഗം വ്യാപിച്ചുകൊണ്ടിരിക്കുന്നു...ആഗോള–ദേശീയകമ്പോളങ്ങളിലെ...ഗതിവിഗതികൾക്ക് കീഴ്പ്പെട്ട കാർഷിക വളർച്ച..."[9] എന്നൊക്കെ ഇതിനായി ഉന്നയിക്കുന്ന തെളിവുകൾ പ്രത്യക്ഷത്തിൽതന്നെ അവഗണിക്കാവുന്നതാണ്. 19–ാം നൂറ്റാണ്ടിലെ തിരുവിതാംകൂറിനെ കുറിച്ചും ഇതൊക്കെ പറയാമല്ലോ. വഷളൻ മാർക്സിസ്റ്റ് അനുകരണത്തിന്റെ ഇത്തരം ഉപരിപ്ലവതകളിൽ നിന്ന് വ്യത്യസ്തമായി, കാർഷികവർഗങ്ങളിൽ മുമ്പ് ഉൾപ്പെട്ടിരുന്നവർ കാർഷികേതര മേഖലകളിലേക്ക് തിരിയുന്നതും, നാണ്യവിളകൃഷി വ്യാപിക്കുന്നതുമൊക്കെ നാട്ടിൻപുറങ്ങളിൽ മുതലാളിത്തവികാസം അനിവാര്യമായും സൃഷ്ടിക്കുന്ന വർഗവേർതിരിവുകളും കൃഷിയുടെ

8. [51], പേജ് 9. "കുലിവേലയെ അടിസ്ഥാനമാക്കിയുള്ള ചെറുകിട ചരക്കുൽപാദന വ്യവസ്ഥയുടെ രൂപത്തിൽ കാർഷിക മേഖലയിൽ മുതലാളിത്തം വളർന്നു കൊണ്ടിരിക്കുന്നു.", എന്ന് തോമസ് ഐസക്ക് നിരീക്ഷിക്കുന്നു. [65], പേജ് 12.

9. [65], പേജ് 11. ജന്മികളുടെ ഒഴിപ്പിക്കൽ നടപടി നിരുത്സാഹപ്പെടുത്താൻ മുമ്പ് കർഷകർ സാധ്യമാകുന്നിടത്തൊക്കെ തെങ്ങ് നട്ടുപിടിപ്പിച്ചെങ്കിൽ ഭൂപരിഷ്ക്കരണത്തിനുശേഷവും നാമമാത്ര–ചെറുകിട ഭൂവുടമസ്ഥർ ഇന്നും അത് തുടരുന്നുവെന്ന് തോമസ് ഐസക്കും സംഘവും കല്യാശ്ശേരിയെക്കുറിച്ചു നടത്തിയ പഠനത്തിൽ നിരീക്ഷിക്കുന്നു; [50], പേജ് 45; [66], പേജ് 9. ജന്മിയുടെ ഒഴിപ്പിക്കൽ നടപടി നേരിടാനാണെങ്കിലും, പഴയ കുടിയാന്മാർ തെങ്ങുതന്നെ നട്ടുപിടിപ്പിച്ചതിന് പിന്നിൽ സാമ്രാജ്യത്വം സൃഷ്ടിച്ച പണവരുമാനത്തിനുള്ള സമ്മർദ്ദവും കമ്പോളസാധ്യതയുമായിരുന്നുവെന്ന സുപ്രധാന വസ്തുത ഐസക്കും കൂട്ടരും തുടർന്നു നടത്തുന്ന വിശകലനത്തിൽനിന്ന് സൗകര്യപൂർവ്വം വിട്ടുകളഞ്ഞു. അത് കണക്കിലെടുത്താൽ, ഇന്നു കാണുന്ന "വാഴ(നടുന്നതു)പോലുള്ള തെങ്ങുകൃഷി"ക്കു പിന്നിലുള്ള ബാഹ്യപ്രേരണയും പഴയ തെങ്ങുകൃഷിയുമായി അതിനുള്ള തുടർച്ചയും വലിയ ബുദ്ധിമുട്ടില്ലാതെ മനസ്സിലാക്കാൻ കഴിയും.



സവിശേഷവൽക്കരണവുമായി മനസ്സിലാക്കാൻ കഴിയുമോ എന്ന് നമുക്ക് നോക്കാം.

മുതലാളിത്ത വികാസത്തിൽ, ഭൂപ്രഭുക്കളിൽനിന്നും കാർഷിക വർഗങ്ങളിലെ മേൽതട്ടിൽനിന്നും ഒരുവിഭാഗം വ്യവസായം, കാർഷിക ഉൽപ്പന്നങ്ങളുടെ സംസ്ക്കരണം, കച്ചവടം എന്നിവയിലേക്ക് തിരിയുന്നു. വിവിധ പ്രദേശങ്ങളിൽ വ്യത്യസ്ത വിളവുകൾക്ക് സവിശേഷ പ്രാധാന്യം കൈവരുന്നു. വ്യാവസായിക ചരക്കുകൾക്കും ചരക്കായിമാറുന്ന കാർഷികവിളകൾക്കുമുള്ള ആഭ്യന്തരവിപണി വികസിപ്പിച്ചുകൊണ്ട് മൂലധനസമാഹരണം ത്വരിതമാക്കുന്നു. കർഷകവർഗങ്ങളിലെ കീഴ്ത്തട്ടിനെയും കാലക്രമത്തിൽ ഇടത്തരം കർഷകരിലെ ഒരു വിഭാഗത്തെയും ഭൂമിയിൽനിന്ന് പുറന്തള്ളി, അദ്ധ്വാനശക്തി വിൽക്കുന്ന വ്യവസായിക, കാർഷിക തൊഴിലാളിവർഗത്തിൽ ചേർക്കുന്നു. മൂലധനത്തിന്റെ ആന്തരിക ചലനഗതിയാണ് ഇത്തരം പരിവർത്തനങ്ങൾക്ക് പിന്നിലുള്ള പ്രധാന ഘടകം. അതിന് പ്രോത്സാഹനജനകമായ സാഹചര്യം ഒരുക്കുന്ന ധർമ്മമാണ് ഭരണകൂടം നിർവ്വഹിക്കുക.

കേരളത്തെ സംബന്ധിച്ചിടത്തോളം കർഷകവർഗങ്ങളിലെ മേൽത്തട്ടിലെയും ചെറുകിട, ഇടത്തരം ഭൂപ്രഭുക്കളിലെയും തീർത്തും ചെറിയൊരുവിഭാഗം മാത്രമാണ് വ്യവസായത്തിലേക്ക് തിരിഞ്ഞത്. സംസ്ക്കരണ വ്യവസായങ്ങളുടെ കാര്യത്തിലും ഇതുതന്നെയാണ് അവസ്ഥ.[10] മാത്രമല്ല, സർക്കാർ മൂലധനത്തിന്റെ (ഉദ്യോഗസ്ഥമേധാവിത്ത മൂലധനം) താങ്ങില്ലാതെ വ്യവസായത്തിലേക്ക് തിരിഞ്ഞവർ തീർത്തും തുച്ഛമാണ്. ഉയർന്ന മിച്ചം ലഭിച്ചിരുന്ന റബ്ബർമേഖലയിൽപോലും കച്ചവടം, ബ്ലേഡ്, ഭൂമിയുടെ ഊഹക്കച്ചവടം എന്നിവയിലേക്കാണ് പണം ഒഴുകിയത്. ഉൽപാദനത്തിലൂടെയുള്ള ചൂഷണത്തിലുപരി ഇത്തിക്കണ്ണിലാഭത്തെ തിരക്കിയാണ് അത് പോയത്. ഇതിലേക്കൊന്നും തിരിയാതിരുന്ന മിച്ചം ഉപഭോഗ ചരക്കുകൾക്കുള്ള വിപണി ഒരുക്കുകയും ഉൽപാദനക്ഷമമല്ലാ

10. കേരളത്തിലെ 100 ബിസ്നസ്സ് നായകരെക്കുറിച്ച് 'ധനം' വിശേഷാൽ പതിപ്പ് (സെപ്തംബർ 1997) നൽകിയ വിവരങ്ങളിൽനിന്ന്, കാർഷിക പശ്ചാത്തലമുള്ളവർ വെറും 7ശതമാനമാണെന്നു കാണാം. പുതിയ തലമുറയിൽ ഇത്തരക്കാരുടെ എണ്ണം കൂടിയിട്ടുണ്ടെങ്കിലും വിദഗ്ദ ഉദ്യോഗങ്ങളിൽനിന്നു വന്നവരെ അപേക്ഷിച്ച് ഇത് തീർത്തും തുഛമാണ്. 33ശതമാനവും കച്ചവട പശ്ചാത്തലമുള്ളവരാണ്. ഇവരിൽ പകുതി പേർക്കുമാത്രമാണ് വ്യാവസായിക താൽപര്യങ്ങൾ മാത്രമുള്ളത്. ബാക്കിയുള്ളവർക്ക് മൊത്തക്കച്ചവടം, പണമിടപാട്, ഭൂമിക്കച്ചവടം, ആരോഗ്യസ്ഥാപനങ്ങൾ, വിദ്യാലയങ്ങൾ എന്നിങ്ങനെ മറ്റു പല താൽപര്യങ്ങളുമുണ്ടായിരുന്നു. പേജ് 229ലെ പട്ടിക 27 കാണുക.

ത്ത ഉപഭോഗത്തിൽ ഒടുങ്ങുകയും ചെയ്തു (1995ൽ റബ്ബറിന്റെ വില കുതിച്ചുയർന്നപ്പോൾ മീനച്ചിൽ താലൂക്കിൽനിന്നുമാത്രം മാരുതികമ്പനി ഏതാണ്ട് 200കോടിരൂപ മുൻകൂർ പണമായി സമാഹരിച്ചുവെന്ന് 'മാതൃ ഭൂമി' റിപ്പോർട്ട് ചെയ്തിരുന്നു). ഇനി, വൻകിട തോട്ടംമേഖലയിലെ വമ്പ നായ തേയിലകൃഷിയുടെ കാര്യമാണെങ്കിൽ, മിച്ചം മുഴുവൻ ഇന്ത്യൻ ദല്ലാൾ മുതലാളിമാരും ബഹുരാഷ്ട്ര കച്ചവടസ്ഥാപനങ്ങളും കൈയ്യട ക്കുന്നുവെന്ന് മാത്രമല്ല, പുതുകൃഷിക്ക് നാമമാത്രമായ മൂലധനമുടക്കേ നടക്കുന്നുള്ളു. കൃഷിയുടെ സവിശേഷവൽക്കരണത്തെ സംബന്ധിച്ചിട ത്തോളം, ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയിലെ നാണ്യവിളകൃഷിയിടത്തിന്റെ സ്ഥാനം കേരളത്തിന് കൽപിച്ചതിനപ്പുറം - കൊളോണിയൽ സമ്പദ്ഘ ടനയുടെ തുടർച്ചയാണല്ലോ ഇത് - മുതലാളിത്ത കാർഷിക സവിശേഷ വൽക്കരണത്തിന്റെ ലക്ഷണങ്ങൾ ഒന്നും കാണുന്നുമില്ല. ഉയർന്ന നെൽ വിളവ് ലഭിക്കുന്ന കുട്ടനാടൻ പാടശേഖരങ്ങളിൽ, എണ്ണപ്പനകൃഷി നട ത്താനുള്ള കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ പദ്ധതിക്ക്, സംസ്ക്ക രണ കേന്ദ്രങ്ങളോടുള്ള സാമീപ്യം, ഉയർന്ന ഉൽപാദനക്ഷമത എന്നിവയെ അടിസ്ഥാനമാക്കി വളർന്നുവരുന്ന കാർഷിക സവിശേഷവൽകരണവു മായി എന്തുബന്ധം? അതേപോലെ കാഡ്ബറി കമ്പനിക്കുവേണ്ടി കേന്ദ്ര-സംസ്ഥാന സർക്കാരുകൾ ഉയർത്തിക്കൊണ്ടുവന്ന കൊക്കോ കൃഷിജ്വരവും ഇന്ന് പ്രചരിപ്പിക്കാൻ ശ്രമിക്കുന്ന ഓർക്കിഡ്, കുറ്റിമുല്ല, ആന്തൂറിയം കൃഷിയും മുലധനത്തിന്റെ സ്വതന്ത്രചലനഗതിയ്ക്കല്ല, അടി ച്ചേൽപിക്കപ്പെടുന്ന പുത്തൻ കൊളോണിയൽ വിധേയത്വത്തിനാണ് തെളിവുനല്കുന്നത്. പണ്ട് തോട്ടംകൃഷി സന്തോഷപൂർവ്വം ഏറ്റെടുത്ത ജന്മി-രാജവാഴ്ചയുടെ ഭാഗം ഇന്ന് പുതിയ ഭൂപ്രഭുത്വവും സർക്കാരും ആടിത്തീർക്കുന്നു. കൃഷി അവശ്യമല്ലാത്ത ഇത്തിക്കണ്ണിഭൂവുടമകൾ അതിനൊത്ത് തുള്ളുകയും ചെയ്യുന്നു.

# 14

# ഭൂവുടമകളുടെ വർഗവിശകലനം

കൃഷി അവശ്യമല്ലാത്ത ഭൂവുടമസ്ഥത അർദ്ധ-നാടുവാഴിത്ത ഉൽപാദനബന്ധങ്ങളുടെ ഒരു സവിശേഷരൂപമാണെങ്കിലും ഇത്തരം ഭൂവുടമകളെല്ലാം ഭൂപ്രഭുക്കളല്ല. ഭൂപ്രഭുക്കളെ കൂടാതെ ഇതിലെ അംഗ ങ്ങൾ ചെറുകിട/ഇടത്തരം മുതലാളിമാർ, ഇടത്തരക്കാരുടെ വിവിധ വിഭാഗങ്ങൾ, തൊഴിലാളികൾ എന്നീ വർഗങ്ങളിലായി വേർതിരിയുന്നു. അതേസമയം, ഭൂസ്വത്തും അതിനോടുള്ള ഇത്തിക്കണ്ണിബന്ധവും (കൂടാ തെ ജാതിയും) ഇവരുടെ വർഗവീക്ഷണങ്ങളിൽ സ്വാധീനം ചെലുത്തുന്നു മുണ്ട്. സങ്കീർണ്ണമായ ഈ അവസ്ഥ അർദ്ധ-കൊളോണിയൽ, അർദ്ധ-നാടുവാഴിത്ത സാമൂഹ്യവ്യവസ്ഥിതിയുടെ സ്വാഭാവിക സൃഷ്ടിയാണ്. സാമ്രാജ്യത്വ മൂലധനവും ഉദ്യോഗസ്ഥമേധാവിത്ത മൂലധനവും വഴി നാടുവാഴിത്തം പരിവർത്തനപ്പെടുമ്പോൾ ഉണ്ടാകുന്ന സങ്കീർണ്ണബന്ധ ങ്ങളാണ് ഈ കെട്ടുപിണഞ്ഞ അവസ്ഥയ്ക്ക് ജന്മം നൽകുന്നത്. എന്നാൽ, ഈ കെട്ടുപിണച്ചിലിനിടയിലും, അവരുടെ അടിസ്ഥാന വർഗതാൽപര്യ ങ്ങൾ വേർതിരിഞ്ഞുതന്നെ നിൽക്കുന്നു. അവരുടെ നിലനിൽപിൽ ഭൂസ്വ ത്തിനുള്ള പങ്കിലും ഇത് കാണാൻ കഴിയും.

ചെറുകിട, ഇടത്തരം ഭൂപ്രഭുക്കളെ സംബന്ധിച്ചിടത്തോളം ഭൂമിയോടുള്ള ഇത്തിക്കണ്ണിബന്ധം സഹജവാസന തന്നെയാണ് (ജാതിപ രമായും സാമ്പത്തികമായും നാടുവാഴിത്ത താൽപര്യങ്ങളും വീക്ഷണ ങ്ങളും രീതികളും കുറെയൊക്കെ നിലനിർത്തുന്ന ചെറുകിട/ഇടത്തരം മുതലാളിമാർക്കും ഇത് ഒരളവോളം ബാധകമാണ്). നേരെമറിച്ച്, ഇടത്ത രക്കാർക്കും തൊഴിലാളികൾക്കും ജീവിതസുരക്ഷയ്ക്ക് അവശ്യമായ ആ സ്തിയാണ് ഭൂസ്വത്ത്; കൈമാറി കിട്ടിയതോ വാങ്ങിച്ചതോ ആയ സ മ്പാദ്യം. ഭൂസ്വത്തുള്ള അധ്യാപകൻ, കമ്പനിത്തൊഴിലാളി, സ്ഥിരപണിയി ല്ലാത്ത തൊഴിലാളി എന്നിവരുടെ നിലനിൽപ്പിൽ ഭൂമിയിലെ വരുമാന ത്തിനുള്ള സ്ഥാനം കണ്ടെത്തുന്നതിനു നടത്തിയ അന്വേഷണങ്ങളുടെ അടിസ്ഥാനത്തിലാണ് (അനുബന്ധം VI പേജ് 209ൽ) പട്ടിക 28

തയ്യാറാക്കിയത്.[1] ഇതിൽനിന്ന് മനസ്സിലാക്കാവുന്നതുപോലെ, ഭൂമിയുടെ വരുമാനനിരക്ക് തുച്ഛമാണ്. പരമാവധി 5.2ശതമാനം. അതേസമയം, വിളവിന്റെ പ്രത്യേകതയെ ആശ്രയിച്ച്, ഇത് ഒന്നുകിൽ ഉയർന്ന ജീവിത നിലവരം സാധ്യമാക്കുകയോ അതല്ലെങ്കിൽ – സ്ഥിരം തൊഴിലില്ലെങ്കിൽ – നിലനിൽപിൽതന്നെ പ്രമുഖ പങ്കുവഹിക്കുകയോ ചെയ്യുന്നു. ഉൽപാദനക്ഷമമായ മൂല്യത്തെ കവിഞ്ഞുനിൽക്കുന്ന ഭൂമിയുടെ ഊഹക്കച്ചവട വില കൃത്രിമമായ രീതിയിൽ ആസ്തി വർദ്ധപ്പിക്കുകയും ചെയ്യുന്നു. ഇന്നത്തെ ചുറ്റുപാടിൽ ഇത്തരക്കാർ ആഗ്രഹിക്കുന്നതുപോലെ കുട്ടികളുടെ ഉന്നത വിദ്യാഭ്യാസം സാധ്യമാക്കാനും, പെൺകുട്ടികളാണെങ്കിൽ 'നല്ല നിലയ്ക്ക്' വിവാഹം നടത്താനും, ഉദ്യോഗത്തിൽനിന്നുള്ള സമ്പാദ്യം മതിയാവില്ല. ജോലിയുടെ ഉറപ്പിൽ പലവഴിക്കായി കടംവാങ്ങുകയും ശമ്പളത്തിൽ നല്ലപങ്ക് അത് വീട്ടാൻ ഉപയോഗിക്കുകയുമാണ് പതിവ്. ചുരുക്കത്തിൽ, ഈ സമ്പാദ്യത്തിൽ നല്ലൊരുപങ്കും പലപ്പോഴായി ഉപയോഗിച്ചുതീരും. ഉദ്യോഗസ്ഥരാണെങ്കിൽ ജോലിയിൽനിന്ന് വിരമിച്ചാലും സ്ഥിരമായി പെൻഷൻ ലഭിക്കുന്നതാണ് സ്ഥായിയായ മിച്ചം. ഇതിനു വ്യത്യസ്തമായി ഭൂസ്വത്തിന്റെ മൂല്യം പൊതുവെ വർദ്ധിക്കും. ഊഹക്കച്ചവടം ഈ പ്രവണതയ്ക്ക് ആക്കംകൂട്ടുന്നു. എപ്പോൾ വേണമെങ്കിലും പണയപ്പെടുത്താനോ വിൽക്കാനോ കഴിയുന്നതുകൊണ്ടും ആസ്തി എന്ന നിലയ്ക്കുള്ള ഭൂസ്വത്തിന്റെ പങ്ക് ഒന്നുകൂടി വർദ്ധിക്കുന്നുമുണ്ട്.

മറ്റൊരു കാര്യവും ശ്രദ്ധിക്കണം. ആസ്തിയെന്ന നിലയ്ക്ക് ഭൂസ്വത്തിനുള്ള പ്രമുഖസ്ഥാനത്തിന് അതിന്റെ ഫലഭൂയിഷ്ടതയോട് കാര്യമായ ബന്ധമൊന്നുമില്ല. ഒരു ഏക്ര ഇരുപ്പൂനിലത്തിൽനിന്നുള്ള വരുമാനത്തിന്റെ മൂന്നിരട്ടി വരുമാനം അതേ വിസ്തൃതിയുള്ള റബ്ബർ തോട്ടത്തിൽനിന്ന് കിട്ടുന്നത് ഫലഭൂയിഷ്ടതയിലുള്ള വ്യത്യാസം മൂലമല്ല. ഇത്രയും കാലം റബ്ബർകൃഷിക്ക് ലഭിച്ച സാമ്രാജ്യത്വ–ഉദ്യോഗസ്ഥ മേധാവിത്ത മൂലധനത്തിന്റെ പിന്തുണയും, കുറഞ്ഞവിലയിലും റബ്ബറിന് ലഭിച്ചു കൊണ്ടിരിക്കുന്ന ഏറെക്കുറെ സ്ഥിരമായ വിപണിയുമാണ് ഇതിലെ മുഖ്യഘടകങ്ങൾ. കൂടാതെ, ഫലഭൂയിഷ്ടതയുമായി ഒരു ബന്ധവുമില്ലാത്ത പണത്തിന്റെ ആധിക്യമാണ് ഭൂവില പെരുപ്പിച്ചത്. ഇവിടെ പരിശോധിച്ച ഇരുപ്പൂനിലം പാലക്കാട് ജില്ലയിലെ ഒരു പിന്നാക്കപ്രദേശത്താണ് സ്ഥിതിചെയ്യുന്നത്. നേരെമറിച്ച് അത് പാലക്കാട് ടൗണിനോ നാഷണൽ ഹൈവേയ്ക്കോ സമീപത്തായിരുന്നുവെങ്കിൽ അന്ന് സെന്റിന് തന്നെ പതിനയ്യായിരം രൂപ കിട്ടുമായിരുന്നു. ഈ നിലത്തിന് 1996ൽ ഒന്നരലക്ഷത്തിനടുത്ത് വിലയുണ്ടായിരുന്ന സ്ഥാനത്ത് ഊഹക്കച്ചവടവും പൊതുവിൽ ഭൂവിടപാടുകളും കുത്തനെ ഇടിഞ്ഞ ഈ കാലഘട്ടത്തിൽ വാങ്ങാൻ തന്നെ ആളെ കിട്ടില്ല. അഥവാ, ഇടത്തരക്കാരുടെയും തൊഴിലാളികളുടെയും സമ്പാദ്യത്തിൽ (ആസ്തിയിൽ) ഭൂസ്വത്തിന് ഇന്നുള്ള പങ്ക് നിശ്ചിത ഉൽപാദനബന്ധങ്ങളുടെ സൃഷ്ടിയാണ്. ബാഹ്യഘടകങ്ങളാണ് ഇതിൽ പ്രധാന പങ്കുവഹിക്കുന്നത്. അതവരുടെ യഥാർത്ഥ വർഗനില മറച്ചുവയ്ക്കുകയോ, ചിലപ്പോൾ ഉയർത്തിക്കാട്ടുകയോ ചെയ്യുന്നുണ്ടെങ്കിലും ഈ ഘടകങ്ങൾ പിൻവാങ്ങിയാൽ അവരുടെ ജീവിതാവസ്ഥയിൽ വലിയ മാറ്റം സംഭവിക്കും. സാമ്രാജ്യത്വത്തിന്റെ നേരിട്ടുള്ള മത്സരം മൂലം കമ്പനി അടച്ചുപൂട്ടുകയോ, സർക്കാർ ചെലവുചുരുക്കലിന്റെ ഭാഗമായി ഉദ്യോഗം നഷ്ടപ്പെടുകയോ ചെയ്താൽ ഭൂമിയിൽനിന്നുള്ള വരുമാനമായിരിക്കാം അടിസ്ഥാന ആശ്രയം. കൃഷിയിൽനിന്നകന്നവരിൽ ഒരു വിഭാഗം അതിലേക്ക് മടങ്ങാൻ നിർബ്ബന്ധിതരാകും. മാറ്റം ഏതു ദിശയിലേക്കായാലും കാർഷിക രംഗത്തെ, ഒട്ടുമൊത്തത്തിൽ ഇന്ത്യയിലെ മുതലാളിത്ത വികാസത്തിന്റെ ആന്തരിക പ്രേരണകളല്ല, സാമ്രാജ്യത്വ ആധിപത്യത്തിന്റെ ബാഹ്യസമ്മർദ്ദങ്ങളും ഏങ്കോണിപ്പുമാണ് ഇതിനെല്ലാം മുഖ്യ ആധാരം. ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തവും അർദ്ധ–നാടുവാഴിത്തവും അതിന് താങ്ങായി നിലകൊള്ളുന്നു.

കാര്യങ്ങൾ അത്രത്തോളം ഇനിയുമെത്താത്ത ഇന്നത്തെ സാഹചര്യത്തിൽ, ഭൂസ്വത്തും അതിനോടുള്ള ഇത്തിക്കണ്ണിബന്ധവും, ജാതി–ജന്മിത്തത്തെ ഉൾക്കൊള്ളുന്ന അർദ്ധ–നാടുവാഴിത്ത ബന്ധങ്ങളും മൂലം ഭൂവുടമകളായ ഇടത്തരക്കാരുടെയും തൊഴിലാളികളുടെയും ലോകവീക്ഷണത്തിൽ (ജീവിത വീക്ഷണം) ചൂഷകവർഗമൂല്യങ്ങൾ നല്ല തോതിൽ സ്വാധീനം ചെലുത്തുന്നുണ്ട്. സാമ്രാജ്യത്വ ആധിപത്യത്തിന്റെ നഗ്നയാഥാർത്ഥ്യങ്ങൾ പടിപടിയായി വെളിപ്പെടാൻ തുടങ്ങിയ 1990കൾക്കുശേഷം ഇത് ദുർബലമായി തുടങ്ങിയിട്ടുണ്ടെങ്കിലും ഈ സ്വാധീനവും അത് സൃഷ്ടിക്കുന്ന വ്യാമോഹങ്ങളും ഇന്നും തുടരുകയാണ്. തങ്ങളുടെ വർഗതാൽപര്യങ്ങൾക്കു വിരുദ്ധമായി സാമ്രാജ്യത്വ ചൂഷണത്തിന്റെയും ആധിപത്യത്തിന്റെയും സാമൂഹ്യ അടിത്തറ ബലപ്പെടുത്തുന്നതിൽ അവർ പങ്കാളികളാവുകയും ചെയ്യുന്നു. എന്നിരുന്നാലും, പുത്തൻ ജനാധിപത്യ വിപ്ലവം വഴി കൃഷിഭൂമി മണ്ണിൽ പണിയെടുക്കുന്നവർക്ക് കൈമാറുന്നതിന്റെ ആവശ്യകത, സ്വന്തം വർഗ നിലനിൽപിന്റെയും തീവ്രമാകുന്ന വൈരുദ്ധ്യങ്ങളുടെയും ഫലമായിത്തന്നെ, ഇവർക്ക് ബോധ്യമാകുമെന്ന് ഉറപ്പാണ്. കാരണം, അടിസ്ഥാനപരമായി, കാർഷിക അദ്ധ്വാനത്തിന്റെ

1. പേജ് 229 കാണുക.

ചൂഷണമല്ല അവരുടെ നിലനിൽപിനും വർഗതാൽപര്യങ്ങൾക്കും ആധാരം. വിപ്ലവകരമായ സാമൂഹ്യമാറ്റം സൃഷ്ടിക്കുന്ന വളർച്ചാസാധ്യതകളും ജീവിതത്തെ പുതുക്കിപണിയാനുള്ള അവസരവും ജീവിതസുരക്ഷയ്ക്ക് സ്വത്ത് അപ്രധാനമാകുന്ന സാഹചര്യവും അവർക്ക് തിരിച്ചറിയാനും വിപ്ലവകടമകൾ നിറവേറ്റുന്നതിൽ പങ്കാളികളാകാനും കഴിയും.[2] ഇവരിലെ യുവജനങ്ങളിലെ വലിയൊരുഭാഗം പൊതുവിൽ പുരോഗമന ചിന്താഗതിക്കാരും, നാട്ടിൻപുറങ്ങളിലെ പുതിയ സാമൂഹ്യ-സാംസ്കാരിക സംരംഭങ്ങൾക്ക് മുൻകൈ എടുക്കുന്നവരുമാണ് എന്ന വസ്തുത ഈ സംഭാവ്യതയ്ക്ക് തെളിവാണ്.

ഇടത്തരക്കാരും തൊഴിലാളികളുമായ ഭൂവുടമകളിൽനിന്ന് നാട്ടിൻപുറത്തെ ചൂഷകർ എങ്ങനെ വേർതിരിഞ്ഞുനിൽക്കുന്നുവെന്നു കൂടി പരിശോധിക്കാം. പട്ടിക 28ൽ കണ്ട അധ്യാപകൻ നിലം ഉഴവിനു വേണ്ടി വാടകയ്ക്ക് എടുക്കുന്ന ട്രാക്ടറിന്റെ ഉടമ 15ഏക്ര നിലമുള്ള അബ്കാരി കോൺട്രാക്ടറാണ്. ഭൂപരിഷ്ക്കരണത്തിലൂടെ ഭൂവുടമയായ ഇയാളുടെ വളർച്ചയിൽ ഒരു കാലത്ത് കാർഷിക വരുമാനത്തിന് വലിയ പങ്കുണ്ടായിരുന്നെങ്കിലും പിന്നീടിങ്ങോട്ട് അത് ചുരുങ്ങിവന്നു. രാഷ്ട്രീയ സ്വാധീനവും അതുവഴി സാധ്യമായ ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിന്റെ താങ്ങും പ്രയോജനപ്പെടുത്തി വാങ്ങിയ ട്രാക്ടർ, കാർഷിക വരുമാനം വർദ്ധിപ്പിക്കാനുള്ള മുതൽമുടക്ക് എന്നതിലുപരി നാട്ടിൻപുറത്തെ ചൂഷണത്തിന്റെ വ്യാപ്തി വർദ്ധിപ്പിക്കാനാണ് ഇന്ന് ഉപയോഗിക്കുന്നത്. സമാഹരിച്ച മിച്ചത്തിൽനിന്ന് മുതൽമുടക്കു നടത്തുകയും അത് ആവർത്തിച്ച് കാർഷിക ഉൽപാദനം വർദ്ധിപ്പിക്കുകയുമല്ല, പെട്ടെന്ന് ലാഭം കൊയ്യാവുന്ന അബ്കാരി മേഖലയിലേക്ക് കാർഷിക മിച്ചം തിരിച്ചുവിടുകയാണ് ചെയ്തത്. മിച്ചത്തിലൊരു പങ്ക് മുടക്കാറുള്ള ഇയാളുടെ ഭൂമിയും അബ്കാരി ലാഭത്തിൽനിന്ന് വാങ്ങിയ ഭൂമിയും പണിത കെട്ടിടങ്ങളുമെല്ലാം ജീവിതസുരക്ഷ ഉറപ്പാക്കാനുള്ള ആസ്തികളല്ല, ഇത്തിക്കണ്ണി ചൂഷണത്തിന്റെ വ്യാപ്തി വർദ്ധിപ്പിക്കുന്ന ഉപാധികളാണ്. സമ്പന്നരാകുന്നതോടെ സവർണ്ണ ഭൂപ്രഭുത്വത്തിന്റെ എല്ലാ ജീർണ്ണതകളും വാരിപ്പുണരുകയും, ആഭാസകരമായ ആർഭാടത്തോടെ വിവാഹം, പിറന്നാൾ ചടങ്ങുകൾ (തെരണ്ടുകല്യാണം പോലും) നടത്താൻ സമ്പത്തിലൊരു നല്ലപങ്ക് ധൂർത്തടിക്കുകയും, മതേതരവേഷംചമയുന്ന രാഷ്ട്രീയ കക്ഷികളുടെയും മത-ജാതിസംഘടനകളുടെയും പ്രാദേശിക നടത്തിപ്പുകാരും പിന്തുണക്കാരുമായി ഒരു സംഘർഷവുമില്ലാതെ കഴിയുകയും ചെയ്യുക ഇത്തരക്കാരുടെ പൊതുരീതിയാണ്. ജാതി-ജന്മിത്തവുമായി ഗാഢബന്ധം പുലർത്തുന്ന ഈ 'മുതലാളി'മാർക്ക് സവർണ്ണ ഫാസിസ്റ്റ് രാഷ്ട്രീയത്തിനും, കേരളത്തിൽ പ്രകടമായിരിക്കുന്ന സവർണ്ണ സാംസ്ക്കാരിക മൂല്യങ്ങളുടെ അതിപ്രസരത്തിനും വളക്കൂറുള്ള സാമൂഹ്യ അടിത്തറ സൃഷ്ടിക്കുന്നതിൽ വലിയ പങ്കുണ്ട്. കഴിഞ്ഞ കുറച്ചു വർഷങ്ങളായി അനുഭവപ്പെടുന്ന സാമ്പത്തിക ഞെരുക്കം ഇവരുടെ ആർഭാടത്തെ ഒട്ടൊന്നു ചുരുക്കുകയും ചിലരൊക്കെ നാടിന്റെ പൊതു അവസ്ഥയെ കുറിച്ച് ചിന്തിച്ചു തുടങ്ങുകയും ചെയ്യുന്നുണ്ടെങ്കിലും, വിപ്ലവകരമായ മാറ്റത്തോട് ഇന്നും കടുത്ത എതിർപ്പുള്ളവരാണിവർ. വർഗസമരത്തിന്റെ വികാസവും വൈരുദ്ധ്യങ്ങളുടെ ഏറുന്ന തീക്ഷ്ണതയും വഴിമാത്രമേ ഇവരിൽ ഒരു ധ്രുവീകരണമുണ്ടാകൂ. ധാരാളം കടംവാങ്ങി, ഒറ്റയ്ക്കോ കൂട്ടുചേർന്നോ വ്യവസായങ്ങൾ നടത്താൻ യഥാർത്ഥത്തിൽ ശ്രമിക്കുന്ന – വ്യവസായ സംരംഭം പലർക്കും കടംവാങ്ങി തിരിമറിനടത്താനുള്ള ഉപാധിയായതുകൊണ്ടാണ് ഇത് എടുത്തു പറയേണ്ടിവരുന്നത് – ചെറുകിട മുതലാളിമാർ ഇവരിൽനിന്ന് വ്യത്യസ്തരാണ്. സാമ്രാജ്യത്വ കടന്നുകയറ്റം ഇവരുടെ വ്യാവസായിക സ്വപ്നങ്ങളെ തകർത്തുതരിപ്പണമാക്കുന്ന അനുഭവങ്ങൾ വർദ്ധിച്ചുവരുന്നതോടെ ഈ വ്യത്യാസം കൂടുതൽ സ്പഷ്ടമാകുന്നുമുണ്ട്.[3]

2. ഉദാഹരണത്തിന്, റബ്ബർകൃഷിക്ക് ഏതാണ്ട് പൂർണ്ണ ആധിപത്യമുള്ള എറണാകുളം ജില്ലയുടെ ഇടനാട്ടിലെ ചെറുകിട, ഇടത്തരം ഭവുടമകളിൽ സുറിയാനി ക്രിസ്ത്യാനികളാണ് (ബാവ,മെത്രാൻ കക്ഷികൾ) പ്രബല വിഭാഗം. ഇവരുടെ സാമൂഹ്യ ജീവിതത്തിൽ വലിയസ്ഥാനമുള്ള പള്ളികളെ നിയന്ത്രിക്കുന്നത് ഭൂപ്രഭുക്കളും ഇടത്തരം-ചെറുകിട മുതലാളിമാരുമാണെങ്കിലും, ഇടത്തരക്കാരും, തൊഴിലാളി കളുമായ ഭൂവുടമകൾക്കും ഇതിൽ പങ്കുണ്ട്. മതത്തിന്റെ (ജാതിയുടെയും) മണ്ഡലം കൂടാതെ സാമൂഹ്യ-സാംസ്ക്കാരിക ജീവിതത്തിന്റെയും രാഷ്ട്രീയ-സാമ്പത്തിക ജീവിതത്തിന്റെയും പലതലങ്ങളിലും മേൽപറഞ്ഞ എല്ലാ വർഗങ്ങളിൽനിന്നുമുള്ളവർ സ്ഥിരമായി ഇടപഴകുന്നു. ഇവർ തമ്മിൽ കുടുംബ ബന്ധങ്ങളും ഉണ്ട്. ടാപ്പിംഗ് തൊഴിലാളികൾ (നല്ലൊരുപങ്ക് ദളിതർ) സമരം ചെയ്യുമ്പോൾ തൊഴിലാളികളായ ഭൂവുടമകൾ പോലും നാട്ടിൻപുറത്തെ ചൂഷകവർഗങ്ങൾക്ക് സമാനമായ മനോഭാവമാണ് പ്രകടിപ്പിക്കാറുള്ളത്. മേൽജാതിഭുവുടമയുടെ വീറോടെ സമരത്തെ നേരിടാൻ ഫാക്ടറിയിലെ കൂലിയടിമ നാട്ടിൽ ചൂഷകവർഗങ്ങളോടൊപ്പം അണിചേർന്ന ധാരാളം അനുഭവങ്ങളുണ്ട്. അതേസമയം, നാട്ടിൻപുറത്തെ ചൂഷകരുടെ സാമൂഹ്യ-സാമ്പത്തിക ആധിപത്യത്തോടുള്ള ഇവരുടെ എതിർപ്പും പലരംഗങ്ങ ളിലും പ്രകടമാകുന്നു. പുത്തൻ ജനാധിപത്യ വിപ്ലവത്തിന്റെ രാഷ്ട്രീയം മുൻനിർത്തി പ്രവർത്തിക്കുമ്പോൾ, അടിസ്ഥാനവർഗങ്ങളുടെ താല്പര്യം കൈയ്യൊഴിയാതെ തന്നെ, ഇവരെയും ഇടത്തരക്കാരെയും നിഷ്പക്ഷമാക്കാനോ നേടിയെടുക്കാനോ കഴിയാറുമുണ്ട്.



3. ഇടക്കാലത്ത് ഉയർന്നുവന്ന റബ്ബർ അധിഷ്ഠിത ചെറുകിട വ്യവസായങ്ങൾ ഇപ്പോൾ

തന്നെ കടുത്ത ഭീഷണി നേരിടുന്നു. ഉദാഹരണത്തിന്, ഉൽപാദനച്ചെലവും പലിശയും കണക്കിലെടുത്ത് 100രൂപയെങ്കിലും വിലയിടേണ്ടിവരുന്ന റബ്ബർചവിട്ടികൾ 25രൂപ മാത്രം വിലയുള്ള മേന്മയേറിയ 'ചൈനീസ്' ചവിട്ടികൾക്കു മുമ്പിൽ പുറന്തള്ളപ്പെടുന്നു. സർക്കാർ ധനകാര്യ സ്ഥാപനങ്ങളിൽനിന്നും ബാങ്കുകളിൽ നിന്നും ഭീമമായ തുക കടമെടുത്ത് വ്യവസായം നടത്തുന്നവർക്ക് ലാഭത്തിന്റെ 60ശതമാനം വരെ, കടംവീട്ടാനും പലിശയടയ്ക്കാനും ചിലപ്പോൾ ഉപയോഗിക്കേണ്ടിവരുന്നുണ്ട്. വൻകിട ദല്ലാൾ മുതലാളിമാരുടെ കോടിക്കണക്കിന് കിട്ടാക്കടങ്ങൾ അവഗണിക്കുന്ന സ്ഥാപനങ്ങൾ ചെറുകിട മുതലാളിമാരെ ശരിക്കും പിഴിയുകയും അടവു തെറ്റിയാൽ ഉടനെ ജപ്തിയിലേക്ക് നീങ്ങുകയും ചെയ്യുന്നു.

# 15

# വർഗവിശകലനവും സാമ്പത്തികമാത്രവാദവും

വിപ്ലവതന്ത്രവും അടവുകളും ആവിഷ്ക്കരിക്കാനാണ് ഒരു കമ്മ്യൂണിസ്റ്റ് പാർട്ടി വർഗവിശകലനം നടത്തുന്നത്. **"നമ്മുടെ വിപ്ലവത്തിൽ നാം തീർച്ചയായും വിജയം കരസ്ഥമാക്കുമെന്നും ബഹുജനങ്ങളെ വഴിപിഴപ്പിക്കുകയില്ലെന്നും ഉറപ്പുവരുത്തുന്നതിനുവേണ്ടി നമ്മുടെ യഥാർത്ഥ ശത്രുക്കളെ ആക്രമിക്കാനായി യഥാർത്ഥ മിത്രങ്ങളുമായി യോജിക്കുന്നകാര്യത്തിൽ നാം ശ്രദ്ധ ചെലുത്തിയേതീരൂ. യഥാർത്ഥ മിത്രങ്ങളെ യഥാർത്ഥ ശത്രുക്കളിൽനിന്നു വേർതിരിച്ചറിയുന്നതിന് ചൈനീസ് സമൂഹത്തിലെ വിവിധ വർഗങ്ങളുടെ സാമ്പത്തിക പദവിയെയും അതനുസരിച്ച് അവയിലോരോന്നിനും വിപ്ലവത്തോടുള്ള മനോഭാവത്തെയും പറ്റി ഒരു പൊതുവിശകലനം നാം നടത്തേണ്ടതുണ്ട് "** [1]എന്ന് മാവോ സേതുങ് വിശദീകരിച്ചു. വർഗങ്ങളുടെ സാമ്പത്തിക നിലനിൽപിലെ വ്യത്യാസങ്ങൾ മാത്രമല്ല വിപ്ലവത്തോടുള്ള അവയുടെ മനോഭാവവും കണ്ടെത്തണം. എങ്കിലേ അത് വർഗവിശകലനമാകു. ഈ സമീപനം തിരുത്തൽവാദത്തിന് അന്യമാണ്. ബഹുജനങ്ങളെ വഴിതെറ്റിക്കാനും വിപ്ലവത്തെ തടഞ്ഞുനിർത്താനും പരിശ്രമിക്കുന്ന തിരുത്തൽവാദം സാമ്പത്തികമാത്രവാദത്തിന്റെ വഷളൻ സങ്കൽപനങ്ങളെ മുൻനിർത്തി വർഗങ്ങളെ പരിശോധിക്കുന്നു. യഥാർത്ഥ ശത്രുക്കളെ രക്ഷപ്പെടുത്തുന്ന വർഗസഹകരണവാദത്തിനായി ഇത് ഉപയോഗിക്കുകയും ചെയ്യുന്നു. കാർഷിക-കാർഷികേതര തൊഴിലുകളുടെ കെട്ടുപിണച്ചിലും, വ്യാപകമായ നാണ്യവിളകൃഷിയും, കുലിക്ക് ആളെ നിർത്തുന്ന ചെറുകിട ഭുവുടമകളുടെ സാന്നിദ്ധ്യവും ചൂണ്ടിക്കാട്ടി സി.പി.എം. സൈദ്ധാന്തികർ ഈ സമീപനം നടപ്പാക്കുന്ന രീതി നമുക്ക് തുടർന്ന് പരിശോധിക്കാം. സി.പി.എമ്മിന്റെ രാഷ്ട്രീയ-സാമ്പത്തിക തന്ത്രമായിരുന്ന ജനകീയാസൂത്രണ പദ്ധതിയുടെ മുന്നോടിയായി കണ്ണൂർ ജില്ലയിലെ കല്ല്യാശ്ശേരിയിൽ

1. [14], പേജ് 17.

നടത്തിയ പഠനംതന്നെ ഇതിനായി തെരഞ്ഞെടുത്തിരിക്കുന്നു.

കല്ല്യാശ്ശേരിയിലെ അദ്ധ്വാനിക്കുന്ന ജനങ്ങളിൽ 14.2ശതമാനം പേർ മാത്രമേ കൃഷിയിൽ ഏർപ്പെടുന്നുള്ളു (ഇതിൽ മേൽനോട്ടവും ഉൾപ്പെടും). 173പേർ മാത്രമേ സ്വയം കൃഷിക്കാരായി കരുതുന്നുള്ളു. 5ഏക്രവരെയുള്ള ഭൂവുടമകളുടെ മൊത്തം വരുമാനത്തിൽ ഭൂമിയിൽ നിന്നുള്ള പരമാവധി വരുമാനം 30ശതമാനത്തിനു താഴെയാണ്[2]. പക്ഷേ, കർഷകസംഘത്തിലെ അംഗത്വം മൂവായിരത്തിലധികംവരും. "മുഖ്യപ ണി കൃഷിയല്ലാത്തവരും കർഷക വർഗസംഘടനയിൽ അംഗങ്ങളാണ്. ഇതിൽ തെറ്റില്ലതാനും" എന്നാണ് തോമസ് ഐസക്ക് പറയുന്നത്.[3] ഇവരെ പുത്തൻ ഭൂപ്രഭുക്കളോ, അസന്നിഹിതഭൂപ്രഭുക്കളോ ആയി പരിഗണിക്കാൻ കഴിയില്ലെന്നാണ് ഇതിനുള്ള ന്യായം. ഇവരെല്ലാം തീർച്ച യായും ഭൂപ്രഭുക്കളല്ല. പക്ഷേ, കല്ല്യാശ്ശേരിസ്ഥിതിവിവരകണക്കുകളുടെ അടിസ്ഥാനത്തിൽ കർഷകരല്ലെന്നു തെളിഞ്ഞവർക്ക് ഭൂരിപക്ഷമുള്ള ഒരു സംഘടന എങ്ങനെയാണ് ആ പ്രദേശത്തെ കർഷകവർഗങ്ങളുടെ താൽപര്യം മുൻനിർത്തി പ്രവർത്തിക്കുന്ന ഒരു വർഗസംഘടനയാവുക? ഇത് വർഗവിശകലനമല്ല, എണ്ണിത്തിട്ടപ്പെടുത്തലാണ്. അതിനൊരു വർഗതാൽപര്യവുമുണ്ട്.

കൂലിയുടെ കാര്യത്തിൽ ചെറുകിട ഭൂവുടമസ്ഥരും കൂലിവേല ക്കാരും തമ്മിലുള്ള തർക്കവും, ഇതുമൂലം കൃഷിപ്പണികൾ കുറയ്ക്കാനും കുറഞ്ഞ തോതിൽമാത്രം തൊഴിൽ ആവശ്യമായ വിളകളിലേക്ക് മാറാ

2. [50], പേജ് 38,39.

3. [65], പേജ് 12. "1991ലെ കണക്കനുസരിച്ച് കേരളത്തിലെ മൊത്തം ഭൂവുടമസ്ഥ കുടുംബങ്ങൾ 54.19ലക്ഷമാണ്. അവരിൽ 50.16ലക്ഷം ഒരു ഹെക്ടറിനും രണ്ടു ഹെക്ടറിനും മേൽ (?) ഭൂമിയുള്ളവരാണ്. ഈ കണക്ക് നോക്കിയാൽ ഒരു കോടി യിൽപരം പേർ ഭൂമിയുമായി ബന്ധപ്പെട്ടു ജീവിക്കുന്നവരാണ്. ഇതിൽ കർഷക തൊഴിലാളികളും ഗ്രാമീണ തൊഴിലാളികളുമായവരെ മാറ്റി നിർത്തിയാൽ 50ലക്ഷ ത്തോളം പേരെ കർഷകസംഘത്തിൽ ചേർക്കാൻ കഴിയേണ്ടതാണ്"എന്ന് സി.പി.എം.രേഖയും പറയുന്നു; [51],പേജ് 40. കൃഷിയോടുള്ള ബന്ധമല്ല ഭൂവുടമ സ്ഥതയാണ് കർഷകസംഘ അംഗത്വത്തിനുള്ള മാനദണ്ഡമായി സ്വീകരിക്കുന്നത് എന്ന കാര്യം ശ്രദ്ധിക്കുക. പക്ഷേ, ഐസക്ക് അംഗമായ പഠനസംഘം തയ്യാറാക്കിയ കല്യാശ്ശേരി പഠനത്തിൽ, "വാസ്തവത്തിൽ ഈ കുടുംബങ്ങളെ കർഷകരെന്ന ഗണവുമായി എത്രത്തോളം ബന്ധിപ്പിച്ചു കാണാൻ കഴിയുമെന്നുപോലും നമുക്ക് ആലോചിക്കേണ്ടി വരുന്നു"എന്ന് പ്രസ്താവിച്ചുകൊണ്ട് (പേജ് 38) വസ്തുതകളെ ഒരു പരിധിവരെ അംഗീകരിക്കാനുള്ള സന്മനസ്സു കാട്ടുന്നുണ്ട്; ആലോചനാ ഫലമെന്തായി എന്ന് ഒരിടത്തും പറയുന്നില്ലെങ്കിലും.



നും ഇടവിളകൾ നിർത്താനും ഭൂവുടമസ്ഥർ താൽപര്യപ്പെടുന്നതും, അത് കൂലിവേലക്കാരുടെ പണിദിവസങ്ങളെയും വരുമാനത്തെയും പ്രതികൂല മായി ബാധിക്കുന്നതും നിരീക്ഷിക്കുന്ന ഐസക്ക് ഈ സാഹചര്യത്തിൽ "ഗ്രാമീണ ഐക്യം" വളർത്താൻ മൂന്ന് മുദ്രാവാക്യങ്ങൾ നിർദ്ദേശിക്കു ന്നു: പുതിയ കമ്പോള പരിഷ്ക്കാരങ്ങൾക്കെതിരെ വില, സബ്സിഡി എന്നിവയെ ആസ്പദമാക്കിയുള്ള സമരങ്ങൾ; കൂലിക്കും മറ്റുമുള്ള സമരങ്ങൾ; പിന്നെ, "ഉൽപാദനക്ഷമത ഉയർത്തുന്നതിനുവേണ്ടിയുള്ള കൂട്ടായ പരിശ്രമങ്ങൾ മൂന്നാമത്തെ പ്രവർത്തനമുഖമായി തീരുന്നു" (അടിവര ചേർത്തത്). ഐസക്കിന്റെ അഭിപ്രായത്തിൽ,"ഉൽപാദനവും ഉൽപാദനക്ഷമതയും ഉയർത്തുന്നതിനുള്ള ബഹുജനങ്ങളുടെ സംഘടി തപരിശ്രമങ്ങൾ ജനകീയ ഐക്യത്തെയും സമരത്തെയും മുന്നോട്ടു കൊണ്ടുപോകുന്നതിന് ഉപാധിയായി തീർന്നിരിക്കുന്നു. വർഗസമരത്തി ന്റെ രൂപമാണ് ജനകീയവികസന പ്രവർത്തനങ്ങൾ".[4] ഇനി ആവശ്യ മായ "കൂട്ടായ പരിശ്രമങ്ങൾ " എന്താണ്? "കൃഷി ചെയ്യാൻ താൽപര്യ മില്ലാത്ത വരുടെ ഭൂമികളിൽ ഇടവിളകളും തുടർവിളകളും വ്യവസ്ഥാ പിത മാർഗങ്ങളിലൂടെ പാട്ടത്തിന് സംഘകൃഷിനടത്തുന്നതിനുള്ള സംവിധാനങ്ങൾ വേണം – സമഗ്രമായ കാർഷിക പരിഷ്കരണത്തിന്റെ കാഴ്ചപ്പാട്"[5] "സമഗ്ര കാർഷികപരിഷ്കരണ"ത്തിന്റെ പേരിൽ സി.പി.എ മ്മിന്റെ സംഘടിതപരിശ്രമത്തിലൂടെ പാട്ടകൃഷി, വ്യവസ്ഥാപിതവും സാർവ്വത്രികവുമാകുമ്പോൾ "ഗ്രാമീണ ഐക്യം" തീർച്ചയായും പുഷ്ടി പ്പെടും – ഭൂപ്രഭുക്കളുടെ വർഗതാൽപര്യങ്ങളുമായി തൊഴിലാളികളും ഇടത്തരക്കാരുമായ ഭൂവുടമകളെ നിർബന്ധിതമായി വിളക്കിച്ചേർക്കുന്ന ഐക്യം; കല്യാശ്ശേരിയിലെ അവശേഷിക്കുന്ന ഭൂരഹിത, ദരിദ്ര കർഷകർ ക്കെതിരെ യുള്ള ഐക്യം. നാട്ടിൻപുറത്തെ ചൂഷകരുടെ പക്ഷം പിടിച്ച് ദരിദ്രരും ഇടത്തരക്കാരുമായ ഭുവുടമകളെയും ദരിദ്ര, ഭൂരഹിത കർഷ കരെയും വർഗസഹകരണപാതയിൽതന്നെ നിലനിർത്തുകയാണ് അതി

4. [65], പേജ് 12. കല്യാശ്ശേരിയിലെ തെങ്ങിന്റെ ഉൽപാദനക്ഷമത വർഷത്തിൽ 26ൽ നിന്ന് 50 ആയി ഉയർത്തിയാൽ തെങ്ങുകയറ്റക്കാരന് ബോണസ് നൽകാൻ "കൃഷിക്കാരന്" പ്രയാസമുണ്ടാവില്ലല്ലോ എന്നാണ് ഐസക്ക് നൽകിയ യുക്തി. തേങ്ങാവില രണ്ടു രൂപയായി താഴ്ന്നിരിക്കുന്ന ഇന്നത്തെ അനുഭവം മുൻനിർത്തി ഈ ഉദാഹരണത്തിൽ കയറിപ്പിടിക്കുന്നത് ന്യായമായിരിക്കില്ല. പക്ഷേ, ഉൽപാദന ക്ഷമ തയും വിളമൂല്യവും സ്വാധീനിക്കുന്നതിലും നിയന്ത്രിക്കുന്നതിലും പ്രധാനപങ്ക് വ ഹിക്കുന്ന ഉൽപാദനബന്ധങ്ങളെ അവഗണിക്കുന്നതിൽനിന്നാണ് ഇത്തരം നിർഭാഗ്യ കരമായ ഉദാഹരണങ്ങൾ കടന്നുവരുന്നതെന്ന് പറയാതെയും വയ്യ.

5. [67], പേജ് 10.

ന്റെ ഉദ്ദേശ്യം.

കല്യാശ്ശേരിയിലെ നാമമാത്ര-ചെറുകിട ഭൂവുടമകളുടെ പ്രശ്നം ഉയർത്തിക്കാട്ടുന്നതിനിടയിൽ 10ഏക്രയിലധികം ഭൂമിയുള്ള തീർത്തും ചെറിയൊരു ന്യൂനപക്ഷത്തിന്റെ കാര്യം ഐസക്ക് സൗകര്യപൂർവ്വം മറച്ചുവയ്ക്കുന്നു. ഉന്നതതല ഉദ്യോഗസ്ഥർ, വ്യാപാര/വ്യവസായ സ്ഥാപനങ്ങളുടെ ഉടമകൾ എന്നിവരുൾപ്പെടുന്ന ഈ വിഭാഗത്തിന്റെ മാസവരുമാനത്തിൽ 43.5ശതമാനം ഭൂമിയിൽനിന്നാണ് ലഭിക്കുന്നത്. കാർഷികേതര തൊഴിൽ ചെയ്ത് ജീവിക്കുന്ന ചെറുകിട ഭൂവുടമകളെ സംബന്ധിച്ചിടത്തോളം മറ്റൊരു മാർഗവുമില്ലാത്തതുകൊണ്ടാണ് അവർ കൂലിക്ക് ആളെ നിർത്തി കൃഷിപ്പണി ചെയ്യിക്കുന്നത്. വിവിധരംഗങ്ങളിൽ പണിയെടുക്കുന്ന ചൂഷിതരെന്ന നിലയ്ക്ക് ഇവരെയും ഇവരുടെ ഭൂമിയിൽ പണിയെടുക്കുന്നവരെയും തമ്മിൽ ഐക്യപ്പെടുത്തുന്ന വർഗതാൽപര്യങ്ങൾക്കാണോ, അതോ ഇവരെ മേൽപറഞ്ഞ ഒരു കൈപ്പിടി വരുന്ന ചൂഷകരുമായി ഐക്യപ്പെടുത്തുന്ന സാമ്പത്തിക താൽപര്യങ്ങൾ ക്കാണോ കല്യാശ്ശേരിയിലെ (പൊതുവിൽ കേരളത്തിലെ) ഉൽപാദനബന്ധങ്ങൾ ബലം നൽകുന്നത്? ഐസക്കിന്റെ വിശകലനവും പ്രതിവിധിയും രണ്ടാമത്തെ സാധ്യതയി ലാണ് ഊന്നുന്നത്. ഇത് ഒരു പ്രദേശത്തിന്റെ വിശകലനത്തിൽനിന്ന് മാത്രം ഉയർന്നുവരുന്ന ധാരണയുമല്ല: " ...കുട്ടനാട്-പാലക്കാടൻ പാടശേഖരങ്ങൾ ഒഴിച്ചാൽ തീരദേശത്തും ഇടനാട്ടിലും മുതലാളിത്തഭൂപ്രഭു ഒരു മായാവിയായി തീരുന്നു. ഇവർക്കെതിരായ സമരം പ്രായോഗിക മുദ്രാ വാക്യമായി മാറ്റുക അത്യന്തം ശ്രമകരമാണ്" എന്ന ഖണ്ഡിതമായ അഭി പ്രായമാണല്ലോ സി.പി.എമ്മിന്റെ കാർഷിക രേഖതന്നെ മുന്നോട്ടു വയ്ക്കുന്നത്.[6]

"ക്ലാസിക്കൽ മാർക്സിസ്റ്റ് വീക്ഷണപ്രകാരമുള്ള കാർഷിക വർഗ നിർവ്വചനങ്ങളിൽ കാർഷികേതര മേഖലയിലെ വരുമാനമോ പണിയോ ഒരു ഘടകമല്ലെന്നോർക്കുക. കർഷകതൊഴിലാളി, പാവപ്പെട്ട-ഇടത്തരം-ധനികകൃഷിക്കാർ എന്നുള്ളവരെല്ലാം കലർപ്പില്ലാത്ത കാർഷിക വർഗങ്ങളാണ്. കേരളത്തിന്റെ സ്വഭാവമാകട്ടെ കാർഷിക-കാർഷികേത

---

6. [51], പേജ് 38. കല്യാശ്ശേരി പഠനത്തിൽ "... കാർഷിക മുതലാളിമാരായി വിശേഷിപ്പിക്കാൻ കഴിയാവുന്ന ചുരുക്കം ചില വലിയ ഭൂവുടമകൾ" ( പേജ് 39) എന്ന് പറഞ്ഞുപോകുന്നുണ്ട്. പക്ഷേ, കൃഷിയിലോ മറ്റുരംഗങ്ങളിലോ ഇവർ നിർവഹിക്കുന്ന ഉൽപാദനപരമായ പങ്കിനെകുറിച്ച് ഒരന്വേഷണവും ഈ പഠനത്തിൽ കാണില്ല. അതുകൊണ്ടുതന്നെ കാർഷിക മുതലാളിമാരായി ഇവരെ വിശേഷിപ്പിക്കുന്നതിന്റെ അടിസ്ഥാനവും വ്യക്തമല്ല.

7. [65], പേജ് 12. അടിവര ചേർത്തത്; [37], പേജ് 62; [50], പേജ് 57; [51], പേജ് 37.

രമേഖലകളുടെ സമ്മിശ്രമാണ്....മുകളിൽ വിശദീകരിച്ചിരിക്കുന്ന വർഗീകരണമാതൃകയ്ക്ക് കേരളത്തിന്റെ സവിശേഷസാഹചര്യത്തിൽ പ്രസക്തിയേറെ ചോർന്നുപോയിരിക്കുന്നു എന്നത് കേരളത്തിന്റെ കാർഷിക പ്രശ്നത്തിന് ഒരു സവിശേഷ സങ്കീർണ്ണത നൽകിയിരിക്കുന്നു." സി.പി.എം. സൈദ്ധാന്തികരുടെ ആരംഭബിന്ദു ഇതാണ്.[7] ഇതിനുപോൽ ബലകമായി കാർഷികമേഖലയിലെ വർഗഘടന വ്യക്തമാക്കാൻ ഒരു പട്ടിക ഉപയോഗിക്കുകയും അതിനെ 'ക്ലാസ്സിക്കൽ വീക്ഷണ'മായി വിശേഷിപ്പിക്കുകയും ചെയ്യുന്നു:[8]

| വർഗം | കൈവശഭൂമി/ സ്വന്തം ഭൂമി ഉണ്ടോ? | കൈവശ/ സ്വന്തം ഭൂമിയിൽ പണി | കൈവശ/ സ്വന്തം ഭൂമിയിൽ കൂലിവേല | അന്യഭൂമിയിൽ കൂലിവേല |
|---|---|---|---|---|
| കർഷകതൊഴിലാളി | ഇല്ല | ഇല്ല | ഇല്ല | ഉണ്ട് |
| ദരിദ്ര കർഷകൻ | ഉണ്ട് | ഉണ്ട് | ഇല്ല | ഉണ്ട് |
| ഇടത്തരം കർഷകൻ | ഉണ്ട് | ഉണ്ട് | ഇല്ല | ഇല്ല |
| ധനിക കർഷകൻ | ഉണ്ട് | ഉണ്ട് | ഉണ്ട് | ഇല്ല |
| മുതലാളിത്ത ഭൂപ്രഭു | ഉണ്ട് | ഇല്ല | ഉണ്ട് | ഇല്ല |
| ഫ്യൂഡൽ ഭൂപ്രഭു | ഉണ്ട് | ഇല്ല | ഉണ്ട് | ഇല്ല |

കല്യാശ്ശേരി ഉദാഹരണമായെടുത്ത് കേരളത്തിലെ വർഗഘടനയുടെ പ്രശ്നങ്ങളിലേക്ക് കടക്കുംമുമ്പ്, ഇവരുടെ വിശകലനരീതിതന്നെ ആദ്യം പരിശോധിക്കാം. നിർവ്വചനങ്ങളോ, സങ്കൽപനങ്ങളോ അല്ല, **"സമൂർത്തസാഹചര്യങ്ങളുടെ സമൂർത്തവിശകലനമാണ് മാർക്സിസ**

നമ്പൂതിരിപ്പാടിന്റെ അനുഗ്രഹാശിസ്സുകളോടെ, 'മാർക്സിസ്റ്റ് സംവാദ'ത്തിന്റെ ആദ്യലക്കത്തിൽ തോമസ് ഐസക്കും ഇ. എം. ശ്രീധരനും ചേർന്ന് തയ്യാറാക്കിയ 'കേരളത്തിന്റെ വികസനവും അതിന്റെ രാഷ്ട്രീയവും' എന്ന ലേഖനത്തിലാണ്' (പേജ് 65–74) ഇത് ആദ്യമായി ഉന്നയിച്ചത്. 2000ത്തിലെ സി.പി.എം. കാർഷിക നയരേഖ ഒട്ടുമിക്കവാറും ഈ ലേഖനത്തെ അടിസ്ഥാനപ്പെടുത്തിയും പലപ്പോഴും അതിലെ ഖണ്ഡികകൾ അതേപടിതന്നെ സ്വീകരിച്ചുമാണ് തയ്യാറാക്കിയിരിക്കുന്നത്.

8. [37], പേജ് 61; [51], പേജ് 36. ഈ വിശേഷണം അടിസ്ഥാനരഹിതമാണ്. മാർക്സിസ്റ്റ് ആചാര്യന്മാരുടെ മൂലകൃതികളിൽ ഇങ്ങനെയൊന്ന് ഇല്ല. 1970കളിൽ ദക്ഷിണേഷ്യയിലെ അക്കാദമിക്ക് മാർക്സിസ്റ്റുകൾക്കിടയിൽ നടന്ന 'ഉൽപാദനരീതി സംവാദ'ത്തിനിടയിലാണ് ഈ പട്ടിക അവതരിപ്പിക്കപ്പെട്ടത്.

ത്തിന്റെ ആത്മാവ് " ആയി ലെനിൻ വിശേഷിപ്പിച്ചത്. മിച്ചമൂല്യം, കാർഷിക വർഗങ്ങൾ എന്നിങ്ങനെയുള്ള മാർക്സിസ്റ്റ് സംവർഗങ്ങൾ വിശകലനത്തിനുള്ള ഉപകരണങ്ങളാണ്. മുതലാളിത്തം, അതിലെ കൃഷി എന്നിങ്ങനെ ഒരു സാമൂഹ്യ വ്യവസ്ഥിതിയുടെയോ അതിലൊരു ഘടകത്തിന്റെയോ സാമാന്യ നിയമങ്ങളും ചലനഗതിയും തെളിച്ചുകാണിക്കുന്നതിനും അതിന്റെ ഒരു മാതൃക സൈദ്ധാന്തികതലത്തിൽ നിർമ്മിക്കുന്നതിനും ഇത്തരം സംവർഗങ്ങൾക്ക് ഒഴിച്ചുകൂടാനാവാത്ത പങ്കുണ്ട്. പക്ഷേ, ഇന്ത്യൻ സാമൂഹ്യ വ്യവസ്ഥിതി, ഇന്ത്യൻ കാർഷികഘടന എന്നിങ്ങനെ ഒരു നിർദ്ദിഷ്ട സമൂഹത്തിന്റെയോ അതിലെ ഒരു ഘടകത്തിന്റെയോ വിശകലനത്തിലേർപ്പെടുമ്പോൾ, കുറെ സംവർഗ പെട്ടികൾ നിരത്തി വസ്തുതകൾ തരംതിരിച്ച് പെറുക്കിയിട്ട് എണ്ണിനോക്കുന്ന രീതി മാർക്സിസമല്ല. എത്രതന്നെ കൃത്യമായ വിശകലനത്തിലൂടെ കണ്ടെത്തിയതായാലും ശരി, ഏതു നിയമവും സങ്കൽപനവും സംവർഗവും യാഥാർത്ഥ്യത്തെ പൂർണ്ണമായി പ്രതിഫലിപ്പി ക്കുകയില്ല എന്ന മാർക്സിസ്റ്റ് വൈരുദ്ധ്യവാദനിലപാട് അംഗീകരിക്കുന്നവരെ സംബന്ധിച്ചിടത്തോളം, സമൂർത്തവിശകലനത്തിന്റെ അർത്ഥം തികച്ചും മറ്റൊന്നാണ്. ആശയശാസ്ത്ര നിലപാടുകൾ, സങ്കൽപനങ്ങൾ എന്നിവയുടെ സഹായത്തോടെ അവർ സമൂർത്ത യാഥാർത്ഥ്യങ്ങളെ വിശകലനം ചെയ്യുകയും, വിശകലനഫലം സങ്കലനം ചെയ്യുന്നത്തിലൂടെ ഈ നിലപാടുകളെയും സങ്കൽപനങ്ങളെയും സമ്പുഷ്ടമാക്കുകയും ചെയ്യുന്നു. ഒരു നിർദ്ദിഷ്ട സമൂഹത്തിന്റെയോ പ്രതിഭാസത്തിന്റെയോ വിശകലനത്തെ തുടർന്ന് സങ്കലനം ചെയ്യുന്ന സവിശേഷ ചലനനിയമങ്ങളിലൂടെ ക്ലാസിക്കൽ മാർക്സിസം കണ്ടെത്തിയ പൊതുനിയമങ്ങളെ കുറിച്ചുള്ള ധാരണ കൂടുതൽ ആഴത്തിലാക്കുകയും, അതുവഴി യാഥാർത്ഥ്യത്തെ കുറേക്കൂടി പൂർണ്ണമായി പ്രകാശിപ്പിക്കാൻ അവയെ കഴിവുറ്റതാക്കുകയും ചെയ്യുന്നു.

ലെനിന്റെ 'റഷ്യയിലെ മുതലാളിത്തത്തിന്റെ വികാസം' എന്ന കൃതി ഇതിന് ഉദാഹരണമാണ്. മുതലാളിത്ത വികാസത്തെക്കുറിച്ചുള്ള മാർക്സിസത്തിന്റെ പൊതുനിലപാടുകളും സങ്കൽപനങ്ങളും വിശദീകരിക്കുകയും ഇതേക്കുറിച്ചുള്ള വികൃതധാരണകൾ ഖണ്ഡിക്കുകയും ചെയ്തുകൊണ്ടാണ് ലെനിൻ ആരംഭിക്കുന്നത്. ഇതിന്റെ വെളിച്ചത്തിൽ, **"റഷ്യൻ ദേശീയ സമ്പദ്ഘടനയുടെ വിവിധങ്ങളായ അംശങ്ങൾ എങ്ങനെ, ഏതുദിശയിലാണ് വികസിക്കുന്നത്? ഈ വിവിധങ്ങളായ അംശങ്ങൾ തമ്മിലുള്ള ബന്ധവും പരസ്പരാശ്രിതത്വവും എന്തിലാണ് കുടികൊള്ളുന്നത്?"**[9] എന്ന അന്വേഷണത്തിലേക്ക് കടക്കുന്നു. ഈ

9. [24], പേജ് 69; ഇംഗ്ലീഷിൽനിന്ന്.



അന്വേഷണത്തിൽ മാർക്സിസ്റ്റ് സങ്കൽപനങ്ങളും സംവർഗങ്ങളും തുടർച്ചയായി പ്രയോഗിക്കുമ്പോഴും റഷ്യൻ ഗ്രാമീണ യാഥാർത്ഥ്യത്തെ അതിന്റെ എല്ലാ സങ്കീർണ്ണതകളോടുമൊപ്പമാണ് ലെനിൻ വിശകലനം ചെയ്യുന്നത്. പുറമെകാണുന്ന നാടുവാഴിത്തരൂപങ്ങൾക്കുള്ളിൽ വളർന്നുവരുന്ന മുതലാളിത്തത്തെയും, വർഗബന്ധങ്ങളുടെ പരിവർത്തനരൂപങ്ങളെയും കണ്ടെത്തിക്കൊണ്ട് റഷ്യയിലെ മുതലാളിത്ത വികാസത്തിന്റെ സവിശേഷതകൾ വ്യക്തമാക്കുന്നു. തന്മൂലം, മുതലാളിത്ത പരിവർത്തനത്തിന്റെ പൊതുനിയമങ്ങൾ റഷ്യയ്ക്കു ബാധകമാണെന്നു തെളിയുക്കുക മാത്രമല്ല, കാർഷികപ്രശ്നത്തിൽ വിവിധ വർഗനിലപാടുകൾ തമ്മിലുള്ള വ്യത്യാസങ്ങൾ വിപ്ലവത്തോടുള്ള സമീപനത്തിൽ എങ്ങനെ പ്രകടമാകുന്നുവെന്നും ലെനിൻ വ്യക്തമാക്കി.

ചൈനീസ് സമൂഹത്തെകുറിച്ച് മാവോസേതുങ് നടത്തിയ വിശകലനമാണ് മറ്റൊരുദാഹരണം. സാമ്രാജ്യത്വവും നാടുവാഴിത്തവും, പുതുതായി ഉയർന്നുവരുന്ന ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തവും തമ്മിലുള്ള പരസ്പരബന്ധങ്ങൾ പരമ്പരാഗത വർഗഘടനയിൽ വരുത്തിയിരിക്കുന്ന മാറ്റങ്ങളും, അതിന്റെ സങ്കീർണ്ണ ഭാവങ്ങൾക്കിടയിൽ വേർതിരിയുന്ന വർഗതാല്പര്യങ്ങളും - ക്ലാസിക്കൽ മാർക്സിസ്റ്റ്-ലെനിനിസ്റ്റ് സങ്കൽപനങ്ങൾ പ്രയോഗിച്ചുകൊണ്ടുതന്നെ - മാവോ ചൂണ്ടിക്കാട്ടി.

ഈ രണ്ട് ഉദാഹരണങ്ങൾക്കും ഒരു പ്രത്യേകതയുണ്ട്. നാടുവാഴിത്ത ഭരണാധികാരത്തിനു കീഴിൽ, നാടുവാഴിത്ത ചൂഷണരൂപങ്ങൾക്കുള്ളിൽ, മുതലാളിത്തം ധൃതഗതിയിൽ വികസിച്ചുവന്ന റഷ്യയെയാണ് ലെനിൻ പഠിച്ചത്. മാവോ വിശകലനം ചെയ്ത ചൈന, സാമ്രാജ്യത്ത കടന്നുകയറ്റം മൂലം അർദ്ധ-കൊളോണിയലും അർദ്ധ-നാടുവാഴിത്തപരവുമായിത്തീർന്ന ഒരു സമൂഹമായിരുന്നു. അഥവാ, ലെനിനും മാവോയും വ്യത്യസ്തതരത്തിൽ മാറിക്കൊണ്ടിരുന്ന സമൂഹങ്ങളെയാണ് വിശകലനം ചെയ്തത്.[10] ഈ വിശകലനത്തിലൂടെ "കലർപ്പില്ലാത്ത കാർഷിക വർഗ"ങ്ങളെയാണോ അവർ കണ്ടെത്തിയത്? ഐസക്കും ശ്രീധരനും അവതരിപ്പിക്കുന്ന കാർഷികവർഗഘടനാമാതൃകയുമായി അവരുടെ കണ്ടെത്തലുകൾ പൊരുത്തപ്പെട്ടിരുന്നോ?

റഷ്യൻ നാട്ടിൻപുറത്തെ പുതിയവർഗങ്ങളെക്കുറിച്ച് ലെനിന്റെ

10. സി.പി.എം. പരിപാടിയിലെ "അർദ്ധ-മുതലാളിത്ത, അർദ്ധ-നാടുവാഴിത്ത" ഇന്ത്യയും മാറിക്കൊണ്ടിരിക്കുന്ന ഒരു സമൂഹമായിരിക്കണമല്ലോ. കേരളത്തിൽ നാടുവാഴിത്തത്തെ തുടച്ചുമാറ്റി എന്ന് അവകാശപ്പെടുന്നുണ്ടെങ്കിലും അതോടെ ഇവിടെ മുതലാളിത്ത സാമൂഹ്യവ്യവസ്ഥിതി രൂപപ്പെട്ടതായി അവർ ഇതേവരെ പറഞ്ഞിട്ടില്ല.

വിവരണം നോക്കാം. **"ഒന്നാമത്തെ പുതിയ (വർഗം) ഗ്രാമീണ ബൂർഷ്വാസി അഥവാ സമ്പന്നകർഷകരാണ്. ഈ സമ്പന്നകർഷകർക്കിടയിൽ നിന്ന് കാർഷിക മുതലാളിമാരുടെ ഒരു വർഗം സൃഷ്ടിക്കപ്പെടുന്നു. അറ്റാദായത്തിന്റെ രൂപത്തിൽ ഈ കർഷകർ സമ്പാദിക്കുന്ന മിച്ചം പണം ഒന്നുകിൽ വാണിജ്യ ഇടപാടുകളിലേയ്ക്കോ ഹുണ്ടികയിലേയ്ക്കോ തിരിച്ചുവിടുന്നു. അതല്ലെങ്കിൽ, സാഹചര്യം അനുകൂലമാണെങ്കിൽ, ഭൂമി വാങ്ങിക്കുക, കൃഷിമെച്ചപ്പെടുത്തുക, മുതലായവയിൽ മുടക്കുന്നു."**[11] തുടർന്ന്, ഗ്രാമീണ തൊഴിലാളിവർഗത്തെക്കുറിച്ചു പറയുമ്പോൾ, രാജവാഴ്ചയുടെ പരിഷ്ക്കരണ നടപടിയിലൂടെ നാമമാത്രമായി ഭൂമി അനുവദിച്ചുകിട്ടിയ കാർഷികതൊഴിലാളിയുടെ ഉദാഹരണം നൽകുകയും, **"ഗ്രാമീണ പണിക്കാർക്ക് ഭൂമി അനുവദിച്ചു കൊടുക്കുന്നത് പലപ്പോഴും ഗ്രാമീണ തൊഴി ലുടമകളുടെ താൽപര്യത്തിനനുസൃതമാണ്. ഭൂമി അനുവദിച്ചുകിട്ടിയ ഗ്രാമീണ തൊഴിലാളികൾ എല്ലാ മുതലാളിത്തരാജ്യങ്ങളിലും കണ്ടുവരുന്ന ഒരു തരമാകുന്നത് അതുകൊണ്ടാണ് "**[12] എന്ന് ചൂണ്ടിക്കാട്ടുകയും ചെയ്യുന്നു. ഇടത്തരം കർഷകരുടെ കാര്യത്തിൽ, സ്വന്തമായി ചെയ്യുന്ന അധ്വാനം ഉപജീവനത്തിന് പലപ്പോഴും തികയാത്തതുകൊണ്ട്, "തൊഴിൽ, സേവനം മുതലായവകൊണ്ട് " വീട്ടേണ്ടിവരുന്ന കടം വാങ്ങാതെ, കാർഷിക പണിയോടൊപ്പം **"ഭാഗികമായി അധ്വാനശക്തിയുടെ വിൽപനകൂടി നടക്കുന്ന 'ഉപതൊഴിൽ' കണ്ടെത്താതെ"**[13] ഇവർക്ക് നിലനിന്നുപോകാൻ കഴിയാറില്ലെന്നും ലെനിൻ നിരീക്ഷിക്കുന്നു.

സാമ്രാജ്യത്വത്തിന്റെ കടന്നുകയറ്റം മൂലം പരിവർത്തനപ്പെട്ടുവെങ്കിലും, പരമ്പരാഗത ജന്മിത്തത്തിന്റെ പാട്ടച്ചൂഷണം പ്രബലമായി തുടർന്നിരുന്ന ചൈനയിലെ ധനികകർഷകരെ മാവോ വിവരിച്ചത് ഇങ്ങിനെയാണ്: **"അയാളുടെ മുഖ്യ ചൂഷണരൂപം (ദീർഘകാല വ്യവസ്ഥയിലുള്ള തൊഴിലാളികളെ വച്ച്) കൂലിപ്പണിചെയ്യിക്കലാണ്. ഇതിനുപുറമ അയാൾ സ്വന്തം ഭൂമിയിലൊരു ഭാഗം പാട്ടത്തിനു കൊടുക്കുകയും പാട്ടം വസൂലാക്കുന്നതിലൂടെ ചൂഷണം നടത്തുകയും, ഹുണ്ടിക കച്ചവടത്തിലോ വ്യവസായത്തിലോ വ്യാപാരത്തിലോ ഏർപ്പെടുകയും ചെയ്തേക്കാം. കുറെയേറെ നല്ല ഭൂമി സ്വന്തമായിട്ടുള്ള ഒരുത്തൻ, കൂലിക്ക് ആളെ നിർത്താതെ അതിലൊരു ഭാഗം സ്വന്തമായി കൃഷി ചെയ്യുകയും, എന്നാൽ പാട്ടം വസൂലാക്കിയോ പലിശ ഈടാക്കിയോ മറ്റു മാർഗങ്ങ**

11. [24], പേജ് 176–177. അടിവര ചേർത്തത്.
12. അതേകൃതി, പേജ് 177–178. അടിവര ചേർത്തത്.
13. അതേകൃതി, പേജ് 181. അടിവര ചേർത്തത്.



**ളിലൂടെയോ മറ്റു കർഷകരെ ചൂഷണം ചെയ്യുകയുമാണെങ്കിൽ അയാളെയും ധനിക കർഷകനായി പരിഗണിക്കണം".**[14] സാധാരണ ഗതിയിൽ ഇടത്തരം കർഷ കർ മറ്റുള്ളവരെ ചൂഷണം ചെയ്യാറില്ലെന്നും പാട്ടവും പലിശയും കൊടുക്കുന്നതുകൊണ്ട് പലപ്പോഴും അവർ ചൂഷണം ചെയ്യപ്പെടാറുണ്ടെന്നും ചൂണ്ടിക്കാട്ടിയശേഷം, **"ചില ഇടത്തരം കർഷകർ (സമ്പന്ന ഇടത്തരം കർഷകർ) ചെറിയൊരു അളവിൽ ചൂഷണം നടത്തുന്നുണ്ട്. എന്നാൽ ഇതവരുടെ സ്ഥിരമോ മുഖ്യമോ ആയ വരുമാനമാർഗമല്ല."** എന്ന് മാവോ നിരീക്ഷിക്കുന്നു.[15]

സി.പി.എം വിശകലനക്കണ്ണാടിയിലൂടെ മേൽപറഞ്ഞ വിവരങ്ങൾ പരിശോധിച്ചാൽ, ലെനിനും മാവോയും കണ്ടത് കർഷകരെയല്ല എന്ന് ധരിക്കേണ്ടിവരും! അവരുടെ നിർവ്വചനത്തിലെ കർഷകർക്ക് കാർഷികേതര വരുമാനമോ പണിയോ ഒരു ഘടകമാവാൻ പാടില്ലല്ലോ. മാത്രമല്ല, അവരുടെ വർഗീകരണപ്പെട്ടിയുടെ കള്ളികളിൽ പെറുക്കിയിടാവുന്ന കലർപ്പില്ലാത്ത കർഷക വർഗങ്ങളെ തേടിനടന്നാൽ, മുതലാളിത്തരാജ്യങ്ങളിൽപോലും കർഷകർ ഉണ്ടായിരുന്നില്ല എന്ന നിഗമനത്തിൽ എത്തിച്ചേരേണ്ടിയും വരും. 1925ലെ സാമ്രാജ്യത്വ ജർമ്മനിയിൽ, 12.5സെന്റ് മുതൽ 5ഏക്രവരെയുള്ള ഭൂവുടമകളിൽ സ്വന്തമായ കൃഷിയോടൊപ്പം മറ്റ് ഉപതൊഴിലുണ്ടായിരുന്നവർ 1.3ശതമാനം, കൃഷിയിലോ വ്യവസായത്തിലോ കൂലിത്തൊഴിലെടുത്തിരുന്നവർ 53.9ശതമാനം, സ്വന്തമായി കച്ചവടമോ മറ്റോ ചെയ്തിരുന്നവർ 16.7ശതമാനം, ഇതൊന്നുമില്ലാതെ മറ്റ് ഉപജീവനമാർഗത്തിലേർപ്പെട്ടിരുന്നവർ 18.4ശതമാനം, കൂലിവേലക്കാരെ പണിക്കുനിർത്തി കൃഷിചെയ്തിരുന്നവർ 4.5ശതമാനം എന്നിങ്ങനെയായിരുന്നു കണക്കുകൾ.[16]

മാർക്സിസ്റ്റ് കാർഷികവർഗനിർവചനമല്ല, 'കലർപ്പില്ലാത്ത കർഷക വർഗങ്ങൾ'എന്നൊക്കെയുള്ള സാമ്പത്തികമാത്രവാദ വഷളൻ സങ്കൽപനങ്ങളും അതുപയോഗിച്ച് തിരുത്തൽവാദം നടത്തുന്ന മരത്തലയൻ പ്രയോഗങ്ങളുമാണ് യഥാർത്ഥത്തിൽ കുറ്റവാളി. ഐസക്കും ശ്രീധരനും ചൂണ്ടിക്കാട്ടുന്ന വർഗീകരണപ്പട്ടികയും ലെനിനും മാവോയും

14. [14], പേജ് 159. അടിവര ചേർത്തത്.
15. അതേകൃതി, പേജ് 159. ഇടത്തരം കർഷകരുടെ മേൽത്തട്ടിൽ പ്രകടമായിരുന്ന വിപ്ലവത്തോടുള്ള സംശയഭാവത്തിന് ഇത് ആധാരമാകുന്നുവെന്ന് മാവോ മറ്റൊരവസരത്തിൽ ചൂണ്ടിക്കാട്ടിയിരുന്നു ('ചൈനീസ് സമൂഹത്തിലെ വർഗങ്ങളുടെ വിശകലനം').
16. [28], പേജ് 308.

വ്യത്യസ്ത സാഹചര്യങ്ങളിൽ കാർഷികവർഗങ്ങളെ വേർതിരിക്കാൻ ഉപയോഗിച്ച മാനദണ്ഡങ്ങളും ഒത്തുനോക്കിയാൽ ഇത് ബോധ്യപ്പെടും. സ്വന്തം ഭൂമിയിലെ അദ്ധ്വാനം, അദ്ധ്വാനശക്തി ചൂഷണം ചെയ്യപ്പെടുകയാണോ അതോ ചൂഷണം ചെയ്യുകയാണോ – ഇതാണ് അവർ ഉപയോഗിച്ച മാനദണ്ഡങ്ങൾ. പട്ടികയിലെ മാനദണ്ഡങ്ങളും അതുതന്നെ. മുതലാളിത്തം വികസിച്ചുകൊണ്ടിരിക്കുന്ന റഷ്യയിലും, സാമ്രാജ്യത്വ താൽപര്യാനുസരണം മാത്രം അത് നടന്നിരുന്ന ചൈനയിലും, അതാത് സാമൂഹ്യ വ്യവസ്ഥകളുടെ സമൂർത്ത സാഹചര്യങ്ങളിൽ, ലെനിനും മാവോയും ഈ മാനദണ്ഡങ്ങൾ പ്രയോഗിച്ചു. ലെനിൻ ചൂണ്ടിക്കാട്ടുന്ന സമ്പന്ന കർഷകൻ 'മുതലാളിത്ത കർഷക'ന്റെ ദിശയിലാണ് വികസിക്കുന്നതെങ്കിലും മുഖ്യമായും കൂലിവേലക്കാരുടെ അദ്ധ്വാനശക്തി ചൂഷണം ചെയ്യുന്നതോടൊപ്പം സ്വയം കുറച്ചൊക്കെ അദ്ധ്വാനിക്കുന്നുമുണ്ട്. അനുവദിച്ചു കിട്ടിയ നാമമാത്ര ഭൂമിയുണ്ടെങ്കിലും, കാർഷികതൊഴിലാളി അദ്ധ്വാനശക്തി വിറ്റാണ് ജീവിക്കുന്നത്. സാമ്രാജ്യത്വ ഇടപെടലിലൂടെ നാടുവാഴിത്തം പരിവർത്തനപ്പെടുകയും തൻമൂലം നാട്ടിൻപുറങ്ങളിൽ വർഗവേർതിരിവുകൾ പ്രകടമാവുകയും ചെയ്തിരുന്ന ചൈനയിലെ ധനികകർഷകനെ ഭൂപ്രഭുവിൽനിന്നും ഇടത്തരം കർഷകനിൽനിന്നും വേർതിരിച്ചത് അദ്ധ്വാനത്തിലുള്ള പങ്കാളിത്തവും ചൂഷണത്തിന്റെ തോതുമാണെന്ന് മാവോയും കണ്ടെത്തി. അഥവാ, കലർപ്പുള്ള, യഥാർത്ഥ, കാർഷിക വർഗ്ഗങ്ങളുടെ സമൂർത്തവിശകലനം മാർക്സിസ്റ്റ് നിർവചനത്തിന്റെ സാർവ്വത്രികത ശരിവയ്ക്കുകയാണ് ചെയ്തത്. സാമ്രാജ്യത്വ യുഗത്തിൽ ലോകത്തെ ഒരു സമൂഹത്തിനും – സോഷ്യലിസ്റ്റ് സമൂഹങ്ങളൊഴികെ – മുതലാളിത്തത്തിന്റെ പരിവർത്തനപ്രേരണകളിൽനിന്ന് വിട്ടുനിൽക്കാൻ കഴിയില്ലെന്ന യാഥാർത്ഥ്യത്തിലാണ് ഈ സാർവ്വത്രികത കുടിക്കൊള്ളുന്നത്. മുതലാളിത്ത രാജ്യങ്ങളിലും മർദ്ദിതരാജ്യങ്ങളിലും ഈ പരിവർത്തനം ഒരേപോലെ ആയിരിക്കില്ല സംഭവിക്കുക. പൊതുവിൽതന്നെ, കാർഷികമേഖലയുടെ മുതലാളിത്തപരിവർത്തനം **"പ്രത്യേകിച്ചും സാവകാശത്തോടെയും അങ്ങേയറ്റം വൈവിധ്യമാർന്ന രൂപങ്ങളിലൂടെയും"**[17] ആണ് നടക്കുന്നതെങ്കിലും, മുതലാളിത്ത രാജ്യങ്ങളിൽ അത് കാർഷിക മുതലാളിത്തത്തിലേക്കും മുതലാളിത്ത ത്തിന്റെ തന്നെ വളർ ച്ചയിലേക്കും നയിക്കും. നേരെമറിച്ച്, അർദ്ധ–നാടുവാഴിത്തത്തെ ഏതെങ്കിലും രീതിയിൽ നിലനിർത്തുന്ന ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ വികാസത്തിലൂടെയാണ് മർദ്ദിതരാജ്യങ്ങളിൽ ഈ പരിവർത്തനം നടക്കുക. ഇത്തരം സമൂഹങ്ങളുടെ വർഗവിശകലനം നടത്തു

17. [24], പേജ് 178.



മ്പോൾ ഇതൊരിക്കലും അവഗണിക്കാൻ പാടില്ല. മുമ്പ് കണ്ടതുപോലെ കേരള ത്തിന്റെ സവിശേഷ സാഹചര്യത്തിലും മാർക്സിസ്റ്റ് കാർഷിക വർഗ നിർവചനമനുസരിച്ച് വിശകലനം നടത്താൻ കഴിയും; നാട്ടിൻപുറത്തെ കർഷകരെ കാർഷികേതരവർഗങ്ങളിൽനിന്ന് ആദ്യമായി വേർതിരിക്കണമെന്നുമാത്രം. വർഗവിശകലനത്തിന്റെ ഈ രീതി സ്വീകരിച്ചാൽ, വിളകളുടെ പ്രത്യേകത, ചെറുകിട ഭൂവുടമസ്ഥരും കാർഷികേതരവൃത്തിയും തമ്മിലുള്ള സവിശേഷബന്ധം എന്നിവ മൂലം കേരളത്തിൽ ".. വലുപ്പ ചെറുപ്പ വ്യത്യാസമില്ലാതെ പ്രായേണ എല്ലാ വിഭാഗം ഭൂവുടമസ്ഥരും കൂലിവേലയ്ക്കാളെ നിർത്തുന്നു"[18] എന്ന യാഥാർത്ഥ്യം പ്രത്യക്ഷത്തിൽ ഉയർത്തിക്കാട്ടുന്ന സങ്കീർണ്ണത മറികടക്കാനും നാട്ടിൻപുറത്തെ വൈവി ധ്യമാർന്ന വർഗബന്ധങ്ങളുടെ സത്ത കണ്ടെത്താനും കർഷകരായ ഭൂവുടമസ്ഥർക്കിടയിലെ വർഗപരമായ വേർതിരിവുകൾ തിരിച്ചറിയാനും കഴിയും. ഭൂവുടമസ്ഥതയുടെ വലുപ്പ–ചെറുപ്പമല്ല, കാർഷികാദ്ധ്വാനത്തി ലുള്ള പങ്കാളിത്തവും അദ്ധ്വാനശക്തിയുടെ വിൽപനയും വാങ്ങലുമാണ് കാർഷികവർഗവേർതിരിവുകൾക്ക് അടിസ്ഥാനമെന്ന ക്ലാസിക്കൽ മാർ ക്സിസ്റ്റ് നിലപാട് സ്വീകരിച്ചാൽ ഇതെല്ലാം സാധ്യമാകും.

ഭൂവിസ്തൃതിയുടെ അടിസ്ഥാനത്തിൽ കർഷക വർഗീകരണം നടത്തുന്ന സെൻസസ്സ് കണക്കുകളിൽ കയറിപ്പിടിച്ച്, ചെറുകിട കൃഷിയിടങ്ങളുടെ വ്യാപകമായ നിലനിൽപ് ചൂണ്ടിക്കാട്ടി മുതാലാളിത്ത കൃഷിയെക്കുറിച്ചുള്ള മാർക്സിസ്റ്റ് നിലപാടുകൾ ഖണ്ഡിക്കാൻ പണ്ട് ചിലർ ശ്രമിച്ചിരുന്നു. അവർക്കെതിരെ ലെനിൻ നടത്തിയ വിമർശനത്തിൽനിന്ന് നമുക്കും ചില പാഠങ്ങൾ സ്വീകരിക്കാൻ കഴിയും. ഭൂവിസ്തൃതിയിൽ ചെറുതായ ഒരു കൃഷിയിടം, വിസ്തൃതിയിൽ ഒരു മാറ്റവുമില്ലാതെതന്നെ, ഉല്പാദനവ്യാപ്തി, കാർഷിക യന്ത്രങ്ങളുടെ വർദ്ധിച്ച ഉപയോഗം, ആധുനിക കൃഷിരീതികളുടെ ഉപയോഗം എന്നിവയിലൂടെ ഒരു 'വലിയ' കൃഷിയിടമായി മാറുന്നതാണ് മുതലാളിത്ത കാർഷിക വികാസത്തിന്റെ മുഖ്യപാത എന്ന് ലെനിൻ ചൂണ്ടിക്കാട്ടി. ഭൂമിയുടെ വലുപ്പച്ചെറുപ്പമല്ല പ്രധാനം, അതിലെ ഉൽപാദന പ്രവർത്തനത്തിന്റെ സവിശേഷസ്വഭാവമാണ് ശ്രദ്ധിക്കേണ്ടത് – ഇതാണ് ലെനിന്റെ വിമർശനത്തിന്റെ സാരം.[19]

18. [37] , പേജ് 64; [51], പേജ് 39 . അടിവര ചേർത്തത്. ഇവർതന്നെ നൽകുന്ന പട്ടികയിൽ ഭൂവുടമസ്ഥരെ കുറിച്ചല്ല, 'കൃഷിക്കാരെ' കുറിച്ചാണ് പറയുന്നത്. വിശകലനത്തിലേക്ക് കടക്കുമ്പോൾ ഈ വ്യത്യാസം അവർ സൗകര്യപൂർവ്വം അവഗണിക്കുകയും ചെയ്യുന്നു.

19. [28], പേജ് 305.

ചെറുകിട ഭൂവുടമസ്ഥർ ചെയ്യിക്കുന്ന 'കൂലിവേല'യെ ചൊല്ലി വർഗവിശകലനം കൈയ്യൊഴിയുന്ന സി.പി.എം. സൈദ്ധാന്തികർക്കും ഇത് ബാധകമാണ്. കൂടാതെ, കൃഷിയോഗ്യമായ ഭൂമിയുടെ വ്യാപ്തി, ജനസാന്ദ്രത എന്നിവ കണക്കിലെടുക്കാതെ ഒരു നിർദ്ദിഷ്ട സമൂഹത്തിൽ ഭൂവിസ്തൃതിയും വർഗപദവിയും തമ്മിലുള്ള ബന്ധം ശാസ്ത്രീയമായി വിലയിരുത്താൻ കഴിയില്ല. കേരളത്തിലെ 2.5ഏക്രയുടെ സംഭവ്യമായ സാമ്പത്തിക പങ്ക് തമിഴ്നാട്ടിലെ 10ഏക്രയ്ക്കു കണ്ടെന്നുവരില്ല. മാത്രമല്ല, കൂലിവേലക്കാരെ നിർത്തി പണിയിക്കുന്ന പ്രശ്നം വിശകലനം ചെയ്യുമ്പോൾ കേരളത്തിലെ ശരാശരി കുടുംബത്തിലെ അംഗസംഖ്യ, കുട്ടികളുടെ വിദ്യാഭ്യാസത്തിന് നൽകുന്ന പ്രാധാന്യം എന്നിങ്ങനെ ജനസംഖ്യാപരവും സാംസ്ക്കാരികവുമായ സവിശേഷതകൾകൂടി പരിഗണിക്കേണ്ടിവരും. പണിയെടുക്കാൻവേണ്ടത്ര കുടുംബാംഗങ്ങളില്ലാത്തതുകൊണ്ട് ദരിദ്ര കർഷകരും കൂലിക്ക് ആളെ നിർത്തിയെന്നുവരും (മുമ്പ് പകരപ്പണിയുടെ രൂപത്തിലാണ് ഇത് നിലനിന്നിരുന്നത്; കുടിയേറ്റ മേഖലകളിൽ 1980കൾ വരെ ഇത് കാണാമായിരുന്നു). പക്ഷേ, കൂലിക്ക് ആളെ നിർത്തുന്നുണ്ടെങ്കിലും മുഖ്യമായും മറ്റുള്ളവർക്ക് അദ്ധ്വാനശക്തി വിൽക്കേണ്ടിവരുന്ന അവസ്ഥ ദരിദ്രകർഷകരെ (അതല്ലെങ്കിൽ നാട്ടിൻപുറ കൂലിപ്പണിക്കാരെ) ഇടത്തരം, ധനിക കർഷകരിൽനിന്ന് അപ്പോഴും വേർതിരിച്ചുനിർത്തുന്നു.

ഇനി, കല്യാശ്ശേരിയിലെ വർഗബന്ധങ്ങളുടെ സൂക്ഷ്മപരിശോധനയിലേക്ക് നമുക്കു കടക്കാം. പ്രതീക്ഷിക്കാവുന്നതുപോലെ, നേരിട്ടുള്ള അദ്ധ്വാനപങ്കാളിത്തത്തിന്റെയോ കൃഷിയിൽനിന്നുള്ള വരുമാനത്തിന്റെയോ അടിസ്ഥാനത്തിൽ ഈ പഞ്ചായത്തിലെ കുടുംബങ്ങളെ അർത്ഥവത്തായ രീതിയിൽ വർഗവിശകലനം ചെയ്യാൻ കഴിയില്ല എന്നാണ് കല്ല്യാശ്ശേരി പഠനം സമർത്ഥിക്കാൻ ആഗ്രഹിക്കുന്നത്.[20] ഈ പഠനത്തെ മുൻനിർത്തി ആ പഞ്ചായത്തിലെ ബന്ധങ്ങൾ പരിശോധിച്ചാൽ വർഗബന്ധങ്ങളും വർഗവൈരുദ്ധ്യങ്ങളും മാത്രമല്ല, ഭൂവുടമസ്ഥതയും അദ്ധ്വാനത്തിലുള്ള പങ്കാളിത്തവും ഇവയിൽ നേരിട്ടു പങ്കുവഹിക്കുന്നതും സ്പഷ്ടമായി കാണാൻ കഴിയും എന്നതാണ് വാസ്തവം.

കല്യാശ്ശേരി കണക്കുകളിൽനിന്ന് ഭുവുടമസ്ഥതയിൽ വന്ന മാറ്റം വ്യക്തമാണ്. 1928ൽ, ആകെ ഭൂമിയിൽ പകുതിയും 20ഏക്രയ്ക്ക് മേലെ ഭൂമിയുണ്ടായിരുന്ന 254ജന്മികളുടെ കൈവശമായിരുന്നു. കല്യാശ്ശേരി പഠനം നടന്ന 1992ൽ, 5ഏക്കറിനു മേലെയുള്ള ഭൂവുടമസ്ഥർക്ക് ആകെ ഭൂമിയിൽ 6.3ശതമാനമേയുള്ളു. നേരെമറിച്ച്, ഭുമിയിൽ

20. [50], പേജ് 38.



പകുതിയിലധികം (54.6ശതമാനം) 1ഏക്രയ്ക്ക് താഴെ ഭൂമിയുള്ളവരുടെ കൈവശമാണ്. ഇത് തീർച്ചയായും മാറ്റമാണ്. പക്ഷേ, കുറെ ചോദ്യങ്ങൾ പിന്നെയും അവശേഷിക്കുന്നു. കാർഷികവും കാർഷികേതരവുമായ കൂലിപ്പണിയിലേർപ്പെടുന്നവരുടെ ഭൂസ്വത്തും 5ഏക്കറിനു മേലെയുള്ളവരുടെ ഭൂസ്വത്തും ഒരേ സാമ്പത്തിക പങ്കാണോ നിറവേറ്റുന്നത്? അടിസ്ഥാന ഭൂവുടമസ്ഥതാബന്ധങ്ങളിലും, ഇതുമായി ബന്ധപ്പെട്ടുനിലനിന്നിരുന്ന സാമ്പത്തിക അസമാനതകളിലും, ഭൂവുടമസ്ഥതയും ജാതിയും തമ്മിലുണ്ടായിരുന്ന ബന്ധത്തിലും മൗലികമായ മാറ്റങ്ങൾ സംഭവിച്ചിട്ടുണ്ടോ?

കല്യാശ്ശേരിയിൽ 6,556പേരാണ് വരുമാനം ലഭിക്കുന്ന എന്തെങ്കിലും ജീവിതവൃത്തിയിൽ ഏർപ്പെടുന്നവർ (സർക്കാർ ഭാഷയിൽ 'പണിയെടുക്കുന്നവർ'; അദ്ധ്വാനിക്കാത്ത ഫാക്ടറി ഉടമസ്ഥനും ഇതിൽപെടും). ഇവർ ജനസംഖ്യയിൽ 26.5ശതമാനം വരും. ഇവരിൽ 931പേർ (14.2ശതമാനം) മാത്രമാണ് കൃഷിയുമായി ബന്ധപ്പെടുന്നത്. ഇതിൽ തന്നെ 867 പേർ മാത്രമാണ് നേരിട്ട് കൃഷിയിൽ ഏർപ്പെടുന്നത്. ഇവരിൽ എത്രപേർ കാർഷിക അദ്ധ്വാനത്തിൽ ഏർപ്പെടുന്നു എന്ന് കണക്കുകൾ വ്യക്തമാക്കുന്നില്ല. പക്ഷേ, വിദഗ്ദ്ധരും അവിദഗ്ദ്ധരുമായ കാർഷിക കൂലിത്തൊഴിലാളികൾ ആകെ 737പേർ വരും. ഈ കണക്കുകളിൽനിന്ന് ഒരു നിഗമനത്തിലെത്താൻ കഴിയില്ലേ? തീർച്ചായും കഴിയും. കല്യാശ്ശേരി പഞ്ചായത്തിലെ കാർഷിക ജനസംഖ്യ ശുഷ്ക്കമാണെന്നു മാത്രമല്ല, അതിൽതന്നെ ബഹുഭൂരിപക്ഷവും ചൂഷിത കാർഷിക വർഗങ്ങളാണ്. ഇവർ 1ഏക്ര മുതൽ ഒട്ടും ഭൂമിയില്ലാത്തവർ വരെ ഉൾപ്പെടുന്ന ദരിദ്ര, ഭൂരഹിത കർഷകരാണെന്ന് ഭുവുടമസ്ഥതയെ സംബന്ധിച്ച കണക്കുകളിൽനിന്ന് മനസ്സിലാകും.

കാർഷികേതര തൊഴിലുകളിൽ ഏർപ്പെട്ടിരിക്കുന്ന കല്യാശ്ശേരിയിലെ കൂലിത്തൊഴിലാളികളുടെ എണ്ണം 3,296ആണ്. കല്യാശ്ശേരിയിലും ചുറ്റുപാടുമുള്ള ചെറുകിട ഫാക്ടറികളിലും സഹകരണ വ്യാവസായിക സ്ഥാപനങ്ങളിലുമാണ് ഇവരിൽ അധികവും പണിയെടുക്കുന്നത്; ദിവസക്കൂലിക്ക്. 'ഡി' ഗ്രേഡ്, 'സി' ഗ്രേഡ് ജീവനക്കാർ 1,239പേർ വരും. കാർഷിക-കാർഷികേതര കൂലിപ്പണിക്കാരും ഈ ജീവനക്കാരും ചേർന്നാൽ 5,262പേരായി. അതായത് കല്ല്യാശ്ശേരിയിലെ പണിയെടുക്കുന്നവരിൽ 80.3 ശതമാനം[21]. കല്യാശ്ശേരിയിലെ കാർഷിക, കാർഷികേതര മേഖകളിലെ ചുഷിതരുടെയും ഇടത്തരക്കാരുടെയും ഒരു ഏകദേശ കണക്കാണിത്. ഇവരിൽ ഭുരിഭാഗവും 1ഏക്രയ്ക്ക് താഴെ ഭൂമിയുള്ളവരിൽപ്പെടും. തീര

21. അതേകൃതി, പേജ് 39.

ദേശത്ത് നടന്ന പരിവർത്തനത്തിന്റെ ഒരു സവിശേഷത ഈ കണക്കുകൾ വ്യക്തമാക്കുന്നുണ്ട്. കാർഷിക ജനസംഖ്യയിലെ ഒരു വിലയ ഭാഗം കൃഷിയിൽ നിന്ന് അകറ്റപ്പെട്ടു. പക്ഷേ, ഭൂമിയുമായുള്ള ഇവരുടെ ബന്ധം ഇനിയും വിഛേദിക്കപ്പെട്ടിട്ടുമില്ല. എന്തുകൊണ്ട്? ഇവരുടെ സാമ്പത്തിക നിലനിൽപിൽ ഈ ഭൂമിക്ക് എന്ത് പങ്കാണുള്ളത്? ഭൂവുടമസ്ഥതയും കൃഷിയിൽനിന്നുള്ള വരുമാനവും മൊത്ത വരുമാനത്തിൽ അതിന്റെ പങ്കും വ്യക്തമാക്കുന്ന കണക്കുകൾ കല്ല്യാശ്ശേരിപഠനത്തിലുണ്ട്.[22] ഇതനുസരിച്ച് 10സെന്റുകാരുടെ 35.79രൂപ മുതൽ 1ഏക്രക്കാരുടെ 279.63 രൂപ വരെയാണ് ഭൂമിയിൽനിന്നുള്ള ശരാശരി മാസവരുമാനം. മൊത്ത വരുമാനത്തിൽ 2.80ശതമാനം മുതൽ 13.50 ശതമാനം വരെയാണ് കാർഷിക വരുമാനത്തിന്റെ തോത്. ചുരുക്കത്തിൽ, ഇവരുടെ സാമ്പത്തിക നിലനില്പിൽ ഭൂമിയിൽനിന്നുള്ള വരുമാനത്തിന്റെ പങ്ക് നാമമാത്രമാണ്; നിലനിൽപിന് ദുർബലമായൊരു താങ്ങ്. പക്ഷേ, ജീവിത സുരക്ഷിതത്വത്തിനുള്ള ആസ്തിയെന്ന നിലയ്ക്ക് ഇവരുടെ നാമമാത്ര ഭൂമിയ്ക്ക് വലിയ പ്രാധാന്യമുണ്ട്. അവരുടെ ആസ്തികളിൽ ഈ തുണ്ടു ഭൂമിയായിരിക്കും (ശരാശരി 54.7സെന്റ്) ഏറ്റവും വലിയ ഘടകം.

വരുമാനത്തിൽ നാമമാത്ര പങ്കുവഹിക്കുന്ന തുണ്ടുഭൂമികളിൽ ആസ്തി എന്ന നിലയ്ക്ക് കെട്ടിപ്പിടിക്കാൻ ഇവരെ നിർബന്ധിതരാക്കുന്ന വർഗബന്ധങ്ങൾ അർദ്ധ-നാടുവാഴിത്തത്തെയാണ് എടുത്തുകാട്ടുന്നത് എന്നു നാം കണ്ടതാണല്ലോ. മറുവശത്ത്, പണവരുമാനം പരമാവധി വർദ്ധിപ്പിക്കാൻ നിർബന്ധിക്കുന്ന ഒരു മുതലാളിത്ത സാമ്പത്തിക യുക്തിക്കും ഇവർ കീഴ്പ്പെടേണ്ടിവരുന്നു. അതുകൊണ്ട് സ്വന്തം ഭൂമിയിൽ പണിയെടുക്കാതെ മറ്റു പണികൾ തേടിപ്പോകാനും സ്വന്തം ഭൂമിയിലെ പണി മറ്റുള്ളവരെക്കൊണ്ട് ചെയ്യിക്കാനും ഇവർ നിർബന്ധിതരാണ്. ഇവരെ ഒരു തൊഴിലാളിവർഗമായി വാർത്തെടുക്കാൻ കെൽപ്പുള്ള മുതലാളിത്തമല്ല, സാമ്രാജ്യത്വബന്ധമുള്ള ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തമാണ് ഇവിടെ വളരുന്നത്. അതിന്റെ വളർച്ച ഇവരുടെ തുണ്ടുഭൂമികളെപ്പോലും തട്ടിമാറ്റുമ്പോൾ ഭൂരഹിത കൂലിപ്പണിക്കാരുടെ സംഖ്യ പെരുപ്പിക്കാനേ അതിന് കഴിയൂ. 1970ലെ ഭൂപരിഷ്ക്കരണത്തിലൂടെ ഭൂമി ലഭിച്ചവരിൽ എത്ര ശതമാനത്തിന് അത് പിന്നീട് നഷ്ടമായി എന്ന കണക്കുകൾ ഈ പഠനം നൽകിയിട്ടില്ല. കേരളത്തിലുടനീളമുള്ള അനുഭവങ്ങൾ കണക്കിലെടുത്താൽ കല്യാശ്ശേരിയിലും ഇത് സംഭവിച്ചിട്ടുണ്ടാകുമെന്ന് ഉറപ്പിച്ചുപറയാൻ കഴിയും. കാർഷിക വിപ്ലവം ഉള്ളടക്കമായുള്ള ഒരു പുത്തൻ

22. അതേകൃതി, പേജ് 39.



ജാനാധിപത്യ വിപ്ളവത്തിലൂടെ ഈ സാമൂഹ്യ-സാമ്പത്തിക ഘടന ഉഴുതുമറിച്ചാൽ മേൽപറഞ്ഞ വർഗങ്ങളിൽ വലിയൊരു ഭാഗത്തിന്, തൊഴിലാളികളും ജീവനക്കാരുമെന്നനിലയ്ക്കുതന്നെ, ജീവിതഭദ്രത സാധ്യമായിത്തീരും. ആസ്തിയെന്ന നിലയ്ക്ക് തുണ്ടുഭൂമികളെ ആശ്രയിക്കുന്നത് അനാവശ്യമായിത്തീരും. ഇന്ന് അശാസ്ത്രീയമായി ഉപയോഗിക്കപ്പെടുന്ന ഇവരുടേതുൾപ്പെടെയുള്ള കൃഷിഭൂമി മണ്ണിൽ പണിയെടുക്കുന്നവരുടെ ഉൽപാദനശേഷി കെട്ടഴിച്ചുവിടാനുള്ള ഉപാധിയാക്കി മാറ്റാനും ഭക്ഷ്യസ്വയംപര്യാപ്തത നേടുന്നതിലേക്ക് മുന്നേറാനും കഴിയും. അഥവാ, കല്യാശ്ശേരിയിൽ കാർഷികേതരതൊഴിലുകളിൽ ഏർപ്പെടുന്നവരുടെ നാമമാത്ര ഭൂവുടമസ്ഥതപോലും കാർഷിക വിപ്ലവത്തിന്റ, വിപ്ലവകരമായ ഭൂപരിഷ്ക്കരണത്തിന്റെ, അടിയന്തിര ആവശ്യത്തിലേക്കാണ് വിരൽചൂണ്ടുന്നത്.

മേൽപറഞ്ഞ വർഗങ്ങളിൽനിന്ന് വ്യത്യസ്തമായ ഒരവസ്ഥയിൽ ജീവിക്കുന്ന വർഗങ്ങളും കല്യാശ്ശേരിയിലുണ്ട്. 5ഏക്രയ്ക്കു മേലെ ഭൂമിയുള്ള ഇവരിൽ വിരലിലെണ്ണാവുന്നവരാണ് ഏതെങ്കിലും രീതിയിൽ കൃഷിയുമായി നേരിട്ട് ബന്ധപ്പെടുന്നത്. പക്ഷേ, അവരുടെ മൊത്തവരുമാനത്തിൽ കാർഷിക വരുമാനം ഏതാണ്ട് പകുതിവരും. കർഷകരല്ലാത്ത ഇവരുടെ ഭൂസ്വത്ത് വ്യക്തമായും ഒരു ചൂഷണോപാധിയാണ്. ഇവരുടെ ഭൂസ്വത്ത്, ഭൂവുടമസ്ഥതയിലുള്ള അസമാനത, സാമ്പത്തിക അസമാനത, ജാതിയുമായി ഇതിനൊക്കെയുള്ള ബന്ധം എന്നീ കാര്യങ്ങൾ തുടർന്ന് പരിശോധിക്കാം.

കല്ല്യാശ്ശേരി പഠനത്തിലെ പട്ടിക 2-1, 2-2 എന്നിവയിൽനിന്നാണ് പട്ടിക 29 തയ്യാറാക്കിയത്.[23] 1928ൽ 5ഏക്രയ്ക്ക് താഴെ ഭൂമിയുണ്ടായിരുന്ന ദേവസ്വങ്ങളെയും നമ്പൂതിരിഭൂവുടമകളെയും (ഇവർ നിശ്ചയമായും പാട്ടംപിരിച്ച് കഴിഞ്ഞവരായിരിക്കും) ഈ പട്ടികയിൽ പരിഗണിച്ചിട്ടില്ല. ഭൂവുടമസ്ഥതയിൽ മാറ്റം വന്നിട്ടുണ്ടെങ്കിലും ഇന്ന് 0.3ശതമാനം വരുന്ന കുടുംബങ്ങളാണ് (13എണ്ണം) ഭൂമിയിൽ 6.3ശതമാനം (118.77ഏക്ര, ശരാശരി 9.14ഏക്ര) കൈവശം വച്ചിരിക്കുന്നത്. അതേസമയം, 96.1ശതമാനം കുടുംബങ്ങൾക്ക് (3,783എണ്ണം) ആകെയുള്ളത് 1,776.28 ഏക്രയാണ്. ശരാശരി 0.47സെന്റ്! (3.6ശതമാനത്തിന് ഒട്ടും ഭൂമിയില്ല). 1928ൽ 5ഏക്രയ്ക്ക് താഴെ ഭൂമിയുണ്ടായിരുന്നവരുടെ ശരാശരി ഭൂവിസ്തീർണ്ണം 1.13ഏക്ര ആയിരുന്നു. ചുരുക്കത്തിൽ, പുതിയതരത്തിലുള്ള ഭൂകേന്ദ്രീകരണവും കടുത്ത അസമാനതയുമാണ് ഭൂവുടമാബന്ധങ്ങളിലെ പരിവർത്തനത്തിന്റെ ആത്യന്തികഫലം. 1928ൽ 3,583.89ഏക്രയുണ്ടായിരുന്ന

23. പേജ് 230 കാണുക.

കൃഷിയോഗ്യമായ ഭൂമി 1992ൽ 1,893.34ഏക്രയായി ചുരുങ്ങിയ പശ്ചാത്തലം കൂടി കണക്കിലെടുക്കുമ്പോൾ ഭൂപരിഷ്ക്കരണത്തിന്റെ വൈകൃതങ്ങൾ ഒന്നു കൂടി എഴുന്നുനിൽക്കുന്നു.

ഇനി, ഭൂമിയും സാമ്പത്തിക വരുമാനവും തമ്മിലുള്ള ബന്ധം പരിശോധിക്കാം. പഠനത്തിലെ പട്ടിക 4-15,2-2 എന്നിവ സംയോജിപ്പിച്ചാണ് പട്ടിക 30 തയ്യാറാക്കിയത്.[24] കല്യാശ്ശേരിയിൽ വർഗങ്ങളുണ്ടെന്നു മാത്രമല്ല, ഒരു കൈപ്പിടിലൊതുങ്ങുന്നവർ സമ്പത്തിന്റെ വലിയ ഭാഗവും കൈയ്യടക്കിവച്ചിരിക്കുന്നു എന്നും അത് വ്യക്തമാക്കുന്നു. ജനകീയാസൂത്രണത്തിന്റെ പേരിൽ കല്യാശ്ശേരിയിലെ ദരിദ്രർ ശ്രമദാനമായി റോഡും തോടും പണിയുമ്പോൾ അതിന്റെ നേട്ടം കൂടുതലും കിട്ടാൻ പോകുന്നത് ഇവർക്കായിരിക്കും.

തീർത്തും അടിത്തട്ടിലുള്ള 22.5ശതമാനം കുടുംബങ്ങൾ മൊത്തം വരുമാനത്തിന്റെ 16.5ശതമാനം പങ്കുവയ്ക്കുമ്പോൾ, മേൽത്തട്ടിലുള്ള വെറും 0.3ശതമാനം കുടുംബങ്ങൾ 1.3ശതമാനം പങ്കുപറ്റുന്നു. മൊത്തം വരുമാനം 10ലക്ഷം രൂപയാണെന്ന് സങ്കൽപിച്ചാൽ അടിത്തട്ടിലുള്ള 885കുടുംബങ്ങൾക്ക് ആകെ ലഭിക്കുന്നത് 1,65,000രൂപയായിരിക്കും. ഓരോ കുടുംബത്തിനും ശരാശരി 186.40രൂപ. അതേസമയം മേൽത്തട്ടിലുള്ള 13കുടുംബങ്ങൾക്ക് 13,000രൂപ കിട്ടും. ശരാശരി 1,000രൂപ! ഈ കണക്കനുസരിച്ച് ഏറ്റവും താഴെത്തട്ടിലുള്ള ഒരു കുടുംബത്തിന്റെ ശരാശരി വരുമാനത്തിന്റെ ഏതാണ്ട് 5.5ഇരട്ടിയാണ് മേൽത്തട്ടിലെ ശരാശരി വരുമാനം! കല്യാശ്ശേരി വികസനപദ്ധതി നിർദ്ദേശിച്ച സംഘംപാട്ടകൃഷിയുടെ ഫലമായി കാർഷിക തൊഴിലവസരങ്ങൾ കൂടുകയും താഴെ തട്ടിലുള്ളവരുടെ വരുമാനം വർദ്ധിക്കുകയും ചെയ്യും. പക്ഷേ, അതോടൊപ്പം തന്നെ, മേൽപറഞ്ഞ സമ്പന്ന ഭൂപ്രഭുക്കളുടെ തരിശായി കിടക്കുന്ന കൃഷിഭൂമിയിൽ പണി നടക്കുന്നതുകൊണ്ട് അവരുടെ വരുമാനം പതിന്മടങ്ങ് വർദ്ധിക്കും. അസമാനതകളും അന്തരങ്ങളും ഒന്നുകൂടി വർദ്ധിക്കും. ഇത് കാർഷിക മേഖലയിൽ മാത്രമായി ഒതുങ്ങിനിൽക്കുകയുമില്ല. കാർഷികേതര മേഖലയിൽ പുതുതായി രൂപംകൊണ്ട സ്ഥാപനങ്ങളിലെ ഉടമസ്ഥരിൽ ഭൂരിഭാഗവും കൂടുതൽ ഭൂമിയുള്ളവരിൽനിന്ന് വരുന്നുവെന്ന് കല്യാശ്ശേരിപഠനം നിരീക്ഷിച്ചിട്ടുണ്ട്. നാട്ടിൻപുറത്തെ കാർഷിക-കാർഷികേതര മേഖലയിലെ പഴയതും പുതിയതുമായ ചൂഷകരെ ഒന്നുകൂടി ശക്തരാക്കുമെന്ന യാഥാർത്ഥ്യം മറച്ചുവെച്ചാണ് കല്യാശ്ശേരിബദൽ ഉൽപാദനവർദ്ധനവിന്റെ വാഗ്ദാനം ഉയർത്തുന്നത്.

---

24. പേജ് 230 കാണുക.

അവസാനമായി ഭൂവുടമസ്ഥതയും ജാതിയും തമ്മിലുള്ള ബന്ധം പരിശോധിക്കാം. കല്യാശ്ശേരിയിലെ പ്രബല ജന്മികൾ നമ്പ്യാർമാരായിരുന്നു. ഇവരിൽ 9പേർക്ക് മാത്രം 729.94ഏക്കർ ഭൂമിയുണ്ടായിരുന്നു; മൊത്തം ഭൂമിയിൽ 20.4ശതമാനം.[25] ജനസംഖ്യയിൽ 60ശതമാനത്തിലേറെ ഉണ്ടായിരുന്ന പിന്നാക്കജാതിക്കാർക്ക് 6.5ശതമാനം ഭൂമി മാത്രമാണുണ്ടായിരുന്നത്. 1992ൽ നടത്തിയ പഠനത്തിൽ ജാതിതിരിച്ചുള്ള ഭൂവിസ്തീർണ്ണക്കണക്കുണ്ട്. ജനസംഖ്യയിൽ 59.4ശതമാനം വരുന്ന പിന്നാക്ക ജാതിക്കാർക്ക് ഭൂമിയിൽ 61.4ശതമാനവും, 4.7ശതമാനം വരുന്ന ദളിതർക്കും ആദിവാസികൾക്കും 2.3ശതമാനവുമാണുള്ളത്. ജനസംഖ്യയിൽ 11.02ശതമാനം വരുന്ന നമ്പ്യാർമാർക്ക് 18.2ശതമാനവും, 13.62ശതമാനം വരുന്ന മൊത്തം സവർണ്ണ ജാതികൾക്ക് 20.9ശതമാനമുണ്ട്.[26] എന്താണ് ഈ കണക്കുകൾ കാട്ടിത്തരുന്നത്? മുമ്പ് ഭൂവുടമസ്ഥത നിഷേധിക്കപ്പെട്ട ദളിതർക്ക് നാമമാത്രമായ ഭൂമി കിട്ടിയെങ്കിലും ജനസംഖ്യാപരമായി ഇത് വളരെ കുറവാണ് (ഒരു ജാതി എന്ന നിലയ്ക്ക് കാർഷികപ്പണിക്കാരിൽ ഇവരാണ് ഇന്നും കൂടുതൽ). ഈഴവർക്ക് ജനസംഖ്യാനുപാതത്തിൽ അൽപംകവിഞ്ഞ് ഭൂമി ലഭിച്ചു. സവർണ്ണ ജാതികളുടെ ഭൂസമ്പത്ത് ഇടിയുകയും വലിയൊരു ഭാഗം ദരിദ്രരായി തീരുകയും ചെയ്തെങ്കിലും ജനസംഖ്യയെ കവിഞ്ഞുനിൽക്കുന്ന തോതിൽ ഈ ജാതികൾക്ക് ഇന്നും ഭൂമിയുണ്ട്; ശ്രദ്ധേയമായ രീതിയിൽ ശരാശരി ഭൂവിസ്തൃതിയിൽ ഇവ മറ്റുള്ളവയെ കവച്ചുനിൽക്കുന്നുമുണ്ട്. ജാതിയും ഭൂവുടമസ്ഥതയും തമ്മിലുള്ള നാഭീനാള ബന്ധം ഇനിയും വിച്ഛേദിക്കപ്പെട്ടിട്ടില്ല. പഠനത്തിലെ പട്ടിക 2–1, 4–14 എന്നിവയിൽ നിന്ന് തയ്യാറാക്കിയ പട്ടിക 31 ജാതി–ഭൂസ്വത്തുബന്ധത്തിൽ വന്ന മാറ്റവും അതിന്റെ പരിധികളും വ്യക്തമാക്കുന്നു.[27] നായർ (നമ്പ്യാർ), ഈഴവർ എന്നീ ജാതികളെ മാത്രം പരിഗണിക്കുന്നതിന്റെ പരിമിതി ഈ പട്ടികയ്ക്കുണ്ട്. എങ്കിലും 1928ൽ ഏറ്റവുമധികം ഭൂമിയുണ്ടായിരുന്നത് നമ്പ്യാർമാർക്കും, ഭൂപരിഷ്ക്കരണം വഴി ഏറ്റവുമധികം ഭൂമി ലഭിച്ചത് ഈഴവർക്കുമായതുകൊണ്ട് ഒരു ഏകദേശ രൂപം നൽകാൻ അത് മതിയാകും.

1928ൽ 5ഏക്രയ്ക്ക് താഴെ ഭൂമിയുണ്ടായിരുന്ന 87ശതമാനം നമ്പ്യാർ കുടുംബങ്ങൾ 1992ൽ 99ശതമാനമായി വർദ്ധിച്ചു. ഭൂമി തുണ്ടുകളായി ഭാഗിച്ചതിന്റെയും ദാരിദ്ര്യം കുടിവരുന്നതിന്റെയും ലക്ഷണമാ

25. [50], പേജ് 10.

26. അതേകൃതി, പേജ് 14.

27. പേജ് 231 കാണുക.

ണിത് (1992ൽ നമ്പ്യാർകുടുംബങ്ങളിൽ 82ശതമാനത്തിനും 1ഏക്കറിൽ താഴെ മാത്രമേ ഭൂമിയുണ്ടായിരുന്നുള്ളു). 1928ൽ 5ഏക്രയ്ക്ക് താഴെ ഭൂമിയുണ്ടായിരുന്ന 98.17ശതമാനം ഈഴവകുടുംബങ്ങൾ 99.17ശതമാനമായി വർദ്ധിച്ചിരിക്കുന്നു. ഇവർക്കിടയിൽ 5ഏക്രയ്ക്ക് മേലെ ഭൂമിയുള്ളവരുടെ എണ്ണം വർദ്ധിച്ചിട്ടുണ്ടെങ്കിലും ഭുവുമടസ്ഥരുടെ ശതമാനമെന്നനിലയ്ക്ക് ഇവർ കുത്തനെ കുറയുകയാണ് ചെയ്തത്.[28] മാത്രമല്ല, 5ഏക്രയ്ക്ക് മേലെ ഭൂമിയുള്ളവരുടെ അനുപാതം ഇന്നും ഉയർന്നു നിൽക്കുന്നത് പഴയ ജന്മിമാർക്കിടയിൽ പ്രബലജാതിയായിരുന്ന നമ്പ്യാർമാർക്കിടയിൽ തന്നെയാണ്. ഭൂവുടമസ്ഥതയും സമ്പത്തും തമ്മിലുള്ള ബന്ധം കല്യാശ്ശേരി പഠനംതന്നെ അംഗീകരിക്കുന്ന സ്ഥിതിക്ക് സമ്പത്ത് നിയന്ത്രിക്കുന്നതിൽ ജാതിക്ക് ഇന്നുമുള്ള പ്രാധാന്യം ഇതിൽനിന്ന് വ്യക്തമാണ്.

കൊളോണിയൽ കാലഘട്ടം മുതൽ ആരംഭിച്ചതും ഇന്നും തുടരുന്നതുമായ ജാതി-ജന്മിത്തബന്ധങ്ങളുടെ പരിവർത്തനവും അവയുടെ സംരക്ഷണവുമാണ് കല്യാശ്ശേരിപഠനം യഥാർത്ഥത്തിൽ സ്ഥിരീകരിക്കുന്നത്. കല്യാശ്ശേരിയിലെ തൊഴിൽശക്തിയെ ചൂഷണം ചെയ്യുന്നതിൽ ഗണ്യമായ പങ്കുവഹിക്കുന്ന കെൽട്രോൺ, കണ്ണൂരിലെ തടിവ്യവസായങ്ങൾ, വിവിധ സഹകരണസംഘങ്ങൾ, ബാങ്കുകൾ മുതലായവയെ ചലിപ്പിക്കുന്ന സ്വകാര്യ, സർക്കാർ, സഹകരണ രൂപങ്ങളിലുള്ള ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിന്റെ പങ്ക് കൂട്ടിവായിക്കുമ്പോൾ, കേരളീയ സമൂഹത്തിന്റെ അർദ്ധ-നാടുവാഴിത്ത, അർദ്ധ-കൊളോണിയൽ സ്വഭാവത്തെ അത് വരച്ചുകാട്ടുന്നു. ഇന്ത്യയിലാകമാനമുള്ള ഈ സാമൂഹ്യ-സാമ്പത്തിക ഘടനയുടെ ഭാഗമായി ഇവിടെയും തീവ്രമാകുന്ന അസമാനതകളും ചൂഷണവും വർഗവൈരുദ്ധ്യങ്ങളും അത് സ്പഷ്ടമാക്കുന്നു. കേരളത്തെ സംബന്ധിച്ചിടത്തോളം, നാട്ടിൻപുറങ്ങളിൽ നിലനിൽക്കുന്ന ചെറുകിട ഭുപ്രഭുത്വത്തിന് ഇതിലെല്ലാമുള്ള പങ്കും അത് വ്യക്തമാക്കുന്നു.

പക്ഷേ, സി.പി.എം. നേതൃത്വത്തിനും അതിന്റെ സൈദ്ധാന്തികർക്കും ഇത് കാണാൻ കഴിയില്ല. വർഗവിശകലനത്തിലൂടെ വസ്തുതകളിൽനിന്ന് സത്യം കണ്ടെത്താൻ കഴിയില്ല. ചൂഷണത്തിന്റെ നീരാളിപ്പിടുത്തം ജനകീയമായി ഒന്നുകൂടി മുറുക്കാനാണ് സാമ്രാജ്യത്വത്തിന്റെയും ഭുപ്രഭുത്വത്തിന്റെയും ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിന്റെയും

28. ഇവർക്കിടയിലെ ഭുവുടമസ്ഥരുടെ എണ്ണം 15ഇരട്ടിയിലധികം വർദ്ധിച്ചതുകൊണ്ടുമാത്രമല്ല ഈ കുറവ് കാണുന്നത്. ഭൂമികൈമാറ്റം നടന്നപ്പോൾ ഇവരിൽ ചെറിയൊരു ന്യൂനപക്ഷത്തിനേ ശ്രദ്ധേയമായ അളവിൽ ഭൂമി ലഭിച്ചിട്ടുള്ളു വെന്നതാണ് യഥാർത്ഥ പ്രശ്നം.



ചട്ടുകമായി മാറിയ ഇവർക്ക് തിരക്ക്. ഇന്ത്യയെ മുഴുവൻ, അതിന്റെ ഭാഗമായി കേരളത്തെ മുഴുവൻ, തളച്ചിട്ടിരിക്കുന്ന പിന്തിരിപ്പൻ ഉൽപാദനബന്ധങ്ങളെ തകർത്തെറിയുന്ന വിപ്ലവകടമകളിൽനിന്ന് അടിസ്ഥാനവർഗങ്ങളുടെ ശ്രദ്ധ തിരിച്ചുവിടാനാണ് ഇവർ ശ്രമിക്കുന്നത്. അതുകൊണ്ട്, കേരളത്തിന്റെ "ഇനിയും ഉപയോഗിക്കാത്ത വളർച്ചാസാധ്യത കെട്ടഴിച്ചുവിടുന്നതിന് ഭരണനിർവ്വഹണത്തിന്റെ വികേന്ദ്രീകരണവും വികസനോന്മുഖമായ ആസൂത്രണവുമാണ് മുന്നുപാധി. കാരണം ജനങ്ങളുടെ ആവശ്യങ്ങളും, വിഭവങ്ങളും, പാരിസ്ഥിതിക ചുറ്റുപാടും, സാമൂഹ്യ അന്തരീക്ഷവും, ജനങ്ങളുടെ പരമ്പരാഗത അറിവും എല്ലാം ഓരോ പ്രദേശത്തിനും സവിശേഷമാണ്. പാഴായി കിടക്കുന്ന യഥാർത്ഥ, പ്രകൃതിദത്തവും മാനുഷികവുമായ, വിഭവങ്ങളെ ധനത്തിന്റെയൊ വിപണിയുടെയൊ ഇടനിലയില്ലാതെ അണിനിരത്താൻ പ്രാദേശികതലത്തിൽ മാത്രമേ കഴിയു." [29] എന്ന മാർക്സിസ്റ്റ്‌വിരുദ്ധവീക്ഷണം അവർ പ്രചരിപ്പിക്കുന്നു. ജാതി-ജന്മിത്തത്തെ താലോലിച്ച ഗാന്ധിയുടെ രാമരാജ്യസങ്കൽപവും, സാമ്രാജ്യത്വത്തിന്റെ പ്രാദേശിക അനുഭവമാത്രവാദ, പ്രായോഗികതാവാദ സമീപനങ്ങളും 'ജനകീയത'യുടെ കപടവേഷം കെട്ടിച്ച് വിറ്റഴിക്കാൻ ശ്രമിക്കുന്നു. ജനകീയ ലേബലിന്റെ മറവിൽ, സാമ്രാജ്യത്വ ഏജൻസികളുടെ സ്വകാര്യവൽക്കരണനിർദ്ദേശങ്ങൾ നടപ്പാക്കാൻ ശ്രമിക്കുന്നു.

ഒരു പഞ്ചായത്തിനുള്ളിൽതന്നെ, ഓരോ പ്രദേശവും സവിശേഷമായിരിക്കും. ഫലവത്തായ ആസുത്രണം ഇത്തരം സവിശേഷതകൾക്ക് വേണ്ടത്ര പരിഗണന നൽകണം. പ്രാദേശികമായി തന്നെ ജനങ്ങളുടെ മുൻകൈ കെട്ടഴിച്ചുവിടുന്നതിൽ ശ്രദ്ധിക്കണം. എന്നാൽ ഇതുമാത്രമല്ല യാഥാർത്ഥ്യം. ഏതൊരു പ്രദേശത്തിന്റെയും സവിശേഷതകളിൽ രാജ്യത്ത് ഒട്ടുമൊത്തത്തിൽ നിലനിൽക്കുന്ന ഉൽപാദനബന്ധങ്ങളുടെ മുദ്ര പതിഞ്ഞിരിക്കും. ഈ ഉൽപാദനബന്ധങ്ങളിലൂടെ സമൂർത്തമാകുന്ന വർഗങ്ങളുടെയും വർഗതാൽപര്യങ്ങളുടെയും മുദ്രപതിഞ്ഞിരിക്കും. ഇവയ്ക്കെല്ലാം കീഴ്പ്പെട്ടു മാത്രമേ ഏതൊരു പ്രദേശത്തിന്റെയും സവിശേഷബന്ധങ്ങൾ നിലനിൽക്കു. അതുകൊണ്ടുതന്നെ, കേരളത്തിന്റെ വളർച്ചാസാധ്യതയ്ക്ക് തടസ്സം നിൽക്കുന്ന ഉൽപാദനബന്ധങ്ങളെ, വർഗതാൽപര്യങ്ങളെ, ഇവയെ സംരക്ഷിക്കുന്ന രാഷ്ട്രീയാധികാരത്തെ, തകർക്കുക എന്നതാണ് ഈ സാധ്യത ഒരു യാഥാർഥ്യമാക്കുന്നതിനുള്ള മുന്നുപാധി.

29. [50], പേജ് 2.

# 16

# കാർഷികവിപ്ലവം

കേരളത്തിൽ നടന്ന കാർഷിക പരിവർത്തനങ്ങളുടെയും കാർഷികഘടനയുടെയും മുഖ്യ അംശങ്ങൾ താഴെ കാണുംവിധം സംഗ്രഹിക്കാം:

1. സാമ്രാജ്യത്വ, നാടുവാഴിത്ത സമ്മേളനത്തിന്റെ ഒരു പ്രകടിതരൂപമാണ് തോട്ടംസമ്പദ്ഘടന. ജന്മിത്ത ഭൂകുത്തകയുടെ അടിത്തറയിൽ വളർന്നുവന്ന ഈ സമ്പദ്ഘടന, ഉദ്യോഗസ്ഥമേധാവിത്ത മൂലധനത്തിന്റെ രൂപീകരണത്തിൽ പ്രമുഖപങ്ക് വഹിച്ചു.

2. തോട്ടംസമ്പദ്ഘടനയുടെ ഭാഗമായി നാണ്യവിളകൃഷിയിലുണ്ടായ വർദ്ധനവും ഭക്ഷ്യവിളകൃഷിയിലെ ശോഷണവും സാമ്രാജ്യത്വ ഇടപെടലിന്റെ നേർഫലങ്ങളാണ്. 1947നു ശേഷം അർദ്ധ-കൊളോണിയൽ, അർദ്ധ-നാടുവാഴിത്ത വ്യവസ്ഥയുടെ ഭാഗമായി, ഇന്ത്യൻ ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ വളർച്ചയിലൂടെ, ഈ എങ്കോണിപ്പ് ഒന്നുകൂടി തീവ്രമായിട്ടുണ്ട്. അത് സാമ്രാജ്യത്വ ആശ്രിതത്വത്തെ ഒരു ആന്തരികഘടകമായി നിലനിർത്തുന്നു.

3. ഇന്നേവരെ നടന്ന കാർഷിക പരിവർത്തനങ്ങൾ തോട്ടംസമ്പദ്ഘടനയെ ബലപ്പെടുത്തുകയും അതിന് ആവശ്യമായിടത്തോളം മാത്രം ജാതി-ജന്മിത്തത്തെ മാറ്റിത്തീർക്കുകയുമാണ് ചെയ്തിട്ടുള്ളത്.

4. കേരളത്തിലെ ഏറ്റവും വലിയ ഭൂപ്രഭുക്കളായ വൻകിട തോട്ടങ്ങളെ ഒഴിച്ചുനിർത്തിക്കൊണ്ട് 1970ലെ ഭൂപരിഷ്ക്കരണം ഈ സമ്പദ്ഘടനയെ സംരക്ഷിച്ചു. തോട്ടങ്ങളാക്കി മാറ്റുന്ന ഭൂസ്വത്തിന് സംരക്ഷണം ലഭിക്കുമെന്ന ഉറപ്പിന്റെ പിൻബലത്തിൽ പഴയ ജന്മികളിലെ ഒരു വലിയ വിഭാഗത്തെ കൂടി അതിലേക്ക് നേരിട്ട് ഉൾപ്പെടുത്തി. പരമ്പരാഗത അടിയാള ജാതി, ഗോത്ര വിഭാഗങ്ങളുടെ ഭൂരഹിതാവസ്ഥ നിലനിർത്തുകയും താമസ ഇടങ്ങൾ മാത്രം നൽകികൊണ്ട് കൃഷിഭൂമിക്കുമേൽ അവർക്കുള്ള അവകാശം നിയമപരമായി നിഷേധിക്കുകയും ചെയ്തു. മറുവശത്ത്, കൃഷി അവശ്യമല്ലാത്ത ഭൂവുടമസ്ഥതയ്ക്ക് ഉത്തേജനം നൽകുകയും, കൂട്ടുകൃഷിയുടെ പേരിൽ ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തിന്റെ



സംയുക്ത ഉടമസ്ഥതയുടെ പുതിയ രൂപങ്ങളിലൂടെ ഭൂപ്രഭുത്വത്തെ ശക്തിപ്പെടുത്തുകയും ചെയ്തു.

5. ഭൂവടമസ്ഥതയിലെ തീവ്രമായ അസമാനത, ഭൂവുടമസ്ഥതയും ജാതിയും തമ്മിൽ ഇന്നും തുടരുന്ന ബന്ധം, കാർഷിക അദ്ധ്വാനത്തിലേർപ്പെടുന്ന അടിത്തട്ടിന്റെ ഭൂരഹിതാവസ്ഥയും ഭൂദാരിദ്ര്യവും, ഭൂപ്രഭുത്വത്തിന്റെ നാട്ടുപ്രമാണിത്തവും സാമ്പത്തികേതര നിർബന്ധങ്ങളും, കൃഷി അവശ്യമല്ലാത്ത ഭൂവുടമസ്ഥത, ഉപജീവന പാട്ടക്കൃഷി, കടുത്ത ഹുണ്ടിക-കച്ചവട ചൂഷണം എന്നിവയിലൂടെ കാർഷികഘടനയിലെ അർദ്ധ-നാടുവാഴിത്തം പ്രകടമാകുന്നു. കൂലിവേല, ചരക്കുൽപാദനം, പുതിയ കാർഷികരീതികൾ മുതലായവ ഇതിന് പൂരകമായി നിൽക്കുന്നു. നാടുവാഴിത്തത്തെ പരിവർത്തനപ്പെടുത്തി നിലനിർത്തുന്ന ഉദ്യോഗസ്ഥമേധാവിത്ത മുതലാളിത്തത്തെയാണ് ഇത്തരം അംശങ്ങൾ പ്രതിനിധാനം ചെയ്യുന്നത്.

കാർഷികമേഖലയുടെ വളർച്ചയെ തടഞ്ഞുനിർത്തുന്ന ഉൽപാദനബന്ധങ്ങൾ ഇതൊക്കെയാണ്. ഒട്ടുമൊത്തത്തിലുള്ള സാമ്പത്തിക മുരടിപ്പിനും അവ വഴിവയ്ക്കുന്നു. സവർണ്ണ ഫാസിസം ഉൾപ്പെടെയുള്ള പിന്തിരിപ്പൻ ശക്തികളുടെ വളർച്ചക്ക് അടിത്തറയായി അവ നിലകൊള്ളുന്നു (അർദ്ധ-നാടുവാഴിത്തം കാർഷിക മേഖലയുടെ മാത്രം പ്രശ്നമല്ല). കൃഷിഭൂമി മണ്ണിൽ പണിയെടുക്കുന്നവർക്ക് -- യഥാർത്ഥത്തിൽ കർഷകരായവർക്ക് -- ലഭ്യമാക്കുന്ന കാർഷികവിപ്ലവത്തിന്റെ അടിയന്തിര ആവശ്യത്തിലേക്കാണ് ഇത് വിരൽചൂണ്ടുന്നത്. നമ്മളെ വരിഞ്ഞു നിർത്തുന്ന ഉൽപാദനബന്ധങ്ങൾ അറുത്തുമാറ്റാൻ ഇതേ ഒരു വഴിയുള്ളു. കർഷകരിൽ ബഹുഭൂരിപക്ഷം വരുന്ന ഭൂരഹിത, ദരിദ്രകർഷകർക്ക് -- അതിൽതന്നെ പരമ്പരാഗതമായി ഭൂമി നിഷേധിക്കപ്പെട്ട ദളിത്, ആദിവാസി വിഭാഗങ്ങൾക്ക് -- കൃഷിഭൂമി ലഭ്യമാക്കുന്നതിനാണ് കാർഷിക വിപ്ലവം മുൻഗണന നൽകേണ്ടത്. ഭൂമിയുടെ വിപ്ലവകരമായ പുനർവിതരണം സൃഷ്ടിക്കുന്ന ഉറച്ച ജനാധിപത്യ അടിത്തറയിൽ നിന്നാരംഭിക്കാതെ സാമൂഹ്യവൽക്കരണത്തിന്റെ പടവുകൾ ചവിട്ടിക്കയറാൻ കഴിയില്ല.

കേരളത്തിലെ ഭൂപ്രശ്നത്തിന്റെ വിപ്ലവകരമായ പരിഹാരം രണ്ടു സവിശേഷ പ്രശ്നങ്ങൾ കൈകാര്യം ചെയ്യേണ്ടിവരും. കൃഷി അവശ്യമല്ലാത്ത ഭൂവുടമസ്ഥതയാണ് ഇതിലൊന്ന്. നാം കണ്ടതുപോലെ, തൊഴിലാളികൾക്കും ഇടത്തരക്കാർക്കും ഇങ്ങനെയുള്ള ഭൂവുടമസ്ഥതയിൽ പങ്കുണ്ട്. ഇത് കണക്കിലെടുക്കാതെ ഭൂമികൈയ്യടക്കാൻ തുനിഞ്ഞാൽ വിപ്ലവ വർഗ്ഗങ്ങളുടെ ഐക്യം ശിഥിലമാകും. അതേസമയം, കൃഷി അവശ്യമല്ലാത്ത തൊഴിലാളികളുടെയും ഇടത്തരക്കാരുടെയും ഭൂമി

പുനർവിതരണത്തിൽനിന്ന് ഒഴിച്ചു നിർത്തിയാൽ ഭൂപ്രശ്നം ശാസ്ത്രീയമായി പരിഹരിക്കാനോ കാർഷിക ഉൽപാദനശക്തികളെ പൂർണ്ണമായി കെട്ടഴിച്ചുവിടാനോ സാധിക്കില്ല. ഭൂപ്രഭുക്കളുടെയും, സാമ്രാജ്യത്വ കുത്തകളുടെയും, ദല്ലാൾ-ഉദ്യോഗസ്ഥമേധാവിത്ത മുതലാളിമാരുടെയും ഭൂമി പിടിച്ചെടുക്കുകയും, മറ്റുവർഗ്ഗങ്ങളിൽപ്പെടുന്ന (കൃഷി അവശ്യമല്ലാത്തവരുടെ) ഭൂമി നഷ്ടപരിഹാരം നൽകി ഏറ്റെടുക്കുകയും ചെയ്യുന്ന സമീപനത്തിലൂടെ ഈ പ്രശ്നം കൈകാര്യം ചെയ്യേണ്ടിവരും. സാമ്പത്തിക സുരക്ഷ ഉറപ്പുവരുത്തുന്ന സമ്പാദ്യത്തിന്റെ സ്വഭാവമാണ് തൊഴിലാളികളുടെയും ഇടത്തരക്കാരുടെയും ഭൂസ്വത്തിനുള്ളത്. വിപ്ലവകരമായ പരിവർത്തനം ഇങ്ങനെയുള്ള സമ്പാദ്യം അനാവശ്യമാക്കുന്നതുകൊണ്ട് കാർഷിക വിപ്ലവത്തിൽ പങ്കാളികളാകാനും ഭൂമി കൈവിടാനും ഇത്തരക്കാർക്ക് തടസ്സമുണ്ടാവില്ല.

വൻകിട തോട്ടങ്ങളുടെ ഭൂസ്വത്തിന്റെ പുനർവിതരണമാണ് മറ്റൊരു സവിശേഷ പ്രശ്നം. വൻകിട തോട്ടങ്ങളുടെ വിഭജനം മൂലം ഉൽപാദനത്തിനും ഉൽപാദനക്ഷമതയ്ക്കും കോട്ടമുണ്ടാകാൻ പോകുന്നില്ല. തേയില ഉൾപ്പെടെയുള്ള തോട്ടംവിളകൾ ചെറു ഇടങ്ങളിൽ ഉയർന്ന ഉൽപാദനക്ഷമതയോടെ കൃഷിചെയ്യാൻ കഴിയും. വിളസംസ്കരണത്തിന് അവശ്യമായ കേന്ദ്രീകൃതഫാക്ടറികൾ പൊതുവുടമസ്ഥതയിൽ നിലനിർത്തിയാൽ മതിയാകും. എന്നാൽ ഈ പ്രശ്നത്തെ മറ്റൊരു കോണിൽനിന്നു വീക്ഷിക്കേണ്ടതുണ്ട്. തലമുറകളായി തോട്ടംപണിയിൽ ഏർപ്പെട്ടുവരുന്ന തൊഴിലാളികൾക്കിടയിൽപോലും ഭൂമിക്കുള്ള അഭിനിവേശം ഇന്നും തുടരുന്നുണ്ടെന്ന് വാസ്തവമാണ്. അതോടൊപ്പം, വൻകിടതോട്ടങ്ങളിലെ ഉൽപാദനപ്രക്രിയ ഒരുതരത്തിൽ കേന്ദ്രീകൃതമായ തൊഴിൽ ശക്തിക്ക് രൂപം കൊടുത്തിട്ടുണ്ടെന്ന വസ്തുതയും അവഗണിക്കാനാവില്ല. സാമൂഹ്യപരിവർത്തനത്തിന്റെ ദീർഘകാലതാൽപര്യങ്ങൾ മുൻനിർത്തി, സംഘടിതമായ ഈ സാമൂഹ്യ അസ്തിത്വം നിലനിർത്തുന്നതായിരിക്കും കൂടുതൽ നല്ലത്. തോട്ടങ്ങളുടെ വിഭജനം അതിനെ ദുർബലമാക്കും. പക്ഷേ, വൻകിട തോട്ടങ്ങളുടെ ഭൂമി ഒരു പരിധിവരെ പുനർവിതരണം ചെയ്യാൻ നിർബന്ധിക്കുന്ന മറ്റുചില കാര്യങ്ങൾ ഇതോടൊപ്പം കണക്കിലെടുക്കേണ്ടിയും വരും. ഒന്നാമത്, യഥാർത്ഥ വിളവിസ്തൃതിയിലും കവിഞ്ഞ് ധാരാളം ഭൂമി ഇത്തരം തോട്ടങ്ങൾ കൈയ്യടക്കുകയും പാഴാക്കിയിടുകയും ചെയ്യുന്നുണ്ട്. പുനർവിതരണം ചെയ്യേണ്ട ഭൂസ്വത്തിൽ ഈ ഭൂമിയും തീർച്ചയായും ഉൾപ്പെടുത്തണം. പൊതുവിൽതന്നെ വിളരീതിയിൽ വരുത്തേണ്ട പുനർക്രമീകരണത്തിന്റെ പ്രശ്നമാണ് മറ്റൊന്ന്.



കേരളത്തെ സംബന്ധിച്ചിടത്തോളം ഭൂമിയുടെ നീതിപൂർവ്വമായ പുനർവിതരണത്തോടൊപ്പം വിളരീതിയുടെ പുനർക്രമീകരണത്തിനും അതീവപ്രധാന്യമുണ്ട്. തോട്ടംസമ്പദ്ഘടന തകർക്കുക, വൻകിട തോട്ടങ്ങളുൾപ്പെടെ നാണ്യവിളകൃഷിയുടെ വ്യാപ്തി വെട്ടിച്ചുരുക്കുക, ഭക്ഷ്യവിളകൾ വ്യാപിപ്പിക്കുക, പരിസ്ഥിതി സന്തുലനത്തിന് വനവിസ്തൃതി വർദ്ധിപ്പിക്കുക എന്നിവയായിരിക്കണം ഈ പുനർക്രമീകരണത്തിന്റെ ലക്ഷ്യങ്ങൾ. തോട്ടംസമ്പദ്ഘടന സൃഷ്ടിച്ച ഏങ്കോണിപ്പ് നിലനിർത്തിക്കൊണ്ടുള്ള ഭൂവിതരണം അധികം വൈകാതെ പുതിയ ആശ്രിതത്വത്തിനും മുരടിപ്പിനും വഴിവയ്ക്കും. ഈ ഏങ്കോണിപ്പും തോട്ടംസമ്പദ്ഘടനയിലൂടെ പുറംശക്തികൾ ഊറ്റിയെടുക്കുന്ന മിച്ചവും കേരളത്തിന്റെ ദേശീയപ്രശ്നത്തിലെ കാതലായ അംശങ്ങളാണ്. ഇവയില്ലാതാക്കുന്നത് കേരളത്തിന്റെ മാത്രം പ്രശ്നം ആവുകയുമില്ല. വ്യത്യസ്ത ദേശീതകളുടെയും പ്രദേശങ്ങളുടെയും സാധ്യമായത്ര സമഗ്രവും സ്വയാശ്രിതവുമായ വികസനം ഉറപ്പുവരുത്തേണ്ട ഇന്ത്യൻ സോഷ്യലിസ്റ്റ് സമ്പദ്ഘടനയുടെ നിർമ്മാണത്തിലും അതിന് പ്രാധാന്യമുണ്ടാവും.

കൃഷിഭൂമിയുടെ പുനർവിതരണമാണ് കാർഷിക വിപ്ലവത്തിന്റെ സാമ്പത്തിക ഉള്ളടക്കം. എന്നാൽ, ഇതിലേക്കുമാത്രമായി അതിനെ ഒതുക്കാൻ കഴിയില്ല. ഭൂപ്രഭുക്കളെ ഒരു വർഗ്ഗമെന്ന നിലക്ക് ഇല്ലാതാക്കുന്ന, ഈ വർഗ്ഗത്തിന്റെ സർവ്വതലസ്പർശിയായ ആധിപത്യം നശിപ്പിക്കുന്ന, രാഷ്ട്രീയതലമാണ് നിർണ്ണായകം. ജാതി-ജന്മിത്തത്തെ പൂർണ്ണമായി തുടച്ചുമാറ്റി ജാതി നശീകരണത്തിന് ദൃഢമായ അടിത്തറ ഒരുക്കുന്നതും ഇതിൽ ഉൾപ്പെടുന്നു. സാമ്രാജ്യത്വത്തിന്റെ സാമൂഹ്യ അടിത്തറയായ നാടുവാഴിത്തത്തെ നശിപ്പിക്കുന്ന ഈ രാഷ്ട്രീയ കടമ, സാമ്രാജ്യത്വ ആധിപത്യം, അതിനെ സേവിക്കുന്ന ഭരണവർഗ്ഗങ്ങൾ എന്നിവയെ നശിപ്പിക്കുന്ന കടമകളിൽനിന്ന് വേർപെടുത്താനാവില്ല. നാടുവാഴിത്ത വിരുദ്ധവും സാമ്രാജ്യത്വ വിരുദ്ധവുമായ വിപ്ലവകടമകളുടെ പരസ്പരബന്ധം ഇതിൽനിന്ന് വ്യക്തമാകുന്നു. അവയെ കോർത്തിണക്കുന്നതാണ് പുത്തൻ ജനാധിപത്യ വിപ്ലവം. അതിന്റെ അച്ചുതണ്ടാണ് കാർഷികവിപ്ലവം. അഥവാ, സമഗ്രമായ ഒരു രാഷ്ട്രീയ വിപ്ലവമായി അതിനെ ഏറ്റെടുത്തെങ്കിലേ യഥാർത്ഥ പൂർത്തീകരണം സാധ്യമാകൂ. നിലവിലുള്ള വ്യവസ്ഥയ്ക്കുള്ളിൽ, ഭരണകൂടത്തിന് കീഴിൽ, നടപ്പാക്കുന്ന പരിഷ്ക്കരണങ്ങൾ വഴി കാർഷികവിപ്ലവം പൂർത്തീകരിക്കാനാവില്ല. കൃഷിഭൂമി മണ്ണിൽപണിയെടുക്കുന്നവർക്കുതന്നെ ലഭിക്കുമെന്ന് ഉറപ്പുവരുത്തണമെങ്കിൽ ആദ്യം ആയുധങ്ങളേന്തി രാഷ്ട്രീയാധികാരം കൊയ്യണം. ഇതാണ് കാർഷികപ്രശ്നം പരിഹരിക്കുന്നതിനുള്ള വിപ്ലവപാത.

ഗ്രൂപ്പ് ഫാർമിങ്ങ്, ജനകീയാസൂത്രണം, ഹരിതസംഘങ്ങൾ, കുടംബസംഘങ്ങൾ മുതലായ പദ്ധതികളുടെ പ്രതിവിപ്ലവപാത ഇതിനു വിരുദ്ധമായി നിലകൊള്ളുന്നു. മുൻകാലപരിഷ്ക്കരണങ്ങൾ ഉൽപാദനബന്ധങ്ങളെ പരിമിതമായ രീതിയിൽ സ്പർശിക്കുകയെങ്കിലും ചെയ്തിരുന്നു. അങ്ങനെ ഒന്നുംതന്നെ ചെയ്യരുതെന്ന നിർബന്ധമാണ് പുതിയ പദ്ധതികളുടെ സവിശേഷത. അതാത് പാടശേഖരങ്ങളിലെ ഭൂവുടമകളെക്കൊണ്ട് ഗ്രൂപ്പടിസ്ഥാനത്തിൽ കാർഷികപ്പണികൾ നടത്തിച്ച ഗ്രൂപ്പ് ഫാർമിങ്ങ്, തൊഴിൽദിനങ്ങൾ വെട്ടിക്കുറച്ചുകൊണ്ടാണ് ചെലവുചുരുക്കി ഉൽപാദനം വർദ്ധിപ്പിച്ചത്. എന്നിട്ടുപോലും, കൃഷി അവശ്യമല്ലാത്ത ഭൂവുടമകൾക്ക് മുൻതൂക്കമുള്ള പാടശേഖരങ്ങളിൽ അതിനു വലിയ സ്വീകരണം ലഭിച്ചില്ല.[1] ഇത് മറികടക്കാനാണ് ജനകീയാസൂത്രണത്തിന്റെ സംഘപാട്ടകൃഷിയും പാടശേഖര സഹകരണസംഘങ്ങളും ലക്ഷ്യമിട്ടത്. കൃഷിയിൽ തൽപരരല്ലാത്ത ഭൂവുടമകളുടെ ഭൂമി ഏറ്റെടുത്ത്, ഒന്നുകിൽ പാട്ടക്കർഷകരെക്കൊണ്ടോ അതല്ലെങ്കിൽ സംഘം നിയമിക്കുന്ന കൃഷിപ്പണിക്കാരെക്കൊണ്ടോ ഉൽപാദനം നടത്തുകയും ഭൂവുടമകൾക്ക് വിളവിലൊരു പങ്ക് എത്തിച്ചുകൊടുക്കുകയും ചെയ്യുമെന്ന വാഗ്ദാനത്തിലൂടെയാണ് ഈ പദ്ധതികൾ കാർഷിക ഉൽപാദനം ഉത്തേജിപ്പിക്കാനും ഭൂവുടമകളുടെ വിമുഖത മറികടക്കാനും ശ്രമിക്കുന്നത്. ഉൽപാദനബന്ധങ്ങളും ഉടമസ്ഥതയും അതേപടി നിലനിർത്തി , കാർഷിക ഉൽപാദനശക്തികളെ -- ഭൂമിയും അദ്ധ്വാനശക്തിയും -- പരമാവധി ഉപയോഗപ്പെടുത്തി ചൂഷണം കുറേക്കൂടി കാര്യക്ഷമമാക്കാനാണ് അവ ആഗ്രഹിക്കുന്നത്. കാർഷിക രംഗത്ത് നടപ്പാക്കുന്ന ഇത്തരം പദ്ധതികളും, ഓർക്കിഡ്, കുറ്റിമുല്ല മുതലായ പുതിയ നാണ്യവിളകൾക്ക് നൽകുന്ന പ്രചരണവും, ടൂറിസം-ഐ.ടി മേഖലകളിലെ ഊന്നലും ഒത്തൊരുമിച്ചുവരുന്നത് ശ്രദ്ധേയമാണ്. എൽ.ഡി.എഫിനും യു.ഡി.എഫിനും ഇക്കാര്യത്തിൽ ഭിന്നതകളൊന്നുമില്ല. ആഭ്യന്തര-വൈദേശിക ചൂഷകരുടെ പുതിയ ആവശ്യങ്ങൾക്കനുസൃതമായി കേരളത്തിലെ അദ്ധ്വാനശക്തിയും ഭൂമിയും പ്രകൃതിയും ഒരുക്കിയെടുക്കുന്ന ധർമ്മമാണ് പ്രതിവിപ്ലവപാത നിറവേറ്റുന്നത്.

വിപ്ലവപാതയും പ്രതിവിപ്ലവപാതയും കടകവിരുദ്ധമായ രണ്ടു വികസനസമീപനങ്ങളെ പ്രതിനിധീകരിക്കുന്നു. കാർഷിക, വ്യാവസായിക ഉൽപാദനത്തിലും തൊഴിലവസരങ്ങളിലും ഉണ്ടാകുന്ന വർദ്ധനവ് മാത്രം അടിസ്ഥാനപ്പെടുത്തിയാണോ വികസനത്തെ അളക്കേണ്ടത്? അതോ, ദേശീയ സ്വയാശ്രിതത്വത്തിന്റെയും ചൂഷണരഹിത സാമൂഹ്യ

1. [49], പേജ് 65, 86.



സൃഷ്ടിയുടെയും താൽപര്യങ്ങൾക്ക് സർവ്വോപരി പ്രാധാന്യം നൽകി, ഈ ലക്ഷ്യങ്ങളെ സേവിക്കുംവിധം സാമ്പത്തികവളർച്ച സാധ്യമാക്കുന്നതാണോ വികസന മാനദണ്ഡം? മാനസികവും കായികവുമായ അദ്ധ്വാനങ്ങൾ തമ്മിലും, കൃഷിയും വ്യവസായവും തമ്മിലും, നഗരവും നാട്ടിൻപുറവും തമ്മിലുമുള്ള അന്തരങ്ങൾ തീവ്രമാക്കുന്ന, പരിസ്ഥിതി വിനാശം ത്വരിതപ്പെടുത്തുന്ന, 'സമ്പൽസമൃദ്ധി'യാണ് പ്രതിവിപ്ലവപാതയുടെ വികസനസങ്കൽപ്പം. ഇത്തരം അന്തരങ്ങൾ ഇല്ലാതാക്കുകയും, മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ജൈവബന്ധം പുനർസ്ഥാപിക്കുകയും സമ്പന്നമാക്കുകയും ചെയ്യുന്ന വളർച്ചക്കുവേണ്ടിയാണ് വിപ്ലവപാത നിലകൊള്ളുന്നത്. കാർഷിക തകർച്ചയ്ക്കും സാമ്പത്തിക മുരടിപ്പിനും നടുവിൽപ്പെട്ട് ഉഴലുമ്പോൾ, എങ്ങനെയെങ്കിലും കരപറ്റിയാൽ മതിയെന്ന ചിന്ത പെട്ടെന്ന് സ്വീകാര്യമാകുമെങ്കിലും ആത്മഹത്യാപരമാണ്. സ്വയം നശിച്ച്, നാടിനെ നശിപ്പിച്ച്, ഒരു സമൂഹത്തിനും വളരാനാവില്ല.

വികസനത്തെ സാമ്പത്തിക വളർച്ചയിലേക്ക് ചുരുക്കി നിർത്താതെ സർവ്വതോമുഖമായ സാമൂഹ്യ വളർച്ചയായി തിരിച്ചറിയുന്ന ഒരു സമീപനത്തിന് കൃഷിയും കാർഷികാഭിവൃദ്ധിയും അവഗണിക്കാനാവില്ല. ആധുനിക കാലഘട്ടത്തിന്റെ മുഖമുദ്ര വ്യാവസായിക വളർച്ചയാണെങ്കിലും, ഏതൊരു സമ്പദ്ഘടനയുടെയും അടിത്തറ കൃഷിയാണ്. ലോകം മുഴുവൻ കൈയ്യടക്കി മറ്റു രാജ്യങ്ങളെ തങ്ങളുടെ കൃഷിക്കളങ്ങളാക്കി മാറ്റാനും നിലനിർത്താനും കഴിഞ്ഞതുകൊണ്ടാണ് സ്വന്തം നാടുകളിൽ കൃഷിയുടെ പങ്ക് നിരന്തരം കുറച്ചുകൊണ്ടുവരാൻ സാമ്രാജ്യത്വ രാജ്യങ്ങൾക്ക് കഴിഞ്ഞത്. കടുത്ത അസമാനതകൾ സൃഷ്ടിച്ച് അവയെ നിരന്തരം തീവ്രമാക്കുന്ന ഈ മുതലാളിത്തപാത ഇന്ന് ഭൂഗോളത്തിന്റെ നിലനിൽപ്പിനുതന്നെ ഭീഷണിയാണ്. വ്യവസായവൽക്കരണത്തിലുള്ള ഏകപക്ഷീയമായ ഊന്നലും കൃഷിയുടെ ശോഷണവും പരിസ്ഥിതി നശീകരണവും അടങ്ങിയ ഒന്നാണത്. ഇത് അനുകരിക്കാൻ ശ്രമിക്കുന്ന മൂന്നാംലോക രാജ്യങ്ങൾ സാമ്രാജ്യത്വ, പുത്തൻ കൊളോണിയൽ ചങ്ങലകളിൽ ഒന്നുകൂടി കുടുങ്ങിയ അനുഭവമാണ് നമുക്കു ചുറ്റുമുള്ളത്. ഇതിനു വിരുദ്ധമായി, സാമ്പത്തിക വളർച്ചയിൽ വ്യവസായത്തിനുള്ള നേതൃത്വപങ്കിനൊപ്പം കൃഷിയെ അടിത്തറയായി സ്വീകരിക്കുകയും, രണ്ടിനേയും ഒരേസമയം പരസ്പരബന്ധിതമായി വികസിപ്പിക്കുന്നതിൽ ഊന്നുകയും, കൃഷിയും വ്യവസായവും കൂട്ടിയിണക്കുകയും ചെയ്ത മാവോയിസ്റ്റ് ചൈനയുടെ സോഷ്യലിസ്റ്റ് മാതൃക സന്തുലിതവും സമ്പന്നവും സമത്വാധിഷ്ഠിതവുമായ സാമൂഹ്യവികസന

ത്തിന്റെ പാത മുന്നോട്ടുവച്ചു.[2] ഈ അനുഭവവും തിരിച്ചറിവും മർദ്ദിത രാജ്യങ്ങളിലെ കാർഷിക വിപ്ലവത്തിന്റെ പ്രാധാന്യം ഒന്നുകൂടി എടുത്തുകാട്ടുകയും അതിൽ പുതിയൊരുമാനം കൂട്ടിച്ചേർക്കുകയും ചെയ്യുന്നു.

2. [27], പേജ് 157–182.

# അനുബന്ധങ്ങൾ

# അനുബന്ധം I
# "നാട്ടിൻപുറ തൊഴിലാളി കുടുംബങ്ങളുടെ പൊതുവായ സവിശേഷതകൾ" - കേന്ദ്ര തൊഴിൽ വകുപ്പ് സർവ്വെ, 1993-'94

*കൃഷിചെയ്ത ഭൂമിയുള്ള നാട്ടിൻപുറ തൊഴിലാളി കുടുംബങ്ങളും കാർഷികതൊഴിലാളി കുടുംബങ്ങളും*

| ഭൂവിസ്തൃതി (സെന്റിൽ) | നാട്ടിൻപുറ തൊഴിലാളി കുടുംബങ്ങൾ | | | കാർഷിക തൊഴിലാളി കുടുംബങ്ങൾ | | |
|---|---|---|---|---|---|---|
| | എല്ലാം | ദളിത് | ആദിവാസി | എല്ലാം | ദളിത് | ആദിവാസി |
| 2.5 – 5 | 84.40 | 90.60 | 100 | 80.70 | 88.80 | 100 |
| 5 – 10 | 9.20 | 6.60 | – | 13.00 | 7.90 | – |
| 100 – 250 | 5.20 | 2.60 | – | 5.00 | 3.20 | – |
| 250 – 500 | 0.50 | – | – | 0.80 | – | – |
| 500ലധികം | 0.40 | – | – | – | – | – |

അവലംബം: [63], പേജ് 43-48.

ദളിത്, ആദിവാസി ഭൂസ്വത്തിന്റെ വിവരങ്ങൾ നൽകുന്ന പട്ടിക 11ൽ (പേജ് 220) നിന്ന് ഇത് വളരെ വ്യത്യസ്തമാണ്. സ്വന്തം ഉടമസ്ഥതയിലുള്ളതോ പാട്ടത്തിനെടുത്തതോ ആയ കൃഷിചെയ്ത ഭൂമിയുള്ള കുടുംബത്തെയാണ് ഈ സർവ്വേ "കൃഷിചെയ്ത ഭൂമിയുള്ള കുടുംബ"മായി കണക്കാക്കിയത്. തൊട്ടുമുമ്പുള്ള വർഷം (1992ൽ) കൃഷിചെയ്ത ഭൂമിയുടെ - ഇതിൽ തോട്ടങ്ങളും സർവ്വേസമയത്ത് തരിശിട്ട ഭൂമിയും ഉൾപ്പെടുന്നു - വിസ്തീർണ്ണമാണ് പരിഗണിച്ചത്; [63],പേജ്7. അതേസമയം,"പൂർണ്ണമായോ ഭാഗികമായോ കാർഷിക ഉദ്ദേശ്യങ്ങൾക്കുവേണ്ടി ഉപയോഗിക്കുന്ന ഭൂമി"യാണ് പട്ടിക 11ന് അവലംബമായ കാർഷിക സെൻസസ്സ് പരിഗണിച്ചത്; [60], പേജ് 2, അടിവരചേർത്തത്. സെൻസസ്സിൽ എല്ലാ കുടുംബങ്ങളും ഉൾപ്പെട്ടിരിക്കുമ്പോൾ തൊഴിൽവകുപ്പിന്റെ സർവ്വേയിൽ നാട്ടിൻപുറത്തെ (കായികാദ്ധ്വാനം ചെയ്യുന്ന) കാർഷിക-കാർഷികേതര കൂലിപ്പണിക്കാരെ മാത്രമാണ് ഉൾപ്പെടുത്തിയത്.



നിർവ്വചനങ്ങളിലും സർവ്വേചെയ്ത വിഭാഗങ്ങളിലും ഇങ്ങനെ വ്യത്യാസങ്ങളുണ്ടെങ്കിലും ഇത്ര വലിയ മാറ്റത്തിന് അത് വഴിവയ്ക്കുമോ എന്ന് സംശയിക്കണം. കേരളത്തിൽ ദളിതരെ അപേക്ഷിച്ച് കൂടുതൽ ഭൂസ്വ ത്തുള്ള ആദിവാസികളുടെ കാര്യത്തിൽ നാട്ടിൻപുറത്തെ കൂലിപ്പണി ക്കാരുടെ ഒരൊറ്റ കുടുംബത്തിനും 5സെന്റിനു മേലെ ഭൂമിയില്ലെന്ന സർവ്വേകണക്ക് കണ്ണടച്ച് തട്ടിവിട്ടപോലെയുണ്ട്. സർവ്വേകണക്കുകൾ വിശ്വസിക്കാമെങ്കിൽ, ദളിതരുടെയും ആദിവാസികളുടെയും അവസ്ഥ പട്ടിക 11ൽ കാണുന്നതിനേക്കാൾ എത്രയോ ശോചനീയമാണ്.

കേന്ദ്രതൊഴിൽവകുപ്പ് സർവ്വേയിൽനിന്ന് വിവിധ സംസ്ഥാനങ്ങളിലെ നാട്ടിൻപുറതൊഴിലാളികളുടെ ഭൂസ്വത്തും അഖിലേന്ത്യ ശരാശരിയും ലഭിക്കുന്നു. ബിഹാർ, കേരളം, അഖിലേന്ത്യാ ശരാശരി എന്നിവയുടെ താരതമ്യമാണ് താഴെ കൊടുത്തിരിക്കുന്നത്.

*ആകെ നാട്ടിൻപുറ കുടുംബങ്ങൾ, നാട്ടിൻപുറതൊഴിലാളി കുടുംബങ്ങൾ, കാർഷികതൊഴിലാളി കുടുംബങ്ങൾ എന്നിവയിൽ കൃഷിചെയ്ത ഭൂമിയില്ലാത്ത എല്ലാ കുടുംബങ്ങളും, ദളിത്, ആദിവാസി കുടുംബങ്ങളും (ശതമാനത്തിൽ)*

| സംസ്ഥാനം | നാട്ടിൻപുറ കുടുംബങ്ങൾ | | | നാട്ടിൻപുറ തൊഴിലാളി കുടുംബങ്ങൾ | | | കാർഷിക തൊഴിലാളി കുടുംബങ്ങൾ | | |
|---|---|---|---|---|---|---|---|---|---|
| | എല്ലാം | ദളിത് | ആദിവാസി | എല്ലാം | ദളിത് | ആദിവാസി | എല്ലാം | ദളിത് | ആദിവാസി |
| ബീഹാർ | 37.47 | 67.60 | 19.33 | 61.63 | 76.10 | 31.10 | 62.79 | 76.08 | 32.21 |
| കേരളം | 69.38 | 81.12 | 75.04 | 75.94 | 81.37 | 87.59 | 75.70 | 79.24 | 89.45 |
| അഖിലേന്ത്യ | 38.74 | 52.81 | 30.10 | 58.80 | 64.95 | 45.93 | 56.97 | 63.94 | 45.82. |

അവലംബം: [63], പേജ് 38-40.

ആകെയുള്ള ദളിത് നാട്ടിൻപുറതൊഴിലാളി-കാർഷിക തൊഴിലാളി കുടുംബങ്ങളിൽ, ബിഹാറിനെ അപേക്ഷിച്ച് കൂടുതൽ ഭൂരഹിതർ കേരളത്തിലാണ് കാണുന്നത്. ആദിവാസികുടുംബങ്ങളുടെ കാര്യത്തിലും, മുഴുവൻ നാട്ടിൻപുറകുടുംബങ്ങളുടെ കാര്യത്തിലും ഇതുതന്നെയാണ് അവസ്ഥ. അഖിലേന്ത്യാ അടിസ്ഥാനത്തിൽ പഞ്ചാബ്, ഹര്യാന എന്നീ സംസ്ഥാനങ്ങൾ കഴിഞ്ഞാൽ ഭൂരഹിത കുടുംബങ്ങളും,

ദളിത്-ആദിവാസി ഭൂരഹിത നാട്ടിൻപുറതൊഴിലാളി-കാർഷിക തൊഴിലാളി കുടുംബങ്ങളും ഏറ്റവുമധികമുള്ളത് കേരളത്തിലാണ്.

കേരളത്തിൽ കൃഷിചെയ്ത ഭൂമിയില്ലാത്ത എല്ലാ നാട്ടിൻപുറ കുടുംബങ്ങൾ, നാട്ടിൻപുറ തൊഴിലാളി കുടുംബങ്ങൾ, കാർഷികതൊഴിലാളി കുടുംബങ്ങൾ എന്നിവയുടെ ശതമാനമായി ദളിത്, ആദിവാസി കുടുംബങ്ങളുടെ വിവരമാണ് താഴെ നൽകുന്നത്.

| തരം | ദളിത് കുടുംബങ്ങൾ | ആദിവാസി കുടുംബങ്ങൾ |
|---|---|---|
| എല്ലാ നാട്ടിൻപുറ കുടുംബങ്ങൾ | 11.59 | 1.05 |
| നാട്ടിൻപുറതൊഴിലാളി കുടുംബങ്ങൾ | 18.15 | 1.85 |
| കാർഷികതൊഴിലാളി കുടുംബങ്ങൾ | 22.42 | 2.36 |

അവലംബം:[63], പേജ് 29–31, 38–40.

ആദിവാസികളെ അപേക്ഷിച്ച് കൂടുതലും ഭൂരഹിതർ ദളിതരാണെന്ന വസ്തുത ഈ പട്ടിക സ്ഥിരീകരിക്കുന്നു. ആദിവാസി ജനസംഖ്യയിൽ പരമ്പരാഗത അടിയാളഗോത്രങ്ങൾ 30ശതമാനം വരുമെന്ന് കണക്കാക്കിയാൽ ജനസംഖ്യാനുപാതത്തേക്കാൾ എത്രയോ ഇരട്ടിയാണ് ഇവരിലെ ഭൂരഹിതർ എന്നും അതു വ്യക്തമാക്കുന്നുണ്ട്.



# അനുബന്ധം II

# കേരളത്തിലെ പാട്ടകൃഷി

*ക) പണ/വിള പാട്ടം*

1) പാലക്കാട്, ഇടനാട്(1999) : 1ഏക്രയ്ക്ക് വാർഷികപ്പാട്ടം 7,000 രൂപ കൊടുക്കുന്നു. കൂർക്കയും നെല്ലുമാണ് (രണ്ട് വിള) കൃഷിചെയ്യുന്നത്. പഴയ ജന്മിയായ ഭൂവുടമയ്ക്ക് ഇപ്പോഴും സ്വന്തമായി 15ഏക്ര ഭൂമിയുണ്ട്. ഇപ്പോൾ ബ്ലേഡ് ഇടപാടാണ് മുഖ്യ വരുമാനമാർഗം. ഭൂമി പാട്ടത്തിനെടുത്ത ദരിദ്ര കർഷകന് 50സെന്റ് ഭൂമിയുണ്ട്.

| | |
|---|---|
| കൂർക്കകൃഷിച്ചെലവ് | 2,000രൂപ |
| നെൽകൃഷിച്ചെലവ് (2വിള) | 5,000രൂപ |
| ആകെ കൃഷിച്ചെലവ് | 7,000രൂപ |
| കൂർക്കയ്ക്ക് കിട്ടിയ വില | 4,000രൂപ |
| (വിളവ് 40ചാക്ക്; ചാക്കിന് 80–100രൂപ) | |
| നെല്ലിന് കിട്ടിയ വില | 12,350രൂപ |
| (ആകെ നെൽവിളവ് 5വണ്ടി – 20.5ക്വിന്റൽ; ക്വിന്റലിന് 600രൂപ) | |
| മൊത്തം ഉൽപന്നവില | 16,350രൂപ |
| കാർഷിക മിച്ചം | 9,350രൂപ |
| വാർഷിക പാട്ടം | 7,000രൂപ |
| കാർഷികമിച്ചത്തിൽ പാട്ടത്തിന്റെ പങ്ക് | 75% |
| കർഷകന് ലഭിച്ച മിച്ചം | 2,350രൂപ |
| ആദായത്തിൽ കർഷകന്റെ പങ്ക് | 25% |

2) പാലക്കാട്, മലയോരം (1999) : നെൽകൃഷി നടത്തിയ നിലം വാഴകൃഷിക്ക് പാട്ടത്തിന് നല്കുന്നു. ആദ്യകൃഷിക്ക് ഏക്രയ്ക്ക് 17,000 രൂപയും രണ്ടാം കൃഷിക്ക് 10,000രൂപയുമാണ് പാട്ടം. സാധാരണഗതിയിൽ മൂന്നാം കൃഷിക്ക് കൊടുക്കാറില്ല. ഭൂവുടമ ഒന്നോ, രണ്ടോ നെൽവിള വെടുത്തശേഷം വീണ്ടും പാട്ടത്തിന് നൽകും. ഭൂവുടമകൾ ഒരു ഏക്ര മുതൽ 15ഏക്ര വരെയുള്ളവരാണ്. പണത്തിനുള്ള അത്യാവശ്യം, പണിയെടുക്കാൻ കഴിയായ്ക എന്നിങ്ങനെയുള്ള കാരണങ്ങൾ മൂലം 1ഏക്രയിൽ താഴെ ഭൂമിയുള്ള ചിലരും പാട്ടത്തിന് കൊടുക്കാറുണ്ട്. പാട്ടത്തിനെടുക്കുന്ന ഭൂരഹിത, ദരിദ്ര കർഷകർ പൊതുവെ 25സെന്റാണ് എടുക്കുക. പാട്ടം മൂന്നോ നാലോ ഗഡുക്കളായി കൊടുത്തുതീർക്കുന്നു. കൃഷിചെയ്യാൻ വേണ്ടത്ര പണമില്ലാത്തതു കൊണ്ട് കുറച്ചു വളർച്ച

യെത്തിയ വാഴ ഈടുനിർത്തി ബ്ലേഡിൽനിന്നോ (100ന് 10 മുതൽ 20 രൂപ വരെ പലിശ), തമിഴ് ബ്ലേഡിൽനിന്നോ (100ന് 12രൂപ പലിശ) കടംവാങ്ങുന്നു. ഓണക്കച്ചവടത്തിന് കുല കിട്ടിയാൽ കിലോയ്ക്ക് 8 മുതൽ 10 രൂപ വരെ കിട്ടും (കുലയ്ക്ക് 80രൂപ). ചീപ്പ് (പടല) നോക്കിയാണ് കച്ചവടക്കാർ വിലയിടുക. കായാകുമ്പോൾ ഏഴോ എട്ടോ ചീപ്പുണ്ടെങ്കിൽ നല്ല കുലയ്ക്കുള്ള വില കിട്ടും. ഒരു ഏക്രയിൽ 800മുതൽ 1,000 വാഴവരെ കൃഷിചെയ്യുന്നു. ഒരു വാഴയ്ക്ക് 18മുതൽ 20 രൂപ വരെ കൃഷിച്ചെലവ് വരും. വാഴകൃഷികൂടാതെ പാട്ടക്കർഷകർ സ്വന്തം ആവശ്യത്തിനായി പയറും ചേമ്പും ഇടവിളകൃഷി ചെയ്യാറുണ്ട്.

| | |
|---|---|
| 25സെന്റിൽ 2കൃഷിക്ക് ചെലവ് (250വാഴ X 18രൂപ) | 9,000രൂപ |
| ഉൽപന്നവില (കുലയ്ക്ക് ശരാശരി 60രൂപ) | 30,000രൂപ |
| കാർഷിക മിച്ചം | 21,000രൂപ |
| പാട്ടം (ആദ്യവർഷം 4,250രൂപ, രണ്ടാം വർഷം 2,500രൂപ) | 6,750രൂപ |
| കാർഷികമിച്ചത്തിൽ പാട്ടത്തിന്റെ പങ്ക് | 32% |
| പലിശ (ഓരോ വർഷവും കൃഷിച്ചെലവിനു വേണ്ട പകുതി പണം 100ന് 15രൂപ പലിശയിൽ 8മാസത്തേക്ക്) | 5,400രൂപ |
| കാർഷികമിച്ചത്തിൽ പലിശയുടെ പങ്ക് | 26% |
| കർഷകന് ലഭിച്ച മിച്ചം | 8,850 രൂപ |
| കർഷകന്റെ പങ്ക് | 42% |

(3) ആലപ്പുഴ, കുട്ടനാട് കായൽ (2000): പാട്ടനിരക്കിന് ഇവിടെ "പത്തുപാട്ടം" എന്നു പറയുന്നു. 1പറ നിലത്തിന് 10പറ പാട്ടം, ഏക്രയ്ക്ക് 100പറ. പാട്ടം മുൻകൂറായും, ചിലപ്പോൾ കൃഷി കഴിഞ്ഞും കൊടുക്കുന്നു. പകുതി പാട്ടം മുൻകൂറായി കൊടുക്കുന്ന ഏർപ്പാടുമുണ്ട്. മുൻകൂറായി കൊടുക്കുമ്പോൾ പാട്ടം പണമായി നൽകണം. പകുതി പണവും ബാക്കി നെല്ലുമായിട്ടാണ് പാട്ടം നൽകേണ്ടതെങ്കിൽ ഭൂവുടമയ്ക്കും കൃഷിയിൽ ഒരു നോട്ടമുണ്ടാകും. വളം, വിത്ത് എന്നിവ ഭൂവുടമ നൽകും. പക്ഷേ വില കൊടുക്കണം. ഭൂവുടമ സഹകരണബാങ്കിൽനിന്ന് കാർഷികവായ്പ വാങ്ങിക്കൊടുക്കും. ഉടമയുമായി നല്ല ബന്ധത്തിലാണെങ്കിൽ കൃഷിനാശത്തിന് ലഭിക്കുന്ന സർക്കാർ സഹായത്തിൽനിന്ന് ഒരു പങ്ക് പാട്ടക്കർഷകന് ലഭിക്കും. ഭൂവുടമ പറയുന്ന സ്ഥലത്തുവച്ച് മെതിക്കണം. പാട്ടക്കർ



ഷകരിൽ കൂടുതലും 1മുതൽ 2ഏക്രവരെയുള്ളരാണ്. പരമാവധി 5ഏക്രവരെ പാട്ടത്തിനെടുക്കുന്നു. കൂടാതെ ചില ഭൂരഹിതതരും പാട്ടത്തിന് ഭൂമിയെടുക്കാറുണ്ട്. സ്ഥിരമായി ആർക്കും പാട്ടത്തിന് കൊടുക്കാറില്ല. ഈ പ്രദേശത്ത് 10ഏക്രയിലധികമുള്ള 7ഉടമകളിൽ 6പേരും ഭൂമി പാട്ടത്തിന് കൊടുക്കുന്നുണ്ട്. ചിലർ മുഴുവൻ നിലവും പാട്ടത്തിന് കൊടുക്കുന്നു. സൂക്ഷ്മാന്വേഷണയോഗത്തിൽ പങ്കെടുത്തവരുടെ അഭിപ്രായത്തിൽ, "മുഖ്യമായും ലാഭത്തിനല്ല, പണിക്കുവേണ്ടിയാണ് പാട്ടത്തിനെടുക്കുന്നത്. കുറച്ച് മിച്ചമുണ്ടാകും." പാട്ടകൃഷി നടത്തി ഒന്നുരണ്ടു പേർ ഭൂമി വാങ്ങിയിട്ടുണ്ട്. പക്ഷേ, ഇവർക്ക് മറ്റ് വരുമാന മാർഗങ്ങളുണ്ടായിരുന്നു.

| | |
|---|---|
| 1ഏക്രയിലെ കൃഷിച്ചെലവ് | 5,000രൂപ |
| ഉൽപന്നവില (350പറ വിളവ്, ക്വിന്റലിന് 600രൂപ; 17പറ = 1ക്വിന്റൽ) | 12,353രൂപ |
| കാർഷിക മിച്ചം | 7,353രൂപ |
| പാട്ടം | 3,530രൂപ |
| കാർഷിക മിച്ചത്തിൽ പാട്ടത്തിന്റെ പങ്ക് | 48% |
| സഹകരണബാങ്ക് പലിശ (ചെലവിനുവേണ്ട പണം മുഴുവൻ 15% പലിശയ്ക്ക് എടുത്താൽ) | 750രൂപ |
| കാർഷിക മിച്ചത്തിൽ പലിശയുടെ പങ്ക് | 10% |
| കർഷകന് ലഭിച്ച മിച്ചം | 3,073രൂപ |
| ആദായത്തിൽ കർഷകന്റെ പങ്ക് | 42% |

4) കോട്ടയം, അപ്പർ കുട്ടനാട് (2001): ഏക്രയ്ക്ക് 3,000രൂപ അല്ലെങ്കിൽ 75പറ നെല്ലാണ് പാട്ടം. തൊട്ടുമുമ്പുള്ള വർഷം ഇത് 2,500 രൂപയും 60പറയുമായിരുന്നു. പാട്ടകൃഷിക്കുള്ള മത്സരംമൂലം ഓരോ വർഷവും പാട്ടം കൂടുന്നുണ്ട്. ലേലംവിളിച്ചും കൊടുത്തിട്ടുണ്ട്. പാട്ടം പണമായി നൽകുന്നവരാണ് കൂടുതലും. നെല്ലായിട്ടാണ് നൽകുന്നതെങ്കിൽ, അത് ഒഴുക്കി (പാറ്റി) അളന്ന് ഭൂവുടമയുടെ വീട്ടിലെത്തിക്കുന്നു. ഉടമ ചാക്കുമായി കളത്തിൽ വന്ന് പാട്ടം അളന്നുവാങ്ങുന്ന ഏർപ്പാടും ഉണ്ട്. ഭൂവുടമയ്ക്ക് ലഭിക്കുന്ന സബ്സിഡികൾ ഒന്നുംതന്നെ പാട്ടകൃഷിക്കാർക്ക് കൊടുക്കുന്നില്ല. ഇതിനെതിരെ പ്രതിഷേധമുണ്ടാവാറുണ്ടെങ്കിലും ഒരു മാറ്റവുമുണ്ടായിട്ടില്ല. ഈ പാടശേഖരത്തിലെ എല്ലാ ഭൂവുടമകളും മുമ്പ് കുടിയാന്മാരായിരുന്നു. ഭൂപരിഷ്ക്കരണം വഴിയാണ് ഉടമസ്ഥരായത്. ഇന്ന് ഈ പാടശേഖരത്തിൽ കൃഷിയിറക്കുന്നവരിൽ പകുതിയിലധികവും പാട്ടക്കർഷകരാണ്.

| | |
|---|---|
| 1 ഏക്രയിലെ കൃഷിച്ചെലവ് (ഏറിയാൽ 5,000രൂപ വരെ) | 4,000രൂപ |
| ഉൽപന്നവില (210പറ വിളവ്; 16പറ = 1ക്വിന്റൽ. ക്വിന്റലിന് 625രൂപ) | 8,203രൂപ |
| കാർഷിക മിച്ചം | 4,203രൂപ |
| പാട്ടം | 3,000രൂപ |
| കാർഷിക മിച്ചത്തിൽ പാട്ടത്തിന്റെ പങ്ക് | 71% |
| കർഷകന് ലഭിച്ച മിച്ചം | 1,203രൂപ |
| കർഷകന്റെ പങ്ക് | 29% |

5) വയനാട് (2001): ഒരു കൃഷിക്ക് ഏക്രയ്ക്ക് 8മുതൽ 10 പൊതിയാണ് പാട്ടം (1പൊതി = 5പറ = 0.4ക്വിന്റൽ). ഉദ്യോഗസ്ഥരും വലിയ ഭൂവുടമകളും ഒഴികെ മിക്കവാറും ആരുംതന്നെ രണ്ട് കൃഷിക്ക് പാട്ടത്തിന് കൊടുക്കാറില്ല. അങ്ങനെ കൊടുക്കുമ്പോൾ പാട്ടം 15പൊതി വരെയാകും. കൂടുതലും പുഞ്ചകൃഷിയാണ് പാട്ടത്തിനെടുക്കുന്നത്.

| | |
|---|---|
| 1ഏക്ര കൃഷിച്ചെലവ് | 5,300രൂപ |
| ഉൽപന്നവില (200പറ വിളവ്, ക്വിന്റലിന് 600രൂപ) | 9,600രൂപ |
| കാർഷിക മിച്ചം | 4,300രൂപ |
| പാട്ടം | 2,400രൂപ |
| കാർഷികമിച്ചത്തിൽ പാട്ടത്തിന്റെ പങ്ക് | 56% |
| കർഷകന് ലഭിച്ച മിച്ചം | 1,900രൂപ |
| കർഷകന്റെ പങ്ക് | 44% |

6) വയനാട്, വാഴകൃഷി (1996) : വാഴകൃഷി നടത്തുമ്പോൾ കണ്ണിന് 5മുതൽ 10രൂപ വരെ പാട്ടം നൽകണം. വാഴയ്ക്ക് 15മുതൽ 20 രൂപവരെയാകും ഉൽപാദനച്ചെലവ്. ശരാശരി കുല 8കിലോവരും കിലോയ്ക്ക് 6മുതൽ 10 രൂപവരെ വിലകിട്ടി. ഭൂരഹിത, ദരിദ്രകർഷകർ 50സെന്റോ അതിലും കുറച്ചോ പാട്ടത്തിനെടുക്കുന്നു. 10ഏക്ര നിലം പാട്ടത്തിനെടുത്ത് വാഴകൃഷി നടത്തുന്നവരുമുണ്ട്. ഇവർ കൂലിക്ക് ആളെ നിർത്തി പണിചെയ്യിക്കുന്നു.

| | |
|---|---|
| 50സെന്റിൽ കൃഷിച്ചെലവ് (വാഴയ്ക്ക് 18രൂപ) | 9,000രൂപ |
| ഉൽപന്നവില (490കുല, ശരാശരി വില 64രൂപ) | 31,360രൂപ |
| കാർഷിക മിച്ചം | 22,360രൂപ |
| പാട്ടം (500കണ്ണിന് 8രൂപ വച്ച്) | 4,000 രൂപ |
| കാർഷികമിച്ചത്തിൽ പാട്ടത്തിന്റെ പങ്ക് | 18% |
| കർഷകന് ലഭിച്ച മിച്ചം | 18,360രൂപ |
| കർഷകന്റെ പങ്ക് | 82% |

7) എറണാകുളം, ഇടനാട് (2001): കന്നാരകൃഷിക്ക്



(പൈനാപ്പിൾ) കരഭൂമിയിൽ ഒരു ഏക്രയ്ക്ക് 4,000മുതൽ 8,000രുപവരെ പാട്ടം നൽകണം. ഫലഭുയിഷ്ടതയും ഗതാഗതസൗകര്യവും കണക്കിലെടുത്താണ് പാട്ടം നിശ്ചയിക്കുന്നത്. കുടുതൽ വിളവ് ലഭിക്കുന്ന പാടങ്ങൾക്ക് 7,000മുതൽ 10,000രൂപ വരെയാകും പാട്ടം. ദരിദ്ര, ഭുരഹിത കർഷകർ കൃഷിച്ചെലവിനു വേണ്ട മുലധനം ബ്ലേഡിൽ നിന്ന് കടമെടുക്കുന്നു. 36മുതൽ 48ശതമാനം വരെയാണ് വാർഷികപലിശ. പണയപ്പെടുത്താൻ സ്വന്തമായി ഭൂമിയുള്ള ഇടത്തരം, ധനിക കർഷകർക്ക് സഹകരണബാങ്കിൽനിന്ന് 15ശതമാനം പലിശയ്ക്ക് കാർഷിക ലോൺ ലഭിക്കും. ചക്കയുടെ വില നിശ്ചയിക്കുന്നതിന് കൃത്യമായ മാനദണ്ഡമൊന്നുമില്ല. ഏ, ബി, സി എന്നിങ്ങനെ തരംതിരിക്കുന്ന ചക്കയ്ക്ക് ഡിമാന്റുണ്ടെങ്കിൽ യഥാക്രമം 6, 3, 1.25 രൂപ വിലകിട്ടും. ഡിമാന്റ് ഇടിഞ്ഞാൽ കച്ചവടക്കാർ പറയുന്ന വിലയ്ക്ക് കൊടുക്കണം. മുന്നു വർഷത്തെ കൃഷിക്കുശേഷം ആരോഗ്യമുള്ള കാനികൾ (മുളകൾ) പറിച്ച് വിൽക്കാൻ കഴിയും; ഒന്നിന് 50പൈസ നിരക്കിൽ. ഇതിൽനിന്ന് ഏക്രയ്ക്ക് ശരാശരി 3,000രൂപ (6,000കാനി) കിട്ടും. പാട്ടഭൂമി ഒഴിയുമ്പോൾ ചെടി നശിപ്പിക്കണം. ഇതിന് ഏകദേശം 2,000രൂപ ചെലവുവരും. കന്നാരകൃഷി നടത്തുന്ന ദരിദ്ര പാട്ടക്കർഷകരെ സംബന്ധിച്ചിടത്തോളം, പണിയെല്ലാം സ്വയം ചെയ്യുന്നതുകൊണ്ടുള്ള മിച്ചമാണ് നേട്ടം. വിളവു മോശമാവുകയോ, വില കുറയുകയോ ചെയ്താൽ വിളവെടുപ്പുസമയത്ത് പലിശ മാത്രമേ ഇവർക്ക് വീട്ടാൻ കഴിയാറുള്ളു. 1ഏക്ര പാട്ടത്തിനെടുത്ത ഭുരഹിതകർഷകന്റെയും ഇടത്തരം കർഷകന്റെയും ഉദാഹരണങ്ങളാണ് താഴെ നൽകുന്നത്.

*ഭൂരഹിത കർഷകൻ*

| | കൃഷിച്ചെലവ് | പലിശ |
|---|---|---|
| 1–ാം വർഷം | 5,000രൂപ | 2,100രൂപ |
| 2–ാം വർഷം | 12,000രൂപ | 5,040രൂപ |
| 3–ാം വർഷം | 7,000രൂപ | 2,940രൂപ |
| മൊത്തം | 24,000രൂപ | 10,080രൂപ |

കൃഷിച്ചെലവ് മുഴുവനും 42ശതമാനം പലിശയ്ക്ക് കടമെടുത്തു. നടീൽവസ്തു (കാനി – 3,000രൂപ), വളം (21,000രൂപ) എന്നിവ മാത്രമെ ഇവിടെ കൂട്ടിയിട്ടുള്ളു.

1ഏക്രയിലെ പണിക്കൂലി (സ്വന്തം പണി)

| | |
|---|---|
| 1 -ാം വർഷം | 15,000രൂപ |
| 2-ാം വർഷം | 6,000രൂപ |
| 3-ാം വർഷം | 3,000രൂപ |
| ചെടി നശിപ്പിക്കുന്നതിനും മറ്റുമുള്ള കൂലി | 2,000രൂപ |
| മൊത്തം പണിക്കൂലി | 26,000രൂപ |
| യഥാർത്ഥ കൃഷിച്ചെലവ് | 50,000രൂപ |

ഉൽപന്നവില (രൂപ)

| | 1-ാം വർഷം | 2-ാം വർഷം | 3-ാം വർഷം | മൊത്തം |
|---|---|---|---|---|
| ചക്കവില | 12,000 | 32,500 | 26,500 | 71,000രൂപ |
| കാനി വില | | | 3,000 | 3,000രൂപ |
| മൊത്തം വില | | | | 74,000രൂപ |
| കാർഷിക മിച്ചം | | | | 24,000രൂപ |
| പാട്ടം | | | | 6,000രൂപ |
| കാർഷികമിച്ചത്തിൽ പാട്ടത്തിന്റെ പങ്ക് | | | | 25% |
| പലിശ | | | | 10,080രൂപ |
| കാർഷികമിച്ചത്തിൽ പലിശയുടെ പങ്ക് | | | | 42% |
| കർഷകന് ലഭിച്ച മിച്ചം | | | | 7,920രൂപ |
| കർഷകന്റെ പങ്ക് | | | | 33% |

സ്വന്തമായി പണിയെടുക്കുന്ന ദരിദ്ര പാട്ടക്കർഷകർക്ക് എത്ര ദിവസം പണിയെടുത്തു എന്ന് കൃത്യമായ കണക്കൊന്നുമില്ല. ഒരു ഇടത്തരം കർഷകൻ പണിക്കൂലിക്ക് വേണ്ടി ചെലവാക്കിയ തുകയാണ് ഇവിടെ കൂട്ടിയത്. വാസ്തവത്തിൽ, സ്വന്തം പണിയാകുമ്പോൾ ഇതിലു മധികം അദ്ധ്വാനം ചെലവിട്ടിട്ടുണ്ടായിരിക്കും.

*ഇടത്തരം കർഷകൻ*

| | |
|---|---|
| 15ശതമാനം നിരക്കിൽ മൊത്തം പലിശ | 7,200രൂപ |
| കാർഷിക മിച്ചത്തിൽ പലിശയുടെ പങ്ക് | 30% |
| കർഷകന് ലഭിച്ച മിച്ചം | 10,800രൂപ |
| കാർഷിക മിച്ചത്തിൽ കർഷകന്റെ പങ്ക് | 45% |

പലിശയിൽ വരുന്ന കുറവുമൂലം കർഷകന്റെ മിച്ചം വർദ്ധിച്ചു. അപ്പോഴും കാർഷികമിച്ചത്തിൽ 55ശതമാനവും പാട്ടവും പലിശയുമായി നഷ്ടപ്പെടുന്നുണ്ട്. കൂലിപ്പണി കൂടാതെ സ്വന്തമായി ചെയ്ത പണി എത്ര യാണെന്ന് വ്യക്തമല്ല. പാടത്ത് കൃഷി നടത്തുമ്പോൾ കാന കീറുന്നതിന്



2,000രൂപ അധികചെലവ് വരുമെങ്കിലും വിളവ് 25ശതമാനം വർദ്ധിക്കും.

*ഖ) പങ്ക് പാട്ടം*

1 ) വയനാട് (1996): ഭൂവുടമ വിത്തും രാസവളവും (ചിലപ്പോൾ കാലിവളവും) നൽകും. നെല്ലും പുല്ലും പകുതിവീതം പാട്ടമായി കൊടു ക്കണം. കൃഷിച്ചെലവിന് ഭൂവുടമയിൽനിന്ന് കടം വാങ്ങിയാൽ, പകുതി പ്പങ്ക് കൂടാതെ കടം വീട്ടാൻ മാർക്കറ്റ്നിരക്കിന്റെ പകുതി വിലയ്ക്ക് വേറെ നെല്ല് കൊടുക്കണം. ഉഴവിന് ഏര് കൊടുത്തിട്ടുണ്ടെങ്കിൽ ഭൂവുടമയുടെ മറ്റെന്തെങ്കിലും പണി ചെയ്തു കൊടുക്കണം. കൊയ്ത്ത്-മെതി സമയത്ത് ഭക്ഷണം കൊടുക്കാറുണ്ട്. പുഞ്ചകൃഷിക്ക് ആദ്യം മുതൽ അവസാനം വരെ പണി ദിവസങ്ങളിൽ ഭക്ഷണവും പണിക്കാർക്ക് പറ്റുകാശും കൊടുക്കുന്നു. കൊയ്ത്ത് കഴിഞ്ഞ് നെല്ല് കൊടുത്ത് പറ്റ് വീട്ടുന്നു.

| | |
|---|---|
| 1ഏക്ര കൃഷിച്ചെലവ് | 3,300രൂപ |
| ഭൂവുടമയുടെ ചെലവ് | 1,155രൂപ |
| കർഷകന്റെ ചെലവ് (35:65 എന്ന അനുപാതത്തിൽ) | 2,145രൂപ |
| ഉൽപന്ന വില (250പറ വിളവ്, ക്വിന്റലിന് 400രൂപ) | 6,500രൂപ |
| കാർഷിക മിച്ചം | 3,200രൂപ |
| ഭൂവുടമയ്ക്ക് ലഭിക്കുന്ന പങ്ക് (വിളവിന്റെ പകുതി) | 3,250രൂപ |
| ചെലവ് കഴിച്ച് ഭൂവുടമയ്ക്ക് കിട്ടുന്ന മിച്ചം | 2,095രൂപ |
| കാർഷിക മിച്ചത്തിൽ ഭൂവുടമയുടെ പങ്ക് | 65% |
| ചെലവു കഴിച്ച് കർഷകന് കിട്ടുന്ന മിച്ചം | 1,105രൂപ |
| കാർഷിക മിച്ചത്തിൽ കർഷകന്റെ പങ്ക് | 35% |

*ഗ) അദ്ധ്വാനപാട്ടം*

1) എറണാകുളം (1996) : പുതുതൈകൾ നട്ട് ആദ്യത്തെ കുറച്ചു വർഷങ്ങൾ ശുശ്രൂഷിക്കുമെന്ന കരാറിലാണ് സ്ലോട്ടർവെട്ട് നടന്ന റബ്ബർ തോട്ടങ്ങൾ പാട്ടത്തിനെടുക്കുന്നത്. ഇടവിളയായി കുടുതലും കന്നാര കൃഷി ചെയ്യുന്നു. കൃഷിക്കാർ നേരിട്ടും, പണിക്കാരെ നിർത്തിയും ഇത് ചെയ്യാറുണ്ട്. ചുരുങ്ങിയത് നാലു വർഷത്തെ കൃഷിക്ക് ഭൂമി പാട്ടത്തി നെടുക്കുന്നു. റബ്ബർ തോട്ടങ്ങളിലെ പാട്ടകൃഷിയെ കുറിച്ച് നേരിട്ട് വിവര ങ്ങൾ ശേഖരിക്കാൻ കഴിഞ്ഞിട്ടില്ല. നബാർഡ് മതിപ്പനുസരിച്ചാണ് അദ്ധ്വാനപ്പാട്ടം കണക്കുകൂട്ടിയെടുത്തത്. [53], പേജ് 299-301.

| | |
|---|---|
| മുക്കാൽ ഏക്ര കന്നാരകൃഷിക്കുള്ള ചെലവ് | 15,600രൂപ |
| കന്നാരയ്ക്ക് കിട്ടുന്ന വില (3 വർഷം) | 52,650രൂപ |

| | |
|---|---|
| കാർഷിക മിച്ചം | 37,050രൂപ |
| ഒരു ഏക്ര റബ്ബർ കൃഷിക്ക് 4വർഷത്തേക്കുള്ള ചെലവ് | 16,640രൂപ |
| കാർഷിക മിച്ചത്തിൽ അദ്ധ്വാനപ്പാട്ടത്തിന്റെ പങ്ക് | 45% |
| കർഷകന് ലഭിക്കുന്ന മിച്ചം | 20,410രൂപ |
| കർഷകന്റെ പങ്ക് | 55% |



# അനുബന്ധം III

## ചെറുകിട, ഇടത്തരം ഭൂപ്രഭുക്കൾ - ചില രേഖാചിത്രങ്ങൾ

*ക) എറണാകുളം - ഇടനാട്*

1) നിലവും പറമ്പുമായി 25ഏക്ര. റബ്ബർ, കൊക്കോ, നെല്ല് എന്നിവ കൃഷിചെയ്യിക്കുന്നു. ആശ്രിതരായ പണിക്കാർക്ക് സ്ഥിരമായി തൊഴിൽ കൊടുക്കുകയും നാട്ടിൽ 125രൂപ കൂലിയുള്ളപ്പോൾ 75രൂപയ്ക്ക് പണിയെടുപ്പിക്കുകയും ചെയ്യുന്നു. ഇവർക്ക് ചില്ലറ സാമ്പത്തിക സഹായം നൽകാറുണ്ട്. ഭീഷണിപ്പെടുത്തിയും കടത്തിൽ കുടുക്കിയും ദളിതരുടെയും ദരിദ്രരുടെയും ഭൂമി വാങ്ങിക്കൂട്ടിയിട്ടുണ്ട്. ഭൂമി കൂടാതെ, പാറമട, ക്രഷർ, വാടകയ്ക്ക് ഓടുന്ന, ലോറികൾ, അങ്ങാടിയിലെ ബഹുനില കെട്ടിടം, ചെരിപ്പുനിർമാണ കമ്പനി എന്നിവയുമുണ്ട്.

2) 30ഏക്ര വയലും 10ഏക്ര പറമ്പുമുള്ള ഡോക്ടർ. റബ്ബർ, നെല്ല്, തമ്പകം എന്നിവ കൃഷിചെയ്യിക്കുന്നു. പഴയ സവർണ്ണക്രിസ്ത്യാനി നാടുവാഴികുടുംബത്തിലെ അംഗം. ഒരു ദരിദ്രന്റെ വീടിന് തീയിട്ട് ഓടിച്ചു വിട്ട ചരിത്രമുണ്ട്.

3) കരാർപണി, കച്ചവടം എന്നിവയിൽനിന്ന് തുടക്കം. ഇന്ന് 100ഏക്ര ഭൂമിയുണ്ട്. സംസ്ഥാനത്തിനു പുറത്തും, കൊച്ചി വിമാനത്താവളത്തിനടുത്തും ഭൂമി സമ്പാദിച്ചിരിക്കുന്നു. ക്ഷയിച്ച നാടുവാഴി കുടുംബങ്ങളുടെ ഭൂമി വാങ്ങിച്ചുകൂട്ടി ഭൂസ്വത്ത് വർദ്ധിപ്പിച്ചു. രാഷ്ട്രീയ പാർട്ടികളിലും പോലീസിലും സ്വാധീനമുണ്ട്. ചൊൽപ്പടിക്കുനിൽക്കാത്ത ഒരു ദരിദ്രകുടുംബത്തിലെ മുഴുവൻ അംഗങ്ങളെയും മാസങ്ങളോളം പോലീസ് സ്റ്റേഷനിൽ കയറിയിറങ്ങാൻ നിർബ്ബന്ധിച്ചു. ഉദ്ദേശം 1,125തൊഴിലാളികൾ പണിയെടുക്കുന്ന 5കമ്പനികളുണ്ട്. സർക്കാർ സ്കീമിന്റെ സഹായത്തോടെ നൂറുകണക്കിന് സ്ത്രീകളെ അംഗങ്ങളാക്കി സഹകരണ അടിസ്ഥാനത്തിലാണ് ഒരു കമ്പനി തുടങ്ങിയത്. പിന്നീട് ഇവരുടെ പേരിൽ ബാങ്കിൽനിന്ന് കടംവാങ്ങി. ഒടുവിൽ കമ്പനി സ്വന്തമാക്കി കടബാധ്യത അവരുടെ തലയിൽ കെട്ടിവയ്ക്കാൻ ശ്രമിച്ചു. സാമ്പത്തിക തർക്കങ്ങളിലും മറ്റും മധ്യസ്ഥം വഹിക്കുന്നു. പള്ളിയിൽ സ്വാധീനമുണ്ട്. സാമുഹ്യക്ഷേമപ്രവർത്തനങ്ങൾക്ക് പിന്തുണനൽകി ജനങ്ങൾക്കിടയിൽ സ്വാധീനം വർദ്ധിപ്പിക്കാൻ ശ്രമിക്കുന്നു.

4) 90ഏക്രയുള്ള ഭൂപ്രഭു-വ്യവസായി. പഴയ ജന്മികളുടെ കാര്യസ്ഥ കുടുംബത്തിലെ അംഗം. കരാർ പണിയിലൂടെ തുടക്കം. പിന്നീട് ബാങ്കുകടം ആശ്രയിച്ച് വ്യവസായം സ്ഥാപിച്ചു. ഇതിലെ ഭൂരിപക്ഷം

വരുന്ന സ്ത്രീ തൊഴിലാളികളുടെയും പണി അസംസ്കൃതവസ്തുക്കളുടെ തരംതിരിവാണ്. ഇവർക്ക് 40രുപ ദിവസക്കൂലി നൽകുന്നു. ശുപാർശയുടെയും വിശ്വസ്തതയുടെയും അടിസ്ഥാനത്തിലാണ് പണി കൊടുക്കുന്നത്. കൂടുതൽപേരും മൂന്നോ നാലോ വർഷം പണിയെടുത്ത്, വിവാഹിതരാകുന്നതോടെ പിരിഞ്ഞുപോകുന്നു. 'ഔദാര്യ'പ്രകടനത്തിലും ആശ്രിതരുടെ തർക്കങ്ങളിൽ മധ്യസ്ഥം പറയുന്നതിലും തൽപരനാണ്. 64ഏക്ര തോട്ടത്തിലെ ഉൽപന്നങ്ങൾക്ക് ഫാക്ടറിയുൽപാദനവുമായി ഒരു ബന്ധവുമില്ല. ഫാക്ടറി ഉൽപന്നങ്ങൾ കയറ്റുമതിചെയ്യുന്നു.

*ഖ) കുട്ടനാട്*

ഈ കരയിലെ 200ഏക്ര നിലമുണ്ടായിരുന്ന ജന്മി ഭൂപരിഷ്കരണത്തിനു മുമ്പുതന്നെ അത് പലർക്കായി വിറ്റു. പഴയ സവർണ്ണഹിന്ദു ജന്മി കുടുംബങ്ങൾ എല്ലാം ക്ഷയിച്ച സ്ഥാനത്ത് സവർണ്ണ ക്രസ്ത്യൻ ഭൂപ്രഭുക്കളാണ് ഉയർന്നുവന്നിരിക്കുന്നത്. അപൂർവ്വമായി നായർ ഭുപ്രഭുക്കളുമുണ്ട്.

1) 18ഏക്ര നിലവും 3ഏക്ര ഭൂമിയും ഇപ്പോഴും സഹോദരങ്ങളുടെ സംയുക്ത ഉടമസഥ്തയിലാണ്. കാർഷികവരുമാനം പങ്കുവയ്ക്കുന്നു. തുണിക്കച്ചവടം, വീട്ടുപകരണക്കച്ചവടം, കരാർപണി, കോളേജ് അധ്യാപനം എന്നിവയൊക്കെയാണ് സഹോദരങ്ങളുടെ ജീവിതവൃത്തികൾ. ഭൂമി പാട്ടത്തിന് കൊടുക്കുന്നു.

2) 10ഏക്ര നിലവും 2ഏക്ര റബ്ബറും. സ്ഥിരം പണിക്കാരന് 80 രൂപ ദിവസക്കൂലി (ഇവിടെ 100രുപയാണ് നടപ്പുകൂലി). കൊയ്ത്തു തുടങ്ങിയാൽ 20ദിവസത്തേക്ക് 2.5പറ വച്ചു കൊടുക്കും. സഹകരണബാങ്ക് ബോർഡ് മെമ്പർ. റൈസ്മില്ലുണ്ട്. ഭൂമി പാട്ടത്തിന് കൊടുക്കുന്നില്ല.

*ഗ) കാസർഗോഡ്- ഇടനാട്*

പരമ്പരാഗത മുസ്ലിംജന്മികുടുംബം. മുമ്പ് 100ഏക്രയിലധികമുണ്ടായിരുന്നു. ഭാഗംവച്ചതിനുശേഷം ഒരു ശാഖയ്ക്ക് 40ഏക്ര. റബ്ബർ, തെങ്ങ്, കവുങ്ങ് എന്നിവയാണ് വിളകൾ. പഴയ കുടികിടപ്പുകാരായ ദളിതരാണ് ഇവരുടെ സ്ഥിരംപണിക്കാർ. ഇവർക്ക് താമസിക്കാനായി അൽപം ഭൂമി കൊടുത്തിട്ടുണ്ട്. കുടികിടപ്പവകാശമായ 10സെന്റിലും താഴെയാണ് ഇവരിൽ ഓരോ കുടുംബത്തിനുമുള്ള ശരാശരി ഭൂമി. നാട്ടിലുള്ള കൂലി 100രൂപയാണെങ്കിലും സ്ഥിരംപണിക്കാർക്ക് 80രുപ കൊടുക്കുന്നു. ഇവരെ ഉപയോഗിച്ച് എതിരാളിക്കെതിരെ ജാതിപീഡനക്കേസ് കെട്ടിച്ചമച്ചു. കോൺഗ്രസ്സ് പാർട്ടിയിലെ ജില്ലാ നേതൃത്വ അംഗം, സ്വയംഭരണ സ്ഥാപനത്തിലെ ഉന്നതസ്ഥാനമുള്ള വ്യക്തി, ഉയർന്ന പോലീസ് ഉദ്യോഗസ്ഥൻ



എന്നിങ്ങനെ ബന്ധുബലം. സ്വന്തമായി പള്ളി. ഇന്നിതിന്റെ നടത്തിപ്പ് ജമാത്തിനാണെങ്കിലും നിയന്ത്രണം ഇവരുടെ കൈയ്യിൽതന്നെ. കുറച്ചു മുമ്പുവരെ നാട്ടുമധ്യസ്ഥതയുണ്ടായിരുന്നു. ഈ പ്രദേശത്തെ നാനാ ജാതി-മതക്കാരായ പ്രബല ഭൂപ്രഭുക്കൾ രൂപീകരിച്ച വിദ്യാഭ്യാസ ട്രസ്റ്റ് സമിതിയിൽ ഭാരവാഹിത്വമുണ്ടായിരുന്നു. അടുത്ത ബന്ധുവിന് നഴ്സിങ് ഹോമുണ്ട്. ഈ പ്രദേശത്തെ പല ഭൂപ്രഭുക്കൾക്കും കുഡഗിൽ നുറുകണക്കിന് ഏക്ര വിസ്തൃതിയുള്ള തോട്ടങ്ങളുണ്ട്. ഇവരിൽ ഡോക്ടർമാരും മുൻ എം.എൽ.എ.യുമൊക്കെയുണ്ട്.

# അനുബന്ധം IV

## നാട്ടിൻപുറത്തെ ദരിദ്രരുടെ ജീവിതാവസ്ഥ

*ക) എറണാകുളം - ഇടനാട് (1999)*

13സെന്റ് സ്ഥലമുള്ള ടാപ്പിംഗ്തൊഴിലാളി കുടുംബം. ഭാര്യയും ഭർത്താവും ടാപ്പിംഗ്പണിക്കു പോകുന്നു. മൊത്തം ദിവസക്കൂലി 125രൂപ. ഒരു വർഷത്തിൽ 260പണിയുണ്ട്. വീടിരിക്കുന്ന 3സെന്റ് കഴിച്ചുള്ള സ്ഥലത്ത് ചെറുവാഴകൃഷി. ഉൽപന്നം വിൽക്കുന്നില്ല. കറിവയ്ക്കാനും പഴമായും ഉപയോഗിക്കുന്നു. ഒരു തെങ്ങുള്ളതിൽനിന്ന് കറിക്ക് അരയ്ക്കാൻ തേങ്ങ കിട്ടും. വർഷത്തിൽ ഒരു പ്രാവശ്യമെങ്കിലും 100ക്ക് 25രൂപ പലിശയിൽ ബ്ലേഡിൽനിന്ന് കടമെടുക്കേണ്ടിവരും (1,000രൂപയെടുത്താൽ 1,250രൂപ വീട്ടണം). കടം വീടിത്തീരാൻ ആറേഴ് മാസം വേണ്ടിവരും. രണ്ടു പെൺകുട്ടികൾ തയ്യൽ പണിക്ക് പോകുന്നു. അവരുടെ വരുമാനം സ്വന്തം ചെലുവുകൾക്ക് മാത്രമേ ഉപകരിക്കൂ. ആൺകുട്ടി വർക്ക്ഷോപ്പിൽ പരിശീലനത്തിന് പോകുന്നു.

| | |
|---|---|
| ഒരു വർഷത്തെ കൂലിവരുമാനം | 32,500രൂപ |
| വാർഷിക വീട്ടുചെലവ് (പ്രതിദിനം 75രൂപ) | 27,375രൂപ |
| വസ്ത്രങ്ങൾ വാങ്ങാൻ ഒരു വർഷത്തെ ശരാശരി ചെലവ് | 1,500രൂപ |
| ഒരു വർഷത്തെ ചികിത്സ ചെലവ് | 2,400രൂപ |
| സാമൂഹ്യ ചെലവുകൾ (കല്യാണം, രോഗികളെ സന്ദർശിക്കുമ്പോൾ ചെയ്യുന്ന സഹായം മുതലായവ) | 1,500രൂപ |
| മൊത്തം | 32,775രൂപ |

റബ്ബർസമ്പത്തിന്റെ നടുവിൽ കഴിയുന്ന നേരിട്ടുള്ള ഉൽപാദകരുടെ ദയനീയ അവസ്ഥയാണിത്. നാട്ടുനടപ്പനുസരിച്ച് പെൺകുട്ടികളുടെ വിവാഹം നടത്തിക്കഴിയുമ്പോൾ 13സെന്റും നഷ്ടപ്പെടും. റബ്ബർ വരുമാനം കുറഞ്ഞതുകൊണ്ട് ഉടമകൾ വെട്ട് മുടക്കുകയോ കൂലി വെട്ടിക്കുറയ്ക്കുകയോ ചെയ്യുമ്പോൾ ടാപ്പിംഗ് തൊഴിലാളികളുടെ നിലനിൽപുതന്നെ തകിടംമറിയുന്നു. തുടർച്ചയായി പണികിട്ടുന്ന സമയത്ത്, വരുമാനം സമ്പാദിക്കുന്നവരിൽ ആരെങ്കിലും കിടപ്പിലായാലും ഇവരുടെ നിലനിൽപ് അപകടത്തിലാകും. അതേസമയം, റബ്ബർവില കുത്തനെ ഇടിഞ്ഞ സാഹചര്യത്തിൽ, "ആഴ്ചയിൽ ഏഴുദിവസവും ഇറച്ചി കഴിച്ചിരുന്നവർക്ക്, രണ്ടോ മൂന്നോ ദിവസമായി അത് ചുരുക്കേണ്ടിവന്ന" ബുദ്ധിമുട്ടേ ഇടത്തരം തോട്ടമുടമകൾ പോലും അനുഭവിച്ചിട്ടുള്ളു എന്നാണ് ഒരു ടാപ്പിംഗ് തൊഴിലാളി നിരീക്ഷിച്ചത്. ഇതിൽ അല്പം അതിശയോക്തി ഉണ്ടെങ്കിലും താരതമ്യം കൃത്യമാണ്.



*ഖ) കുട്ടനാട് - കായൽ (2000)*

ഇവിടെയുള്ള ഭൂരഹിതകർഷകർക്ക്, ആണിനും പെണ്ണിനും, ഒരു വർഷത്തിൽ 20കൃഷിപ്പണിവീതം കിട്ടുന്നു. ആണിന് 100രൂപയും പെണ്ണിന് 60രൂപയുമാണ് കൂലി. ശരാശരി 15കൊയ്ത്തും കിട്ടും. കൊയ്ത്തുനെല്ല് വിറ്റ് കടം വീട്ടുന്നു. മിച്ചംവയ്ക്കാൻ കഴിയുമ്പോൾ സ്വർണ്ണം വാങ്ങുന്നു. ഈ സ്വർണ്ണം മിക്കപ്പോഴും പണയത്തിലായിരിക്കും. കൃഷിപ്പണികഴിഞ്ഞാൽ ആണുങ്ങൾ മീൻപിടിത്തത്തിനോ അതല്ലെങ്കിൽ മറ്റു മേഖലകളിൽ നിർമ്മാണപ്പണികൾക്കോ പോകുന്നു. പെണ്ണുങ്ങൾ പശുവളർത്തലിൽ ഏർപ്പെടും

| | |
|---|---|
| ഒരു വർഷത്തെ കാർഷികക്കൂലി | 3,200രൂപ |
| കൊയ്ത്തുപതമ്പ് (15കൊയ്ത്തിന് 60പറ, ക്വിന്റലിന് 600രൂപ) | 2,118രൂപ |
| പാൽവരുമാനം | 4,000രൂപ. |
| 1) മീൻപിടുത്ത വരുമാനം (ദിവസം 50രൂപ, 40ആഴ്ച. ഭൂരഹിതരിൽ കഷ്ടിച്ച് ഒരു ശതമാനം മാത്രമാണ് ഇതിൽ ഏർപ്പെടുന്നത്) | 14,000രൂപ |
| 2) കാർഷികേതര കൂലിവരുമാനം (ദിവസം 100രൂപ, 40ആഴ്ച, ആഴ്ച്ചയിൽ 4ദിവസം) | 16,000രൂപ |
| ഉദാഹരണം 1ൽ മൊത്തവരുമാനം | 23,318രൂപ |
| മാസവരുമാനം | 1,943രൂപ |
| ഉദാഹരണം 2ൽ മൊത്തവരുമാനം | 25,318രൂപ |
| മാസവരുമാനം | 2,110രൂപ |

| | |
|---|---|
| ഒരു മാസത്തെ വീട്ടുചെലവ് (5അംഗ കുടുംബം പ്രതിദിനം 75രൂപ) | 2,250രൂപ |
| തവണപ്പിരിവ് | 240രൂപ |
| ചികിത്സച്ചെലവ് | 200രൂപ |
| സാമുഹ്യ ചെലവുകൾ | 100രൂപ |
| മൊത്തം | 2,790രൂപ |

5അംഗകുടുംബങ്ങളിൽ സാധാരണഗതിയിൽ പണിക്കുപോകാത്ത പ്രായമായ ഒരാളും, രണ്ടുകുട്ടികളും അവരുടെ അച്ഛനമ്മമാരും കാണും. കുട്ടികളുടെ കുട, യുണിഫോം മുതലായവയെല്ലാം തവണക്കച്ചവടക്കാരിൽനിന്നു വാങ്ങുന്നു. സോപ്പ്, പാത്രം, വീട്ടുപകരണങ്ങൾ എന്നിവയും ഇങ്ങനെയാണ് വാങ്ങുന്നത്. വരവും ചെലവും തമ്മിലുള്ള വലിയ വിടവ് 'നികത്തു'ന്നതിന് തവണക്കച്ചവടക്കാരും ബ്ലേഡുമാണ് ആശ്രയം.

പ്രതിമാസം 100ക്ക് 8രൂപയാണ് ബ്ലേഡുപലിശ.

*ഗ്) എറണാകുളം – ഇടനാട് (1999)*

90സെന്റ് പറമ്പും മുന്ന് പൂ കൃഷിചെയ്യുന്ന 2പറ കണ്ടവും (28 സെന്റ്) ഈ കുടുംബത്തിനുണ്ട്. 80റബ്ബർമരവും കുറച്ച് തെങ്ങും കവുങ്ങുമുണ്ട്. ഒന്നരാടം വെട്ടുന്ന റബ്ബറിൽനിന്ന് 2.5കിലോ ഷീറ്റു കിട്ടുന്നു.

നെൽകൃഷി നന്നായാൽ വീട്ടുചെലവിനുള്ള നെല്ലും കിട്ടും. നാളികേരം വീട്ടുപയോഗത്തിനേ തികയൂ. അടയ്ക്കാവരുമാനം നാമമാത്രമാണ്. ഭാര്യയും ഭർത്താവും ടാപ്പിംഗ് പണിക്ക് പോകുന്നു. രണ്ടു കുട്ടികളുണ്ട്. സഹകരണ സംഘത്തിൽനിന്നെടുത്ത 3,000രൂപ വീട്ടാൻ പശുവിനെ വിൽക്കേണ്ടിവന്നു.

| | |
|---|---|
| കൃഷിച്ചെലവ് കഴിച്ചുള്ള റബ്ബർ ആദായം (കിലോക്ക് 25രൂപ, കൃഷിച്ചെലവ് 600രൂപ) | 5,650രൂപ |
| കൂലി വരുമാനം (ദിവസം 180രൂപ, 200ദിവസം) | 36,000രൂപ |
| മൊത്തം വരുമാനം | 41,650രൂപ |
| മാസവരുമാനം | 3,470രൂപ |
| ഒരു മാസത്തെ വീട്ടുചെലവ് (പ്രതിദിനം 40രൂപ) | 2,280രൂപ |
| കുട്ടികളുടെ വിദ്യാഭ്യാസച്ചെലവ് | 125രൂപ |
| വസ്ത്രങ്ങൾക്കുള്ള ചെലവ് | 200രൂപ |
| ചികിത്സ ചെലവ് | 100രൂപ |
| സാമൂഹ്യച്ചെലവുകൾ | 100രൂപ |
| മൊത്തം | 2,805രൂപ |

മാസംതോറും ചെറിയൊരു മിച്ചം കാണുന്നതിന്റെ ഉറവിടം റബ്ബർ ആദായമാണ്. അതുണ്ടായിട്ടും കടബാധ്യതകളിൽനിന്ന് രക്ഷപ്പെടാൻ ഈ കുടുംബത്തിന് കഴിയുന്നില്ല. വരുമാനം സമ്പാദിക്കുന്നവരിൽ ആരെങ്കിലും കിടപ്പിലായാൽ ഈ കുടുംബത്തിന്റെ നിലനിൽപ് പരുങ്ങലിലാകും.



## അനുബന്ധം V
## ശരാശരി 30-35മേനി (ഏക്രയ്ക്ക് 2,000കിലോ) വിളവുനൽകുന്ന കുട്ടനാട് മിത്രക്കരിയിലെ 2ഏക്ര ഒരുപൂ നിലമുടമയെ കുറിച്ചുള്ള സൂക്ഷ്മാന്വേഷണം (2000)

ഈ കുടുംബത്തിന് വീടുനിൽക്കുന്ന 20സെന്റ് കരഭൂമിയുണ്ട്. രണ്ട് ഏക്രവരെ നിലമുള്ളവരിൽ അധികവും ഇക്കഴിഞ്ഞ ദശകങ്ങളിലാണ് അത് വാങ്ങിയത്. ഭൂമി വാങ്ങുവാൻ സ്ത്രീധനം, മിച്ചം എന്നിവ ഉപയോഗിച്ചു.

*കാർഷിക വരുമാനം*

| | |
|---|---|
| നെല്ല് വിളവ് | 700പറ |
| വില (ക്വിന്റലിന് 600രൂപ.; 17പറ = 1ക്വിന്റൽ. നെല്ല് മുഴുവനും വിറ്റു) | 24,700രൂപ |
| മറ്റുള്ളവരുടെ ഭൂമിയിൽ ചെയ്ത കുലിപ്പണി (ആണിനും പെണ്ണിനും ശരാശരി 20പണി വീതം. കൂലി യഥാക്രമം 100, 60രൂപ) | 3,200രൂപ |
| ശരാശരി 10കൊയ്ത്തിൽനിന്ന് ലഭിച്ച പതമ്പ് (40പറ) വീട്ടാവശ്യത്തിന് ഉപയോഗിച്ചു. രണ്ടരമാസത്തേക്ക് തികയും. | |
| പശുവളർത്തലിൽനിന്നുള്ള വരുമാനം (ചെലവ് കഴിച്ച് പാല് സൊസൈറ്റിക്ക് വിൽക്കുന്നു. സ്വന്തം നിലത്തിലെ കച്ചി തീറ്റിക്ക് ഉപയോഗിച്ചു) | 4,780രൂപ |
| ഒരു കൃഷിസീസണിലെ പണവരുമാനം | 32,680രൂപ |
| കൃഷിച്ചെലവ് | 10,000രൂപ |
| ബാങ്ക് പലിശ (15% പലിശക്ക് സഹകരണബാങ്കിൽ നിന്നെടുത്തു) | 1,500രൂപ |
| പണമിച്ചം | 21,180രൂപ |
| ആകെ കാർഷികമിച്ചം (പതമ്പ് ഉൾപ്പെടെ) പ്രതിമാസം | 1,765രൂപ |

*കാർഷികേതര വരുമാനം*

| | |
|---|---|
| ആഴ്ചയിൽ ശരാശരി 3പുറംപണി (40ആഴ്ച, 100രൂപ കുലി) | 12,000രൂപ |
| മൊത്തം പണമിച്ചം | 33,180രൂപ |

| | |
|---|---|
| പ്രതിമാസവരുമാനം | 2,765രൂപ |
| ഇതിൽ കാർഷിക വരുമാനം | 64ശതമാനം |
| കാർഷികേതര വരുമാനം | 36ശതമാനം |
| മൊത്തം വരുമാനത്തിൽ കുലിപ്പണിയുടെ പങ്ക് (കൊയ്ത്ത് പതമ്പ് ഉൾപ്പെടെ) | 50ശതമാനം |



# അനുബന്ധം VI

## ഇടത്തരക്കാരുടെയും തൊഴിലാളികളുടെയും സാമ്പത്തിക നിലനിൽപിലും ആസ്തിയിലും ഭൂസ്വത്തിനുള്ള പങ്ക്

*ക) 80സെന്റും 30സെന്റും വരുന്ന തുണ്ടുകളിലായി 1.10ഏക്രനിലവും 0.75ഏക്ര പറമ്പുമുള്ള പാലക്കാട്ടെ അധ്യാപകൻ (1996).* 2കുട്ടികൾ പഠിക്കുന്ന 3അംഗകുടുംബം. കന്നികൃഷി മഴയെ ആശ്രയിച്ചും കുംഭകൃഷി കനാൽവെള്ളത്തെ ആശ്രയിച്ചും ചെയ്യുന്നു. വേനൽകാലത്ത് കനാൽ വെള്ളം ലഭിക്കാതായതിനെ തുടർന്ന് പുഞ്ചകൃഷി നടക്കുന്നില്ല. വിളവ് 15 മുതൽ 18മേനിവരെ

*8പറനിലത്തിലെ കൃഷിച്ചെലവ്*

| | |
|---|---|
| ട്രാക്ടർ കുലി (ഉഴവ്, കച്ചറനീക്കൽ, കറ്റ എത്തിക്കൽ എന്നിവയ്ക്ക്. മണിക്കൂറിന് 200രൂപ, ട്രിപ്പിന് 150രൂപ) | 600രൂപ |
| പണിക്കൂലി (വിത, വളമിടൽ – 25രൂപ, കളപറിക്കൽ – 35രൂപ. ആകെ 9പണി. നല്ല മഴപെയ്താൽ കളപറിക്കലിനുതന്നെ 600രൂപ വരെയാകും). | 265രൂപ |
| കൊയത്തുകൂലി (2പറവച്ച് 10പേർ, നെല്ല് വിറ്റ വിലയിൽ കണക്കായിരിക്കുന്നു) | 814രൂപ |
| ആകെ കൂലി | 1,079രൂപ |
| വളം (3പ്രാവശ്യം) | 695രൂപ |
| ആകെ | 2,374രൂപ |
| *ഇതേ അനുപാതത്തിൽ 3പറ നിലത്തിലെ ചെലവ്* | 890രൂപ |
| രണ്ട് കൃഷിക്കുള്ള ചെലവ് (വെള്ളക്കരം കൂട്ടിയില്ല) | 6,529രൂപ |
| വരമ്പുപണിക്ക് 1വർഷത്തെ ശരാശരി കുലി ($2^1/2$ ആണിന്റെ പണി, 70രൂപ കുലി) | 175രൂപ |
| വാർഷിക കൃഷിച്ചെലവ് (സ്വന്തം വിത്ത് ഉപയോഗിക്കുന്നു) | 6,704രൂപ |
| രണ്ടു കൃഷിയിൽനിന്നുമായി വിറ്റ നെല്ല് (1 വണ്ടി = 70 പറ = 4ക്വിന്റൽ) | 3.5വണ്ടി |
| 1വണ്ടി ശരാശരി വില (ചുവന്നരി 2,530രൂപ, വെള്ള 2,600രൂപ) | 2,725രൂപ |

